# TANTRASAMUCCAYA

**with Malayāḷam commentary.**

**(Part I)**

[1st four Paṭalas]

AUTHOR:

Cēnnās Manakkal Nārâyaṇan Nampūtirippāḍ.

UNIVERSITY OF TRAVANCORE.

TRAVANCORE MALAYĀḶAM SERIES No. 64.

Śrī Citrodayamañjarī
No. XX.

UNIVERSITY SERIES No. 4.




# TANTRASAMUCCAYA

## with Malayāḷam commentary.

(Part I)

[1st four Paṭalas]

AUTHOR:

Cēnnās Manakkal Nārâyaṇan Nampūtirippāḍ.

COMMENTATOR:

Kuzhikkāṭṭu Mahēśvaran Bhaṭṭatirippāḍ.

EDITOR:

Vaidyaśāstranipuṇaḥ, L. A. Ravi Varmā,
*Hon. Director, Oriental Manuscripts Library,*
*University of Travancore: Trivandrum.*

TRIVANDRUM:

PRINTED BY THE SUPERINTENDENT, GOVERNMENT PRESS.

1941.

*All Rights Reserved.*] [Price Rs. 1-8-0.

# മുഖവുര

തന്ത്രസമുച്ചയം എന്ന ഗ്രന്ഥം, പേരുകൊണ്ടൎത്ഥമാകുന്നതുപോലെ, വിവിധതന്ത്രസമ്പ്രദായങ്ങളുടെ ഒരു സമുച്ചയം തന്നെയാണ്. കേരളത്തിലെ ക്ഷേത്രകാൎയ്യങ്ങൾ പ്രധാനമായി ഈ ഗ്രന്ഥത്തേയും, ഇതിലുൾപ്പെടാത്ത മൂൎത്തികളുടെ വിഷയത്തിൽ, ഇതിൻെറ തന്നെ ഒരനുബന്ധമായിക്കരുതാൻ യോഗ്യമായ ശേഷസമുച്ചയത്തേയും ആശ്രയിച്ചാണു നടന്നുവരുന്നതു്. ഗുരുവരണം മുതൽ, ക്ഷേത്രപരമായി ഏതെല്ലാം സംഗതികൾ തന്ത്രിമാരറിഞ്ഞിരിക്കേണ്ടതുണ്ടോ അവയെല്ലാം ഈ ഗ്രന്ഥത്തിലുൾപ്പെട്ടിട്ടുള്ളതിനാൽ അന്യഗ്രന്ഥാശ്രയത്തിനാവശ്യം വരുന്നില്ല; അതുകൊണ്ടാണ് ഈ ഗ്രന്ഥദ്വയത്തിന് കേരളത്തിൽ സ്ഥിരപ്രതിഷ്ഠയും മാന്യസ്ഥാനവും ലഭിച്ചതു്.

ചേന്നാസ്സ മനയ്ക്കൽ എന്നു പറഞ്ഞുവരുന്ന ജയന്തമംഗലം എന്ന പുരാതന തന്ത്രകുടുംബത്തിലെ ഒരംഗമായ നാരായണൻ നമ്പൂതിരി എന്ന പ്രസിദ്ധ പണ്ഡിതനാണ് ഈ ഗ്രന്ഥത്തിൻെറ കൎത്താവു്. ഇദ്ദേഹം കലി 4529 (1426 A. D.)-യിൽ ജനിച്ചു എന്നതിന് ആ ഗ്രന്ഥത്തിലെ:—

(4529)

“കല്യബ്ദേഷ്വതിയത്സു നന്ദനയനേഷ്വംഭോധിസംഖ്യേഷ്വ യഃ
സംഭൂതോ ഭൃഗുവീതഹവ്യമുനിയുങ്മൂലേ സവേദോഽന്വയേ
പ്രാഹുൎയ്യസ്യ ജയന്തമംഗലപദേ ഗേഹം ധാമ നാരായണഃ
സോഽയം തന്ത്രമിദംവ്യധാദ് ബഹുവിധാദുദ്ധൃത്യ തന്ത്രാൎണ്ണവാത്.”

എന്ന ശ്ലോകം സാക്ഷ്യം വഹിക്കുന്നു.

ഗ്രന്ഥകൎത്താവിനെപ്പററി ബ്രഹ്മശ്രീ പള്ളിപ്പുറത്തു ഭട്ടതിരിയിൽനിന്നു കിട്ടിയ ചില വിവരമാണു താഴെ ചേൎക്കുന്നതു്:—

“ചേന്നാസ്സില്ലം പൊന്നാനി താലൂക്കിൽ വന്നേരിദേശത്താണ്. ഈ പേരിൽതന്നെ ആറില്ലങ്ങൾ ഉണ്ടായിരുന്നു. വന്നേരിദേശത്തുതന്നെയായിരുന്നു ആറില്ലവും. ഇവയിൽ മൂന്നു വംശം പെററു പോയിരിക്കുന്നു. അക്കൂട്ടത്തിൽ പെട്ടതായിരുന്നു ഗ്രന്ഥകൎത്താവിൻെറ ഇല്ലം. പിന്നീട് അതു് ഇപ്പോൾ ഗുരുവായൂർ തന്ത്രിയുടെ കുടുംബമായ ചേന്നാസ്സില്ലത്തോടുകൂടിയാണു ലയിച്ചതു്. ആ ഇല്ലം ഗുരുവായൂരിൽ നിന്നു ൪ നാഴിക

ങ്കലെ സ്ഥിതിചെയ്യുന്നു. ഇന്നും നിലവിലിരിക്കുന്ന മൂന്ന് ഇല്ല ങ്ങളിൽ ഒന്നാണു ഗുരുവായൂർ തന്ത്രിയുടെ ഇല്ലം. മറെറാന്ന് സാമൂതിരി രാജാവിന്റെ തളി മുതലായ ക്ഷേത്രങ്ങളിലേ തന്ത്രി യുടേതാണ്. മൂന്നാമത്തേതു് കൊച്ചിസ്റ്റീമയി (ചൊവ്വര) ലാണു ള്ളതു് തന്ത്രസമുച്ചയകത്താവിന്റെ മഹനാണ് ശേഷസമുച്ചയക ത്താവു് എന്നാണു കേൾവി. തന്ത്രസമുച്ചയം ഏഴു പ്രധാന ദേവ ന്മാരേപ്പററി മാത്രമാണു പറയുന്നതു. ശേഷസമുച്ചയം, മാടായി ക്കാവു്, തിരുവറയാട്ടുകാവു ഭഗവതി, (ശുരുജിൽ) കളരിവാ തുക്കൽ ഭഗവതി മുതലായ ശേഷം ദേവദേവതമാരേപ്പററിയും പ്രതിപാദിക്കുന്നു. ഈ രണ്ടു ഗ്രന്ഥങ്ങളുടേയും മുറപ്രകാരമാണ്, അതിൽ പറയുന്ന ദേവന്മാരുടെ ക്ഷേത്രങ്ങളിൽ, ഇപ്പോഴും തന്ത്രം നടക്കുന്നതു്.''

ഗ്രന്ഥകത്താവിന്റെ പുത്രനായ ശങ്കരൻ നംപൂതിരിപ്പാടും ശിഷ്യനായ*കൃഷ്ണശമ്മാവും വിമർശിനി എന്നും വിവരണം എന്നും തന്ത്രസമുച്ചയത്തിന് സംസ്കൃതഭാഷയിൽ ഓരോവ്യാഖ്യാനം ഉണ്ടാ ക്കിയിട്ടുണ്ട്. ഇവയിൽ 'വിമർശിനി' (T. S. R. No. LXVII) പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു. 'വിവരണ'വും മുദ്രണത്തിനായി അച്ചുക്കൂടത്തിലേയ്ക്കു അയച്ചിട്ടുണ്ട്. കേരളത്തിൽ തന്ത്രിമാക്കു നിത്യോപയോഗത്തിൽ ഇരിക്കുന്ന ഈ ഗ്രന്ഥത്തിന് മദ്ധ്യതിരുവി താംകൂറിലേ ഒരു പ്രസിദ്ധതന്ത്രിയും പണ്ഡിതനുമായിരുന്ന കുഴി ക്കാട്ടു മഹേശ്വരൻ ഭട്ടതിരി മലയാളത്തിലൊരു വ്യാഖ്യാനമെഴുതി യിട്ടുണ്ട്. ആ വ്യാഖ്യാനമാണ് ഈ പുസ്തകത്തിൽ ചേത്തിരി ക്കുന്നതു്. പ്രസ്തുത വ്യാഖ്യാതാവിനേ സംബന്ധിച്ച ഏതാനും വിവരങ്ങൾ ബ്രഹ്മശ്രീ പി. സി. നാരായണൻ ഭട്ടതിരി എഴുതി അയച്ചുതന്നിട്ടുള്ളതു് ഇവിടെ ഉദ്ധരിക്കുന്നു:—

"തന്ത്രസമുച്ചയത്തിന്റെ മലയാളവ്യാഖ്യാതാവായ ബ്രഹ്മ ശ്രീ മഹേശ്വരൻഭട്ടതിരിപ്പാട് കൊല്ലവർഷം ൯൧൦-ാമാണ്ടാണു ജനിച്ചതു്. ൯൦-ാമത്തേ വയസ്സിൽ, അതായതു്, ൧൦൪൦-ാ മാണ്ട് മിഥുനമാസത്തിൽ ശുക്ലസപ്തമീദിവസം അദ്ദേഹം യശ ശ്ശരീരനായിത്തീന്നു. അദ്ദേഹം ...ഴപ്പറയുന്ന കൃതികൾ രചി ച്ചിട്ടുണ്ട്.

* കൃഷ്ണശമ്മാ ആണ് വിവരണകത്താവു് എന്നു കേട്ടുകേൾവി.

(൧) തന്ത്രസമുച്ചയം, ശേഷസമുച്ചയം എന്നീ ഗ്രന്ഥങ്ങൾക്ക് അന്വയക്രമത്തിൽ ഭാഷാവ്യാഖ്യാനം.

(൨) 'കുഴിക്കാട്ടുപച്ച' എന്ന പേരിൽ, സമുച്ചയത്തിൽ ചേർത്തിട്ടുള്ള ൭ ദേവന്മാരെ കൂടാതെ ഭദ്രകാളിയേക്കൂടി ഉൾപ്പെടുത്തി എട്ടു ദേവതകളുടെ ക്രിയാഭാഗങ്ങളേ പക്ഷഭേദങ്ങൾ ഗ്രന്ഥാഭിപ്രായങ്ങൾ മുതലായി പലതും ചേർത്തു ഒരു ഗദ്യഗ്രന്ഥം,

(൩) പ്രധാനപ്പെട്ട എല്ലാ ദേവന്മാരുടേയും നവീകരണ ക്രിയകളേ ക്രോഡീകരിച്ചുള്ള മറെറാരു ഭാഷാഗദ്യഗ്രന്ഥം.

(൪) ൨൦൦ കൊല്ലത്തേ ഗ്രഹചാരവും ൧൦൦ കൊല്ലത്തേ പഞ്ചാംഗവും.

ഇതുകൂടാതെ അദ്ദേഹം പ്രത്യേകമായി ഒരു ഗോളം ഉണ്ടാക്കി ശരിപ്പെടുത്തിയിരുന്നു. ലക്ഷം ഗ്രന്ഥങ്ങൾ സ്വന്തകയ്യുടയിൽ എഴുതുകയും ലക്ഷം പണം പ്രത്യേകമായി സമ്പാദിക്കയും ചെയ്തതായി റിക്കാർഡുകളിൽ കാണുന്നു. ൧൦൨൯-ാമാണ്ടു് ചിറയ്ക്കൽ കോവിലകത്തു് 'കൂനൻ രാജാവു്' എന്ന അപരാഭിധാനത്താൽ അറിയപ്പെട്ടിരുന്ന ഒരു മഹാവിദ്വാൻെറ കാലത്തു മാടായ്ക്കാവു ക്ഷേത്രം ടിപ്പുവിൻെറ ആക്രമണം മൂലം നാമാവശേഷമായിത്തീൎന്നിരുന്നു. അവിടെ ഇദ്ദേഹത്തിൻെറ മേൽനോട്ടത്തിൽ കടുശ്ശൎക്കരയോഗപ്രകാരം ൧൪ ബിംബങ്ങൾ ഉണ്ടാക്കി പ്രതിഷ്ഠ നടത്തിയതായി അറിയുന്നു.

ഇദ്ദേഹത്തിനു ൪ കനിഷ്ഠസഹോദരന്മാരും ൩ പുത്രന്മാരും ൪ പുത്രിമാരും ഉണ്ടായിരുന്നു."

രണ്ടാം പടലത്തിനു മാത്രം പേരറിയാൻ പാടില്ലാത്ത ഒരാളുടെ ഒരു വ്യാഖ്യാനം കിട്ടിയിട്ടുള്ളതിനേ (വ്യാ-വ) എന്ന അടയാളത്തോടുകൂടി കൊടുത്തിട്ടുണ്ടു്. ഈ വ്യാഖ്യാതാവു് ഒരു നല്ല തച്ചുശാസ്ത്രപണ്ഡിതനായിരുന്നെന്നു് വ്യാഖ്യാനത്തിൽ നിന്നു സ്പഷ്ടമാകുന്നു. പല അന്വേഷണങ്ങൾ ചെയ്തിട്ടും ഈ വ്യാഖ്യാതാവിനെപ്പററി ശരിയായി യാതൊരു വിവരവും കിട്ടിയിട്ടില്ല.

പ്രസ്തുതവ്യാഖ്യാനത്തിനു് ആധാരങ്ങളായ ഗ്രന്ഥങ്ങൾ താഴെ കൊടുക്കുന്നവയാണു്.

| ഗ്രന്ഥനമ്പരുകൾ. | ഉടമസ്ഥൻ |
| --- | --- |
| ൧. ൪൪൩ | രണ്ടാംപെടലം-ഭരണിനാൾ കേരളവൎമ്മ രാജാ, കല്പ്രശ്ശേരി കിഴക്കേമഠം ആലുവാ. |
| ൨. ൪൯൨ | എം. പി. നാരായണൻ ഭട്ടതിരി, കുഴിക്കാട്ടില്ലം, തിരുവല്ലാ. |

ഈ ഗ്രന്ഥങ്ങളുടെ ഉടമസ്ഥന്മാരോട് അകൈതവമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

കേരളീയരായ തന്ത്രിമാൎക്ക് ഭാഷാവ്യാഖ്യാനത്തോടുകൂടിയ ഈ ഗ്രന്ഥം അത്യന്തം ഉപയോഗപ്രദമായിരിക്കുമെന്നു വിശ്വസിച്ചുകൊണ്ട് ഇതിനെ ബഹുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.



തിരുവനന്തപുരം,
൧൯-൧൧-൧൧൦൮. ഡോക്ടർ, എൽ. എ. രവിവൎമ്മാ.

ശ്രീ

# തന്ത്രസമുച്ചയം

## ഭാഷാവ്യാഖ്യാനസഹിതം.

### പ്രഥമപടലം.

വിശ്വേശേശാച്യുതാംബാഗുഹഗണപതിശാ-
സ്ത്രാഖ്യയാ ഖ്യാതമൂർത്തിം
നത്വാത്മാനം പരം തം ശ്രുതിശിരസി ഗതം
സച്ചിദാനന്ദരൂപം
ശ്രീമന്നാരായണാഖ്യദ്വിജവരവിദുഷൈ-
കത്ര തന്ത്രം സമുച്ചി-
ത്യാബദ്ധം വ്യാകരിഷ്യാമ്യഹമിഹ വിദുഷാം
ഭാഷയാ തോഷണായ.

വന്ദിച്ചു വാരണമുഖം വിരവോടു വാണീം
കുന്ദപ്രഭാം ഭഗവതീം ഗുരുനാഥനേയും
ചെമ്മേ സമുച്ചയമതിന്നിഹ ഭാഷയായി
നിർമ്മിപ്പതിന്നു വിവൃതിം തുനിയുന്നഹോ ഞാൻ.

[1] ശ്രീചർമ്മശൈലനിലയൻ ശശിമൌലി താനും
ശ്രീവല്ലഭേശ്വരനുമിങ്ങനുകമ്പയോടെ
ശ്രീഭദ്രകാളി പരദേവതയും നമുക്കു
ശ്രീഭദ്രസന്തതികൾ നല്കുക സാർവ്വകാലം.

ഇല്ലെങ്കിലും മതിബലം മമ തെല്ലുപോലു-
മുല്ലാസമാർന്നു ഗുരുനാഥകൃപാബലത്താൽ
മെല്ലെന്നുരപ്പതിന്നു പാരമൊരുമ്പെടുന്നേൻ
നല്ലോരു സജ്ജനമനുഗ്രഹമേകിടേണം.

ഇവിടെ തന്ത്രസമുച്ചയത്തെ ചമപ്പാൻ തുടങ്ങുന്ന ആചാര്യൻ നടേ അതിന്റെ അവിഘ്നപരിസമാപ്തിക്കായ്ക്കൊണ്ടു

1. ചർമ്മശൈലം=തോലശ്ശേരി.

G. P. T. 967. 300. 23-1-115.

സകലദേവതകൾക്കും കാരണമായിരിക്കുന്ന പരമാത്മാവിനെ ഉദ്ദേശിച്ചും വിഷയപ്രയോജനസംബന്ധാധികാരികളെ അർത്ഥാൽ സൂചിപ്പിച്ചും

'ആശീർനമസ്ക്രിയാ വസ്തുനിർദ്ദേശോ വാപി തന്മുഖം'

എന്ന വചനമുണ്ടാകയാൽ ആശീർവ്വാദത്തിന്നു ഗ്രന്ഥാരംഭത്തിങ്കൽ യോഗ്യത ഉണ്ടാകഹേതുവായിട്ടു ശിഷ്ടന്മാരാലാചരിക്കപ്പെട്ടിരിക്കുന്ന ആശീർവ്വാദരൂപമായിരിക്കുന്ന മംഗളത്തെ ആചരിച്ച് ആയതിനെ ശിഷ്യന്മാരുമീവണ്ണം ചെയ്യണമെന്നു വിചാരിച്ചു ഗ്രന്ഥത്തിലെഴുതുന്നു.

ശ്രീമത് ഷഡ്ഗുണസംഭൃതം വപുരധി-
ഷ്ഠായാനുഗൃഹ്ണാതി യഃ
ശ്രദ്ധാഭക്തിപവിത്രിതോപഹരണൈഃ
സ്വാരംഭഭൂതാത്മകൈഃ
പൂർണ്ണാനന്ദരസാനുഭൂരപി സദാ
സന്തർപ്പിതോ യജ്വന-
സ്തം ദേവം നിഗമാഗമാദ്യധിഗതം
നിത്യം സമാരാധ്നയാം. ൧

അഹം തം ദേവം നിത്യം സമാരാധ്നയാം—ഞാൻ ആ സ്വതന്ത്രനായിരിക്കുന്ന പരമാത്മാവിനെ എല്ലാ സമയത്തിങ്കലും വഴിപോലെ പൂജിക്കണമേ എന്നു പറകകൊണ്ട് പരമാത്മസ്വരൂപമായിട്ടു തീരണമെന്നു താത്പര്യം. യഃ സദാ പൂർണ്ണാനന്ദരസാനുഭൂഃ അപി ശ്രീമത് ഷഡ്ഗുണസംഭൃതം വപുഃ അധിഷ്ഠായ സ്വാരംഭഭൂതാത്മകൈഃ ശ്രദ്ധാഭക്തിപവിത്രിതോപഹരണൈഃ സന്തർപ്പിതഃ യജ്വനഃ അനുഗൃഹ്ണാതി—യാതൊരു പരമാത്മാവ്, എല്ലാ സമയത്തിങ്കലും നിറഞ്ഞിരിക്കുന്ന പരമാനന്ദത്തെ അനുഭവിക്കുന്നു എങ്കിലും ഏററവും ശോഭയോടുകൂടി

"ജ്ഞാനസന്തോഷനിത്യത്വസ്വാതന്ത്ര്യാവിഷ്ലവൈഭവൈഃ
ഹൃദയാദിഗുണൈർയുക്തഃ സകലോഽനുഗ്രഹാദികൃത്".

ഇങ്ങനെ ആഗമങ്ങളിൽ ചൊല്ലപ്പെട്ടിരിക്കുന്ന ആറു ഗുണങ്ങളോടുകൂടിയിരിക്കുന്ന ശരീരത്തെ ആശ്രയിച്ചിട്ടു തന്റെ ഉത്ഭവത്തിന്നു കാരണഭൂതങ്ങളായി പൃഥിവ്യാദിപഞ്ചഭൂതങ്ങളാകുന്ന സ്വരൂപങ്ങളോടുകൂടി ശ്രദ്ധകൊണ്ടും ഭക്തികൊണ്ടും ശുദ്ധിവന്നി

രിക്കുന്ന ജലഗന്ധപുഷ്പധൂപാദിപൂജാദ്രവ്യങ്ങളെക്കൊണ്ടു പ്രസാദിച്ചിട്ടു പൂജിക്കുന്നവരെ അനുഗ്രഹിക്കുന്നു. ആ ദേവനെ പൂജിക്കേണമെന്നു സംബന്ധം. പൂജാദ്രവ്യങ്ങൾ ശുദ്ധങ്ങളെങ്കിലും ഭക്തിശ്രദ്ധാവിശ്വാസബഹുമാനാദികൾ കൂടെ ഉണ്ടായിരുന്നെങ്കിലേ ശുദ്ധിവരൂ എന്നു താല്പര്യം.

"ഭക്ത്യൈവ പരയാ തുഷ്ടോ ദേവദേവഃ സ യോഗിനാം
പൂജാദ്യനുഗ്രഹായാദൌ രൂപം ഭേജേ ചതുർഭുജം."

എന്നുണ്ടാകകൊണ്ട് ഭക്തിയോടുകൂടി പൂജിച്ചാൽ ഭോഗന ദേവന്നു പ്രീതിയും അതുകൊണ്ട് അനുഗ്രഹവും ഉണ്ടാകുമെന്നു സൂചിപ്പിച്ചു. ഇവിടെ അനുഗ്രഹം സാധകങ്കൽ ദേവന്നു തങ്ങളിലൈക്യം വരുവോളമുള്ള പ്രീതി. ദേവൻ എവിടെ എന്നുള്ളതിനെ പറയുന്നു—നിഗമാഗമാദ്യധിഗതം. അങ്ങനെയുമിരുന്നും ദേവൻ. വേദങ്ങളിലും വിഷ്ണുസംഹിതാദ്യാഗമങ്ങളിലും വ്യാപ്തനായിരുന്നു. വേദങ്ങളിലും ആഗമങ്ങളിലും പറയപ്പെട്ടിരിക്കുന്നു എന്നു പൊരുൾ. ആദിശബ്ദംകൊണ്ട് സദാചാരത്തേയും പ്രമാണമായി പറയപ്പെട്ടു. നിത്യമെന്നു പറകകൊണ്ട് ജനനമരണരഹിതൻ എന്നും സമാരാധ്യനയാം എന്നതുകൊണ്ടു ഈ പ്രബന്ധത്തിങ്കൽ ദേവപൂജാ വിഷയമെന്നും അനുഗൃഹ്ണാതി എന്നതുകൊണ്ട് ദേവാനുഗ്രഹം പ്രയോജനമെന്നും യജചനഃ എന്നതുകൊണ്ടു പൂജകന്മാർ അധികാരികൾ എന്നും അഭിധായകാഭിധേയഭാവം സംബന്ധം എന്നും സൂചിപ്പിക്കപ്പെട്ടു.

* കൃത്വാ ഗുരൂൻ മനസി തന്ത്രസമുച്ചയത്തിൽ-
ത്തച്ഛായ പദ്യമിഹ വേറെടുത്തുകൊണ്ട്
ശബ്ദസ്യ മാർഗ്ഗമറിയാത്ത ജനത്തിനിഷ്ട-
മെന്നോർത്തു തത്പൊരുളു ഭാഷയിലേഷ ലിഖ്യേ (൧)

തന്ത്രസമുച്ചയത്തെ ചമപ്പാൻ തുടങ്ങുന്ന ആചാര്യൻ നടേ ഒരു ശ്ലോകം കൊണ്ട് ഇഷ്ടദേവതാനമസ്കാരത്തെ ചെയ്യുന്നു. ഇഷ്ടദേവതാനമസ്കാരം തുടങ്ങി കലശോത്സവപര്യന്തമുള്ള കർമ്മങ്ങളിൽ തച്ചിന്നുപയോഗമായുള്ള ശ്ലോകങ്ങളേയും അതിന്നുള്ള വ്യാഖ്യാനഭാഷകളേയും ചൊല്ലുന്നു.

ശ്രീമത് ···· സമാരാധ്യനയാം — അസ്യാർത്ഥഃ — വേദശാസ്ത്രപുരാണാദികളിൽ അധിഗതനായി അപരിച്ഛേദ്യനായി ഇരിക്കുന്ന ഈശ്വരനെ വിടാതെ സമീചീനമാംവണ്ണം ആരാധിക്കണമേ.

ശ്രദ്ധാ ഭക്തി എന്നിവറേറക്കൊണ്ടു ശുദ്ധങ്ങളായിരിക്കുന്ന ഉപഹാരണങ്ങളുണ്ടല്ലോ അപ്പ് പൃഥിവീ ആകാശം വായു തേജസ്സ് എന്നീ ഭൂതമയങ്ങളായിരിക്കുന്ന ജലഗന്ധപുഷ്പ (ധൂപ)ദീപനിവേദ്യങ്ങൾ. അവറേറക്കൊണ്ടു പൂർണ്ണമായിരിക്കുന്ന ആനന്ദാനുഭവത്തെ അനുഭവിക്കുന്നൊരുത്തനെങ്കിലും സന്തുഷ്ടനായിട്ടു തേജോമയനായി ജ്ഞാനസന്തോഷനിത്യ(ത്വ)സ്വാതന്ത്ര്യാവിർഗ്ഗങ്ങളേക്കൊണ്ടു ഉണ്ടാക്കപ്പെട്ടിരിക്കുന്ന ദേഹത്തെ ആശ്രയിച്ചിട്ടു വിധിക്കു തക്കവണ്ണം പൂജിക്കുന്നവനേ അനുഗ്രഹിക്കുന്നത്, ആ ഈശ്വരനേ എന്നു താൽപര്യം.

അനന്തരം ഗുരുവിനെ സ്മരിച്ചു ചെയ്‌വാൻ ഇച്ഛിക്കപ്പെട്ടിരിക്കുന്നതിനെ പ്രതിജ്ഞ ചെയ്യുന്നു:—

ഗുരുദിവാകരഭദ്രകടാക്ഷരുക്-
  സ്ഫുരിതഹൃത്കമലോദരസംഭൃതം
ലിഖിതയാമ്യഥ തന്ത്രസമുച്ചയം
  ഗുണനികാവിധിസാധനസിദ്ധയേ. ൨

അഥ തന്ത്രസമുച്ചയം ലിഖിതയാമി — ഞാൻ തന്ത്രസമുച്ചയമെന്ന പേരോടുകൂടിയിരിക്കുന്ന ഗ്രന്ഥത്തെയെഴുതുന്നു. എന്തിനായിക്കൊണ്ട് എന്നാൽ ഗുണനികാവിധിസാധനസിദ്ധയേ. ഗുണനികാ അഭ്യാസം, വിധിപ്രകാരം അഭ്യാസത്തെ ചെയ്യുന്നതിനു സാധനം ഉണ്ടാക്കുന്നതിന്നായിക്കൊണ്ട്. ഈ ഗ്രന്ഥകരണം പരാർത്ഥമെന്നു താത്പര്യം. തന്ത്രസമുച്ചയമെങ്ങനെയിരിക്കുന്നു — ഗുരുദിവാകരഭദ്രകടാക്ഷരുക്സ്ഫുരിതഹൃത്കമലോദരസംഭൃതം — ഗുരുവാകുന്ന ആദിത്യന്റെ പ്രസന്നങ്ങളായിരിക്കുന്ന കടാക്ഷങ്ങളാകുന്ന രശ്മികളെക്കൊണ്ടു വിടിന്നിരിക്കുന്ന എന്റെ ഹൃദയമാകുന്ന താമരപ്പൂവിന്റെ ഉള്ളിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നതു്. ഗുരുകടാക്ഷംകൊണ്ട് മനസ്സിൽ തോന്നിയിരിക്കുന്നതു് എന്നു താത്പര്യം. അതതു് ആഗമങ്ങളിൽ വെവ്വേറെയിരിക്കുന്ന തന്ത്രങ്ങൾ സമുച്ചയിക്കപ്പെടുന്ന കൂടുന്ന ഇതികൽ എന്നതുകൊണ്ട് സമുച്ചയമെന്നുള്ള പേരും യഥാർത്ഥമായിരിക്കുന്നു. ഇവിടെ 'ഗുരുദിവാകര' എന്നുള്ള പ്രയോഗംകൊണ്ട് ദിവാകരൻ എന്ന ഗുരുവിന്റെ പേരും രവി എന്നുള്ള പിതാവിന്റെ പേരും സൂചിതമായി. ഗുരുവിങ്കൽ ദിവാകരത്വാരോപണം ഹേതുവായിട്ടു തേജസ്വിത്വവും സകലജനസേവ്യത്വവും ദർശിതമായി. അത്രയുമല്ല, ഹൃത്കമലോദരസംഭൃതം എന്നു പ്രയോഗിക്കയാൽ ഇതു

തന്ത്രസമുച്ചയത്തുങ്കൽ മധ്യേത്വാരോപണം സിദ്ധിക്കയാൽ ആത്മാർത്ഥികളായ്യകന്മാൎക്ക് ആനന്ദകരമാവൂ എന്നുള്ള ധൎമ്മവും സിദ്ധമായി. ഇരുദിവാകരേത്യാദിരൂപകാലങ്കാരപ്രയോഗംകൊണ്ടും, ലിഖിതയാമി, ഉണ്ണതികാ ഈ വ്യാകരണപ്രയോഗംകൊണ്ടും ഈ പ്രബന്ധത്തിങ്കൽ അലങ്കാരപ്രയോഗവും വ്യാകരണപ്രയോഗവും ഉണ്ടാകകൊണ്ടു പഠിക്കുന്നവൎക്കു വ്യുത്പത്തിക്കു ദൃഢതയും പണ്ഡിതന്മാൎക്കു ഹൃദയാഹ്ലാദവും വരുമെന്നും വ്യഞ്ജനാദ്വാരേണ അറിയിക്കപ്പെട്ടു. വ്യഞ്ജനകൊണ്ട് ഉത്തമകാവ്യത്വവും സിദ്ധമായി.

"ഇദമുത്തമമതിശയിനി
വ്യംഗ്യേ വാച്യാദ് ധ്വനിർബുധൈഃ കഥിതഃ"

എന്ന വചനമുണ്ട്.

അനന്തരം അധികരിക്കുന്ന ദേവതകളേയും ക്രിയ പറയുന്ന പ്രകാരത്തേയും പറയുന്നു:—

ശ്രീശേശരേസശഹരിസുംഭജിദാംബികേയ-
വിഷ്ണുശങ്ഖ്രപതിനാമവിഭിന്നഭൂമ്നഃ
വക്ഷ്യേ പരസ്യ പുരുഷസ്യ സമാനരൂപ-
മൎച്ചാവിധിം സഹ പൃഥക് ച വിശേഷയുക്തം. ൨

അഥാ ശ്രീശേശരേസശഹരിസുംഭജിദാംബികേയവിഷ്ണുശങ്ഖ്രപതിനാമവിഭിന്നഭൂമ്നഃ പരസ്യ പുരുഷസ്യ സമാനരൂപം അൎച്ചാവിധിം സഹ വിശേഷയുക്തം പൃഥക് ച വക്ഷ്യേ. ഞാൻ വിഷ്ണു, ശിവൻ, ശങ്കരനാരായണൻ, ദുൎഗ്ഗ, സുബ്രഹ്മണ്യൻ, ഗണപതി, ശാസ്താവു് ഇങ്ങനെ നാമങ്ങളേക്കൊണ്ടു വേർപെട്ടു വലുതായ സ്വരൂപത്തോടും കൂടിയിരിക്കുന്ന പരമാത്മാവിന്റെ തുല്യമായിരിക്കുന്ന ക്രിയകളെ ഒന്നായിട്ടും വിശേഷമുള്ള ക്രിയകളെ വെവ്വേറിട്ടും പറവാൻ ഭാവിക്കുന്നു. വിഷ്ണ്വാദികളായ ഏഴു ദേവന്മാരുടേയും ഭൂപരിഗ്രഹാദിതീൎത്ഥസ്നാനാന്തമുള്ള ക്രിയകളെ പറയുന്നു എന്നു പൊരുൾ. വിഷ്ണ്വാദികൾക്കും പരമാത്മാവിനും നാമമാത്രമേ ഭേദമുള്ളൂ എന്നു താത്പൎയ്യം.

അനന്തരം യജമാനലക്ഷണം മുമ്പായിട്ടു ക്രിയകളെ പറയുന്നതിനു് ആരംഭിക്കുന്നു:—

വൎണ്ണാശ്രമാധികൃതകൎമ്മരതസ്സുദൃക്ത-
സ്ത്വായതതാരിത്തനിചയഃ പരമസ്യ പുംസഃ
നിത്യാൎച്ചനാദിവിധയേ പ്രതിമാപ്രതിഷ്ഠാ-
കൎമ്മോന്മനാ ഗുരുമഥ[1] പ്രഥമം വൃണീത. ൪

1. 'വരം' ക്വചിത്പാഠം.

അഥ വൎണ്ണാശ്രമാധികൃതകൎമ്മരതഃ—അനന്തരം ബ്രാഹ്മണാദിജാതികൾക്കും ബ്രഹ്മചൎയ്യാദ്യാശ്രമങ്ങൾക്കും വിധിക്കപ്പെട്ടിരിക്കുന്ന കൎമ്മങ്ങളിൽ താൽപൎയ്യവാനായും, തദുക്തന്യായാത്തവിത്തനിചയഃ—അതതു ജാതികൾക്ക വിധിക്കപ്പെട്ടിരിക്കുന്ന ന്യായത്തെ അനുസരിച്ചു സമ്പാദിക്കപ്പെട്ടിരിക്കുന്ന ബഹുദ്രവ്യത്തോടുകൂടിയവനായും, പരമസ്യ പുംസഃ നിത്യാൎച്ചനാദിവിധയേ പ്രതിമാപ്രതിഷ്ഠാകൎമ്മോന്മനാഃ—പരമാത്മസ്വരൂപമായിരിക്കുന്ന വിഷ്ണ്വാദിദേവൻെറ നിത്യപൂജാദി ചെയ്യുന്നതിന്നായിക്കൊണ്ടു ബിംബപ്രതിഷ്ഠ ചെയ്യുന്നതിനു ഉദ്യോഗത്തോടുകൂടിയവനായും ഇരിക്കുന്ന യജമാനൻ. പ്രഥമം ഗുരും വൃണീത—മുമ്പിലാചാൎയ്യനെ വരിക്കണം.

അനന്തരം ആചാൎയ്യലക്ഷണത്തെ പറയുന്നു:—

വിപ്രഃ കുലീനഃ കൃതസംസ്ക്രിയൌഘഃ
സ്വധീതവേദാഗമതത്ത്വവേത്താ
വൎണ്ണാശ്രമാചാരപരോƒധിദീക്ഷോ
ദക്ഷസ്തപസ്വീ ഗുരുരാസ്തികോƒസ്തു. ൫

ഗുരുഃ വിപ്രഃ അസ്തു—ആചാൎയ്യൻ എല്ലാ ജാതികൾക്കും ബ്രാഹ്മണൻതന്നെ പ്രതിഷ്ഠാദികൎമ്മങ്ങളെ ചെയ്യുവാൻ. കുലീനഃ—ബ്രാഹ്മണരിലും ഉത്തമകുലത്തിങ്കൽ ജനിച്ചിരിക്കണം. കൃതസംസ്ക്രിയൌഘഃ—ഉത്തമകുലത്തിങ്കലും വിവാഹംചെയ്തു ഗൎഭാധാനാദി അഗ്ന്യാധാനാന്തമുള്ള ഷോഡശക്രിയകളെ ചെയ്തിരിക്കണം. സ്വധീതവേദാഗമതത്ത്വവേത്താ—അവരിലും നല്ലവണ്ണം അധീതിബോധാദികളെ ചെയ്തിരിക്കുന്ന വേദങ്ങളുടേയും ആഗമങ്ങളുടേയും താത്പൎയ്യത്തെ അറിഞ്ഞിരിക്കണം. വൎണ്ണാശ്രമാചാരപരഃ—ബ്രാഹ്മണാദി നാലു ജാതികളുടേയും ബ്രഹ്മചൎയ്യാദി നാലു ആശ്രമങ്ങളുടേയും ആചാരങ്ങളിൽ താത്പൎയ്യവാനായുമിരിക്കണം. അധിദീക്ഷഃ മന്ത്രദീക്ഷാവിധിയെ ചെയ്തിരിക്കണം. ദക്ഷഃ-സകലകൎമ്മങ്ങളിലും സമൎത്ഥനായുമിരിക്കണം. തപസ്വീ-തപഃശക്തി ഉണ്ടായിരിക്കണം. ആസ്തികഃ—ഈശ്വരബുദ്ധി ഉണ്ടായുമിരിക്കണം. ഇങ്ങനെ പറയപ്പെട്ടിരിക്കുന്ന ഗുണങ്ങളോടുകൂടി ഇരിക്കുന്നവരെ ഗുരുമൂൎത്തിപന്മാരായിട്ടു വരിപ്പൂ.

അനന്തരം പന്ത്രണ്ടു ശ്ലോകങ്ങളെക്കൊണ്ടു വരണക്രിയകളെ പറയുന്നു:—

സ്നാത്വാചാന്താഥ ദേവാലയഗുരുനിലയാ-
[1]ദൌ സ്വമന്ത്രാഞ്ചിതാത്മാ
ഭൂമിം സംശോധ്യ ഷോഡശപടയുഗളൈ-
സ്സന്നേഷൂപവേശ്യ
[2]കൎത്താ സ്നാതാൻ യഥാൎഹം ഗുരുമഥ തദ്വദ്
മൂൎത്തിപാൻ വിഘ്നമിഷ്ട്വാ
ദീപഞ്ചാമൂൻ പ്രവന്ദ്യേശാരദിശി പുരതോ-
ൎഘ്യാദി സമ്പാദയേച്ച. ൩

അഥ കൎത്താ സ്നാത്വാ ആചമ്യ— അനന്തരം യജമാനൻ കുളിച്ചു കോടിവസ്ത്രമുടുത്തു ആചമിച്ചു്. ദേവാലയഗുരുനിലയാദൌ സ്വമന്ത്രാഞ്ചിതാത്മാ— മറെറാരു ക്ഷേത്രത്തിൽ താൻ ആചാൎയ്യഗൃഹത്തിങ്കൽ താൻ സ്വഗൃഹത്തിങ്കൽ താനിരുന്നു ഇഷ്ടദേവന്റെ മൂലമന്ത്രംകൊണ്ടു ദേഹശുദ്ധി ശംഖപൂരണം ആത്മാരാധനംചെയ്തു്. ഭൂമിം സംശോധ്യ മൃഷ്ട്യാദികളെക്കൊണ്ടു പറയുന്ന സ്ഥലശുദ്ധിയുംചെയ്തു്. ഷോഡശപടയുഗളൈസ്സന്നേഷു യഥാൎഹം സ്നാതാൻ ഗുരും തദ്വദ് മൂൎത്തിപാൻ ച ഉപവേശ്യ— അവിടെ പ്രാങ്മുഖങ്ങളായിട്ടു വേണ്ടുന്ന പലകകളിൽ വടക്കഗ്രം വരുമാറു് ഈരണ്ടുവസ്ത്രങ്ങളും വിരിച്ചു് പുല്ലുമിട്ടു അതിങ്കൽ യഥായോഗ്യം അഭ്യംഗസ്നാനാദി ചെയ്തിരിക്കുന്ന ആചാൎയ്യനേയും ആചാൎയ്യന്റെ വടക്ക വേണ്ടുന്നിടത്തോളം പരികൎമ്മികളേയും കൈപിടിച്ചിരുത്തി. വിഘ്നം ദീപം ച ഇഷ്ട്വാ— സ്വസ്തികത്തിൽ ഗണപതിയേയും ദീപത്തേയും പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്തു്. അമൂൻ പ്രവന്ദ്യ പുരതഃ ഈശാരദിശി അൎഘ്യാദി സമ്പാദയേത്— ഈ ആചാൎയ്യാദികളെ വന്ദിച്ചു മുമ്പിൽ ഈശകോണിൽ അൎഘ്യാദിദ്രവ്യങ്ങളെ ഉണ്ടാക്കും.

ന്യസ്യ പാത്രാണി നിധായ ദൎഭനിചയേ
വസ്ത്രാദ്യപി പ്രോക്ഷണീ-
തോയൈഃ പ്രോക്ഷ്യ സുസംസ്കൃതൈരഥ സമ്യ-
[illegible][3]

1. 'ദൈവം സമ്മാൎജ്ജനാദ്യൈൎഭൂമിം', 2. 'ആചാൎയ്യം മൂൎത്തിപാംശ്ചാപി മന്ത്രഹിതാത്മകൃതാഭിഷേകാധികാരാൻ സംഭവന്ത്യൈതാന്നിലയ്യാച്ഛരിവ ദിശി യജമാനോ[illegible]', 3. 'ചപി' മുദ്രിതപാഠം.

ക്കൂർച്ചം ന്യസ്യ[1] യഥാസ്വമർഘ്യമപി പാ-
ദ്യാചാമകേ[2] യോജയി-
ത്വാഭ്യർച്ച്യാഭിമുഖേശ്വരം സ്വമൂലമന്ത്രനാ
മൂർത്ത്യാഘ്യയൈർവ്വാംഗകൈഃ. 9

ദക്ഷിണയേ ന്യക് പാത്രാണി വസ്ത്രാദി അപി നിധായ—പ്രാഗഗ്രങ്ങളായി മൂന്ന പുല്ലിട്ടതിൽ പ്രോക്ഷണീസ്ഥാലിയും അർഘ്യപാദ്യാചമനങ്ങൾക്ക മൂന്ന പാത്രങ്ങളെ കമിഴ്ത്തിയും ഈരണ്ടായ വസ്ത്രങ്ങളും സ്വർണ്ണംകൊണ്ട് ഉണ്ടാക്കിയ പവിത്രങ്ങളും കുണ്ഡലങ്ങളും ഉപവീതങ്ങളും ഗന്ധപുഷ്പമാലകളും അവക്ക് കൊടുപ്പാൻ വേണ്ടതിനെ വച്ച്. സുസംസ്കൃതൈഃ പ്രോക്ഷണീതോയൈഃ പ്രോക്ഷ്യ സമുത്താനേഷു പാത്രേഷു—പ്രോക്ഷണീപാത്രമെടുത്ത് വെള്ളമുണ്ടാക്കി പ്രോക്ഷണീസംസ്കാരം ചെയ്തിരിക്കുന്ന വെള്ളംകൊണ്ട തളിച്ച പാത്രാദികൾ മലർത്തി തളിച്ചാൽ ക്കൂർച്ചം ന്യസ്യ—പാത്രങ്ങളിൽ ഈ ക്കൂർച്ചത്തെ വച്ച്. യഥാസ്വം അർഘ്യം പാദ്യാചാമകേ യോജയിത്വാ—തനിക്ക തനിക്ക പറഞ്ഞിരിക്കുന്ന അർഘ്യപാദ്യാചമനദ്രവ്യങ്ങളെ ന്യസിച്ച് വെള്ളംകൊണ്ട പാത്രങ്ങൾ മൂന്നും നിറച്ച് ശോഷണാദി ചെയ്ത്. സ്വമൂലമന്ത്രനാ മൂർത്ത്യാഘ്യയൈഃ അഭ്യർച്ച്യ അഭിമുഖേശ്വത്—ദേവന്റെ മൂലംകൊണ്ടും വാസുദേവാദിമൂർത്തിമന്ത്രങ്ങളെക്കൊണ്ടും പൂജിച്ച തൊട്ട ജപിപ്പൂ. അംഗകൈഃ വാ—ഇവിടെ പരികർമ്മികളുടെ അവസ്ഥപോലെ അംഗങ്ങളെക്കൊണ്ടും വിഷ്ണ്വാദി എട്ടുകൊണ്ടും കേശവാദി പന്ത്രണ്ടുകൊണ്ടും പൂജിക്കിലുമാം.

വിഷ്ണൌ മാഷപയോƒധികം സ്മൃതമിഹാ-
ർഘ്യം പത്മപത്രാദിഭി[3]-
സ്സാന്ദ്രാക്ഷ്ണാദ്യ ഗുരും [4]സ്വമൂർത്തിപയുതം
സംവന്ദ്യ ദദ്യാത് ക്രമാത്
പാദ്യാചാമകമർഘ്യകം സ്വമന്ത്രതോ
ഹൃച്ഛീർഷശൈഖൈർവ്വാ
വസ്ത്രേ ദേ കവചേണ ചാസ്ത്രമന്ത്രനാ
സ്വർണ്ണാംഗുലീയം തഥാ. 10

ഇഹ വിഷ്ണൌ അർഘ്യം മാഷപയഃ അധികം സ്മൃതം—ഇവിടെ വിഷ്ണുവിങ്കൽ അർഘ്യദ്രവ്യം ഉഴുന്നും പാലുമധികമായിട്ട

1. 'സ്വജ താരഭേത്യർഘ്യ', 2. 'മകം', 3. 'ദിഭൈ', 4. 'സമൂർത്തിപയുതം മല്ലിതപാഠം.

ക്രൂട്ടണം. ശേഷമൊക്കെയും തങ്ങളുടെ കലശത്തിങ്കൽ പറയുന്ന പോലെ താനി-പാത്രപാത്രാദിഭിഃ ആസ്തൃാദ്യ- പിന്നെ അർഘ്യപാദ്യാചമനങ്ങളെ താമരയിലകൊണ്ടു താൻ വാഴയിലകൊണ്ടു താനട ച്ചേപ്പൂ. ഗുരും സ്വാമൂർത്തിപയുതം സംവന്ദ്യ-ആചാര്യനേയും പരികർമ്മികളേയും വന്ദിച്ച്. സ്വമന്ത്രൈഃ പാദ്യാചമകം അർഘ്യകം ദദ്യാത് — മൂലംകൊണ്ടും മൂർത്തിമന്ത്രങ്ങളെക്കൊണ്ടും പാദ്യത്തേയും ആചമകത്തേയും അർഘ്യത്തേയും കൊടുപ്പൂ. ഹൃച്ഛീർഷാഖ്യൈഃ ശൈഖൈഃ ർവാ-ഹൃദയമന്ത്രംകൊണ്ടു പാദ്യത്തേയും ശിരോമന്ത്രംകൊണ്ടു ആചമനീയത്തേയും ശിഖാമന്ത്രംകൊണ്ട് അർഘ്യത്തേയും കൊടുപ്പിക്കിലും ആം. കവചേന തു വാസസീ അസ്ത്രമന്ത്രേണ തഥാ സ്വർണ്ണാംഗുലീയം — കവചമന്ത്രംകൊണ്ടു രണ്ടു വസ്ത്രത്തേയും അസ്ത്രംകൊണ്ടു സ്വർണ്ണപവിത്രമോതിരത്തേയും കൊടുപ്പൂ.

ദത്വാസ്ത്രേണ കുണ്ഡലായജ്ഞസൂത്ര-
ഭൂഷാസ്ത്രാഃ സ്വാണ്ഡഭിരർച്ചയിത്വാ
അർഘ്യം ച ദത്വാ[1]സഘൃതം പയോന്നം
സംഭോജയേ[2]ത്താം സഹമൂർത്തിപാലം. ൯

അസ്ത്രേണ കുണ്ഡലായജ്ഞസൂത്രഭൂഷാഃ ദത്വാ-പിന്നെ അംഗാസ്ത്രംകൊണ്ടു കുണ്ഡലങ്ങളേയും സ്വർണ്ണോപവീതത്തേയും ഗന്ധപുഷ്പമാലകളേയും കൊടുപ്പൂ. തതഃ സ്വാണ്ഡഭിഃ അർച്ചയിത്വാ— പിന്നെ തന്റെ തന്റെ മൂലംകൊണ്ടു ഗുരുവിനേയും മൂർത്തിമന്ത്രം കൊണ്ടു പരികർമ്മികളേയും ജലഗന്ധപുഷ്പദീപങ്ങളെക്കൊണ്ടു പൂജിച്ച്, അർഘ്യം ച ദത്വാ അർഘ്യവും കൈയിൽ കൊടുപ്പൂ. സഹമൂർത്തിപാലം തം സഘൃതം പയോന്നം സംഭോജയേത്— പിന്നെ അവരുടെ മുമ്പിൽ ഇലയും വച്ചു പാൽപായസവും ചോറും വിളമ്പി നെയ്യും കൂട്ടി മൃഷ്ടാന്നമായി ഭുജിപ്പിപ്പൂ.

ഭുക്ത്വാചാന്തേഭ്യോ[3]ഽവസാനീയമർഘ്യം
ദത്വാ തേഭ്യോ ഭക്തസത്കാരപൂർവ്വം
ആലിഭ്യാഷ്ടീം താൻ പ്രണമ്യാഭിവാദ്യ
പ്രാർത്ഥ്യാനന്താലംബ്യ ചാജ്ഞാം വൃണീത. ൧൦

ഭുക്ത്വാ ആചാന്തേഭ്യഃ തേഭ്യഃ അവസാനീയം അർഘ്യം ദത്വാ-ഭക്ഷണം കഴിഞ്ഞു കയ്യും കഴുകി ആചമിക്കപ്പെട്ടിരിക്കുന്ന

1. 'സഹമൂർത്തിപാലം സം', 2. 'സജ്യമമൃതം പയോന്നം', 3. 'ഭ്യസ്തേഭ്യഃ ഷു ദത്വാവസാനീയാർഘ്യം തേ' മൂലപാഠം.

അവൎക്കായിക്കൊണ്ടു് ആവസാനീയമാല്യത്തെയുംകൊടുത്തു്-ഭക്ത-സത്കാരപൂൎവ്വം ഉൎവ്വീം ആലിപ്യ-വാസതാംബൂലാദികളേക്കൊണ്ടു അവൎക്കു ദക്ഷിണയുംചെയ്തു എച്ചിലെല്ലാമെടുത്തു തളിച്ചു ശുദ്ധമാക്കിയാൽ. താൻ പ്രണമ്യ അഭിവാദ്യ-ഗുൎവ്വാദികളെ വെവ്വേറേ ഓരോരിക്കൽ നമസ്കരിച്ചു് അഭിവാദ്യവും ചെയ്തു്. അനേന പ്രാൎത്ഥ്യ പാണൌ ആലംബ്യ വൃണീത— ഈ മന്ത്രം കൊണ്ടു പ്രാൎത്ഥിച്ചു കൈവിരൽ പിടിച്ചു വരിപ്പൂ.

മയാ സംപൂജിതൈരത്ര
ദക്ഷിണാഭിശ്ച തോഷിതൈഃ
ക്രിയതാം വൈഷ്ണവാദ്യേ മേ
പ്രാൎത്ഥയാമി പ്രസീദത. ൧൧

ഇങ്ങനെ പ്രാൎത്ഥനാമന്ത്രം.

സ്വസ്വഭേദസമവലംബനേ വദ-
ന്ത്വോമിതി ഗുരുമൂൎത്തിപാലകാഃ
ഇത്യഭാഷി ഹരിസംഭവിദ്വിഷോഃ
സംഗ്രഹേണ വരണക്രിയാക്രമഃ. ൧൨

ഗുരുമൂൎത്തിപാലകാഃ-ആചാൎയ്യനും പരികൎമ്മികളും സ്വസ്വഭേദസമവലംബനേ ഓം തഥാ ഇതി വദന്തു—യജമാനൻ തങ്ങളുടെ കൈ പിടിച്ചു വരിക്കുമ്പോൾ ഓം തഥാ എന്നിങ്ങനെ ചൊല്ലണം. ഇതി ഹരിസംഭവിദ്വിഷോഃ വരണക്രിയാക്രമഃ സംഗ്രഹേണ അഭാഷി— ഇങ്ങനെ വിഷ്ണുവിന്റെയും ദുൎഗ്ഗയുടേയും വരണക്രിയയുടെ ക്രമം ചുരുക്കീട്ടു് എന്നാൽ പറയപ്പെട്ടു.

പാദ്യാൎഘ്യാംഗാനി ക്രമാത് സ്വാഭിഷേകേ
വക്ഷ്യേ മൂലം സ്യാദ് ഗുരോൎമ്മൂൎത്തിപാനാം
മന്ത്രാഃ സ്വേ സ്വേ മൂൎത്തിമന്ത്രാഃ ശിവാദി-
ഷ്വിഷ്ടം പാദ്യാദിക്രമാന്ന്യാസദാനേ. ൧൩

അഹം പാദ്യാൎഘ്യാംഗാനി ക്രമാത് സ്വാഭിഷേകേ വക്ഷ്യേ-ഞാൻ പാദ്യാൎഘ്യാദി ദ്രവ്യങ്ങളെ ക്രമേണ കലശത്തിങ്കൽ പറയുന്നുണ്ടു്. ഗുരോഃ മൂലം (സ്യാദ്) മൂൎത്തിപാനാം സ്വേ സ്വേ മൂൎത്തിമന്ത്രാഃ മന്ത്രാഃ ആചാൎയ്യനു മൂലവും പരികൎമ്മികൾക്കു വാസുദേവാദികളായ തന്റെ തന്റെ മൂൎത്തിമന്ത്രങ്ങളും പൂജയിങ്കൽ

മന്ത്രങ്ങൾ. ശിവാദിഷു ന്യാസഭേദേ പാദ്യാദിക്രമാൻ ഇഷ്ടേ-ശിവാദികളിൽ ചാതിക്കുന്നേടത്തും കൊടുക്കുന്നേടത്തും പാദ്യം മുമ്പായിട്ടു ക്രമങ്ങളെ പറയപ്പെട്ടിരിക്കുന്നു.

ശർവ്വായ ക്ഷിത്യാദിപ്രഭിന്നാത്മവർണ്ണൈ-
ർങേനത്യന്തഃ സ്യാന്മൂർത്തിപാണാം മഹേശേ
ഷ്വേഷാം നത്യാം ക്ഷിത്യാദിമന്ത്രാ ഗുരൂരാദ്യാ
ശൈവീ ഗായത്രീ ത്ര്യംബകാദ്യേ ത്ര്യണർവാ. ൧൪

മഹേശേ ശർവ്വായ ക്ഷിത്യാദിപ്രഭിന്നാത്മവർണ്ണൈഃ ങേനത്യന്തഃ മൂർത്തിപാണഃ സ്യാത് — ശിവങ്കൽ വരികിൽ നാലാകുമ്പോൾ തത്പുരുഷാദി നാലും, എട്ട് ആകുമ്പോൾ 'ശർവ്വായ' ഇത്യാദി എട്ടിലും ക്ഷിത്യാദി എട്ടും കൂട്ടി ആത്മാ എന്നുള്ളതു ചതുർത്ഥ്യേകവചനാന്തമായി നമോന്തമായി കൂട്ടി എട്ടു മന്ത്രങ്ങളുമുദ്ധരിപ്പൂ. 'ശർവ്വായ ക്ഷിത്യാത്മനേ നമഃ' ഇത്യാദി.

എട്ടും പറയുന്നു:—

ശർവ്വോ രുദ്രഃ പശുപതിരഥേശാന-
യുക്തോ[1] ഭവോഗ്ര
പ്രോക്തഃ ശർവ്വാദയ ഇതി മഹാ
ദേവഭീമൌ ച തേ സ്യുഃ
ക്ഷിത്യഗ്ന്യാഖ്യൌ ത്രിപുരജയിനോ
യജ്ഞസൂര്യൌ ജലാഖ്യം
വായും സോമം സമഭിദധതേ
വ്യോമ ചാപ്യഷ്ടമൂർത്തീഃ. ൧൫

ത്രിപുരജയിനഃ പരമേശ്വരന്റെ, ശർവ്വഃ രുദ്രഃ ക്ഷിത്യഗ്ന്യാഖ്യൌ പശുപതിഃ ഈശാനയുക്തഃ യജ്ഞസൂര്യൌ ഭവോഗ്രൌ ജലാഖ്യം വായും മഹാദേവഭീമൌ സോമം വ്യോമ ച. 'ശർവ്വായ ക്ഷിത്യാത്മനേ നമഃ' 'രുദ്രായാഗ്ന്യാത്മനേ നമഃ' 'പശുപതയേ യജ്ഞാത്മനേ നമഃ' 'ഈശാനായ സൂര്യാത്മനേ നമഃ' 'ഭവായ ജലാത്മനേ നമഃ' 'ഉഗ്രായ വായ്വാത്മനേ നമഃ' 'മഹാദേവായ സോമാത്മനേ നമഃ' 'ഭീമായ വ്യോമാത്മനേ നമഃ' ഇതി (തേ) ശർവ്വാദയഃ അഷ്ടമൂർത്തയഃ പ്രോക്താഃ. ഇങ്ങനെ ശർവ്വാദികളെട്ടും പറയപ്പെട്ടു. ക്ഷിത്യാദികളായ അഷ്ടമൂർത്തികളും പറയപ്പെട്ടു.

1. 'ക്തൌ' മുദ്രിതപാഠം.

തേഷാം നത്യാം ക്ഷിത്യാദിമന്ത്രാഃ—പരികർമ്മികളെ നമസ്കരിപ്പാൻ ക്ഷിത്യാദികളായ എട്ടു മന്ത്രങ്ങൾ. ഗുരോഃ ശ്ശൈവീ ഗായത്രീ ത്ര്യംബകായ ഇതി വാ അണുഃ—ഗുരുവിനെ നമസ്കരിപ്പാൻ ശിവഗായത്രി താൻ ത്ര്യംബകാനുഷ്ടുപ് താൻ മന്ത്രം വേണം. ഇതു പൂർവ്വശ്ലോകത്തിന്റെ ഉത്തരാർദ്ധമാകുന്നതു്.

ക്ഷിതിർവൈ ധാര്യതേ ലോകാൻ
ലോകാഃ ക്ഷിതിമയാഃ സ്മൃതാഃ
സർവ്വഗം ക്ഷിതിരൂപം തേ
ക്ഷിതിമൂർത്തേ! നമോഽസ്തു തേ. ൧൩

ആദിയിലത്തെ മന്ത്രം. രണ്ടാമതു തുടങ്ങി ഏഴിന്റെ ആദി മാത്രം പറഞ്ഞിരിക്കുന്നു. ശേഷമൂഹിച്ചു ചൊല്ലൂ. 'അഗ്നിർവൈ ധാര്യതേ ലോകാൻ' 'യജ്ഞോ ധാരയതേ ലോകാൻ' 'സൂര്യോ ധാരയതേ ലോകാൻ' 'ജലം വൈ ധാര്യതേ ലോകാൻ' 'വായുർദ്ധാരയതേ ലോകാൻ' 'സോമോ ധാരയതേ ലോകാൻ' 'വ്യോമ ധാരയതേ ലോകാൻ.' ഇങ്ങനെ ആദ്യപാദങ്ങൾ. *

സ്വസ്വനാമ വരണാണുവിഷ്ണുശ-
മ്ഭ്വാസ്ത്രദൃഗ്ഭിഃ ഋത്വിനക് തു യുക്തിതഃ
വാസ്തുസംഗ്രഹപുരസ്സരാണുനാ
ബാഹ്യലേയവിഷയേ വൃണീത താൻ. ൧൪

---

* ഈ മന്ത്രങ്ങളുടെ മററംശങ്ങൾ താഴെ പറയും പ്രകാരമാകുന്നു.

അഗ്നിർവൈ ധാര്യതേ ലോകാൻ ലോകാ അഗ്നിമയാഃ സ്മൃതാഃ
സർവ്വഗം അഗ്നിരൂപം തേ അഗ്നിമൂർത്തേ! നമോഽസ്തു തേ.

യജ്ഞോ ധാരയതേ ലോകാൻ ലോകാ യജ്ഞമയാഃ സ്മൃതാഃ
സർവ്വഗം യജ്ഞരൂപം തേ യജ്ഞമൂർത്തേ! നമോഽസ്തു തേ.

സൂര്യോ ധാരയതേ ലോകാൻ ലോകാഃ സൂര്യമയാഃ സ്മൃതാഃ
സർവ്വഗം സൂര്യരൂപം തേ സൂര്യമൂർത്തേ! നമോഽസ്തു തേ.

ജലം വൈ ധാര്യതേ ലോകാൻ ലോകാ ജലമയാഃ സ്മൃതാഃ
സർവ്വഗം ജലരൂപം തേ ജലമൂർത്തേ! നമോഽസ്തു തേ.

വായുർധാരയതേ ലോകാൻ ലോകാ വായുമയാഃ സ്മൃതാഃ
സർവ്വഗം വായുരൂപം തേ വായുമൂർത്തേ! നമോഽസ്തു തേ.

സോമോ ധാരയതേ ലോകാൻ ലോകാഃ സോമമയാഃ സ്മൃതാഃ
സർവ്വഗം സോമരൂപം തേ സോമമൂർത്തേ! നമോഽസ്തു തേ.

വ്യോമ ധാരയതേ ലോകാൻ ലോകാ വ്യോമമയാഃ സ്മൃതാഃ
സർവ്വഗം വ്യോമരൂപം തേ വ്യോമമൂർത്തേ! നമോഽസ്തു തേ.

അത്ര വരണാണെവിഷ്ണുശബ്ദാസ്പദേ സ്വനാമ യുക്തിതഃ സ്വയുനക്തു— ഇവിടെ വരണമന്ത്രത്തിങ്കൽ വിഷ്ണു എന്നുള്ള പദത്തിങ്കൽ ശിവ ഇത്യാദി തന്റെ തന്റെ നാമങ്ങൾ യുക്തിപോലെ ചേർത്തു കൊള്ളണം. 'ക്രിയതാം ശിവയാഗോ മേ' ഇത്യാദി. ബാഹുലേയവിഷയേ വാസ്തുസംഗ്രഹപുരസ്സരാണനാ താൻ വൃണീത- സുബ്രഹ്മണ്യങ്കൽ 'വാസ്തുസംഗ്രഹമാരഭ്യ' ഇത്യാദിമന്ത്രം കൊണ്ടു് അവരെ വരിക്കണം.

വാസ്തുസംഗ്രഹമാരഭ്യ
തീർത്ഥസ്നാനാവസാനികം
ക്രിയതാം സ്കന്ദയാഗോ മേ
പ്രാർത്ഥയേ മേ പ്രസീദത. ൧൮

ഇതു പ്രാർത്ഥനാമന്ത്രം.

ഏവം ഗുരും ഗുരുനിയോഗകൃതോ വിനീതാൻ
വിപ്രാൻ വിധാനകുശലാനപി മൂർത്തിപാലാൻ
സർവേഷ്വപീഹ ചതുരോ ദ്വിഗുണാൻ വൃണീത
ഷഡ്വാ തഥാ സ്വാഹവനാദ്യനുസൃത്യ കർത്താ. ൧൯

കർത്താ ഏവം ഗുരും— യജമാനൻ ഈവണ്ണം തന്ത്രിയേയും. ഗുരുനിയോഗകൃതഃ വിനീതാൻ വിധാനകുശലാൻ വിപ്രാൻമൂർത്തിപാലാൻ അപി-ആചാര്യൻ പറയുന്നതിനെ ചെയ്യും പ്രവർത്തിക്കുന്നവരായും വിനയത്തോടുകൂടിയവരായും പ്രവൃത്തികളിൽ സാമർത്ഥ്യയുക്തന്മാരായും ഇരിക്കുന്ന ബ്രാഹ്മണരെ പരികർമ്മികളായിട്ടും. സ്വാഹവനാദി അനുസൃത്യ-ഹോമാദികളുടെ സംഖ്യയെ അനുസരിച്ചിട്ടു്. ചതുരഃ വാ ദ്വിഗുണാൻ വാ ഷഡ്വാ വൃണീത-നാല് എങ്കിലും എട്ടു് എങ്കിലും ആറു എങ്കിലും പന്ത്രണ്ടു എങ്കിലും ആളുകളെ തന്ത്രിയോടു കൂടെ വരിക്കണം.

യിയക്ഷുണാചാര്യവരോ വൃതോഽഥ
സമൂർത്തിപഃ കർമ്മ സമാരഭേത
പ്രതിശ്രുതം ഭൂമി പരിഗ്രഹാദി
തീർത്ഥാഭിഷേകാവധികം ക്രമേണ ൨൦

യിയക്ഷുണാ വൃതഃ ആചാര്യവരഃ സമൂർത്തിപഃ— യജമാനനാൽ ഇപ്രകാരം വരിക്കപ്പെട്ടിരിക്കുന്ന ആചാര്യൻ പരികർമ്മികളോടുംകൂടീട്ടു്. പ്രതിശ്രുതം ഭൂമിപരിഗ്രഹാദിതീർത്ഥാഭിഷേകാവ

ധികം കൎമ്മ ക്രമേണ സമാതനോതു—പ്രതിശ്രുതമായിരിക്കുന്ന ഭൂപരിഗ്രഹം തുടങ്ങി ഉത്സവാവസാനത്തിൽ ആറാട്ടുവരെയും ചെയ്യാനുള്ള ക്രിയകളെ ഒക്കെയുമാരംഭിപ്പൂ.

* നടെ ഒരു ശ്ലോകംകൊണ്ടു ഇവിടെ ഗുരുവിന്നു കൎത്തൃത്വമെന്നു ചൊല്ലുന്നു.

യിയക്ഷുണേതി—അനന്തരം ത്രൈലോക്യനാഥനായിരിക്കുന്ന ഈശ്വരനെ തന്റെ ഇഷ്ടദേവതാരൂപേണ പൂജിക്കയിലിച്ഛയോടുകൂടിയിരിക്കുന്ന യജമാനനാൽ വരിക്കപ്പെട്ടിരിക്കുന്ന ഇരുമൂൎത്തിപന്മാരോടും ശില്പികളോടും കൂടെ വരണസമയത്തുങ്കൽ തന്നാൽ പ്രതിജ്ഞ ചെയ്യപ്പെട്ടിരിക്കുന്ന ഭൂപരിഗ്രഹം തുടങ്ങി തീൎത്ഥസ്നാനത്തോളമുള്ള ക്രിയകളെ ക്രമത്താലെ ചെയ്ക.

അനന്തരം ക്ഷേത്രം ഉണ്ടാക്കവാനുള്ള സ്ഥാനങ്ങളെ പറയുന്നു:—

തീൎത്ഥാന്ത തടിനീതടേ ജലനിധേ-
സ്തീരേ സരിത്സംഗമേ
ശൈലാഗ്രേ/ദ്രിതടേ വനോപവനയോ-
രുദ്യാനദേശേ തഥാ
സിദ്ധാദ്ധ്യായതനേഷു വാ ഗുരുവരോ
ഗ്രാമേ പുരേ പത്തനേ
ദേശേ/ന്യത്ര മനോരമേ സുരസമിജ്യാ-
യൈ ക്ഷിതിം കല്പയേത്. ൨൫

തീൎത്ഥാന്തേ പുണ്യതീൎത്ഥങ്ങളുടെ അടുക്കലും. തടിനീതടേ-പുഴയുടെ വക്കത്തും. ജലനിധേഃ തീരേ സമുദ്രത്തിന്റെ അടുക്കലും. സരിത്സംഗമേ—രണ്ടുപുഴകൾ കൂടുന്നതിന്റെ അടുക്കലും. ശൈലാഗ്രേ—പൎവ്വതത്തിന്റെ മുകളിലും. അദ്രിതടേ-പൎവ്വതത്തിന്റെ താഴ്വയുള്ളിടത്തും. വനോപവനയോഃ—വനത്തിങ്കലും ഉപവനത്തിങ്കലും. ഉദ്യാനദേശേ-ഉദ്യാനത്തിങ്കലും. തഥാ സിദ്ധാദ്ധ്യായതനേഷു വാ—സിദ്ധന്മാരുടെ ആശ്രമങ്ങളിലും. ഗ്രാമേ പുരേ പത്തനേ—ഗ്രാമത്തിങ്കലും ഭവനത്തിങ്കലും രാജധാനിയിങ്കലും (നഗരത്തിന്റെ അരുകിലും) അന്യത്ര മനോരമേ ദേശേ—വേറിട്ടു മനോഹരമായിരിക്കുന്ന ദേശത്തിങ്കലും ഗുരുവരഃ സുരസമിജ്യായൈ ക്ഷിതിം കല്പയേത്—ആചാൎയ്യൻ ദേവപ്രതിഷ്ഠ ചെയ്വാനായിക്കൊണ്ടു ഭൂമിയെ കല്പിപ്പൂ.

*ഇനി ഒരു ശ്ലോകംകൊണ്ടു സാമാന്യേന ദേവപ്രതിഷ്ഠയ്ക്കു ഉചിതമായിരിക്കുന്ന ദിക്കുകളെ ചൊല്ലുന്നു.

തീർത്ഥാന്തേ ഇതി — അസ്യാർത്ഥഃ. അനന്തരം ഗുരുവരൻ ഭൂമിയെ അന്വേഷിച്ചു തീർത്ഥങ്ങളുടെ സമീപത്തുങ്കൽ താൻ നദീതീരത്തുങ്കൽ താൻ ജലനിധിയിങ്കൽ വലിയ കുളങ്ങളും നെടുങ്കണികളുടെ സമീപം ഇവററിന്റെ തീരങ്ങളിൽ താൻ കല്പിക്ക, സമുദ്രതീരത്തുങ്കൽ താൻ നദികളും തങ്ങളിൽ കൂടുന്നേടത്തുതാൻ നദിയും സമുദ്രവും തങ്ങളിൽ കൂടുന്നേടത്തു താൻ പെരുവഴിസമീപത്തുങ്കൽതാൻ വ്രീഹിക്ഷേത്രസമീപത്തുങ്കൽതാൻ പർവ്വതങ്ങളുടെ മുകളും പരപ്പിൽതാൻപർവ്വതങ്ങളുടെ താഴ്‌വരയിങ്കൽതാൻ മഹാവനങ്ങളിൽതാൻ ഗ്രാമത്തിന്നടുത്തുതാൻ ഉദ്യാനോപവനങ്ങളിൽ താൻ നട്ടുണ്ടാക്കിയിരിക്കുന്ന പുഷ്പവനങ്ങളിൽതാൻ ഋഷികളും തുടങ്ങിയുള്ള ഭക്തന്മാരുടെ ആശ്രമങ്ങളിൽതാൻ ഗ്രാമം എന്ന ബ്രാഹ്മണരുടെ ദേശം അവിടെത്താൻ പുരം എന്ന രാജധാനി അവിടെത്താൻ പത്തനമെന്ന നഗരങ്ങൾ അവിടെ സമീപത്തുങ്കൽ താൻ മററും പുണ്യജനാശ്രമാദിസുഖമുള്ള പ്രദേശങ്ങളിൽ ഒരേടത്തു താൻ ദേവപ്രതിഷ്ഠയ്ക്കു ഭൂമിയന്വേഷിക്ക. നടേത്തേതു നടേത്തേതിന്നു ഏറ്റ പ്രാധാന്യമെന്നു സൂചിപ്പിച്ചു.

അനന്തരം ഗ്രാമാദികളിലെ സ്ഥാനനിയമത്തെ പറയുന്നു :—

പ്രാചി പ്രതീചി ച ഹരൗ നിജദിശ്യുമേശേ
വായവ്യ നിസ്ഥഭജിതി താരകജിദ്വ്യദീച്യാം
ഗ്രാമാദികേഷു നിരൃതൗ ഗണപാപ്പയോശ്ച
ഗൃഹ്ണാതു ഭൂമിമഖിലേഷ്വപി മദ്ധ്യതോ വാ ൨൨

ഗ്രാമാദികേഷു-ഗ്രാമത്തിങ്കലും രാജഗൃഹത്തിങ്കലും ഭവനത്തിങ്കലും ക്ഷേത്രമുണ്ടാക്കുമ്പോൾ. ഹരൗ പ്രാചി പ്രതീചി ച— വിഷ്ണുവിങ്കൽ കിഴക്കും പടിഞ്ഞാറുമാം. ഉമേശേ നിജദിശി— ശിവങ്കൽ ഈശകോണിൽ സ്ഥാനം. നിസ്ഥഭജിതി വായവ്യ— ദുർഗ്ഗയിങ്കൽ വായുകോണിൽ സ്ഥാനം. താരകജിതി ഉദീച്യാം— സുബ്രഹ്മണ്യങ്കൽ വടക്ക സ്ഥാനം. ഗണപാപ്പയോഃ നിരൃതൗ — ഗണപതിക്കും ശാസ്താവിന്നും നിരൃതികോണിൽ സ്ഥാനം. അന്യക്ഷേത്രങ്ങളിലുമിങ്ങനെതന്നെ സ്ഥാനം. അഖിലേഷ്വപി മദ്ധ്യതോ വാ—എല്ലാവക്കും നടുവിൽ തന്നെയും. ഭൂമിം ഗൃഹ്ണാതു—ഭൂമിയെ കല്പിക്കാം.

1. 'നാമ്നോർഗ്ഗ' മുദ്രിതപാഠം,

* ഇനി ഒരു ശ്ലോകംകൊണ്ടു് ഗ്രാമം പുരം പത്തനം എന്നുള്ളവററിന്റെ ഇന്നഭാഗത്തു് എന്നും ഇന്നമൂർത്തിയെ പ്രതിഷ്ഠിക്കേണ്ടുവെന്നും ചൊല്ലുന്നു.

പ്രാചിപ്രതീചീ അസ്യാത്മഃ വിഷ്ണുവിനെ പ്രതിഷ്ഠിക്കുന്നുവെങ്കിൽ അതിന്നു ഗ്രാമം തുടങ്ങിയുള്ളവററിന്റെ കിഴക്കുതാൻ പടിഞ്ഞാറുതാൻ നേരേ അതിനെ അനുസരിച്ചു ഭൂമിയെ അന്വേഷിച്ചു പരിഗ്രഹിക്കേണം. ശിവനെങ്കിൽ ഈശാന്തകോണിൽ ദുർഗ്ഗയെങ്കിൽ വായുകോണിൽ സുബ്രഹ്മണ്യനെങ്കിൽ വടക്കു ഗണപതിതാൻ ശാസ്താവുതാനെങ്കിൽ നിരതികോണിൽ ഇവയെല്ലാരും വിഷമമന്മാരെല്ലാം മദ്ധ്യപ്രദേശത്തുങ്കൽ ഭൂമിയെ പരിഗ്രഹിക്ക.

അനന്തരം ഭൂമിയുടെ ലക്ഷണത്തെ പറയുന്നു:—

ഗോമത്യൈഃ ഫലപുഷ്പദുഗ്ധതരുഭി-
ശ്ചാഢ്യാ സമാ പ്രാക്പ്ലവാ
സ്നിഗ്ദ്ധാ ധീരരവാ പ്രദക്ഷിണജലോ-
പേതാശുബീജോദ്ഗമാ
സംപ്രോക്താ ബഹുപാംസുരക്ഷയജലാ
തുല്യാ ച ശീതോഷ്ണയോഃ
ശ്രേഷ്ഠാ ഭൂരധമാ സമുക്തവിപരീ-
താ മിശ്രിതാ മദ്ധ്യമാ. ൨൩

ഗോമത്യൈഃ ഫലപുഷ്പദുഗ്ധതരുഭിഃ ച ആഢ്യാ—പശുക്കളും മനുഷ്യരും വളരെയുള്ള പ്രദേശവും കായും പൂവുമുള്ള വൃക്ഷങ്ങളോടും പാലുള്ള മരങ്ങളോടും കൂടിയിരിക്കുന്ന പ്രദേശവും. (സമാ-) സമഭൂമിയായുള്ളിടവും. പ്രാക്പ്ലവാ—കിഴക്കു താണപ്രദേശവും. സ്നിഗ്ദ്ധാ ധീരരവാ-കണ്ടാൽ മനോഹരമായിരിക്കുന്നിടവും നല്ലശബ്ദമുള്ള പ്രദേശവും. ആശുബീജോദ്ഗമാ—നട്ടാൽ വേഗം മുളയ്ക്കുന്ന പ്രദേശവും. പ്രദക്ഷിണജലോപേതാ—പ്രദക്ഷിണമായി വെള്ളമൊഴുകുന്ന സ്ഥലവും. ബഹുപാംസുഃ—ഒരു കുഴിയിൽനിന്നു മണ്ണെടുത്തു അക്കുഴിയിൽ തന്നെ നിറച്ചാൽ അധികം മണ്ണു കാണുന്നിടവും അക്ഷയജലാ-വേനൽക്കാലത്തും വെള്ളമുണ്ടായിരിക്കുന്ന ദേശവും ശീതോഷ്ണയോഃ തുല്യാ ച—തണുപ്പും ഉഷ്ണവും തുല്യമായിരിക്കുന്ന പ്രദേശവും. ഏവംഭൂതാ ഭൂഃ ശ്രേഷ്ഠാ സമ്പ്രോക്താ—ഈ പറഞ്ഞ ഗുണങ്ങളോടുകൂടിയിരിക്കുന്ന ഭൂമി ഉത്തമമായിട്ടു് ഉള്ളതു് ആകുന്നു. സമുക്തവിപരീതാ അധമാ—ഈ ഗുണങ്ങളൊന്നുമില്ലാതെയും

വേർവിട്ടുള്ള ദോഷങ്ങളുണ്ടായിരിക്കുന്നതും അധമയായ ഭൂമി. മിശ്രിതാ മദ്ധ്യമാ-ഗുണങ്ങളും ദോഷങ്ങളും കൂടിയിരിക്കുന്ന ഭൂമി മദ്ധ്യമയായുമിരിക്കും.

* ഇനി ഒരു ശ്ലോകംകൊണ്ടു ഉത്തമാധമമദ്ധ്യമമായുള്ള ഭൂമിയെ ചൊല്ലുന്നു.

ഗോമത്യൈഃ ഇതി. പശുക്കളാലും മനുഷ്യരാലും ആശ്രയിക്കപ്പെട്ടിരിക്കുന്ന ഭൂമിയും കുന്നും കുഴിയും കൂടാതെ നിരന്നു സമനിലമായിയും നേരേ പടിഞ്ഞാറേ ഭാഗം പൊങ്ങിയും കിഴക്കുതാണും മണ്ണുമിനിത്തും ചവിട്ടിയാൽ ഗംഭീരമായുള്ള ഒച്ചയോടുകൂടിയും സമീപത്തുങ്കിൽ ആറു് തോടു് വയൽ എന്നിത്തരമുണ്ടെങ്കിൽ അവററിലേ വെള്ളം പ്രദക്ഷിണമായി വലത്തൊഴിഞ്ഞിട്ടും നിലത്തു വിത്തുകൾ വിതച്ചാൽ മൂന്നു രാത്രികൊണ്ടു മുളയ്ക്കുന്നേടവും ആ ഭൂമിയുടെ നടുവിൽ ഒരു കുഴി കുഴിച്ചാൽ ആ മണ്ണുകൊണ്ടുതന്നെ ഇട്ടു കുഴി തൂത്താൽ മണ്ണു ശേഷിക്കയും കുളം കിണറു് എന്നിവററിലെ വെള്ളം വലിയ വേനല്ക്കാലം വററിപ്പോകാതെ ഇരിക്കയും ശീതോഷ്ണങ്ങൾ ഒന്നിനൊന്നു് ഏററം കൂടാതെ ഇരിക്കയും ഇങ്ങനെ എല്ലാമിരിക്കുന്ന ഭൂമി ഉത്തമമെന്നു ചൊല്ലുന്നു.

വൃത്താർദ്ധേന്ദുനിഭാ ത്രിപഞ്ചരസ-
കോണാ ശൂലശൂർപ്പാകൃതിർ-
മത്സ്യാനേകപകൂർമ്മ [1]പൃഷ്ഠകപി-
ലാവക്ത്രോപമാ മേദിനീ
ഭസ്മാംഗാരതുഷാസ്ഥികേശ [2]
ചിതിവല്മീകാദിഭിഃ സംയുതാ
വർജ്ജ്യാ മദ്ധ്യനതാ സഗർഭകുഹരാ
വിസ്രാ വിദിക്സ്ഥാപി ച. ൨൪

വൃത്താ അർദ്ധേന്ദുനിഭാ—വട്ടത്തിലിരിക്കുന്നതും അർദ്ധചന്ദ്രനേപ്പോലെ ഒരുപുറം ചതുരവും മൂന്നുപുറം വൃത്തവും ആയി ഇരിക്കുന്നതും. ത്രിപഞ്ചരസകോണാ—മൂന്നു കോണായതും അഞ്ചു കോണായതും ആറു കോണായതും. ശൂലശൂർപ്പാകൃതിഃ ശൂലംപോലെയും മുറംപോലെയുമിരിക്കുന്നതും. മത്സ്യാനേകപകൂർമ്മപൃഷ്ഠകപിലാ-വക്ത്രോപമാ—മത്സ്യത്തിന്റേയും ആനയുടേയും ആമയുടേയും

1. 'കോശപൃ', 2. 'കൃമിപ' മുദ്രിതപാഠം.

പിറം പോലെ ഉയന്നിരിക്കുന്നതും. പശുവിൻെറ മുഖംപോലെ കൂൎത്ത് ഇരിക്കുന്നതും. ഭസ്മാംഗാരതുഷാസ്ഥികേശചിതിവല്മീകാദിഭിഃ സംയുതാ-കിളച്ചാൽ ഭസ്മവും കരിക്കട്ടകളും ഉമിയും അസ്ഥികളും (തലമുടിയുമുണ്ടായിരിക്കുന്നതും) ശ്മശാനപ്രദേശമായിക്കാണുന്നതും. മദ്ധ്യനതാ-നടുവു താണിരിക്കുന്നതും. സഗൎഭകുഹരാ-ഉള്ളിൽ പൊത്തുകളായിരിക്കുന്നതും. വിസ്രാദ്ദൎഗന്ധയുക്തായായിരിക്കുന്നതും. വിദിക്സ്ഥാ—കോണുനോക്കിയിരിക്കുന്നതും. അപി മേദിനീ വൎജ്യാ—ഇങ്ങിനെയുള്ള ലക്ഷണത്തോടുകൂടിയിരിക്കുന്ന പറമ്പ് ദേവപ്രതിഷ്ഠയ്ക്കു കൊള്ളരുത്.

*ഇച്ചൊല്ലിയാത്ത ഭൂമിയെ ചൊല്ലുന്നു:—

വൃത്താദ്ധേന്ദുനിഭാ ഇതി—സ്വതഃ തന്നെ വട്ടത്തിലിരിക്കുന്ന ഭൂമിയും അൎദ്ധചന്ദ്രനേപ്പോലെ ഇരിക്കുന്ന ഭൂമിയും മൂന്നതാൻ അഞ്ചുതാൻ ആറുതാൻ കോണുകളുള്ള ഭൂമിയും മത്സ്യപൃഷ്ഠം പോലെ രണ്ടുശിഖരമായുള്ള ഭൂമിയും ആനപ്പുറംപോലെ ഉരുണ്ടിരിക്കുന്ന ഭൂമിയും നടുവ് ഉയന്നിരിക്കുന്ന ഭൂമിയും കൊമ്പുമുറം പോലെ രണ്ടുകോണുള്ള ഭൂമിയും ഇങ്ങനെ എല്ലാമിരിക്കുന്ന ഭൂമി ഒന്നിനുമാകാ.

പിന്നെ ഭൂമിക്കു ഗുണദോഷങ്ങൾ പലതുമുണ്ടെന്നിരിക്കിലും സംസൎഗ്ഗദോഷംകൊണ്ടുമാകാതെ വരും. കുഴിച്ചാൽ വെണ്ണീറ് കരിക്കട്ട ഉമി എല്ല് തലമുടി എന്നിവ ഉണ്ടാകിലും ശ്മശാനഭൂമിയും വലിയപുററ് എന്നിവ ഒക്കെയും ആദിശബ്ദംകൊണ്ടു സൂചിക്കുന്നു. വിഷമരങ്ങൾ അമംഗലമൃഗാദികൾ ഭൂതപ്രേതപിശാചുക്കൾ ദുഷ്ടപതംഗങ്ങൾ എന്നിവറേറാടു കൂടിയിരിക്കുന്ന ദിക്കും ഗൎഭം എന്നു ഭൂമിക്കുള്ളിൽ കൂട്ടിവച്ചിരിക്കുന്നേടവും കുഹരങ്ങൾ ഭൂമിയിൽ വഴുതുകൾ ഉണ്ടാക മണ്ണു ഘ്രാണിച്ചാൽ ദുൎഗ്ഗന്ധമായിരിക്കയും ഇങ്ങനെ എല്ലാമിരിക്കുന്ന ഭൂമി സംസൎഗ്ഗദോഷംകൊണ്ട് ഒന്നിനും കൊള്ളരുത്. ഇവററിൽ കൊള്ളുക സംസൎഗ്ഗദോഷം.

അനന്തരം ബ്രാഹ്മണാദി നാലു ജാതികൾക്കും വെവ്വേറെ വേണ്ടുന്ന ഭൂമിയുടെ ലക്ഷണത്തെ പറയുന്നു—

വിപ്രാദിക്രമതഃ കുശേക്ഷുവന-
ദൂൎവാകാശയുക്താ ഭുവ-
സ്തുല്യാ താനവിതാനസിന്ധുരരസാ-
ബ്ധ്യംശാദിദീൎഘാ അപി

ശ്വേതാപാടലപീതമേചകരുചഃ-
യ്വാജ്യാസൃഗന്നാസവാ-
മോദാഃ സ്വാദുകഷായതിക്തകടുകാ-
സ്വാദാന്വിതാശ്ച സ്മൃതാഃ. ൨ ൭

വിപ്രാദിക്രമതഃ ഭുവഃ— ബ്രാഹ്മണാദിവർണ്ണക്രമേണ ഭൂമികൾ. കുശേഷുവനദൂർവ്വാകാശയുക്താഃ— ബ്രാഹ്മണന്നു കുശയോട് ഇരിക്കയും ക്ഷത്രിയന്ന് അമ്പയോടുകൂടിയിരിക്കുകയും വൈശ്യന്നു കറുകയോടുകൂടിയിരിക്കുകയും ശൂദ്രന്നു ആററുദർഭയോടുകൂടിയിരിക്കുകയും വേണം. തുല്യാത്താനവിതാനസിന്ധുരരസാബ്ധ്യംശാധിദീർഘാഃ— ബ്രാഹ്മണന്നു ദീർഘവിസ്താരം തുല്യമായിട്ടും ക്ഷത്രിയന്നു എട്ടൊന്നു ദീർഘം അധികമായിട്ടും വൈശ്യന്നു ആറൊന്നു നീളമേറിയും ശൂദ്രന്നു നാലൊന്നു നീളമേറിയും ഇരിക്കണം. ശ്വേതാപാടലപീതമേചകരുചഃ— പിന്നെ ഈ ക്രമേണ വെളുത്തനിറമായും ചുകന്ന നിറമായും മഞ്ഞ നിറമായും കറുത്ത നിറമായുമിരിക്കണം. ആജ്യാസൃഗന്നാസവാമോദാഃ— പിന്നെയുമീക്രമേണ നെയ്യുടെ സൌരഭ്യമായും ചോരയുടെ സൌരഭ്യമായും ചോററിന്റെ സൌരഭ്യമായും മദ്യത്തിന്റെ സൌരഭ്യമായും ഇരിക്കണം. സ്വാദുകഷായതിക്തകടുകാസ്വാദാന്വിതാഃ ച സ്മൃതാഃ— തിന്നുനോക്കിയാൽ മധുരരസമായും കയ്പുരസമായും ചവർപ്പുരസമായും എരിവുരസമായുമിരിക്കണം. ഇങ്ങനെ നാലുജാതികൾക്കുമുള്ള ഭൂമിയുടെ ലക്ഷണങ്ങൾ ഉക്തങ്ങളായി.

*ഇനി ഒരു ശ്ലോകംകൊണ്ടു ബ്രാഹ്മണാദി നാലു വർണ്ണങ്ങൾക്കും ഉചിതമായ ഭൂമിയെ വെവ്വേറേ ചൊല്ലുന്നു:—

വിപ്രാദിക്രമത ഇതി. വിപ്രാദിക്രമേണ കുശാദികളോട് യുക്തങ്ങളായിയും തുല്യാത്താനവിതാനസ്വരൂപകളായിയും ഇരിക്കുന്ന ഭൂമികൾ വീതിയോടൊത്ത സമചതുരങ്ങളായി മണ്ണു വെളുത്ത നിറമായി നെയ്യ്പോലെ നിറമുണ്ടായി മധുരിച്ചു രസത്തോടുകൂടിയിരിക്കുന്ന ഭൂമി ബ്രാഹ്മണർക്കു നന്ന്. അമ്പുകൂട്ടം അമ്പുകെട്ടുന്ന കരിമ്പനക്കൂട്ടം ഇവ താനേ ഉണ്ടായി വീതിയിലെട്ടൊന്നു നീളമേറി മണ്ണു ചുവന്നനിറമായിട്ടു ചോരപോലെ നാററമുണ്ടായി മണ്ണു തിന്നുകണ്ടാൽ ചവർപ്പുണ്ടായിരിക്കുന്ന ഭൂമി ക്ഷത്രിയർക്കു നന്ന്. കറുക വളരെയുണ്ടായി വീതിയിലാറൊന്നു നീളമേറി മണ്ണു മഞ്ഞൾനിറമായി ചോറുപോലെ നാററമുണ്ടായി കയ്ക്കുന്ന

ഭൂമി വൈശ്യന്മാൎക്കു നന്ന്. ആറുദൎഭ വളരെയുണ്ടായി വീതിയിൽ നാലൊന്നുനീളമേറി മണ്ണു് കറുത്ത നിറമായി സുരപോലെ നാററമുണ്ടായിരിക്കുന്ന ഭൂമി ശൂദ്രന്നു നന്ന്. ഇങ്ങനെ പലവൎണ്ണവശാൽ വിധിക്കപ്പെട്ടു.

സങ്കീൎണ്ണരൂപാ വസുധാത്ര വൎണ്ണൈർ-
ഗന്ധൈ രസൈസ്താഖിലവൎജ്ജനീയാ
ഏനാമനാലക്ഷിതവൎണ്ണചിഹ്നാ
നക്താം പരീക്ഷേത നിമിത്തതശ്ച. ൨൩

അത്ര വസുധാവൎണ്ണൈഃ ഗന്ധൈഃ രസൈഃ സങ്കീൎണ്ണരൂപാ ചേത്—ഇവിടെ ഭൂമി ഒരുത്തരുടെ നിറവും മറെറാരുത്തരുടെ സൌരഭ്യവും അന്യന്റെ രസവും ഇങ്ങനെ മിശ്രമായിട്ടു ലക്ഷണം കണ്ടാൽ, അഖിലവൎജ്ജനീയാ—എല്ലാവൎക്കുംവൎജ്ജ്യംതന്നെ. അനാലക്ഷിതവൎണ്ണചിഹ്നാം ഏനാം നക്തം നിമിത്തതഃ പരീക്ഷേത—ജാതിലക്ഷണം തികഞ്ഞിരിക്കാതെയുള്ള ഭൂമിയെ രാത്രിയിൽ നിമിത്തം ബൃംഹിത്യാദികൊണ്ടു പരീക്ഷിച്ചുകൊള്ളു.

*ഇനി ഒരു ശ്ലോകംകൊണ്ടു് ഈ പറഞ്ഞ ഗുണങ്ങൾ സംക്രമിച്ചിട്ടുള്ളതു് ആൎക്കും കൊള്ളരുതു്. അതിനെ പറയുന്നു.

സങ്കീൎണ്ണരൂപാ ഇതി—ഈ ഭൂമി ഇവിടെ നിറം നാററം ആകാരം സ്വാദുകൾ പശബ്ദംകൊണ്ടു പലവറേറയും സൂചിക്കുന്നു. വൃക്ഷങ്ങളേക്കൊണ്ടും വിസ്താരദീൎഘങ്ങളേക്കൊണ്ടും ഇവററാൽ സംകീൎണ്ണരൂപയെന്നാവൂ ഇരിപ്പതെങ്കിൽ എല്ലാവരാലും വൎജ്ജിക്കപ്പെടുവാൻ യോഗ്യം. സംകീൎണ്ണരൂപയെന്നതു് ഇടകലൎന്നു ഇരിക്കം. ഒരുത്തന്റെ സ്വാദ് ഒരുത്തന്റെ നിറം മറെറാരുത്തന്റെ സൌരഭ്യം മറെറാരുത്തന്റെ വീതി നീളം മറെറാരുത്തന്റെ വൃക്ഷം ഇങ്ങനെ എല്ലാമിരിക്കുന്ന ഭൂമി ആൎക്കും കൊള്ളരുതു്. പിന്നെ വിസ്താരായാമങ്ങളും വൃക്ഷങ്ങളും ഇവയൊക്കപ്പെകത്തികൊള്ളുകയുമാമെല്ലോ എന്നിട്ടു വൎണ്ണൈൎഗ്ഗന്ധൈഃ രസൈഃ എന്നു ചൊല്ലി. പിന്നെ ഈ ഭൂമിയെ നിറം സൌരഭ്യം സ്വാദുക്കൾ എന്നിവറേറക്കൊണ്ടു വ്യക്തത ഇല്ലായ്കകൊണ്ടും ബുദ്ധിശക്തി പോരായ്കകൊണ്ടും ഇന്നജാതിയെ സംബന്ധിച്ചിരുന്നൊന്നു് ഈ ഭൂമിയെന്നറിവാൻ വശമല്ലായ്കിൽ രാത്രിയിങ്കൽ ഒരു നിമിത്തംകൊണ്ടു പരീക്ഷിച്ചുകൊള്ളുക.

അനന്തരം ഭൂപരീക്ഷയെ പറയുന്നു:—

ഉപലിപ്യ മഹീതലേ/വടേ
ഘടമാമം ഭൃതധാന്യകം ന്യസേത്
തദുപര്യപി വർദ്ധമാനകം
ന്യസതു പ്രാഗ്വദനോ മൃദാത്മകം. ൨൭

മഹീതലേ അവടേ ഉപലിപ്യ—അവിടെ ഭൂമിയിങ്കൽ മുട്ടോളംതാഴ്ത്തു ഒരുകുഴിയുണ്ടാക്കി ദേഹശുദ്ധ്യാദിചെയ്തു ഗണപതിയും നിവേദിച്ചു കുഴിയിൽമെഴുകി കുറുമ്പുല്ലുമിട്ടു പത്മമാത്രം പീഠം പൂജിച്ചു. ഭൃതധാന്യകം ആമം ഘടം ന്യസേത് — ഒരുപച്ചക്കലത്തിൽ നെല്ലുമിട്ട് അതിനെ കുഴിയിൽ വയ്പൂ. തദുപരി മൃദാത്മകം വർദ്ധമാനകമപി പ്രാഗ്വദനഃ ന്യസതു— ആ നെല്ലിൻെറ മുകളിൽ മണ്ണുകൊണ്ടു ശരാവത്തേയും വച്ച് കിഴക്കോട്ടു തിരിഞ്ഞിരുന്ന് ശോഷണാദിത്രയം ചെയ്തു മൂലമന്ത്രംകൊണ്ടു പാത്രപൂജയും ചെയ്വൂ.

*ഇനി ഒരു ശ്ലോകംകൊണ്ട് ആ നിമിത്തപരീക്ഷ ചൊല്ലുന്നു.

ഉപലിപ്യേതി. ഈ സംശയമുള്ള ഭൂമിയുടെ നടുവിൽ ഒരു കുഴി കുഴിച്ചതിൽ നല്ലൊരു മുഹൂർത്തത്തുന്നേരത്തു ഒരുകോൽ സമചതുരത്തിൽ കുഴിച്ചു കുഴിയിൽ ഗുരു ആ കുഴിയുടെ പടിഞ്ഞാറെ കരയിന്മേൽ കിഴക്കു നോക്കിയിരുന്നു ഗണപതിനിവേദിച്ചു മെഴുകി ഗണപതി നിവേദിച്ചു സ്വസ്തികമിട്ടു പീഠം വിരിച്ചു ഒരു പച്ചക്കലം ചുടാത്തകലം മലത്തിവച്ച് അതിൽ നെല്ലു നിറച്ച് അതിൻെറ മീതെ ഒരു മണ്ണുകൊണ്ടു ചുട്ടുണ്ടാക്കിയ വക്കില്ലാത്ത കലം ശരാവം മലത്തി വച്ചാൽ.

കപിലാഘൃതമാത്മമൂലതഃ
ശതസഞ്ജപ്തമമുത്ര സിഞ്ചതു
ചതസൃഷ്വപി ദിക്ഷു വർത്തികാ-
സ്തനുയാദ്വർണ്ണവശാത്സിതാദികാഃ. ൨൮

അമുത്ര ആത്മമൂലതഃ ശതസഞ്ജപ്തം കപിലാഘൃതം സിഞ്ചതു— ആ ശരാവത്തിങ്കൽ തൻെറ മൂലമന്ത്രം നൂറെറട്ടു ഉരു ജപിച്ചു നെയ്യിനെ നിറപ്പൂ. ചതസൃഷു ദിക്ഷു അപി വർണ്ണവശാത് സിതാ

കേരള സാഹിത്യ അക്കാദമി

ദികാഃ വൎത്തികാഃ തന്വയാത്—കിഴക്കുതുടങ്ങി നാലുദിക്കുകളിലും ബ്രാഹ്മണാദിവൎണ്ണക്രമേണ വെളുത്തും ചുകന്നും മഞ്ഞയും കറുപ്പും നിറമായ തിരികളേയും വയ്ക്കൂ.

*കപിലേതി—ആത്മജ്ഞാനത്തോടുകൂടിയിരിക്കുന്ന ഗുരു ആ ശരാവത്തിൽ പഞ്ചഗവ്യംനെയ്യ വിധിക്കുതക്കവണ്ണം ജപിച്ചു വീത്തു. പിന്നെ കിഴക്കുതുടങ്ങി നാലു ദിക്കിലും ക്രമത്താലേ നാലു ദിക്കിലും ബ്രാഹ്മണാദിവൎണ്ണത്തെക്കല്പിച്ചു വെളുത്തും ചുവന്നും മഞ്ഞളിച്ചും കറുത്തുമുള്ള നൂൽകൊണ്ടു തിരിയിട്ടു വിധിക്കുതക്കവണ്ണം പൂജിച്ചുകൊളുത്തി പ്രാൎത്ഥിപ്പൂ.

പ്രജ്വാല്യ ദിശ്യാസ്പകമൂൎത്തിഭിസ്താ-
സ്തതഃ സമഭ്യൎച്ച്യയതു ക്രമേണ
ദേവം നിജം വാഥ ദിവാകരം വാ
വിജ്ഞാപയേച്ചൈനമനേന മന്ത്രീ. ൨൯

മന്ത്രീ—മൂൎത്തിമന്ത്രങ്ങളെ അറിഞ്ഞിരിക്കുന്ന ആചാൎയ്യൻ ദിശ്യാസ്പകമൂൎത്തിഭിഃ താഃ പ്രജ്വാല്യ—അതതുദിക്കിലെ വാസുദേവാദിമൂൎത്തിമന്ത്രങ്ങളേക്കൊണ്ടു ആ തിരികളെ നാലിനേയും കൊളുത്തി. തതഃ ക്രമേണ സമഭ്യൎച്ച്യയതു—പിന്നെ മൂൎത്തിമന്ത്രങ്ങളേക്കൊണ്ടു വൎത്തികളെ പൂജിപ്പൂ. അഥ നിജം ദേവം വാ ദിവാകരം വാ—പിന്നെ അവിടെ മൂലംകൊണ്ടു ദേവനേത്താൻ ആദിത്യനേത്താൻ ആവാഹിച്ചു പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്വൂ. അനേന ഏനം വിജ്ഞാപയേത് ച—പിന്നെ ഈ മന്ത്രംകൊണ്ടു പൂജിച്ച് ദേവനെ പ്രാൎത്ഥിപ്പൂ.

നിമിത്തം ബ്രൂഹി മേ ദേവ! കല്പപ്രോക്തം ദ്വിജാദികം
വൎണ്ണാൎത്ഥതു പ്രയുക്തേഽസ്മിംസ്തതോ വൎത്തിചതുഷ്ടയേ. ൩൦

ഇതു പ്രാൎത്ഥനാമന്ത്രം.

ആച്ഛാദ്യ നീതേഽത്ര മുഹൂൎത്തമാത്രേ
യസ്യോജ്ജ്വലേദ്വൎത്തിരമുഷ്യ സാ ഭൂഃ
ദീപ്താസ്യ സവ്യാസ്പവൎണ്ണയോഗ്യാ
ത്യാജ്യാ വിശീൎണ്ണാസ്യ സമസ്തവൎണ്ണൈഃ. ൩൧

ആച്ഛാദ്യ മുഹൂൎത്തമാത്രേ നീതേ—പിന്നെ വേറിട്ടു ഒരു പാത്രംകൊണ്ടു ആ ശരാവത്തെ തിരികളോടും കൂടെ അടച്ചു രണ്ടു

നാഴിക അവിടെത്തന്നെ ദേവനേ ധ്യാനിച്ചു ഇരുന്നു് അടച്ചതിനേ എടുപ്പൂ. യസ്യ വൎത്തിഃ ഉജ്ജ്വലേദ് അമുഷ്യ സാ ഭൂഃ — അപ്പോഠം യാതൊരു ജാതിയുടെ വൎത്തി കെടാതെയ്|രിക്കുന്നു അവൎക്കു് ആ ഭൂമി കൊള്ളാം. സൎവ്വാസു ദീപ്താസു അന്യവൎണ്ണയോഗ്യാ — എല്ലാ ത്തിരികളും കെടാതെ ജ്വലിച്ചു ഇരുന്നാലാഭൂമി എല്ലാവൎക്കും കൊള്ളാം. സൎവ്വാസു വിശീൎണ്ണാസു സമസ്തവൎണ്ണൈഃ ത്യാജ്യാ — എല്ലാത്തിരികളും കെട്ടുപോകിൽ എല്ലാവൎക്കുമാ ഭൂമി കൊള്ള രുതു്. ഇങ്ങനെ ഭൂപരീക്ഷാവിധി.

* ആച്ഛാദ്യേതി — പിന്നെ ആ കുഴി അടച്ചേച്ചു വാങ്ങി മുഹൂ ൎത്തകാലം രണ്ടുനാഴികനേരം പാൎത്താൽ പിന്നെ ചെന്നു തുറന്നു നോക്കൂ. അപ്പോളേതു തിരി ജ്വലിച്ചു നില്ക്കുന്നതു് എന്നാൽ അവനേയാഭൂമി കൊള്ളാവൂ. നാലും ജ്വലിച്ചു നില്ക്കുന്നു എങ്കിൽ നാലുവൎണ്ണത്തിനും കൊള്ളാം. ഒക്കെക്കെട്ടുപോയി എങ്കിലൊ രുവൎണ്ണത്തിനും കൊള്ളരുതു്.

ഇനി ഭൂലക്ഷണത്തെത്തന്നെ പറയുന്നു നാലുശ്ലോകങ്ങളേ ക്കൊണ്ടു്.

കൎപ്പൂരാഗരുനാളികേരതിലകൈ-
ൎദ്ദൎഭൈഃ കദംബാൎജ്ജുനൈ-
ൎമ്മാലേയൈഃ ക്രമുകേക്ഷുകേതകകുശൈഃ
കുന്ദാരവിന്ദോല്പലൈഃ
പൂൎവ്വോദക്പ്ലവശാലിനീ ബഹുജലാ
വാ യാ ദരീദൃശ്യതേ
സേയം ശാന്തികരീ സുരേശയജനേ
സൂക്താ സുപത്മാ മഹീ. ൩൨

കൎപ്പൂരം കൎപ്പൂരവൃക്ഷം അഗരു അകിലുമരം നാളികേരം തെങ്ങു് തിലകം മൈലെള്ളു് ദൎഭം ദൎഭപ്പുല്ലുകൾ കദംബം കടമ്പു് അൎജ്ജുനം മരുതു് മാലേയം ചന്ദനമരം ക്രമുകം കവുങ്ങു് ഇക്ഷു കരിമ്പു് കേതകം കൈത കുശ കുശപ്പുല്ലു് കുന്ദം കുറുമൊഴി അരവിന്ദം താമര ഉല്പലം ചെങ്ങഴിനീൎക്കുവ ഇവററകളോടുകൂടി യിരിക്കുന്നതും പൂൎവ്വോദക്പ്ലവശാലിനീ കിഴക്കും വടക്കും താണ സ്ഥലങ്ങളോടുകൂടിയിരിക്കയും ബഹുജലാ വാ-വളരെ വെള്ളം ഉള്ളേടവും യാ ദരീദൃശ്യതേ-യാതൊരു ഭൂമി ഈവണ്ണം ദൎശിക്കപ്പെ

ടുന്ന സാ ഇയാ സുപത്മാ സൃക്താ—ആ ഈ ഭൂമി സുപത്മാവെ ന്നു പേരുപറയുന്നു. സുരേശയജ്ഞനേ ശാന്തികരീ—ഈ ഭൂമിയി ങ്കൽ ദേവനേ പ്രതിഷ്ഠിച്ചു പൂജിച്ചാൽ ദുരിതരോഗാദ്യനർത്ഥ ങ്ങളേ നശിപ്പിക്കും.

*ഇനി സുപത്മയെന്നും ഭദ്രയെന്നും പൂർണ്ണയെന്നും ധൂമ്ര യെന്നും ഇങ്ങനെ നാലുഭൂമിയാകുന്നു. അതിൽ ഒരു ശ്ലോകം കൊണ്ടു സുപത്മയെന്നു പേരാകുന്ന ഭൂമിയുടെ ലക്ഷണത്തെ ചൊല്ലുന്നു.

കർപ്പൂരേതി. കർപ്പൂരം അകിൽ തേങ്ങാ മയിലെള്ളു് ദർഭ കടമ്പ് മരുത്തു് ചന്ദനം അടയ്ക്കാമരം കരിമ്പു് പൂക്കൈത കുശക്ക രുന്നു് ചെന്താമര നൈതൽ എന്നിവററോടുകൂടിയിരിക്കുന്നേടവും കിഴക്കുതാൻ വടക്കേ ദിക്കുതാൻ താണിരിക്കുന്നേടവും കിണറു കുളം എന്നിവററിൽ വെള്ളം വളരെ ഉണ്ടായിരിക്കുന്നേടവും. വേനൽക്കാലത്തു വെള്ളമില്ലെന്നു പറഞ്ഞാലും പോരുന്താനും. ഈവണ്ണമെല്ലാം കാണപ്പെടുന്നതായൊരു ഭൂമി ആ ഭൂമിയെ സുപ ത്മയെന്നു പൂവശാസ്ത്രങ്ങളിൽ ചൊല്ലപ്പെടുന്നു. അവിടെ ദേവ നെ പ്രതിഷ്ഠിച്ചു പൂജിച്ചുകൊണ്ടാൽ ദുരിതം രോഗം അനത്ഥം എന്നു തുടങ്ങിയുള്ളവററിന്റെ ശാന്തിയെ വരുത്തുന്നോനാകയു മുണ്ടു്.

രീരം വാരിനിധേഃ ശ്രിതാഥ സരിത-
സ്തീർത്ഥസ്യ വാ ദക്ഷിണേ
വ്രീഹിക്ഷേത്രവിചിത്രിതാപ്യദിശി യ-
ജ്ഞാർഹാംഘ്രിപൈരങ്കിതാ
കീർണ്ണാ പൂർണ്ണഫലപ്രസൂനതരുഭി-
ർയോദ്യംനഹൃദ്യാപി വാ
ഭദ്രാ സാ പരിഗീയതേ വസുമതീ
പ്രീതിപ്രദാ യജ്വനാം. ൩൩

വാരിനിധേഃ തീരം ശ്രിതാ—സമുദ്രത്തിന്റെ തീരപ്രദേശത്തു ആയിരിക്കയും. സരിതഃ തീർത്ഥസ്യ വാ ദക്ഷിണേ—പുഴയുടേയും തീത്ഥത്തിന്റേയും വലത്തുഭാഗത്തു് ആയിരിക്കുകയും. ആപ്യദിശി വ്രീഹിക്ഷേത്രവിചിത്രിതാ—പടിഞ്ഞാറേ ഭാഗത്തു നെല്ലുവിത യ്ക്കുന്ന പ്രദേശത്തോടുകൂടി ഇരിക്കയും. യജ്ഞാർഹാംഘ്രിപൈഃ അ ങ്കിതാ- യാഗയോഗ്യങ്ങളായ പ്ലാശ് നാല്പാമരം ഇത്യാദിവൃക്ഷങ്ങളും

ഉണ്ടായിരിക്കുകയും. പൂർണ്ണഫലപ്രസൂനതരുഭിഃ കീർണ്ണാ— പുഷ്പങ്ങളും ഫലങ്ങളും ഉള്ള മരങ്ങളോടുകൂടിയിരിക്കുകയും. ഉദ്യാനഹൃദ്യാ—ഉദ്യാനംപോലെ മനോഹരമായിരിക്കുന്നതും സാ വസുമതീ ഭദ്രാ പരിഗീയതേ— ഈ ലക്ഷണങ്ങളോടുകൂടിയിരിക്കുന്ന ഭൂമി ഭദ്രയെന്നു ചൊല്ലുന്നു. യജമാനാം പ്രീതിപ്രദാ— പൂജകന്മാൎക്കു സന്തോഷത്തെ കൊടുക്കുന്നതാകുന്നു.

* ഇനി ഒരു ശ്ലോകംകൊണ്ടു് ഭദ്രയാകുന്ന ഭൂമിയുടെ ലക്ഷണത്തെ ചൊല്ലുന്നു.

തീരമിതി. അനന്തരം യാതൊരു ഭൂമി സമുദ്രത്തിന്റെ താൻ പുണ്യനദികളുടെ താൻ പ്രസിദ്ധങ്ങളായുള്ള തീൎത്ഥങ്ങളുടെ തീരത്തുങ്കൽതാൻ മിഴാവ് ആശ്രയിച്ചിരിക്കുകയും തെക്കേപ്പുറത്തു നെല്ലുവിളയുന്ന കണ്ടങ്ങളോടുകൂടിയിരിക്കയും പടിഞ്ഞാറേപ്പുറത്തു, പ്ലാശുതുടങ്ങിയുള്ള വൃക്ഷങ്ങൾ, യജ്ഞയോഗ്യങ്ങളായുള്ള വൃക്ഷങ്ങളേക്കൊണ്ടു് അടയാളപ്പെട്ടിരിക്കുകയും എല്ലാനാളും കായെങ്കിലും പൂവെങ്കിലും ഉള്ള വൃക്ഷങ്ങളാൽ ഇടകലരപ്പെട്ടിരിക്കയും എന്നിയേ ഉദ്യാനംകൊണ്ടു മനോഹരയായിരിക്കുകയും ചെയ്യുന്ന ഭൂമിക്കു ഭദ്ര എന്നു പേരാകുന്നു എന്നു തന്ത്രാഗമങ്ങളിൽ പ്രസിദ്ധയായിട്ടു ചൊല്ലപ്പെട്ടു. അവിടെ ദേവനെ പ്രതിഷ്ഠിച്ചു പൂജിക്കുന്ന ജനങ്ങൾക്കു അഭീഷ്ടത്തെ ദാനംചെയ്യുന്നോനാകയുമുണ്ടു്.

പ്ലക്ഷന്യഗ്രോധനിംബാൎജ്ജുനബകുളകുല-
സ്ഥാസനാശോകനിഷ്പാ-
വാങ്കോലൈർമ്മാലതീചമ്പകതിലഖദിരൈഃ
കോദ്രവൈർമ്മുദ്രിതാ വാ
ഭൂമിൎയാ ഭൂധരാധ്വശപരശാഖരഗതാ
പാൎശ്വസംസ്ഥാഥവാദ്രേഃ
പൂർണ്ണാ സാ പുഷ്ടിദാത്രീ സുരനിലയസമാ-
കല്പനേ സ്വല്പതോയാ. ന ര

പ്ലക്ഷം ഇത്തി ന്യഗ്രോധം പേരാൽ നിംബം വേപ്പു് അൎജ്ജുനം മരുതു് ബകുളം ഇലഞ്ഞി കുലസ്ഥം മുതിര അസനം വേങ്ങ അശോകം അശവ നിഷ്പാവം തുവര അങ്കോലം അഴിഞ്ഞിൽ ഇവറേറക്കൊണ്ടും, മാലതീ മുല്ല ചമ്പകം അതുതന്നെ തിലം എള്ളു് ഖദിരം കരിങ്ങാലി ഇവറേറക്കൊണ്ടും, കോദ്രവൈഃ വരകു

കളെക്കൊണ്ടും, മുദ്രിതാ ശോഭിച്ചിരിക്കയും. ഭൂധരാധീശപരശിഖരഗതാ—പർവതത്തിന്റെ മുകളിലായിരിക്കയും. അഥവാ അദ്രേഃ പാർശ്വസംസ്ഥാ-എന്നിയേ പർവതത്തിന്റെ താഴ്ന്നപ്രദേശത്തായിരിക്കുകയും. സ്വല്പതോയാ—വെള്ളം കുറഞ്ഞു് ഇരിക്കുകയും. യാ ഭൂമിഃ—ഇങ്ങനെ യാതൊരു ഭൂമി കാണുന്നു. സാ പൂർണ്ണാ—ആ ഭൂമിക്കു പൂർണ്ണയെന്നു പേരു്. സുരനിലയസമാകല്പനേ—ദേവപ്രതിഷ്ഠയിങ്കൽ. പുഷ്ടിദാത്രീ—ധനധാന്യാദികളെ വർദ്ധിപ്പിക്കുന്നതാകുന്നു.

*ഇനി ഒരു ശ്ലോകംകൊണ്ടു പൂർണ്ണയാകുന്ന ഭൂമിയുടെ ലക്ഷണത്തെ ചൊല്ലുന്നു.

പ്ലക്ഷേതി. യാതൊരു ഭൂമി ഇത്തി പേരാല് വേപ്പു് മരുതു ഇലഞ്ഞി മുതിര വേങ്ങ അശോകം തുവര അഴിഞ്ഞിൽ എന്നിവറേറക്കൊണ്ടുതാൻ മുല്ല ചമ്പകം എള്ളു് കരിങ്ങാലി വരകു് എന്നിവറേറക്കൊണ്ടുതാൻ അടയാളപ്പെട്ടിരിക്കുന്നതു്, പ്രസിദ്ധമായിരിക്കുന്ന പർവ്വതങ്ങളുടെമുകൾപരപ്പിൽതാൻ താഴ്വരയിങ്കൽതാൻ ആയിരിക്കയും വെള്ളം ചുരുങ്ങിയിരിക്കയും ചെയ്യുന്ന ഭൂമിയെല്ലോ പൂർണ്ണയാകുന്നതു്. അവിടെ ദേവനെ പ്രതിഷ്ഠിച്ചു പൂജിക്കുന്നവർക്കു ധനധാന്യങ്ങളെ ദാനംചെയ്യു ശീലമായുള്ളോനാകയുമുണ്ടു്.

അർക്കൈർവേണുവിഭീതകൈഃ സ്നുഹിയുതൈഃ
ശ്ലേഷ്മാതകൈഃ പീലുഭിഃ
സങ്കീർണ്ണാ ബഹുശർക്കരാ ച കഠിനാ
ഗർഭാന്വിതാ സോഷരാ
ഗൃദ്ധ്രശ്യേനവരാഹവായസശിവാ-
ശാഖാമൃഗൈഃ സന്തതം
ജുഷ്ടാ യഷ്ടുരനിഷ്ടദാ നിഗദിതാ
ധൂമ്രാ മഹീ സൂരിഭിഃ                    ൩൫

അർക്കൈഃ എരുക്കുകളോടും, വേണുവിഭീതകൈഃ മുളകളോടും താന്നിമരങ്ങളോടും, സ്നുഹിയുതൈഃ കള്ളിപ്പാലകളോടും, ശ്ലേഷ്മാതകൈഃ നറുവരികളോടും, പീലുഭിഃ ഉകകളോടും, സങ്കീർണ്ണാ ഈ വൃക്ഷങ്ങളോടു കൂടിയിരിക്കുന്നതും, ബഹുശർക്കരാ വളരെ ചരലോടു കൂടിയിരിക്കുന്നേടവും, കഠിനാ കഠിനസ്ഥലമായതും, ഗർഭാന്വിതാ പൊത്തു് ഉള്ളേടവും, സോഷരാ ഓരുള്ളേടവും, ഗൃദ്ധ്രം കഴുവൻ ശ്യേനം പരുന്തു് വരാഹം പന്നി വായസം കാക്ക ശിവാ കുറുനരി

ശാഖാമൃഗം കുരങ്ങ് ഈ ജന്തുക്കളാൽ. സന്തതം ജുഷ്ടാ—എല്ലായ്പോഴും വസിക്കുന്ന പ്രദേശവും. യഷ്ടുഃ അനിഷ്ടദാ—പൂജകന്മാൎക്ക അനിഷ്ടത്തെ കൊടുക്കുന്നതു്. സൂരിഭിഃ മഹീ ധൂമ്രാ നിഗദിതാ—വിദ്വാന്മാരാൽ ഈ ഭൂമി ധൂമ്രയെന്നു പറയപ്പെടുന്നു.

* ഇനി ഒരു ശ്ലോകംകൊണ്ടു ധൂമ്രയാകുന്ന ഭൂമിയുടെ ലക്ഷണത്തെ ചൊല്ലുന്നു.

അൎക്കേരിതി. യാതൊരു ഭൂമി പിന്നെ എരുക്ക് മുള താന്നി കള്ളി നരിവരി ഉങ്ങ് എന്നിവ ഓരോന്നേ വളരെയുണ്ടായി അവററാൽ സങ്കീൎണ്ണയായിരിക്കുന്ന ഭൂമിയും, ചരലുപെരുത്തിരിക്കയും കൎക്കശയായിരിക്കയും അന്തൎഭാഗത്തു പാതാളമുണ്ടായി അവററിൽ ജന്തുക്കളുണ്ടായിരിക്കയും ഉറമണ്ണിനോടു കൂടിയിരിക്കയും ചെയ്യുന്ന ഭൂമിയും എന്നിയേ, കഴുക് പരുന്തു് പന്നി കാക്ക കുറുനരി കുരങ്ങ് എന്നിവ എല്ലായ്പോഴും വളരെ ഉണ്ടായിരിക്കുന്നേടവും. ആ ഭൂമി അറിവുള്ള ജനങ്ങളാൽ ധൂമ്രയാകുന്ന ഭൂമി എന്നു ചൊല്ലപ്പെട്ടു. അവിടെ ദേവപ്രതിഷ്ഠ ചെയ്തു പൂജിച്ചാൽ യജമാനന്നു ദോഷത്തെ ദാനം ചെയ്യുന്നോനാകയുമുണ്ടു്.

അനന്തരം ഭൂപരിഗ്രഹത്തെ പറയുന്നു:—

ആചാൎയ്യോഽഥ യഥോചിതാം വസുമതീം
ലബ്ധ്വാ നിശായാം സമി-
ഷ്ടാത്മാഭ്യൎച്ച്യ ഗണേശമസ്ത്രമനുനാ-
രാദ്ധ്യ സ്വധിത്യാദികം
പ്രാകാരാവധികാം പ്രകല്പ്യ പരിത-
സ്താം ദേവതാഭ്യോഽനുനാ
മദ്ധ്യേഽഷ്ടാസു ച ഭൂതക്രൂരഹവിഷാ
ദിക്ഷു പ്രദദ്യാദ് ബലിം. ൧൩

ഇതി. അഥ ആചാൎയ്യഃ യഥോചിതാം വസുമതീം ലബ്ധ്വാ—അനന്തരം ആചാൎയ്യൻ യഥായോഗ്യമായിരിക്കുന്ന ഭൂമിയെ നിശ്ചയിച്ചാൽ. നിശായാം സമിഷ്ടാത്മാ ഗണേശം അഭ്യൎച്ച്യ—നല്ലദിവസം രാത്രിയിൽ ദേഹശുദ്ധ്യാദി ആത്മാരാധനാന്തം ചെയ്തു സ്വസ്തികത്തിൽഗണപതിയേയും പൂജിച്ച്. അസ്ത്രമനുനാസ്വധിത്യാദികം ആരാദ്ധ്യ—സ്വസ്തികപത്മത്തിൽ വെട്ടുകത്തി കോടാലി തുമ്പായ് ഇവററെ വച്ചു തന്റെ അസ്ത്രംകൊണ്ട് അതിങ്കലാവാഹിച്ചു

പൂജിച്ച് പ്രസന്നപൂജാന്തം ചെയ്തു. ഗണപതിയേയുമുദ്വാസിച്ച്. താം പ്രാകാരാവധികാം പ്രകല്പ്യ—ആ ഭൂമിയെ അളന്നു കണ്ട് മതിൽ സ്ഥാനംവരേയും നിശ്ചയിച്ച്. മദ്ധ്യേ പരിതഃ അഷ്ടാസു ദിക്ഷു ച ദേവതാഭ്യോന്നനാ ഭൂതക്രൂരഹവിഷാ ബലിം പ്രദദ്യാത് നടുവിലും മതിൽസ്ഥാനത്ത് എട്ടുദിക്കിലും ദേവതാഭ്യ ഇത്യാദി മന്ത്രംകൊണ്ട് മഞ്ഞൾ തൈര് മലര് അരിവറുത്തത് എള്ളുവറുത്തത് ഈ ഭൂതക്രൂരംകൂടി ഇരിക്കുന്ന ഹവിസ്സുകൊണ്ടു ബലിയേത്തൂക.

ദേവതാഭ്യഃ പിതൃഭ്യോഥ
ഭൂതേഭ്യഃ സഹ ജംഗമൈഃ
ഏതത്സ്ഥാനനിവാസിഭ്യഃ
പ്രയച്ഛാമി ബലിം നമഃ. ൩൭

ഇതു ബലിമന്ത്രം.

ആചമ്യ മന്ത്രീ സകളീകൃതാത്മാ
കൃതാത്മരക്ഷോ രചിതാഞ്ജലിഃ സൻ
മദ്ധ്യേ സ്ഥിതസ്തത്സ്ഥിതഭൂതജാതം
പ്രവാസയേത്തരി നിവേദയംസ്ത്രിഃ ൩൮

മന്ത്രീ ആചമ്യ സകളീകൃതാത്മാ—മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ കാലും കഴുകി ആചമിച്ചു പിന്നെയും ദേഹശുദ്ധി ചെയ്തു കൃതാത്മരക്ഷഃ—ആത്മാവിനേ രക്ഷിച്ച്. രചിതാഞ്ജലിഃ സൻ മദ്ധ്യേ സ്ഥിതഃ—അഞ്ജലിബന്ധംചെയ്തു നടുവിൽ നിന്ന്. ഇതി ത്രിഃ നിവേദയൻ—വക്ഷ്യമാണമന്ത്രങ്ങളേക്കൊണ്ട് മൂന്നു പ്രാവശ്യം പ്രാൎത്ഥിച്ചിട്ടു തത്സ്ഥിതഭൂതജാതം പ്രവാസയേത തദ്ദേശസ്ഥിതമായിരിക്കുന്ന ഭൂതസമൂഹത്തെ പുറത്തു കളവൂ.

ഭൂതാനി രാക്ഷസാ വാപി യേത്ര തിഷ്ഠന്തി കേചന
തേ സൎവേ വ്യപഗച്ഛന്തു സ്ഥാനം കുൎയ്യാമഹം ഹരേഃ

ഇതു വിഘ്നവിക്ഷേപ പ്രാൎത്ഥനാമന്ത്രം. [൩൯

യദ്വദൎത്ഥമിഹ ഗൃഹ്യതേ മഹീ
തത്പദം ഹരിപദേത്ര യോജയേത്
സ്കന്ദഭൂതപതിസംഭജിത്സു യ-
ദ്യേത്ര ദേവമനുഭിൎനിവേദയേത്. ൪൦

ഇഹ യദ്വദൎത്ഥം മഹീ ഗൃഹ്യതേ അത്ര ഹരിപദേ തത്പദം യോജയേത്—ഇവിടെ യാതൊരു ദേവനായിക്കൊണ്ട് ഭൂമിയെ

ഗ്രഹിക്കപ്പെടുന്നു എന്നാലവിടെ ഹരേഃ എന്നുള്ള പദത്തുങ്കൽ 'സ്ഥാനം കൃത്വാ പിനാകിനഃ' ഇത്യാദി അതതു ദേവന്മാരുടെ പേരു കൂട്ടിക്കൊള്ളണം സ്കന്ദഭൂതിപതസുംഭജിത്സു, യെയേ/ത്ര ദേവമനഭിഃ നിവേദയേത്—സുബ്രഹ്മണ്യങ്കൽ 'യെ വസന്തി' ത്യാദികൊണ്ടും ശാസ്താവിങ്കൽ യേ/ത്ര ശുഭകരാഃ ഇത്യാദികൊണ്ടും ദുർഗ്ഗയിങ്കൽ 'ദേവദാനവ' ഇത്യാദികൊണ്ടും പ്രാർത്ഥിക്കണം.

യെ വസന്തി വസന്ന തത്ര ഭൂതാഃ പ്രേതാശ്ച രാക്ഷസാഃ
കൂശ്മാണ്ഡാശ്ച പിശാചാശ്ച വേതാളാ ബ്രഹ്മരാക്ഷസാഃ. ൧൫
നിർഗ്ഗച്ഛന്ത്വന്യതഃ ശീഘ്രമിതഃ ക്രൂരാഃ സുഖം പുനഃ
ഭവനം കുർമ്മഹേ തത്ര ഗുഹസ്യ പരമാത്മനഃ. ൧൬

ഇതു രണ്ടും സുബ്രഹ്മണ്യങ്കലേ പ്രാർത്ഥനാമന്ത്രങ്ങൾ.

യേ/ത്രാശുഭകരാഃ സന്തി ഭൂതവേതാളരാക്ഷസാഃ
വ്യപഗച്ഛന്തു തേ ശാസ്തുഃ കുർമ്മഹേ ഭവനം ത്വിഹ. ൧൭

ഇതു ശാസ്താവിങ്കലേ പ്രാർത്ഥനാമന്ത്രം.

ദേവദാനവഗന്ധർവ്വപിശാചാശ്ചാപി രാക്ഷസാഃ
നാഗാഃ സർപ്പാസ്തഥാ കീടാ യേ/ത്ര തിഷ്ഠന്തി ജന്തവഃ ൧൮
തേ സർവ്വേ/ന്യ ച ജനനാഃ പ്രയാന്ത്വസ്മാദ്യഥാസുഖം
ദേവ്യാസ്ഥാനം പ്രതിഗൃഹ്ണാമി സാന്ത്വാകം ക്ഷമ്യതാമിതി. ൧൯

ഇതു രണ്ടും ദുർഗ്ഗനിങ്കലേ പ്രാർത്ഥനാമന്ത്രങ്ങൾ.

തദ്വൃക്ഷഗുല്മാദികമിഷ്ടശസ്ത്രൈ-
രുച്ഛിദ്യ സംശോധ്യ നിജാസ്ത്രജാപീ
ക്ഷമാം ക്ഷമീകൃത്യ ദിശശ്ചസമ്യഗ്
ജ്ഞാത്വേഷ്ടയുക്ത്യാ പ്രമിമീത ചൈനാം. ൨൦

നിജാസ്ത്രജാപീ ഇഷ്ടശസ്ത്രൈഃ തദ വൃക്ഷഗുല്മാദികം ഉച്ഛിദ്യ—തന്റെ അസ്ത്രമന്ത്രത്തെ ജപിച്ചുംകൊണ്ട് ആചാര്യൻ പൂജിച്ചിരിക്കുന്ന ശസ്ത്രങ്ങളെക്കൊണ്ടു കാടുമുറിച്ചാൽ. ശേഷം മരങ്ങൾ തുടങ്ങിയതിനെ മുറിപ്പിച്ചു കുററികളും പറിച്ച് ക്ഷമാം സംശോധ്യ ക്ഷമീകൃത്യ—ഭൂമിയെ നല്ലവണ്ണം ശോധനചെയ്തു സമനിലമാക്കി. ദിശഃ സമ്യക് ജ്ഞാത്വാ—ശങ്കുസ്ഥാപനാദികൊണ്ട് ദിക്കുകൾ നാലും സൂക്ഷ്മമാക്കി അറിഞ്ഞ്. ഇഷ്ടയുക്ത്യാ ഏനാം പ്രമിമീത ച—തന്റെ ഇച്ഛയ്ക്കുതക്കവണ്ണം പ്രാസാദമണ്ഡപങ്ങളുടെ പഞ്ചപ്രാകാരങ്ങളേയുമളന്നു നിശ്ചയിച്ചു ശങ്കുസ്ഥാപനത്തെച്ചെയ്വൂ.

* ഇനി ഒരു ശ്ലോകംകൊണ്ടു ഭൂപരിഗ്രഹപ്രകാരത്തെ ചൊല്ലുന്നു.

തദ്വൃക്ഷ ഇതി. ഇങ്ങനെ പരീക്ഷിച്ച് ഇന്ന ഭൂമി ഇതിന്നു കൊള്ളാവതെന്നറിഞ്ഞാൽ അതു തനിക്കുള്ളതല്ലായ്കിൽ വില കൊടുത്തുകൊണ്ടെങ്കിലും യജമാനൻ തനിക്ക ആക്കിയാൽ ഗുരു കുളിച്ചു ദേഹത്തെ അലങ്കരിച്ചു അവിടെ ഇരുന്നു കാടു വെട്ടുവാനുള്ള ശസ്ത്രങ്ങളെ വച്ചു പൂജിച്ചു അവററെക്കൊണ്ട് അവിടെയുള്ള കാടും മരങ്ങളും എല്ലാം നല്ലനല്ല മന്ത്രങ്ങൾ ജപിച്ചു വെട്ടി വാരിക്കളെഞ്ഞു ഭൂമിയെ നിരത്തി ശങ്കു നാട്ടി ദിക്കിന്റെ നേരും വരുത്തിയാൽ പിന്നെയവിടം പണി ചെയ്യാനിരിക്കുന്ന പ്രാസാദത്തെ ഇന്ന ദിക്കിലെന്നു കല്പിച്ച് അതിന്റെ പഞ്ചപ്രാകാരങ്ങളേയും അവധി കല്പിച്ച് ഇവറേറ കൈക്കൊള്ളേയ്വൂ.

പുന്നാമൈകതരൂദ്ഭവാൻ കരമിതാം-
സ്തത്പാദനാഹാൻ ദൃഢാ-
ഞ്ഛങ്കൂൻ പ്രാഗ്വദനോ/സ്ത്രമന്ത്രമഹിതാ-
ന്മദ്ധ്യാദിശർവാന്തിമം
കൃത്വാ കല്പിതസാലസീമ്നി പരിതഃ
ശങ്കുദ്വിസംവേഷ്ടിതാം
സ്വാഗ്രേണ പ്രവിസാര്യ്യ സൂത്രമപി ഗൃ
ഹ്ണാതു ക്ഷിതിം സർവതഃ. ൪ ൭

പുന്നാമൈകതരൂദ്ഭവാൻ—പുന്ന എന്നു പേരായ മരത്തിന്റെ കാതൽ കൊണ്ടുവന്നു. കരമിതാൻ തത്പാദനാഹാൻ—ഒരു ക്കോൽ നീളമായും ആറംഗുലം ചുററുമായും ഉരുണ്ട് ഇരിക്കുമാറും. ദൃഢാൻ ശങ്കൂൻ—ഉറപ്പായിരിക്കുന്ന ഒമ്പതു ശംകുക്കളെ ഉണ്ടാക്കിച്ച്. പ്രാഗ്വദനഃ അസ്ത്രമന്ത്രമഹിതാൻ-കിഴക്കോട്ട് ഇരുന്നു ദേഹശുദ്ധ്യാദി ഗണപതിപൂജാന്തം ചെയ്തു സ്വസ്തികത്തിൽ ശങ്കുക്കളെ ഒമ്പതിനേയും നൂലും പുൽകയറും കൂട്ടിവച്ച് ശോഷണാദി ചെയ്തു അസ്ത്രംകൊണ്ടു പൂജിച്ചു. കല്പിതസാലസീമ്നി മദ്ധ്യാദിശർവാന്തിമം കൃത്വാ-കല്പിക്കപ്പെട്ടിരിക്കുന്ന മതിലിന്റെ അവസാനത്തുങ്കൽ നടുവിലും കിഴക്കുതുടങ്ങി ഈശകോണാന്തം എട്ടുദിക്കിലും അസ്ത്രമന്ത്രംകൊണ്ട് ശംകുക്കളെ ഒമ്പതിനേയും നാട്ടി ഇടിച്ചു ഉറപ്പിച്ച്. ശങ്കുദ്വിസംവേഷ്ടിതം സൂത്രം പരിതഃ സ്വാഗ്രേണ പ്രവ

സാദ്ധ്യ അപി സർവ്വതഃ ക്ഷിതിം ഗൃഹ്ണാതു—പിന്നെ നൂലും ദർഭ മാലയും നടുവിലേ ശങ്കുവിങ്കൽ കെട്ടി കിഴക്കേ ശങ്കുവിങ്കൽ ചുററി അവിടെനിന്നും അഗ്ന്യാദീശാന്തം എല്ലാ ശങ്കുക്കളേയും കെട്ടു. ഇങ്ങനെ അസ്ത്രംകൊണ്ടു നൂലും മാലയും ചുററി എല്ലാ ദേവന്മാൎക്കും ഭൂമി പരിഗ്രഹിപ്പൂ. പിന്നെ നല്ല മുഹൂൎത്തമുണ്ടാ യാൽ കർഷണത്തെച്ചെയ്‌വൂ.

※ ഇനി ഭൂമിയെ കല്പിപ്പാൻ ചൊല്ലുന്നു.

പുന്നാമൈകതരുദ്ഭവാനിതി, സ്ഥാനങ്ങളെ ഒക്കെക്കല്പി ച്ചാൽ പുന്നയാകുന്ന മരം ഒന്നിനാൽ ഒരിക്കോൽ നീളത്തിൽ കാൽ ക്കോൽ ചുററുമായി ഒമ്പതു കുററികളെ അഗ്രം മേലായി ചുവടു കൂൎപ്പിച്ചു പണി ചെയ്തു ഉണ്ടാക്കിയ നൂലും എല്ലാം ഒരേടത്തു വച്ചു പൂജിച്ചു. പിന്നെ ഗുരു അവററാൽ ഒരു കുററിയും എടുത്തു കൊണ്ടു നടേ കല്പിച്ചു പ്രാസാദമദ്ധ്യപ്രദേശത്തുങ്കൽ കിഴക്കു നോ ക്കിനിന്നു ആ കുററിയെ കാഷ്ഠാദികളെന്നിയെ ലോഹകൂടാദികളേ ക്കൊണ്ടു തട്ടിത്താഴ്ത്തി ഉറപ്പിപ്പൂ. പിന്നെ ഒരു കുററി എടുത്തു കൊണ്ടു രണ്ടാമതിൽ കല്പിച്ചേടത്തു കിഴക്കു തെക്കു തറപ്പൂ. പിന്ന ത്തേതു ഇതിന്റെ അഗ്നികോണിൽ തറപ്പൂ. പിന്നത്തേതു തെക്കു തറപ്പൂ. പിന്നത്തേതു നിരൃതികോണിൽ തറപ്പൂ. പിന്നത്തേതു നേരേ പടിഞ്ഞാറു തറപ്പൂ. പിന്നത്തേതു വായുമൂലയിൽ തറപ്പൂ. പിന്നത്തേതു നേരേ വടക്കു തറപ്പൂ. പിന്നത്തേത് ഈശാനകോ ണിലും തറപ്പൂ. ഇങ്ങനെ ഒമ്പതു കുററിയും ക്രമത്താലേ തറ ച്ചാൽ ആ നൂലെടുത്ത് അതിന്റെ വിധിക്കു തക്കവണ്ണം മന്ത്രങ്ങ ളേയും ജപിച്ചു നടുവിൽ തുടങ്ങി ഓരോ കുററിയിന്മേൽ ഈര ണ്ടു ചുററു വരുമാറു മൂലപ്രദക്ഷിണമായി ചുററിയാൽ അതിന്നക ത്തു ഈ ക്ഷേത്രമെന്നു കല്പിപ്പൂ. ഇങ്ങനെ എല്ലാടവും ഭൂപരി ഗ്രഹം ചെയ്തു കൊള്ളുക.

ഇനി ഈ ശ്ലോകംകൊണ്ടു കുററി നാട്ടുവാൻ ചൊല്ലുന്നു:—

*സാക്ഷ ശാംകമിനാംഗുലൈഃ സമതലേ
കൃത്വാ പൃഥക്കാലജ-
ച്ഛായാഗ്രാരചിതത്രിവിന്ദുപരിവൃ-
ത്ത്യോല്പാദ്യ മത്സ്യദ്വയം

※ ഈ ശ്ലോകം അച്ചടിച്ച തന്ത്രസമുച്ചയത്തിൽ കാണുന്നില്ല.

തത് സൌഷുമ്നിസിരോത്ഥസൂത്രയുഗ്മയാ-
ഗാച്ഛുങ്കുനാഡ്യന്തിമം
സൂത്രം ന്യസ്യ സുസാധയേദ്യമധനേ-
ശാശേ തതശ്ചോത്തരേ. ൪൫

സാക്ഷ ഇതി. ലങ്കയിങ്കൽ നിന്നു വടക്കുള്ള ദേശം സാക്ഷദേശമാകുന്നു. ആ ദിക്കിൽ കിഴക്കു പടിഞ്ഞാറു എന്നു തുടങ്ങിയുള്ള ദിക്കുകളുടെ വ്യവസ്ഥ വരുത്തുവാനായിക്കൊണ്ട് ഉദയാസ്തമനം വെയിലുള്ള പ്രദേശത്തു ഭൂമിയെ ജലാദികളെക്കൊണ്ടു സമമാക്കി അവിടെ നല്ലൊരു ദിവസത്തുന്നാൾ ആദിത്യോദയകാലത്തുങ്കൽ ദ്വാദശാംഗുലശംകുവിനെ നേരേ നാട്ടി ഉറപ്പിച്ചു പിന്നെ ആ ശംകുവിന്റെ നിഴൽ കാണമാറായാൽ ആ ഛായാഗ്രം കേന്ദ്രമായിട്ടു യുക്തിക്കു തക്കവണ്ണം ഒരു വൃത്തം വരപ്പൂ. പാൎത്തിരുന്ന് ആവൃത്തത്തിന്റെ കിഴക്കേ നേമിമേൽ ഛായാഗ്രം തട്ടുമ്പോളവിടം കേന്ദ്രമായിട്ടും നടേത്തെ വൃത്തത്തോടു തുല്യമായിരിപ്പോരു വൃത്തത്തെ വരപ്പൂ. പിന്നെ ആ വൃത്തത്തിന്റെ കിഴക്കേ നേമിമേൽതട്ടുമ്പോളവിടം അവിടം കേന്ദ്രമായിട്ടും നടേപ്പോലെ ഒരു വൃത്തം വരപ്പൂ. ഇങ്ങനെ മൂന്നു വൃത്തം വരയ്ക്കുമ്പോൾ രണ്ടു മത്സ്യമുണ്ടാം. അവ രണ്ടിന്റെയും സുഷുമ്നാനാഡിയുടെ ഓരോ സൂത്രം നടുകേ പിടിച്ചാൽ ഒരു ദിക്കിൽ പോകുന്ന സൂത്രം തങ്ങളിലകന്ന് അകന്നു ഇരിക്കും. മറേറ ദിക്കിൽ പോകുന്ന സൂത്രങ്ങൾ തങ്ങളിൽ അടുത്തിരിക്കും. എന്നാൽ തങ്ങളിലടുത്തടുത്തു ഒരെടത്തു ചെന്നുകൂടും. ആ കൂടുന്ന സന്ധിയിങ്കൽ ഓരോ ബിന്ദു ഇട്ടു ആ ബിന്ദുമദ്ധ്യത്തിൽ നിന്നു ശംകുമദ്ധ്യപ്രമാണമായി തെക്കുവടക്കു ഒരു സൂത്രം പിടിച്ചാൽ അതു നേരേ തെക്കുവടക്കായിട്ടുവരും. എത്രയും സൂക്ഷ്മമാം താനും. പിന്നെ നാഡീസൂത്രത്തിന്റെ ബിന്ദുവും ശംകുനാഡിബിന്ദുവും കേന്ദ്രമായി അൎദ്ധാധികമാനമായി തങ്ങളിലന്തൎവിക്കുമാറ് ഓരോ വൃത്തം വരപ്പൂ എന്നുവരുമ്പോൾ കിഴക്കുപടിഞ്ഞാറും ഒരു മത്സ്യമുണ്ടാം. അതിന്റെ സുഷുമ്നാനാഡിമദ്ധ്യസൂത്രം നേരെ കിഴക്കും പടിഞ്ഞാറും സൂക്ഷ്മമായിട്ടു വരും — യമധനേശാശേ തതശ്ചോത്തരേ എന്നതുകൊണ്ട് ചൊല്ലിയതു്.

ഇനി ഒരു ശ്ലോകംകൊണ്ടു ചതുരശ്രമാക്കുവാൻ ചൊല്ലുന്നു.

*പ്രാഗഗ്രം സൂത്രമവ്യാമുത്തരമപക-
ല്പ്യാസ്യമൂലാഗ്രഗാഭ്യാം
സൂത്രാഭ്യാം മത്സ്യയുഗ്മം യമശശിഹരിതോഃ
കല്പയിത്വാത്ര സൂത്രം

* ഈ ശ്ലോകം മുദ്രിതപുസ്തകത്തിൽ കാണുന്നില്ല.

കൃത്വാ ദിക്ഷ്വങ്കയിത്വാ സമമിഹ നിഹിതൈഃ
സൂത്രകൈഃ കോണമത്സ്യാൻ
കൃത്വാസ്വാഗ്രേഷു സൂത്രം രചയതു ചതുര-
ശ്രം പുരഃ ക്ഷേത്രക്ലൃപ്ത്യൈ. ൪൯

*പ്രാഗഗ്രമിതി. ചതുരശ്രംവരുത്തേണ്ടും ദിക്കിന്നു നേരേ കിഴക്കുപടിഞ്ഞാറു് ഒരു സൂത്രത്തെ ഭൂമിയിങ്കൽ വരച്ചുതന്റെ മൂലാഗ്രങ്ങളിൽ ഓരോ കുററി ഉറപ്പിച്ചിരിക്കുന്ന കുററിമദ്ധ്യം പ്രമാണമായി പൂർവ്വാപരായതാദ്ധ്യാധികനീളമായി ഇരിപ്പൊരു കർക്കടകപാദം കൊണ്ടു വാചി രണ്ടു വൃത്തമുണ്ടാക്കുക. എന്നാൽ നേരെ നടുവേ ഒരു മത്സ്യമുണ്ടാം. ആ മത്സ്യമദ്ധ്യം തെക്കുവടക്കു് ഒരു സൂത്രം വരച്ചാൽ അതു നേരേ തെക്കുവടക്കായുള്ള സൂത്രം. നേരേ തെക്കുവടക്കും കിഴക്കുപടിഞ്ഞാറും ഓരോസൂത്രമിട്ടാൽ ആ സൂത്രയോഗമദ്ധ്യത്തിങ്കൽനിന്നു നാലു ദിക്കിലും സമമായി വരച്ചു് അടയാളമിട്ടു് ആ അടയാളബിന്ദു കേന്ദ്രമായി സ്വേഷ്ടമായി നാലുവൃത്തം വരപ്പൂ. എന്നാൽ കോണമത്സ്യമുണ്ടാം. ആ നാലുകോണമത്സ്യാഗ്രംതന്നെ നാലുകോണാകുന്നതു്. അതുപ്രമാണമായി നാലു സൂത്രം വരപ്പൂ എന്നാൽ സമചതുരമാംവണ്ണം വരും.

*തതോ ഗുരുർമന്ത്രവിദഞ്ചിതാത്മാ
ശുഭേഽഹ്നി സംസ്കൃത്യ വൃഷൌ തു തുല്യൌ
അയുക്തപൂർവ്വാവസനാദിക്ലൃപ്തം
ഹലാദി മുദ്ഗാദി ച ബീജജാതം. ൫൦

തതഃ മന്ത്രവിത് ഗുരുഃ അഞ്ചിതാത്മാ—അനന്തരം മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ ദേഹശുദ്ധ്യാദിചെയ്തു ഗണപതിയുംനിവേദിച്ചു ശുഭേ അഹ്നി നല്ലമുഹൂർത്തദിവസത്തിങ്കൽ. അയുക്തപൂർവ്വൌ തു തുല്യൌ വൃഷൌ സംസ്കൃത്യ—മുമ്പിൽ നുകം വയ്ക്കാതേയും സമവയസ്സായുമിരിക്കുന്ന രണ്ടു കാളകളെ കൊണ്ടുവന്നു കുട്ടികെട്ടി. അസനാദിക്ലൃപ്ത ഹലാദി മുദ്ഗാദി ബീജജാതം ച സംസ്കൃത്യ-വേങ്ങകൊണ്ടു് ഉണ്ടാക്കിയ കലപ്പയും നുകവും പയറുതുടങ്ങിയ നവധാന്യങ്ങളുമുണ്ടാക്കി ഇവ മൂന്നിനും തളിച്ചു രക്ഷിച്ചു ശോഷണാദിത്രയത്തെച്ചെയ്തു പൂജിപ്പൂ.

* ഈ ശ്ലോകവും അടുത്ത ശ്ലോകവും മുദ്രിതപുസ്തകത്തിൽ കാണുന്നില്ല.

ബദ്ധ്വാലംകൃതയോർനവം യുഗഹലാ-
ദ്യുക്ഷ്ണോസ്സ്വയോർയ്യോഗവി-
ത്തിഷ്ഠൻ പശ്ചിമതോത്ര ദർഭമയമാ-
ലാഭിഃ സുലഗ്നേ തതഃ
പ്രാഗാസ്യോ മിഹിരാർണ്ണതസ്ത്രിരഥവാ
കൃഷ്ട്വാ ക്ഷിതിം പഞ്ചധാ
ബീജാനീഹ സമുപ്യ മൂലമനുനാ
സിഞ്ചേജ്ജിതന്താണുനാ. ൩൧

ദർഭമയമാലാഭിഃ അലംകൃതയോഃ തയോഃ (ഉക്ഷ്ണോഃ) നവം യുഗഹലാദി ബദ്ധ്വാ—ദർഭമാലകളെക്കൊണ്ട് അലംകരിക്കപ്പെട്ടിരിക്കുന്ന ആ കാളകളുടെ കഴുത്തിൽ പുത്തനായിരിക്കുന്ന കലപ്പയും നുകവും വച്ചുകെട്ടി ഉറപ്പിച്ചു. സുലഗ്നേ യോഗവിത് പശ്ചിമതഃ പ്രാഗാസ്യഃ തിഷ്ഠൻ—നല്ല മുഹൂർത്തത്തുങ്കൽ ദാനം ചെയ്ത യോഗജ്ഞനായ ഗുരു പടിഞ്ഞാറുകിഴക്കോട്ടു നിന്നു. മിഹിരാർണ്ണതഃ ത്രി വാ പഞ്ചധാ വാ ക്ഷിതിം കൃഷ്ട്വാ—വിഷ്ണുവിങ്കൽ ദ്വാദശാക്ഷരമന്ത്രംകൊണ്ടു മൂന്നുപ്രാവശ്യം എങ്കിലും അഞ്ചുപ്രാവശ്യമെങ്കിലും ഭൂമിയെ കർഷണം ചെയ്വൂ. ഇഹ ബീജാനി (മൂലമനുനാ)സമുപ്യ--ഈ പൂട്ടിയിടത്തു പയറു തുടങ്ങിയ ധാന്യങ്ങളെ മൂലംകൊണ്ടു വിതപ്പൂ. ജിതന്താണുനാ സിഞ്ചേത്—ഉപചാരംകൊണ്ടു വെള്ളവും തളിപ്പൂ. പിന്നെ എല്ലാടവും വിതപ്പിച്ചു വെള്ളവും തളിപ്പിപ്പൂ.

ചക്രേണ സംരക്ഷ്യ ഫലാന്വിതാനി
ഗോബ്രഹ്മസാത്കൃത്യ ച ഗാ നിവാസ്യ
ക്ഷ്മാം സാധയേദിത്യജിതേ വിധിഃ സ്യാ-
ത്തദന്യദേവേഷു ഭിദാം വദാമി. ൩൨

ചക്രേണ സംരക്ഷ്യ—പിന്നെ സുദർശനംകൊണ്ടു രക്ഷിച്ചു വേലിയും കെട്ടിച്ചു നിത്യവും വെള്ളവും തളിപ്പിച്ചു സൂക്ഷിച്ചു ഇരിപ്പൂ. ഫലാന്വിതാനി താനി ഗോബ്രഹ്മസാത്കൃത്യ—പിന്നെ അവയൊക്കയും കായുണ്ടായി വിളഞ്ഞാൽ അവററെപ്പറിപ്പിച്ചു ബ്രാഹ്മണക്കും പശുക്കൾക്കും കൊടുപ്പൂ. ഗാഃ നിവാസ്യ-പിന്നെ ആ സ്ഥലത്തു മൂന്നുദിവസം പശുക്കളെ വസിപ്പിപ്പൂ. ഇതി ക്ഷ്മാം സാധയേത്-ഈവണ്ണംഭൂമിയുടെ സംസ്കാരത്തെച്ചെയ്വൂ. അജിതേ വിധിഃ സ്യാത്—ഈ വിധി വിഷ്ണുവിങ്കലേക്കുള്ളത്. തദന്യദേ

വേഷു ഭിദാം വദാമി—ഞാൻ ശിവാദികളുടെ ഭേദത്തെ മാത്രം പറയുന്നു.

സദ്യവാമബഹുരൂപശിവാദ്യൈഃ
കർഷബീജവപനോക്ഷണരക്ഷാഃ
സ്പർശനംച ഗിരിശേ നിജമൂലേ-
നാഖിലം തദിതരേഷു വിദധ്യാത്. ൩൨

ഗിരിശേ സദ്യവാമബഹുരൂപശിവാദ്യൈഃ കർഷബീജവപനോക്ഷണരക്ഷാഃ സ്പർശനം ച—ശിവങ്കൽ സദ്യോജാതനേക്കൊണ്ട് ഉഴകയും വാമദേവനേക്കൊണ്ടു ധാന്യങ്ങളെ വിതയ്ക്കയും അഘോരനെക്കൊണ്ടു വെള്ളം തളിക്കയും ഈശാനനെക്കൊണ്ടു രക്ഷിക്കുകയും തൽപുരുഷനെക്കൊണ്ടു ഫലങ്ങളെ കൊട്ടുകയും ചെയ്‌വൂ. ഇതരേഷു നിജമൂലേന അഖിലം വിദധ്യാത്—ശേഷം ദുർഗ്ഗാദികൾക്കു കർഷണാദി അഞ്ചും തന്റെ തന്റെ മൂലംകൊണ്ടും ചെയ്‌വൂ.

ഹരീശേഽപി ഗിരീശോക്ത-
ക്രമാദ് ബ്രഹ്മാണഭിർന്നിജൈഃ
കർഷണാദിക്രിയാഃ പഞ്ച
കുര്യാന്മൂലേന വാ ഗുരുഃ. ൩൩

ഹരീശേ ഗുരുഃ—ശങ്കരനാരായണങ്കൽ ആചാര്യൻ ഗിരീശോക്തക്രമാത് നിജൈഃ ബ്രഹ്മാണഭിഃ കർഷണാദിക്രിയാഃ പഞ്ച കുര്യാത് മൂലേന വാ—ശിവങ്കൽപറഞ്ഞപോലെ തന്റെ പഞ്ചതത്വങ്ങളെക്കൊണ്ടു കർഷണം തുടങ്ങി അഞ്ചു കൂട്ടത്തേയും ചെയ്‌വൂ. മൂലംകൊണ്ടും ചെയ്യാം.

അനന്തരം വാസ്തുബലിയെ പറയുന്നു:

ഖാത്വാ ക്ഷിതിം താം പുരുഷപ്രമാണം
ജലാന്തമശ്മാവധി വാ സ്ഥലേഗ്നേ
പാദോനമാപൂര്യ്യ വിശുദ്ധവേദ്യാം
രാത്രൗ യജേദ്ദിക്ഷ്വഥ വാസ്തുമൈശ്യാം. ൩൪

താം ക്ഷിതിം പുരുഷപ്രമാണം ഖാത്വാ—പിന്നെ ആ ഭൂമിയെ പ്രാസാദസ്ഥാനത്തു ഒരു പുരുഷപ്രമാണം കുഴിപ്പൂ. ജലാന്തം വാ അശ്മാവധി വാ—കുഴിക്കുമ്പോൾ വെള്ളംകണ്ടാലും കല്ലുകണ്ടാലും മതി. സ്ഥലേഗ്നേ പാദോനം ആപൂര്യ്യ—പിന്നെ നല്ലൊരു ദിവ

സാ ആ കുഴിയെ മുക്കാലും മണ്ണും കല്ലുംകൊണ്ടു നിറച്ചു. വിശുദ്ധവേദ്യാം ഐശ്യാം ദിശി രാത്രൌ വാസ്തും യജേത് - അവിടെ ഒരു തറയുമുണ്ടാക്കി മൃത്സ്യാദിദീപാന്തമുള്ള സ്ഥലശുദ്ധിയെച്ചെയ്തു രാത്രിയിങ്കൽ വാസ്തുബലിയേച്ചെയ്വൂ.

*ഇനി ഒരു ശ്ലോകംകൊണ്ടു പ്രതിഷ്ഠാപ്രദേശം കുഴിക്കേണ്ടു പ്രകാരത്തെ ചൊല്ലുന്നു.

ഖാത്വാ ക്ഷിതിമിതി. ഈ നൂലചുററിയതിന്നകം ഉഴുതു വിതച്ചു നനച്ചു രക്ഷിച്ചു ഫലമുണ്ടാക്കിയാൽ ബ്രാഹ്മണക്കും പശുക്കൾക്കും കൊടുത്തു പശുക്കൂട്ടത്തെ അതിൽതന്നെ വസിപ്പിപ്പൂതും ചെയ്താൽ നടെ മുമ്പിൽ മൃത്തുംവീത്തുക ഉത്തമം. ചാണകമിടുക മദ്ധ്യമം അവിടെ പ്രതിഷ്ഠാസ്ഥാനം. പശുക്കൾ കിടക്കുന്നേടവും ബ്രാഹ്മണൻചെന്നു നിന്നേടവും പ്രതിഷ്ഠാസ്ഥാനം. ഇവയെല്ലാം അറിഞ്ഞ ശേഷം എന്നു അഥ എന്നതിനെക്കൊണ്ടു എന്നത്ഥം. പിന്നെ ഉത്തരായണകാലത്തു ശുക്ലപക്ഷത്തിൽ നല്ലൊരു മുഹൂത്തത്തിൻനേരത്തുങ്കൽ നടേ കല്പിച്ചിരിക്കുന്ന പ്രാസാദത്തിന്റെ മേഖല അററം ഒരാൾ താഴ്ചയിൽ താൻ കുഴിച്ചു കോരിക്കളവൂ. വെള്ളം കാണ്മോളം താൻ കല്ലുകാണ്മോളമെന്നാകിലുമാം. ഒരിക്കോൽ താഴ്ചയിൽ കുഴിച്ചുകളഞ്ഞു ആ കുഴിയിൽ മുക്കാലും ശുദ്ധമായുള്ള മണ്ണുകൊണ്ടു നികത്തി മണലും കല്ലുമിട്ടു വെള്ളംവീത്തി ഇടിച്ചു ഉറപ്പിപ്പൂ. പിന്നെ ഒരു ദിവസം രാത്രിയിൽ നല്ലൊരു നേരത്തു ഈ കുഴിയുടെ ഈശാനകോണിൽ ഒരു തറയുണ്ടാക്കി അതിന്മേൽ വാസ്തുബലി തുവ്വൂ.

ക്ഷേത്രേ രന്ധ്രപദേ പ്രകല്പ്യ നവകം
മദ്ധ്യേസ്യ ബാഹ്യാവൃതൌ
ഷട്കം ദിക്ഷു വിദിക്ഷു യുഗ്മയുഗളം
ചൈകൈകശസ്തദ്ബഹിഃ
തസ്മിന്നർപ്പിതപീഠകേ മഹിതപീഠേ
സാദിവാംവാസ്തുനാ
വാസ്തും പ്രാക് പുരുഷേണ ഭേദനതിമതാ
വാമാദികാംശൈര്യജേത്. ൨൯

രന്ധ്രപദേ ക്ഷേത്രേ—ഒമ്പതു പുടമിട്ടതിൽ എൺപത്തൊന്നു പദമുണ്ടായിരിക്കുന്ന പത്മത്തുങ്കൽ. മദ്ധ്യേ നവകം ദിക്ഷു ഷട്കം വിദിക്ഷു യുഗ്മയുഗളം തദ്ബഹിഃ ഏകൈകശഃ ച പ്രകല്പ്യ

നടുവിൽ ഒൻപതു പദംകൊണ്ടു സ്വസ്തികത്തേയും അതിൻെറ നാലു ദിക്കിലും ആറാറുപദങ്ങളെ ഒന്നായിട്ടും അഗ്നിവായുകോണുകളിൽ കിഴക്കുപടിഞ്ഞാറായി ഈരണ്ടുപദം കൂട്ടി ഈരണ്ടു പദങ്ങളും നിരൃതികോണിൽ ദക്ഷിണോത്തരമായി ഈരണ്ടു പദമുണ്ടാക്കി രണ്ടുപദവും അതിനു പുറത്ത് ഓരോന്നായി മുപ്പത്തിരണ്ടുപദവും പിന്നെ പത്മത്തിൻെറ എട്ടു ദിക്കിലും ഓരോപദങ്ങൾ കൂട്ടിയുണ്ടാക്കൂ, ഇങ്ങനെ പത്മമിട്ടു. തസ്മിൻ അർപ്പിതപീഠകേ മഹിതപീഠം— പത്മത്തിൽ അക്ഷതവും കുറുമ്പുല്ലുമിട്ടു പീഠം പൂജിച്ചു പ്രാക് സാർദ്ധ വാമേ.സ്തനാ ദേനതിമതാ പുരുഷേണവാസ്തുമാവാഹ്യ വാമാദികംഗൈഃ യജേത്_മുമ്പിൽ പ്രണവത്തോടും വാസ്തു എന്നും പുരുഷഃ എന്നും ഒടുക്കം ചതുർത്ഥി വിഭക്തിയും നമഃ എന്നുംകൂടി ഇരിക്കുന്ന 'ഓം വാം വാസ്തുപുരുഷായ നമഃ' എന്ന മന്ത്രം കൊണ്ടു വാസ്തുപുരുഷനെ ആവാഹിച്ചു വാം ഹൃദയായ നമഃ. ഇത്യാദി അംഗങ്ങളോടും കൂടി പൂജിച്ച് അർഘ്യംകൊടുത്തു മാനസ പൂജയും ചെയ്വൂ.

*ഇനി ആറു ശ്ലോകം കൊണ്ട് വാസ്തുദേവതകളെ ചൊല്ലുന്നു.

ക്ഷേത്രേ ഇതി. വാസ്തുദേവതകളെ ഏതൊരു ക്ഷേത്രത്തുങ്കലേക്ക അറിയേണ്ടു എന്നാൽ ആ ക്ഷേത്രത്തെ ഒമ്പതിറെറാമ്പതെണ്ണത്തൊന്നു പദമാക്കി അവിടെ എല്ലായിലും നടുവിൽ ഒൻപതുപദം കൂട്ടീട്ടു ഒരു പദമെന്ന് കല്പിപ്പൂ. അതിൻെറ പുറമെ കിഴക്കും തെക്കും പടിഞ്ഞാറും വടക്കും മുമ്മൂന്നുപദം നീളവും ഈരണ്ടുപദം വീതിയുമായി ആറുപദം കൂട്ടി ഒന്നായി അഴിപ്പൂ. ഇതിൻെറ കോണു നാലും നാലുപദം. ശേഷിച്ചതിനെ ഈരണ്ടുപദം കൂടി ഓരോ പദമാക്കി അഴിപ്പൂ. എന്നാൽ നാലുകോണിലുമീരണ്ടു പദമുണ്ടാം. അവിടെ ഈശാനകോണിലും നിരൃതികോണിലും ഉള്ളവ കിഴക്കുപടിഞ്ഞാറ് നീണ്ടും അഗ്നിവായുകോണിൽ തെക്കുവടക്കു നീണ്ടും ഇരിക്കും. പിന്നെ ഇതിനു പുറമെ നാലുദിക്കിലും എട്ടു പദമുള്ളതു് അതുതന്നെ ഓരോപദമായി തന്നെ ഇരിക്കവേണ്ടു. ഇങ്ങനെ ബ്രഹ്മത്തിൻെറ ഒരു ദേവത ദൈവികത്തിൽ പന്ത്രണ്ടു ദേവത മുപ്പത്തിരണ്ട് ദേവത. ഇവിടെ ക്ഷേത്രത്തിനു പുറമേ പൈശാചകത്തിന്മേൽ എട്ടു ദേവത. ഇങ്ങനെ വാസ്തുപുരുഷൻെറ ദേഹത്തിന്മേൽ അമ്പത്തിമൂന്ന് ദേവതകളുടെ സ്ഥാനം വിധിപ്പൂ.

ഇവിടെ വാസ്തുബലിക്കാണെങ്കിൽ ഈശാന്തകോണിൽ തന്മേൽ ഈ വണ്ണം അരിപ്പൊടികൊണ്ടു പത്മമിട്ടു് കുറുംപുല്ലും അക്ഷതവുമിട്ടു് പീഠപൂജാദിവാസ്തുപുരുഷനെ പൂജിച്ചു് പിന്നെ ആ വാസ്തുപുരുഷന്റെ ദേഹത്തുങ്കൽ നടുവിലെ പദത്തിൽ ബ്രഹ്മാവിനേയും പൂജിച്ചു് പിന്നെ കിഴക്കാദി ദൈവികാദി ആഢ്യകാദികളായുള്ള പരിവാരദേവതകളേയും ക്രമേണ പൂജിച്ചാൽ ശില്പികളാകിൽ പൂവും ചന്ദനവും നെല്ലുമരിയുമായി തൂകിക്കൊള്ളു. ബ്രാഹ്മണൎക്കു് ഹവിസ്സുകൊണ്ടു് ശില്പികളുടെ ബലി അസുരപ്രീതി. ബ്രാഹ്മണൻ ദേവപ്രീതി ശില്പികൾ അസുരപ്രീതിക്കു സുരമാംസാദികൾ ചെയ്യുന്നു എന്നു് താത്പൎയ്യം.

തത്സന്നമഃപ്രപുടിതം നിജനാമ ങേന്തം
താരാദികം നിജപദാംഗകമക്ഷവൎണ്ണം
ബ്രാഹ്മം മന്ത്രം വിദുരഥ പ്രണവപ്രണാമ-
പൂൎവ്വം സ്വനാമ രസവൎണ്ണകമക്ഷരാംഗം. ൫൨

തത്സന്നമഃപ്രപുടിതം താരാദികം ങേന്തം നിജനാമ നിജപദാംഗകം അക്ഷവൎണ്ണം ബ്രാഹ്മം മന്ത്രം വിദുഃ— തത്സന്നമഃ എന്നു രണ്ടു പുറത്തും കൂടിയും പ്രണവം ആദിയിങ്കലും കൂടി ചതുൎത്ഥിയോടുകൂടിയ ബ്രഹ്മാ എന്നുള്ള പദം 'ഓം തത്സന്നമോ ബ്രഹ്മണേ തത്സന്നമഃ' എന്നു ദ്വാദശാക്ഷരമായ ബ്രഹ്മാവിന്റെ മൂലം അതിന്റെ പദങ്ങൾ ആറുകൊണ്ടും ഹൃദയാദിഷഡംഗവുമറിഞ്ഞുകൊള്ളു. അഥ പ്രണവപ്രണാമപൂൎവ്വം രസവൎണ്ണകം സ്വനാമാക്ഷരാംഗം— പ്രണവവും നമഃ എന്നുകൂടി ബ്രഹ്മണേ എന്നു കൂട്ടുമ്പോൾ ഓംനമോ ബ്രഹ്മണേ എന്നു ഷഡക്ഷരമായ മൂലം അതിന്റെ അക്ഷരങ്ങളേക്കൊണ്ടു ഷഡംഗവും ആകുന്നു.

തത്ര വാസ്തുതനുക്ലൃപ്തവിഷ്ടരേ-
ഷ്വാഢ്യകാദിവൃതമാത്മസംഭവം
സന്നിധാപ്യ മന്ത്രനോദിതേന തം
സ്വാംഗഷട്കസഹിതം സമൎച്ചയേത്. ൫൩

വാസ്തുതനുക്ലൃപ്തവിഷ്ടരേ തത്ര—വാസ്തുപുരുഷന്റെ ശരീരംകൊണ്ടു കല്പിച്ചിരിക്കുന്ന പീഠത്തുങ്കൽ. ഉദിതേന മന്ത്രേണ ആഢ്യകാദിവൃതം ആത്മസംഭവം സന്നിധാപ്യ—ഈ പറഞ്ഞ മൂലങ്ങളിൽ ഒന്നുകൊണ്ടു് ആഢ്യകാദിപരിവാരങ്ങളോടുംകൂടി ബ്രഹ്മാ

വിനെ ആവാഹിപ്പൂ. ഹിരണ്യഗർഭായ വിദ്മഹേ ശതാനന്ദായ ധീമഹി തന്നോ ബ്രഹ്മാ പ്രചോദയാത — ഇതു ബ്രഹ്മാവിന്റെ ഉപചാരം. പ്രജാപതിഃ ഋഷിഃ പങ്ക്തി ച്ഛന്ദഃ ബ്രഹ്മാ ദേവതാ ഇതു ഷഡക്ഷരമൂലത്തിന്റെ ഋഷിച്ഛന്ദോദേവതകൾ. ദ്വാദശാക്ഷരമൂലത്തിന്നു ച്ഛന്ദസ്സു ഗായത്രിയാകുന്നു. വ്യാപകാദിചെയ്തു ഉപഹാരങ്ങളെ കൊടുത്തു സപ്താംഗഷട്കസഹിതം തം സമർച്ചയേത് പ്രണവോപചാരമൂലാംഗങ്ങളോടും ആര്യ്യകാദിപരിവാരങ്ങളോടും കൂടി ബ്രഹ്മാവിനേ പൂജിപ്പൂ.

ആൎയ്യകസാവിത്രാഖ്യൌ
സവിതാ സവിവസ്വദിന്ദ്രജയ ഇന്ദ്രഃ
മിത്രോ രുദ്രജയാഭിധ-
രുദ്രമഹീധരയുതാപവത്സാപഃ ॥ ൭൯

ആര്യ്യകായ നമഃ സാവിത്രായ നമഃ സവിത്രേ നമഃ വിവസ്വതേ നമഃ ഇന്ദ്രജയായ നമഃ ഇന്ദ്രായ നമഃ മിത്രായ നമഃ രുദ്രജയായ നമഃ രുദ്രായ നമഃ മഹീധരായ നമഃ ആപവത്സായ നമഃ ആപായ നമഃ ഇങ്ങനെ പന്ത്രണ്ടു മന്ത്രങ്ങൾ.

*ഇനി രണ്ടു ശ്ലോകംകൊണ്ടു, ദൈവികത്തിൽ പന്ത്രണ്ടു ദേവതകളുണ്ട്, അവരുടെ പേരുകളെ ചൊല്ലുന്നു.

ആര്യ്യക ഇതി. നേരേ നടുവിൽ ബ്രഹ്മാവിന്നു കിഴക്ക് ആറു പദമൊന്നാക്കിയതിൽ ആര്യ്യകനാകുന്ന ദേവത. അഗ്നികോണു രണ്ടു പദമൊന്നാക്കിയതിൽ രണ്ടിലും സാവിത്രനും സവിതാവും. തെക്കു വിവസ്വാൻ നിരൃതികോണിൽ ഇന്ദ്രജയനും ഇന്ദ്രനും പടിഞ്ഞാറു മിത്രൻ വായുകോണിൽ രുദ്രജയനും രുദ്രനും വടക്കു മഹീധരൻ ഈശാനകോണിൽ ആപവത്സനും ആപനും ഇങ്ങനെ പന്ത്രണ്ടു ദേവതകൾ.

പ്രാഗാദീശാന്തമമീ
ക്രമശഃ സ്യുരഥാപപൂൎവ്വയജനവിധൌ
കോണഗതദ്വിപദാനാം
സക്ഷേത്രാണാം ക്രമോ വിപൎയ്യേയഃ. ൮൦

അമീ പ്രാഗാദീശാന്തം ക്രമശഃ സ്യുഃ — ഈ മന്ത്രങ്ങൾ അകത്തെ വരിയിൽ കിഴക്കുതുടങ്ങി ഈശകോണ് അവസാനമായിട്ടുള്ള പദങ്ങളിൽ ക്രമേണ പൂജിപ്പൂ. അഥ ആപപൂൎവ്വയജനവിധൌ

കോണഗതദ്വിതയാനാം സക്ഷേത്രാണാം ക്രമഃ വിപൎയ്യയഃ— ശിവാദികളിൽ ആപായ നമഃ എന്നു തുടങ്ങി പൂജിക്കുമ്പോൾ കോണുകളിലെ മന്ത്രങ്ങൾക്കും തത്പദങ്ങൾക്കും കൂടി ക്രമമൊന്നു മാറി പൂജിക്കണം. അപ്പോൾ ആപായ നമഃ ആപവത്സായ നമഃ ഇതുരണ്ടും ഈശപദങ്ങളിൽ, കിഴക്ക ആൎയ്യകായ നമഃ, അഗ്നിപദങ്ങളിൽ സവിത്രേ നമഃ സാവിത്രായ നമഃ, തെക്ക വിവസ്വതേ നമഃ, നിരൃതിയിങ്കൽ ഇന്ദ്രായ നമഃ ഇന്ദ്രജയായ നമഃ പടിഞ്ഞാറ മിത്രായ നമഃ, വായുവിങ്കൽ രുദ്രായ നമഃ രുദ്രജയായ നമഃ, വടക്ക മഹീധരായ നമഃ, ഇങ്ങനെ പന്ത്രണ്ടു മന്ത്രങ്ങളുടേയും ക്രമങ്ങൾ.

ഈശാനഃ പൎജ്ജന്യാ
ജയന്ത ഇന്ദ്രഃ സൂൎയ്യസത്യഭൃശഃ
ഭൂഃ വ്യോമാന്തരിക്ഷവഹ്നി
പൂഷാ വിതഥോ ഗൃഹക്ഷതോ യമഃ. ൬൫
ഗന്ധൎവ്വഭൃംഗരാജൗ
മൃഗപിതൃദൗവാരികാഃ സസുഗ്രീവാഃ
അഥ പുഷ്പദന്തവരുണാ-
സുരശോഷാ രോഗവായുനാഗാശ്ച. ൬൬
മുഖ്യോ ഭല്ലാടകസോമ-
മാൎഗ്ഗളകാദിത്യദിത്യപേതാഃ സ്യുഃ
ഈശാദ്യൈകൈകപദേ
ദ്വാത്രിംശദ്ദേവതാ ബഹിഃ പ്രോക്താഃ. ൬൭

ഈശാനായ നമഃ പൎജ്ജന്യായ നമഃ ജയന്തായ നമഃ ഇന്ദ്രായ നമഃ ആദിത്യായ നമഃ സത്യായ നമഃ ഭൃശായ നമഃ അന്തരിക്ഷായ നമഃ അഗ്നയേ നമഃ പൂഷ്ണേ നമഃ വിതഥായ നമഃ ഗൃഹക്ഷതായ നമഃ യമായ നമഃ ഗന്ധൎവ്വായ നമഃ ഭൃംഗരാജായ നമഃ മൃഗായ നമഃ പിതൃഭ്യോ നമഃ ദൌവാരികായ നമഃ സുഗ്രീവായ നമഃ പുഷ്പദന്തായ നമഃ വരുണായ നമഃ അസുരായ നമഃ ശോഷായ നമഃ രോഗായ നമഃ വായവെ നമഃ നാഗായ നമഃ മുഖ്യായ നമഃ ഭല്ലാടായ നമഃ സോമായ നമഃ അൎഗ്ഗളായ നമഃ അദിത്യൈ നമഃ ഉദിത്യൈ നമഃ. ബഹിഃ ഈശാദ്യൈകൈകപദേ ദ്വാത്രിംശദ്ദേവതാഃ പ്രോക്താഃ— ഇങ്ങനെ ഈശാനാദിപുറത്തെ വരിയിൽ മുപ്പത്തിരണ്ടു പദങ്ങളിൽ മുപ്പത്തിരണ്ടു ദേവതകളുടെ മന്ത്രങ്ങൾ പ്രോക്തന്ത്രങ്ങളായി.

*ഇനി പുറത്തേള്ള മൂന്നാംശ്ലോകം തുടങ്ങി ചൊല്ലുന്നു.

പുറത്തേപ്പന്തി—(ഈശാനൻ) മാനുഷപഞ്ജന്യൻ ജയന്തൻ ഇന്ദ്രൻ ആദിത്യൻ സത്യകൻ ഭൃശൻ അന്തരിക്ഷൻ ഇവ എട്ടും കിഴക്കേദിക്കിലെ ദേവതകൾ. പിന്നെ അഗ്നികോണിൽ അഗ്നി പൂഷാവ് വിതഥൻ ഗൃഹക്ഷതൻ യമൻ ഇവ അഞ്ചും തെക്ക് ശേഷം മൂന്നും നാലാംശ്ലോകത്തിൽ ചൊല്ലുന്നു.

യമന്റെ പടിഞ്ഞാറു ഗന്ധർവ്വൻ ഭൃംഗരാജൻ മൃഗൻ. ഇവ എട്ടും തെക്കേദിക്കിലെ ദേവതകൾ. നിരൃതികോണിൽ നിരൃതി. ദൌവാരികൻ, സുഗ്രീവൻ, പുഷ്പദന്തൻ, വരുണൻ, അസുരൻ, ശോഷൻ, രോഗൻ ഇവ എട്ടും പടിഞ്ഞാറേദിക്കിലേ ദേവതകൾ. പിന്നെ വായുകോണിൽ വായു നാഗൻ ഇവ രണ്ടും വടക്ക്. ഇതിന്റെ കിഴക്കേ മുഖ്യൻ ഭല്ലാടൻ സോമൻ അർഗ്ഗളൻ അദിതി ഉദിതി ഇവ എട്ടും വടക്കേ ദിക്കിലേ ദേവതകൾ. ഇങ്ങനെ പുറത്തേപ്പന്തിയിൽ മാനുഷത്തിൽ മുപ്പത്തിരണ്ടു ദേവതകൾ ഈശാദി ഓരോരോ പദങ്ങളിൽ ചൊല്ലപ്പെട്ടു.

ഇത്യ ഹരിമഹിഷനിഹന്ത്ര്യാ-
രന്തർബഹിരർച്ചനേ ക്രമോഽന്യേഷു
ഈശാനാദിബഹിഷ്ഠാ-
പാദാധരാന്താന്തരാന്തരജനിഷു. ൩൪

ഹരിമഹിഷനിഹന്ത്ര്യാഃ ഇതി അർച്ചനേ അന്തഃ ബഹിഃ ച ക്രമഃ—വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും പൂജയിങ്കൽ ഈവണ്ണം അകത്തും പുറത്തുമായിട്ടു ദേവതകളുടെ ക്രമം ഭവിക്കും. അന്യേഷു ഈശാനാദിബഹിഷ്ഠാപാദിധരാന്താന്തരാ അന്തഃ അജനിഷു ച ക്രമഃ—ശിവാദികളായ അഞ്ചുദേവന്മാരിലും മുമ്പിൽ പുറത്ത് ഈശാനാദി മുപ്പത്തിരണ്ടു ദേവതകളും അതിനകത്ത് ആപായ നമഃ എന്നുതുടങ്ങി മഹീധരായ നമഃ എന്ന് അവസാനമായി മുമ്പിൽ പറഞ്ഞ ക്രമേണ പന്ത്രണ്ടു ദേവതകളും പിന്നെ അകത്തു ബ്രഹ്മാവും ഇങ്ങനെ പൂജയിങ്കലും ബലിദാനത്തുങ്കലും ക്രമം ഭവിക്കും. അവിടെ ബ്രഹ്മാവിനു മുമ്പിലും കൂടി വേണമെന്നു വരും.

ശർവ്വസ്കന്ദാര്യമണൌ
ജംഭകപിലിപിഞ്ജകൌ ദിശി ബഹിസ്സ്യുഃ
വിദിശി ചരകീ വിദാരീ
പൂതനികാ പാപരാക്ഷസീശാദ്യാം. ൩൫

ബഹിഃ ദിശി പുറത്തു നാലുദിക്കിലും, ശർവ്വസ്കന്ദായ നമഃ അര്യ്യമ്ണേ നമഃ ജംഭകായ നമഃ പിലിപിഞ്ഛരായ നമഃ ഇങ്ങനെ നാലും വിദിശി ഈശാദ്യം ചരക്യൈ നമഃ വിദാര്യൈ നമഃ പൂതനായൈ നമഃ പാപരാക്ഷസ്യൈ നമഃ ഇങ്ങനെ നാലുംകൂടെ പൂജിക്കണം.

*അഞ്ചാംശ്ലോകത്തിൽ ക്ഷേത്രത്തിന്നു പുറമേ പൈശാചികത്തിൽ എട്ടു ദേവതകളെ ചൊല്ലുന്നു.

ക്ഷേത്രത്തിന്നുപുറമേ മതിലുകൾ നേരേ കിഴക്കു് പൈശാചികത്തിൽ ശർവ്വസ്കന്ദൻ. തെക്കു് അര്യ്യമാവു്. പടിഞ്ഞാറു ജംഭകൻ. വടക്കു പിലിപിഞ്ഛകൻ. ഈശാനകോണിൽ ചരകി. അഗ്നികോണിൽ വിദാരി. നിരൃതികോണിൽ പൂതന. വായുകോണിൽ പാപരാക്ഷസി ഇങ്ങനെ അമ്പത്തിമൂന്നു ദേവതകളുടെ പേരുകളും സ്ഥാനങ്ങളും ചൊല്ലി.

അഥ ദേവാസുരഗന്ധർവ്വയക്ഷ-
പിതൃസ്സനാഗരാക്ഷസകാഃ
പൂർവ്വാദ്യഷ്ടദിശാസു ക്രമശഃ
സപിശാചകാ ഗ്രഹാഃ സകലേ. ൯൩

അഥ പൂർവ്വാദ്യഷ്ടദിശാസു ക്രമശഃ ദേവാസുരഗന്ധർവ്വയക്ഷപിതരഃ സനാഗരാക്ഷസകാഃ സപിശാചകാഃ ഗ്രഹാഃ—ദേവഗ്രഹേഭ്യോ നമഃ അസുരഗ്രഹേഭ്യോ നമഃ ഗന്ധർവ്വഗ്രഹേഭ്യോ നമഃ യക്ഷഗ്രഹേഭ്യോ നമഃ പിതൃഗ്രഹേഭ്യോ നമഃ നാഗഗ്രഹേഭ്യോ നമഃ രാക്ഷസഗ്രഹേഭ്യോ നമഃ പിശാചഗ്രഹേഭ്യോ നമഃ ഇങ്ങനെ കിഴക്കുതുടങ്ങി പ്രദക്ഷിണക്രമേണ എട്ടു ദിക്കുകളിലും പത്മത്തിന്റെ പുറത്തു കുറുമ്പുല്ലുമാത്രം ഇട്ടു് അവിടെയും പൂജിക്കുകയും സകലേ എന്നതുകൊണ്ടു എല്ലാ ദേവകൾക്കും വേണം.

വിരിഞ്ചം ദ്വിപഞ്ചാശതാ ദേവതാഭി-
ർവൃതം [1]ചാഞ്ചയിത്വാ യഥോക്തക്രമേണ
അമുഷ്മൈ നിവേദ്യാഥ വിദ്വാൻ പ്രദദ്യാദ്
ബലിം ചാഖിലാഭ്യോഽഥ തദ്ദേവതാഭ്യഃ. ൯൪

1. 'ചാച്ച്യയി' എന്നു മുദ്രിതപാഠം.

യഥോക്തക്രമേണ ദ്വിപഞ്ചാശതാ ദേവതാഭിഃ വൃതം വിരിഞ്ചം അഞ്ചയിത്വാ—അവരവക്കു പറഞ്ഞ ക്രമംപോലെ അമ്പത്തിരണ്ടു ദേവതകളോടും ദേവഗ്രഹാദിയോടും കൂടി ബ്രഹ്മാവിനെ പൂജിച്ചാൽ. അമുഷ്മൈ നിവേദ്യ—ബ്രഹ്മാവിന്ന ഹവിസ്സിൽ പാതിയേ നിവേദിച്ചാൽ. വിദ്വാൻ അഖിലാഭ്യഃ തദ്ദേവതാഭ്യഃ ബലിം പ്രദദ്യാത്—വിദ്വാനായിരിക്കുന്ന ആചാൎയ്യൻ സകലദേവതകൾക്കായിക്കൊണ്ടു ബലിയേയും കൊടുപ്പു.

കുശപ്രസൂനാക്ഷതവാരിഹവ്യൈ-
സ്ത്രിശഃ കിരേദ്വാസ്തു ചതുൎമ്മുഖാഭ്യാം
സകൃത്സകൃത്തത്പരിതഃ പരേഭ്യോ
ബഹിർഗ്രഹേഭ്യോഽഞ്ചിതപഞ്ചക്രൂരൈഃ. ൬൪

ഇതി. കുശപ്രസൂനാക്ഷതവാരിഹവ്യൈഃ വാസ്തുചതുൎമ്മുഖാഭ്യാം ത്രിശഃ ബലിം കിരേത്—കുശയും പുഷ്പവും അക്ഷതവും വെള്ളവും കൂടിയിരിക്കുന്ന ഹവിസ്സുകൊണ്ടു വാസ്തുപുരുഷനായിക്കൊണ്ടും ബ്രഹ്മാവിനായിക്കൊണ്ടും മൂന്നുമുഷ്ടിയായി ബലിയെ ചെയ്‌വു. തത്പരിതഃ പരേഭ്യഃ ബഹിഃ ഗ്രഹേഭ്യഃ ച അഞ്ചിതപഞ്ചക്രൂരൈഃ (സകൃത്സകൃത്) ബലിം കിരേത്—അവരുടെ പുറത്തെ ആൎയ്യകാദികളായ ദേവതകൾക്കും അവരുടെ പുറത്തേ ദേവഗ്രഹാദികൾക്കായിട്ടും ഓരോ മുഷ്ടിയായി മഞ്ഞൾ തയിരു മലരു തരിപ്പണം എള്ളു് ഈ പഞ്ചക്രൂരംകൂട്ടിയിരിക്കുന്ന ഹവിസ്സുകൊണ്ടു ബലിയേച്ചെയ്‌വു.

കൃത്വാ ബലിം സലിലമത്ര സകൃത് സകൃച്ച
ദത്വാ പ്രസന്നയജനം പ്രവിധായ ധാതുഃ
തദ്വാസ്തുദൈവതകദംബകൃതാവലംബം
പ്രാകാരമദ്ധ്യമവബുദ്ധ്യ കരോതു രക്ഷാം. ൬൫

ബലിം കൃത്വാ സകൃത് സകൃത് സലിലം ദത്വാ—ഈവണ്ണം ബലിയും തൂകി എല്ലാ ദേവതകൾക്കും ഓരോ പ്രാവശ്യം വെള്ളവുമപ്പിപ്പൂ. അഥ ധാതുഃ പ്രസന്നയജനം പ്രവിധായ—അനന്തരം ബ്രഹ്മാവിന്റെ പ്രസന്നപൂജയും ചെയ്തു. തദ്വാസ്തുദൈവതകദംബകൃതാവലംബം പ്രാകാരമദ്ധ്യം അവബുദ്ധ്യ രക്ഷാം കരോതു—ഈ പറഞ്ഞ വാസ്തുദേവതാസമൂഹത്താൽ വ്യാപ്തമായും ആ

ത്രയമായും ഇരിക്കുന്ന മതില്ക്കു് അകം ഒക്കെയും എന്നു ധ്യാനിച്ചു രക്ഷയേയും ചെയ്യവൂ.

അനന്തരം നിധികലശാദിഷഡാധാരപ്രതിഷ്ഠകളെ പറയുന്നു.

ഗർത്തേ തത്ര വിശോധിതേ വിനിഹിതാ-
ധാരാശ്മമദ്ധ്യാവടേ
ധാന്യാദ്യാഹിതവിഷ്ടരേƒഥ നിധികും-
ഭം താമ്രജം വാശ്മജം
മൂലേന പ്രണിധായ തത്ര വിധിവ-
ദ്രത്നാദിപൂർണ്ണേƒബ്ജജം
സംപൂജ്യാബ്ജമിഹാദിരാദ്ധ്യ ഭുവനേ-
ശീം പ്രാർത്ഥയേദമുനാ. ൧൦

തത്ര വിശോധിതേ ഗർത്തേ—അവിടെ പ്രതിഷ്ഠാസ്ഥാനത്തു നല്ലവണ്ണം ശോധന ചെയ്തിരിക്കുന്ന കുഴിയിങ്കൽ സ്ഥലശുദ്ധി ചെയ്താൽ. വിനിഹിതാധാരാശ്മമദ്ധ്യാവടേ— പൂജാസ്ഥാനത്തു ഇരുന്നു് ദേഹശുദ്ധ്യാദിഗണപതിപൂജാന്തം ചെയ്തു ആധാരശിലയ്ക്കു പഞ്ചഗവ്യപ്രോക്ഷണശോഷണാദി ശക്ത്യാവാഹനയും ചെയ്തു പ്രതിഷ്ഠിച്ചു ധ്രുവാ ദ്യൗരിത്യാദി ജപിച്ചു പിന്നെയും ശക്ത്യാവാഹനയും പൂജയും ചെയ്തിരിക്കുന്ന ആധാരശിലയുടെ നടുവിലേ ഗർത്തത്തിങ്കൽ. ധാന്യാദ്യാഹിതവിഷ്ടരേ—പത്മമിട്ടു നെല്ലുമിട്ടു പീഠമുണ്ടാക്കി പീഠം പൂജിച്ചു. താമ്രജം വാ അശ്മജം വാ നിധികുംഭം മൂലേന പ്രണിധായ— ചെമ്പുകൊണ്ടു താൻ ശില കൊണ്ടു താൻ ഉണ്ടാക്കിയിരിക്കുന്ന നിധികലശത്തെ കമത്തി ശോഷണാദി പാത്രപൂജയും ചെയ്തു മലർത്തി വിധിവത് രത്നാദിപൂർണ്ണേ തത്ര—ക്രച്ഛം ന്യസിച്ചു പൂജിച്ചു നവരത്നങ്ങളും സ്വർണ്ണവും ന്യസിച്ചു നെല്ലുകൊണ്ടു നിറച്ചു. അബ്ജജം അബ്ജം സമ്പൂജ്യ—ലിപിപങ്കജമന്ത്രങ്ങളേക്കൊണ്ടു പൂജിച്ചു് ഇഹ ഭുവനേശീം ആദിരാദ്ധ്യ—ശക്തിയെ ആവാഹിച്ചു പൂജിച്ചു പ്രസന്നപൂജാന്തം ചെയ്തു്. അമുനാ പ്രാർത്ഥയേത—ഈ മന്ത്രം കൊണ്ടു പ്രാർത്ഥിപ്പൂ.

ത്വമേവ പരമാ ശക്തി-
സ്ത്വമേവാസനധാരികാ
സംഭൂയാ ത്വയാ ദേവി
സ്ഥാതവ്യമിഹ സർവ്വദാ. ൧൧

ഇതു പ്രാർത്ഥനാമന്ത്രം.

*ഇനി ഒരു ശ്ലോകംകൊണ്ട് ആ കുഴിയിൽ ആധാരശിലകളെ പ്രതിഷ്ഠിക്കണമെന്നു ചൊല്ലുന്നു.

(ഗദ്യം) ഇതി. പിന്നെ ശുദ്ധമാക്കപ്പെട്ടിരിക്കുന്ന കുഴിയിൽ ഇനി ഉണ്ടാവാനിരിക്കുന്ന ശ്രീപീഠത്തോളം വിസ്താരദൈൎഘ്യങ്ങളായി അതിൽ പാതി കനമായി ഒരു കുറവുകൂടാതെ പണിചെയ്തു വിധിക്കു തക്കവണ്ണം ആധാരശില പ്രതിഷ്ഠിച്ച് അതിന്റെ നടുവേ ഒരു കുഴി വേണം. ആ കുഴിയിൽ നെല്ലുമരിയുമെല്ലാമിട്ട് അവിടെ ചെമ്പുകൊണ്ടുതാൻ കല്ലുകൊണ്ടുതാൻ ചമച്ചിരിക്കുന്ന നിധികുംഭത്തെ പ്രതിഷ്ഠിച്ച് അതിൽ നല്ല രത്നം സ്വൎണ്ണം ലോഹബീജാദികളെക്കൊണ്ടു കുടം നിറച്ച് പിന്നെ കല്ലുകൊണ്ടു പണിചെയ്തിരിക്കുന്ന ശിലാപത്മത്തെ നാളം കുടത്തിനകത്തു ചെല്ലുമാറു മലൎത്തി അടച്ച് അതിന്റെ കൎണ്ണികയിൽ ദേവന്റെ മുഖമെന്ന് അറിഞ്ഞ് ആ ദിക്കു നോക്കി ഇരിപ്പാറു തക്കവണ്ണം ശിലാകൂൎമ്മത്തേയും പ്രതിഷ്ഠിച്ചു അതിന്റെ മീതെ ചെമ്പുകൊണ്ടുണ്ടാക്കിയ യോഗനാളത്തേയും പ്രതിഷ്ഠിപ്പൂ. പിന്നെ ആ കുഴിയിൽ ഇവററിനെ രക്ഷിച്ചു നാലു പുറവും കല്ലുകൊണ്ടു പണിചെയ്തു യോഗനാളാന്തരം രക്ഷിച്ചു കുഴി ശേഷം നികത്തി ഇടിക്ക. പിന്നെ വെള്ളം വീഴ്ത്തി ഇടിക്ക. വഴിപോലെ ഉറയ്ക്കണം എന്നു താത്പൎയ്യം.

*ഇനി ഒരു ശ്ലോകംകൊണ്ടു നിധികുംഭാദിയുടെ ലക്ഷണത്തെ ചൊല്ലുന്നു.

[1]സ്കുംഭോച്ചസ്യ ഷഡംശവിസ്തൃതതദ-
ഷ്ടാംശാധികോച്ചോ ഘടഃ
പത്മോഽഷ്ടാംശസമുച്ഛ്രയോച്ഛ്രയനവാം-
ശോനപ്രഥോഽഷ്ടച്ഛദഃ
അക്ഷാംശായതതദ്ദ്വിപാംശരഹിത-
വ്യാസായതാൎദ്ധോച്ഛ്രയഃ
കൂൎമ്മോ നാഗയവാഗ്രതദ്ദ്വിഗുണമൂ-
ലാ യോഗനാളപ്രഥാ. ൧൨

ഇതി—ഇനി ഉണ്ടാവാനിരിക്കുന്ന പ്രാസാദകാൽനീളത്തിന്റെ ആറൊന്നു വണ്ണമായി അതിലെട്ടൊന്നു കൂടെ കൂടിയ ഉയരമായിരിക്കണം. നിധികുംഭം ചെമ്പുകൊണ്ടും കല്ലുകൊണ്ടുമുണ്ടാക്കാം. കുടംപോലെ ഇരിക്കയും വേണം. ഇങ്ങനെ നിധികുംഭം

1. ഈ ശ്ലോകം മുദ്രിതഗ്രന്ഥത്തിൽ കാണുന്നില്ല.

പിന്നെ കാലിവരത്തിൽ എട്ടൊന്നിൽപരമായി ഇരിക്കണം, ഇവരത്തിൽ ഒമ്പതാലൊന്നു കുറഞ്ഞു് വിസ്താരമായി പിടിതള്ളുകകളോടും കണ്ണികയോടുംകൂടി ഇരിക്കണം ശിലാപത്മം കുംഭത്തിന്റെ വിസ്താരമായി പത്മനാളവും വേണം. പത്മനാളം നീളം കുടത്തിന്റെ കഴുത്തോളം. പിന്നെ കാൽനീളത്തിൽ പന്ത്രണ്ടാലൊന്നു നീളവുമായി അതിലെട്ടൊന്നു കുറഞ്ഞു വിസ്താരമായി നീളത്തിൽ പാതി ഇവരമായി ഇരിക്കണം ശിലാകൂർമ്മം. ആമേടെ ഭാഷ പണിചെയ്കയും വേണം. പിന്നെ ശിലാകൂർമ്മത്തിന്റെ മേൽവായിൽനിന്നു നപുംസകശിലയുടെ കീഴ്‌വായോളം തളം തുളച്ചുചെല്ലുന്ന നീളവുമായി വൃത്തവുമായി അഗ്രത്തിങ്കൽ ഒരു വിരലും മൂലത്തുങ്കൽ ഇരുവിരലും വണ്ണമായി കുഴലുപോലെ ഉള്ളൊട്ടിയായി ചെമ്പുകൊണ്ടു പണിചെയ്യണം. അനന്തനായ യോഗനാളം. ഇങ്ങനെ ആധാരശിലാദിപ്രതിഷ്ഠ ചെയ്കിലുമാം. എന്നിയേ ഈ ക്രിയ ഒന്നും ചെയ്യാതെ തളത്തിന്മേൽ നപുംസകശിലാദി പ്രതിഷ്ഠിച്ചു ബിംബപ്രതിഷ്ഠ ചെയ്കിലുമാം.

ഇനി ഒരു ശ്ലോകംകൊണ്ടു് ഇഷ്ടകാലക്ഷണത്തെ ചൊല്ലുന്നു.

[1]അഷ്ടാംശാമിഹിതൈസ്ത്രിധായതതദ-
ർദ്ധവ്യാസപാദോച്ഛ്രിതാ
യദ്വാർക്കാംഹിയുഗൈർമ്മിതാ തതിവിത-
ത്യുത്സേധവത്യോംഗുലൈഃ
മാർത്താക്യഃ പുടപാകലോഹിതരുച-
ശ്ശൈല്യോഥവാഷ്ടേഷ്ടകാഃ
കർത്തവ്യാശ്ചതുരുന്നിതാശ്ചതുരശ്രപ-
താ വാ ഗൃഹൈരൗചിത്യതഃ. ൬൩

ഇതി പ്രാസാദകാലിവരത്തിന്റെ എട്ടൊന്നു താൻ പത്തൊന്നുതാൻ പന്ത്രണ്ടാലൊന്നു താൻനീളമായി, നീളത്തിന്റെ പാതി വീതിയും നാലൊന്നു കനവുമായി, ഇങ്ങനെ മൂന്നുപ്രകാരം ഇഷ്ടകകളെ ഉണ്ടാക്കാം. എന്നിയേ പന്ത്രണ്ടുവിരൽ നീളവും എൺവിരൽ വീതിയും നാലുവിരൽ കനവുമായിട്ടുണ്ടാക്കാം. ഇഷ്ടകകൾ ഈവണ്ണം കട്ടിളക്കൂട്ടി മണ്ണുണ്ടാക്കി അറുത്ത് ഉണക്കി ചുവക്കെ ചുട്ടു് ഉണ്ടാക്കിലുമാം. എന്നിയേ കല്ലുകൊണ്ടുണ്ടാക്കിലുമാം. ഇ

1 ഈ ശ്ലോകം മുദ്രിതഗ്രന്ഥത്തിൽ കാണുന്നില്ല.

ങ്ങനെ പ്രാസാദത്തിന്റെ വലിപ്പത്തിന്നു തക്കവണ്ണം എട്ടു ഇഷ്ടകകളാകിലുമാം നാലു ഇഷ്ടകകളാകിലുമാം പന്ത്രണ്ടു ഇഷ്ടകകളാകിലുമാം.

*ഇനി ഒരു ശ്ലോകംകൊണ്ടു് ഗർഭപാത്രത്തിന്റെ ലക്ഷണത്തെ ചൊല്ലുന്നു—

[1]സ്തംഭായാമദ്വാദശാംശോപപന്നം
  വ്യാസം വ്യാസാർദ്ധോച്ഛ്രയം ഗർഭപാത്രം
ത്ര്യശ്രം തത് ശുദ്ധശുൽബപ്രക്ലൃപ്തം
  സോപാനസോപാംശ്ച്യൂനോച്ഛ്രയോർദ്ധ്വച്ഛദാഢ്യം. ൭൮

ഇതി. പ്രാസാദകാൽ നീളത്തിന്റെ പന്ത്രണ്ടാലൊന്നു ദീർഘവിസ്താരങ്ങളായി സമചതുരശ്രമായി വിസ്താരത്തിൽ പാതി ഉയരമായി ശോധനചെയ്തിരിക്കുന്ന ചെമ്പുകൊണ്ടു ഗർഭപാത്രം പണിചെയ്തു കൊള്ളൂ. ഉള്ളിൽ ഒമ്പതുഖണ്ഡമായി പണിചെയ്കയും വേണം. തന്റെ ഉയരത്തിൽ മുക്കാലടപ്പിന്നു ഉയരമായി ഗർഭപാത്രത്തിന്നു് അടപ്പു പണിചെയ്തു കൊള്ളൂ.

തദ്ദക്ഷിണേ ദർഭമൃദാദിശോധിതം
  നിധായ കൂർമ്മം കൃതധാന്യവിഷ്ടരേ
വിശോദ്ധ്യ തം ധാരണയാത്മമന്ത്രതഃ
  പ്രാച്യ്പാദിവാസ്യേതി ഘടോപരി ന്യസേത് ൭൯

ഇതി. തദ്ദക്ഷിണേ കൃതധാന്യവിഷ്ടരേ—ഈ നിധികലശത്തിന്റെ തെക്കുഭാഗത്തു ആറു സ്വസ്തികപത്മങ്ങളിൽ നെല്ലുമിട്ടു പീഠമുണ്ടാക്കിവെവ്വേറേ പീഠപൂജയും ചെയ്തു. ദർഭമൃദാദിശോധിതം കൂർമ്മം നിധായ—ദർഭമൃത്പഞ്ചഗവ്യജലഗവ്യങ്ങളെക്കൊണ്ടു ശോധനകളെ ചെയ്തിരിക്കുന്ന ശിലാകൂർമ്മത്തേയും ശിലാപത്മത്തേയും രജതകൂർമ്മത്തേയും തത്പത്മത്തേയും സ്വർണ്ണകൂർമ്മത്തേയും തത്പത്മത്തേയും വച്ചു. ധാരണയാ ആത്മമന്ത്രതഃ ച തം വിശോദ്ധ്യ—പത്മത്രയത്തിനു ശോഷണാദിത്രയവും കൂർമ്മത്രയത്തിന്നു ഹ്ളാം ഹ്ളാം ഫട് ഇത്യാദികൊണ്ടു ഭൂതസംഹാരാദി ലിപിന്യാസാന്തവും അകൂപാരായ നമഃ എന്നു കൂർമ്മമന്ത്രപ്രാണായാമവും പ്രണവാംഗവും ചെയ്തു് ഈ മന്ത്രംകൊണ്ടുതന്നെ ആവാഹിച്ചു പൂജിപ്പൂ. പത്മങ്ങൾക്കു പ്രണവംകൊണ്ടു പൂജിപ്പൂ. ഇതി പ്രാച്യ്പ അധി

1. ഈ ശ്ലോകം മുദ്രിതഗ്രന്ഥത്തിൽ കാണുന്നില്ല.

വാസ്യ ഘടോപരി ന്യസേത് — ഇപ്രകാരം പൂജിച്ച് അധിവ സിച്ച ശിലാപത്മകൂർമ്മാദിയെ നിധികലശത്തിൻെറ മുകളിൽ വയ്ക്കൂ.

ശിലാപത്മം കുംഭോപരി സുവിനിധായാർണ്ണകമലം
സമർച്ച്യാസ്മിൻ ഭാവ്യാലയവദുപധായാശ്മകമഠം
അക്രൂപാരായേതി പ്രണവനമസോരന്തരഭുവാ-
ണനാവാഹ്യാനേന പ്രണവവിഹിതാംഗം യജതു ച. ൧൩

ഇതി. കുംഭോപരി ശിലാപത്മം സുവിനിധായ — നിധികല ശത്തിൻെറ മുകളിൽ ശിലാപത്മത്തെ ഉറപ്പിച്ചു വച്ച്. അർണ്ണ കമലം സമർച്ച്യ — ലിപിപങ്കജമന്ത്രങ്ങളെക്കൊണ്ടു പൂജിച്ചു. അ സ്മിൻ ഭാവ്യാലയവത് അക്രൂപാരായ ഇതി പ്രണവനമസോഃ അ ന്തരഭുവാ അണുനാ അശ്മകമഠം ഉപധായ — ഈ ശിലാപത്മ ത്തുങ്കൽ പ്രണവനമസ്സുകളുടെ മദ്ധ്യത്തുങ്കൽ 'അക്രൂപാരായ' എ ന്നിങ്ങനെയുള്ള മന്ത്രംകൊണ്ടു ശിലാകൂർമ്മത്തെ പ്രാസാദത്തി ൻെറ മുഖം വരുന്ന പോലെ മുഖമായിട്ടു ന്യസിച്ച്. അനേന ആ വാഹ്യ പ്രണവവിഹിതാങ്ഗം യജതു ച — "അക്രൂപാരായ നമഃ" എന്നുള്ള ഈ മന്ത്രം കൊണ്ട് ആവാഹിച്ച് പ്രണവാങ്ഗന്യാ സാദിചെയ്തു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

തദൂർദ്ധ്വേ ഃസ്ഥ പത്മേ രജതരചിതേ സാർണ്ണകമലേ
ന്യസേദ്രൌപ്യം കൂർമ്മം പ്രയജതു ച തേനൈവ മനുനാ
തഥാ സ്വർണ്ണാംഭോജേഽർച്ചിതലിപിസരോജേ കനകജം
നിധായേഷ്ട്വാ കൂർമ്മം വിധിവദമുനാ പ്രാർത്ഥയതു ച. ൧൪

ഇതി. തദൂർദ്ധ്വേസ്ഥ രജതരചിതേ പത്മേ — ആ ശിലാകൂർമ്മ ത്തിൻെറ മുകളിൽ വെള്ളികൊണ്ടുള്ള പത്മത്തെ വച്ച്. സാർണ്ണ കമലേ — ലിപിപങ്കജത്തെ പൂജിച്ച് അതിൻെറ മുകളിൽ. തേന മനുനാ രൌപ്യം കൂർമ്മം തഥാ ന്യസേത് — "അക്രൂപാരായ നമഃ" എന്നതുകൊണ്ടു രൌപ്യകൂർമ്മത്തെ അപ്രകാരം ന്യസിച്ചു പൂജി ച്ചു. സ്വർണ്ണാംഭോജേ അർച്ചിതലിപിസരോജേ കനകജം കൂർമ്മം നിധായ — അതിൻെറ മുകളിൽ സ്വർണ്ണപത്മത്തെ വച്ചു ലിപി പങ്കജം പൂജിച്ച് സ്വർണ്ണകൂർമ്മത്തെയും മുമ്പിലെപ്പോലെ വച്ചു. വിധിവത് ഇഷ്ട്വാ അമുനാ പ്രാർത്ഥയതു ച — കൂർമ്മമന്ത്രം കൊണ്ടു ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു ഈ മന്ത്രം കൊണ്ടു പ്രാർത്ഥിപ്പൂ.

നമസ്തേ കൂൎമ്മരൂപായ വിഷ്ണവേ വിശ്വസാക്ഷിണേ
കരിഷ്യമാണം പ്രാസാദമിഹ ത്വം ധൎത്തുമൎഹസി. ൧൭

ഇതി പ്രാൎത്ഥനാമന്ത്രം.

വിഘ്നേശാപചിതിം വിധായ യമദി-
ഗ്ദ്വാൎയ്യഗ്രതഃ സ്വസ്തികേ
ദേവം ച പ്രസമൎച്ച്യ ശേഷഹവിഷാ
ഹുത്വാ പ്രസാദ്യാഥ തം
കൂൎമ്മസ്യോപരി യോഗനാളമുപധാ
യാജന്മഭ്രുമൃദ്ഗതം
ഗൎത്തം മൃത്തികയാഭിപൂൎയ്യ ദൃഷദാ
ചാകോട്യ ദാൎഢ്യം നയേത്. ൧൮

അഥ യമദിഗ്ദ്വാരി സ്വസ്തികേ വിഘ്നേശാപചിതിം വി ധായ—പിന്നെ പ്രാസാദത്തിന്റെ തെക്കേ ദ്വാരദേശത്തുങ്കൽ രണ്ടു സ്വസ്തികത്തുങ്കൽ ഗണപതിയേയും ദക്ഷിണാമൂൎത്തിയേയും പൂജിപ്പൂ. അഗ്രതഃ സ്വസ്തികേ ദേവം ച പ്രസമൎച്ച്യ—പ്രതിഷ്ഠാസ്ഥാനത്തിന്റെ മുമ്പിൽ സ്വസ്തികത്തിൽ ദേവനേയും പൂജിപ്പൂ. ശേഷഹവിഷാ ഹുത്വാ തം പ്രസാദ്യ—അവിടെ നിവേദ്യമടച്ചു തച്ഛേഷംകൊണ്ടു അഗ്നിയിങ്കൽ ഹോമിച്ചു കാൽ കഴകി പ്രസന്നപൂജയും ചെയ്തു രക്ഷിപ്പൂ. കൂൎമ്മസ്യ ഉപരി ആജന്മഭ്രുമൃദ്ഗതം യോഗനാളം ഉപധായ—പിന്നെ സ്വൎണ്ണകൂൎമ്മത്തിന്റെ മുകളിൽ ഭാവിയായിരിക്കുന്ന നപുംസകശിലാസ്പൎശനത്തോളം നീളമുണ്ടായി ചെമ്പുകൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന യോഗനാളത്തെ ദൎഭ്ഭാദികളെക്കൊണ്ടു ശുദ്ധിചെയ്തു അനന്തായ നമഃ എന്ന മന്ത്രംകൊണ്ടു പൂജിച്ചു് ഉറപ്പായിട്ടു നിൎത്തിയാൽ പിന്നെയും അനന്തനേ ആവാഹിച്ചു് പൂജിച്ചു് അൎഘ്യപുഷ്പാഞ്ജലിയും ചെയ്തു്.

നമസ്തേ/നന്തരൂപായ വിഷ്ണവേ വിശ്വസാക്ഷിണേ
കരിഷ്യമാണം പ്രാസാദമിഹ ത്വം ധൎത്തുമൎഹസി.

ഈ മന്ത്രംകൊണ്ടു പ്രാൎത്ഥിച്ചു്, മൃത്തികയാ ദൃഷദാ ച ഗൎത്തം അഭിപൂൎയ്യ ആകോട്യ ദാൎഢ്യം നയേത്—നല്ല മണ്ണുകൊണ്ടും കല്ലുകളെക്കൊണ്ടും ആക്കുഴിയെ നിറച്ചു് നല്ലവണ്ണം ഇടിച്ചു് ഉറപ്പിപ്പൂ. ഇങ്ങനെ ഷഡാധാരപ്രതിഷ്ഠകൾ.

അനന്തരം ഇഷ്ടകാസ്ഥാപനത്തെ പറയുന്നു.

പൂൎണ്ണപ്രാസാദദേശേ ത്രിണയനപദസം-
പ്രീണിതാഭീഷ്ടവാസ്തൗ
ഭാവ്യേതദ്ദ്വാരശാഖാപദമപി പരിക-
ല്പ്യോത്തരേണാഥ ചൈതത്
ഉല്ലേഖാദിക്രമേണ ജ്വലനമുപസമാ-
ധായ ഗവ്യാദിസിക്താ-
സ്തദ്യാമ്യേഽഷ്ടേഷ്ടകാസ്തദ്യമദിശി കലശം
ച ന്യസേത് ക്ഷ്മപീഠേ. ൩൰

പൂൎണ്ണപ്രാസാദദേശേ—മണ്ണുകളെക്കൊണ്ടു നിറച്ചിരിക്കുന്ന പ്രാസാദസ്ഥലത്തിങ്കൽ. ത്രിണയനപദസംപ്രീണിതാഭീഷ്ടവാസ്തൗ—ഈശകോണിൽ മുമ്പിൽ പറഞ്ഞപോലെ വാസ്തുദേവതകൾക്കു ബലിയെച്ചെയ്താൽ. ഭാവി ഏതദ്ദ്വാരശാഖാപദം പരികല്പ്യ-ഭാവിയായിരിക്കുന്ന പ്രാസാദദ്വാരത്തിന്റെ പ്രധാനദ്വാരത്തെ അളന്നു നിശ്ചയിച്ച്. ഏതത് ഉത്തരേണ-ഈ ദ്വാരത്തിന്റെ വടക്കുഭാഗത്തു ഇരുന്നു ദേഹശുദ്ധ്യാദി ചെയ്തു. ഉല്ലേഖാദിക്രമേണ ജ്വലനം ഉപസമാധായ—സ്വാചാരണമായിക്കീറി തീയും ഇട്ടു അന്വാധാനാദിപ്രതിഷ്ഠാദി ധാരണംവരെ ചെയ്തു. തദ്യാമ്യേ ക്ഷ്മപീഠേ ഗവ്യാദിസിക്താഃ അഷ്ട ഇഷ്ടകാഃ തദ്യമദിശി കലശം ച ന്യസേത്-ഹോമത്തിന്റെ തെക്കു അഷ്ടദലപത്മത്തിൽ വ്രീഹ്യാദിവസ്ത്രാന്തരിതമായി പീഠമുണ്ടാക്കിയതിങ്കൽ പഞ്ചഗവ്യംകൊണ്ടും അഷ്ടഗന്ധജലംകൊണ്ടും ദൎഭമൂലാദികൊണ്ടും കഴുകി ശുദ്ധിവരുത്തിയിരിക്കുന്ന എട്ടു് ഇഷ്ടികകളെ വച്ച് അതിന്റെ തെക്കു സ്വസ്തികപീഠത്തിങ്കൽ ഒരു കലശത്തേയും വയ്പൂ.

ധാരണാക്രമവിശോധിതാസ്തതഃ
സ്വാണതസ്സമഭിപൂജ്യ ചേഷ്ടകാഃ
പ്രാച്യ്രത്നജലപൂരിതം ഘടം
പ്രാരഭേത ഹവനം ച മന്ത്രവിത്. ൩൧

തതഃ ധാരണാക്രമവിശോധിതാഃ ഇഷ്ടകാഃ സ്വാണതഃ സമഭിപൂജ്യ-പിന്നെ ഇഷ്ടകകൾക്കും കലശത്തിനും പീഠംപൂജിച്ചു ശോഷണാദി ചെയ്തു ഇഷ്ടകകളെ തത്തന്മന്ത്രംകൊണ്ടു വെവ്വേറെ പൂജിച്ചു പ്രണവംകൊണ്ടു ഒന്നായി കല്പിച്ചു മൂലംആവാഹിച്ച് പൂ

ജിപ്പൂ, രത്നജലപൂരിതം ഘടം പ്രാച്യ്—കലശത്തിൽ കൂർച്ചന്യാസാന്തംചെയ്തു രത്നം ന്യസിച്ചു വെള്ളം നിറച്ചു മൂലം ആവാഹിച്ചു പൂജിപ്പൂ. പുനഃ ഹവനം പ്രാരഭേത-പിന്നെ പരിധി വച്ചു ഹോമം തുടങ്ങു.

പക്ഷാത് പ്രാഗ് ഭർഗ്ഗദുർഗ്ഗാസ്മരമുരഭിദിമൂ-
ലാക്ഷരൈർവിഘ്നരാജേ
പക്ഷാന്തേ ദ്വാദശാഖ്യാഭിരിഹ ഹരിഹരേ
പഞ്ചതത്ത്വൈസ്ത്രിധാമ്നി
മൂലാണ്ണൈസ്ത്ര്യംബകേ ബ്രഹ്മഭിരിഹ ഘൃതമാ-
ഹുത്യ ഭൂരാദിമന്ത്രൈ-
രാജ്യം ദ്വ്യാഹുതേഃ പ്രാങ്മുരഭിദി ജുഹുയാ
ദൂർദ്ധ്വതഃശ്ചേതരേഷു. ൨൨

ഭർഗ്ഗദുർഗ്ഗാസ്മരമുരഭിദി പക്ഷാത് പ്രാങ് മൂലാക്ഷരൈഃ—ശിവങ്കലും ദുർഗ്ഗയിങ്കലും ശങ്കരനാരായണങ്കലും ഹോമത്തുങ്കൽ ഇധ്മത്തിന്റെ മുമ്പിൽ പീഠപൂജാദിനിവേദ്യത്തോളം ചെയ്തു ഇധ്മാദിചക്ഷുഷ്യാന്തവും പ്രണവവ്യാഹൃതിപീഠപൂജാമന്ത്രങ്ങളും ഹോമിച്ചാൽ പക്ഷഹോമത്തിന്റെ മുമ്പിൽ തങ്ങളുടെ മൂലാക്ഷരങ്ങളെക്കൊണ്ടും. വിഘ്നരാജേ പക്ഷാന്തേ ദ്വാദശാഖ്യാഭിഃ—ഗണപതിയിങ്കൽ പീഠമന്ത്രാജ്യാഹുത്യന്തവും പക്ഷഹോമവും ചെയ്താൽ വക്രതുണ്ഡാദിദ്വാദശനാമങ്ങളെക്കൊണ്ടും. ഇഹ ഹരിഹരേ പഞ്ചതത്ത്വൈഃ—ഈ പക്ഷഹോമാവസാനത്തുങ്കൽ ശങ്കരനാരായണന്റെ പഞ്ചതത്ത്വങ്ങളേക്കൊണ്ടും. ത്രിധാമ്നി മൂലാണ്ണൈഃ—വിഷ്ണുവിങ്കൽ പക്ഷാന്തത്തുങ്കൽ മൂലാക്ഷരങ്ങളെക്കൊണ്ടും. ഇഹ ത്ര്യംബകേ ബ്രഹ്മഭിഃ—ഇവിടെ ശിവങ്കൽ പക്ഷഹോമാനന്തരം പഞ്ചബ്രഹ്മങ്ങളേക്കൊണ്ടും ഘൃതം ആഹുത്യ—നെയ്യിനെ ഹോമിപ്പൂ. മുരഭിദി ദ്വ്യാഹുതേഃ പ്രാക് ഭൂരാദിമന്ത്രൈഃ ആജ്യം—വിഷ്ണുവിങ്കൽ ചതുർദ്രവ്യഹോമത്തിന്റെ മുമ്പിൽ ഭൂരാദിമന്ത്രങ്ങളേക്കൊണ്ടു ആജ്യത്തേയും ഇതരേഷു. ഊർദ്ധ്വതഃ ച ആജ്യം ജുഹുയാത്—ശിവദുർഗ്ഗാശങ്കരനാരായണഗണപതികളിൽ ചതുർദ്രവ്യഹോമം കഴിഞ്ഞാൽ ഭൂരാദിമന്ത്രങ്ങളേക്കൊണ്ടും ആജ്യത്തേ ഹോമിപ്പൂ.

ഭൂരാദ്യാഃ പൃഥഗേവ ലോകപതയ-
ശ്ചാഗ്നിസ്സസോമഗ്രഹാ
നക്ഷത്രാണി സസംപ്രദാനയുഗാ
ഭൂതാനി നാഗാ ഹരൌ

സർവ്വാശ്ചാപ്യഥ ദേവതാസ്തദനു വി-
ശ്വേ ചാപി ദേവാഃ പുന-
ർവ്വിഷ്ണുർവ്യാഹൃതയശ്ച വിഷ്ണുപദ-
മൂലാഃസ്യുർന്നവോഽന്യേഷ്വപതഃ. വൃ൩

ഹരൌ ഭൂരാദ്യാഃ-വിഷ്ണുവിങ്കൽ ഭൂഃ സ്വാഹാ ഭുവഃ സ്വാഹാ സ്വഃ സ്വാഹാ ഭൂർഭുവഃസ്വഃ സ്വാഹാ ഈ നാലും. പൃഥക് ലോകപതയഃ—വെവ്വേറേ ഇന്ദ്രായ സ്വാഹാ അഗ്നയേ സ്വാഹാ യമായ സ്വാഹാ നിരൃതയേ സ്വാഹാ വരുണായ സ്വാഹാ വായവേ സ്വാഹാ സോമായ സ്വാഹാ ഈശാനായ സ്വാഹാ ബ്രഹ്മണേ സ്വാഹാ അനന്തായ സ്വാഹാ ഈ പത്തും. സസംപ്രദാനായുഗാഃ-സമ്പ്രദാനമാകുന്ന ചതുർത്ഥിയോടും ദ്വയുഗമാകുന്ന സ്വാഹാകാരത്തോടും കൂടീട്ട അഗ്നിഃ സസോമഃ ഗ്രഹാഃ നക്ഷത്രാണി—അഗ്നയേ സ്വാഹാ സോമായ സ്വാഹാ ഗ്രഹേഭ്യഃ സ്വാഹാ നക്ഷത്രേഭ്യഃ സ്വാഹാ. ഭൂതാനി നാഗാഃ സർവ്വാഃ ദേവതാഃ തദനു വിശ്വേ ദേവാഃ ച വിഷ്ണുഃ വ്യാഹൃതയഃ ച-ഭൂതേഭ്യഃ സ്വാഹാ നാഗേഭ്യഃ സ്വാഹാ സർവ്വാഭ്യോ ദേവതാഭ്യഃ സ്വാഹാ വിശ്വേഭ്യോ ദേവേഭ്യഃ സ്വാഹാ വിഷ്ണവേ സ്വാഹാ ഭൂഃ സ്വാഹാ ഭുവഃ സ്വാഹാ സ്വഃ സ്വാഹാ ഭൂർഭുവഃ സ്വഃ സ്വാഹാ ഈ ഇരുപത്തേഴും ഭൂരാദിമന്ത്രങ്ങൾ. അന്യേഷു തേ അന്നവഃ വിഷ്ണുപദമൂലാഃ-ശിവാദികൾക്ക ഇതു തന്നെ മന്ത്രങ്ങൾ. വിഷ്ണവേ സ്വാഹാ എന്നുള്ളടത്തു തന്റെ തന്റെ മൂലം വേണം.

ഗായത്ര്യാ സകലേഷു
പ്രജുഹോതു സമിദ്ഘൃതാന്നസർപ്പീംഷി
പൂർണ്ണാന്തം സാഷ്ടശതം
ദുർഗ്ഗായാം താനി മൂലമന്ത്രേണ. വൃ൪

സകലേഷു ഗായത്ര്യാ സമിദ്ഘൃതാന്നസർപ്പീംഷി സാഷ്ടശതം പൂർണ്ണാന്തം പ്രജുഹോതു-എല്ലാ ദേവന്മാരിലും തന്റെ തന്റെ ഗായത്രികൊണ്ട് പ്ലാശും ചമതയും നെയ്യും ഹവിസ്സും ഈ നാലും നൂറെറട്ടുരു പൂർണ്ണാഹുത്യന്തമായി ഹോമിപ്പൂ. ദുർഗ്ഗായാം താനി മൂലമന്ത്രേണ—ദുർഗ്ഗയിങ്കൽ ആ ചതുർദ്രവ്യങ്ങളെ മൂലംകൊണ്ടു ഹോമിക്കണം.

പാകാന്തേ നാമദ്വിഷട്കേന ദിക്പൈ-
ർഭൂതൈശ്ചാജ്യം ബാഹുലേയേ മഹദ്ഭിഃ
ചന്ദ്രാർക്കാഭ്യാം കാലവഹ്നിഗ്രഹൈർദിങ്-
നക്ഷത്രൈർദ്രവ്യം ഹുനേന്മൂലതോഽന്തേ. വൃ ൭

ബാഹുലേയേ പാകാന്തേ — സുബ്രഹ്മണ്യങ്കൽ പീഠമന്ത്രാജ്യാഹുതിയും പാകഹോമവും ചെയ്താൽ. നാമദ്വിഷട്കേന — സ്കന്ദായനമഃ സ്വാഹാ ഇത്യാദി ദ്വാദശനാമംകൊണ്ടും പൂജാമന്ത്രവും ദിക്പൈഃ ഭൂതൈഃ മഹദ്ഭിഃ ചന്ദ്രാർക്കാഭ്യാം കാലവഹ്നിഗ്രഹൈഃ ദിങ്നക്ഷത്രൈഃ ആജ്യം — ഇന്ദ്രായ സ്വാഹാ ഇത്യാദി ദിക്പാലമന്ത്രംകൊണ്ടും ഭൂതേഭ്യഃ സ്വാഹാ മഹദ്ഭ്യഃ സ്വാഹാ സോമായ സ്വാഹാ ആദിത്യായ സ്വാഹാ കാലായ സ്വാഹാ അഗ്നയേ സ്വാഹാ ഗ്രഹേഭ്യഃ സ്വാഹാ ദിഗ്ഭ്യഃ സ്വാഹാ നക്ഷത്രേഭ്യഃ സ്വാഹാ ഈ പത്തൊൻപതുകൊണ്ടും ആജ്യാഹുതികളെ ചെയ്ക. അന്തേ മൂലതഃ ദ്രവ്യം ഹുനേത് — ഒടുക്കം മൂലംകൊണ്ടു സമിദാജ്യഹവിരാജ്യങ്ങളേയും ഹോമിപ്പൂ.

പാകാന്തേ ഷണ്മന്ത്രകൈരാജ്യമാദ്യേ
ഹുത്വാ ഗായത്ര്യാ ചതുർദ്രവ്യകം ച
ഗോപ്ത്രാദ്യാഖ്യാ ഷഡ്ഭുജേന്ദ്രാദിനക്ഷ-
ത്രാന്തൈഃ സ്കന്ദോക്തൈശ്ച സർപ്പിർജുഹോതു. വൃ ൮

ആദ്യേ പാകാന്തേ — ശാസ്താവിങ്കൽ പാകഹോമം കഴിഞ്ഞാൽ. ഷണ്മന്ത്രകൈഃ ആജ്യം — രേവന്തായ സ്വാഹാ ഇത്യാദി ഷണ്മന്ത്രങ്ങളെക്കൊണ്ടു നെയ്യിനെ ഹോമിച്ചു. ഗായത്ര്യാ ചതുർദ്രവ്യകം ച — സ്വഗായത്രികൊണ്ടു ചതുർദ്രവ്യത്തെയും ഹോമിപ്പൂ. ഗോപ്ത്രാദ്യാഖ്യാഃ ഷഡ്ഭുജാ സ്കന്ദോക്തൈഃ ഇന്ദ്രാദിനക്ഷത്രാന്തൈഃ സർപ്പിഃ ജുഹോതു — പിന്നെ ഗോപ്ത്രേ സ്വാഹാ ഇത്യാദി ദ്വാദശനാമങ്ങളെക്കൊണ്ടും സുബ്രഹ്മണ്യങ്കൽ പറഞ്ഞിരിക്കുന്ന ഇന്ദ്രായ സ്വാഹാ ഇത്യാദി നക്ഷത്രേഭ്യഃ സ്വാഹാ എന്നു കഴിവോളമുള്ള പത്തൊൻപതുമന്ത്രങ്ങളെക്കൊണ്ടും നെയ്യിനെ ഹോമിപ്പൂ.

സ്വിഷ്ടകൃത്പ്രഭൃതിഹോമവിരാമേ
പ്രാർച്യ സർപ്പിരപി താസ്യ ഘടേ ച
തദ്വയം സമധിവാസ്യ നിശീഥി
സ്ഥാപയേത്തദനു ശാസ്തൃവിലഗ്നേ. വൃ ൯

ഇതി. സ്വിഷ്ടകൃത്പ്രഭൃതിഹോമവിരാമേ—ഇങ്ങനെ എല്ലാവക്കും ഹോമങ്ങളെച്ചെയ്തു സ്വിഷ്ടകൃദാദിഹോമം മുടിച്ച് താസ്വിഷ്ടകേ ച സമ്പ്ലാൻ പ്രാർഹ്യ—ആ ഇഷ്ടകകളിലും കലശത്തിലും സമ്പാതത്തെ സമർപ്പിച്ചിട്ടു. നിശി തദ്വയം ഇതി സമധിവാസ്യ—രാത്രിയിങ്കൽ വസ്ത്രംകൊണ്ടു മൂടി ഇപ്രകാരം ഇഷ്ടകകളേയും കലശത്തേയും അധിവസിച്ച്. തദനു താഃ സുവിലഗ്നേ സ്ഥാപയേത്—പിറേറ ദിവസം നല്ല മുഹൂർത്തകാലത്തു ആ ഇഷ്ടകകളെ സ്ഥാപിപ്പൂ.

പ്രാസാദദ്വാരസ്യ വാമേതരസ്മിൻ
പാർശ്വാദ്ദേശേ ഭാവിതത്പാദുകാന്തഃ
ഭൂമിം കൃത്വാ സുസ്ഥിരാം ശോധയിത്വാ
മാത്വാ ക്ഷേത്രം കല്പയേദിഷ്ടകാനാം. ൨൨

ഇതി. പ്രാസാദദ്വാരസ്യ വാമേതരസ്മിൻ പാർശ്വാദ്ദേശേ— പ്രാസാദത്തിന്റെ നടുവിൽ വാതൽ വയ്ക്കുന്നതിന്റെ വലത്തു ഭാഗത്തുങ്കൽ ഭാവിതത്പാദുകാന്തഃ ഭാവിയായിരിക്കുന്ന പാദുകത്തിന്റെ അകത്തു്. ഭൂമിം (കൃത്വാ?) സുസ്ഥിരാം കൃത്വാ— ഭൂമിയെ അളന്നു സ്ഥിരമാക്കിച്ചെയ്തു്. ശോധയിത്വാ— മൃഷ്ട്യാദികളെക്കൊണ്ടു അവിടെ സ്ഥലശുദ്ധിയെച്ചെയ്തു്. മാത്വാ ഇഷ്ടകാനാം ക്ഷേത്രം കല്പയേത്— അളന്നുകണ്ടു് ഇഷ്ടകകളെ വയ്ക്കാൻ സ്ഥാനത്തെ കല്പിപ്പൂ.

* ഇനി ഒരു ശ്ലോകംകൊണ്ടു് ഇഷ്ടകാന്യാസസ്ഥാനത്തെ ചൊല്ലുന്നു.

ഉണ്ടാവാനിരിക്കുന്ന പ്രാസാദഗർഭാന്തരത്തിന്റെ വലത്തേപ്പുറത്തു കട്ടിളയ്ക്കു താഴെ ഇനി ഇടുവാനിരിക്കുന്ന പാദുകത്തിന്നകത്തുഭാഗത്തു വേണ്ടമാറു് ഇഷ്ടകാന്യാസത്തിന്നു ഭൂമിയെ കല്പിച്ച് കുററി ഉറപ്പിച്ചു ശോധനചെയ്തു് അളന്നു് ഇഷ്ടകാക്ഷേത്രത്തെ കല്പിപ്പൂ.

ക്ഷേത്രേ ചതുഷ്പദയുതേ ചതുരശ്രരൂപേ
രേഖേ ലിഖേച്ഛിതിമതത്പദയോഃ പുരോഽഗ്രേ
*ഛിത്വേഷ്ടകോഷ്ഠയുഗളീ പിപ്പലശങ്കുനോദ-
ഗഗ്ര ധ്രുവേ സകലേഷു ശിവേഽസ്ത്രതോ വാ. ൨൩

* തച്ഛരിഷ്ടകോഷ്ഠയുഗളീ പിപ്പലശങ്കുനോദ-
ഗഗ്രേ ക്രമം ന്യസേത തത്ര തദിഷ്ടകാദ്യേ.

**സകലേഷു പിപ്പലശംകനാ**—സകല ദേവന്മാരിലും അര യാൽച്ചമതകൊണ്ട്. **ചതുരശ്രരൂപേ ക്ഷേത്രേ**—ഒരിക്കൽ ദീൎഘ വിസ്താരമായിട്ട് ഒരു ചതുരശ്രം വരച്ച് ഉണ്ടാക്കിയാൽ. **ചതുഷ്പദ യുതേ**—അച്ചതുരശ്രത്തെ നാലു പദമായി വരച്ചു ഖണ്ഡിപ്പൂ. **ശിഖിമരുത്പദയോഃ പുരോഽഗ്രേ രേഖേ ലിഖേത്**—അതിൽ അഗ്നികോണിലേയും വായുകോണിലേയും ഖണ്ഡങ്ങളിൽ കിഴക്കോട്ടായിട്ട് ഓരോ രേഖകളെ വരച്ചു രണ്ടായി ഖണ്ഡിപ്പൂ. **തച്ഛിഷ്ടകോഷ്ഠയുജി**—വായുകോണിലേയും ഈശകോണിലേയും പദങ്ങളിൽ ഉദഗ്ഗ്രേ രേഖേ—വടക്കോട്ടായിട്ടും ഓരോ രേഖകളേയും ഉണ്ടാക്ക. സകലേഷു ധ്രുവേണ ശിവേ അസ്ത്രതഃ വാ—എല്ലാവക്കും പ്രണവംകൊണ്ടും ശിവന് അസ്ത്രംകൊണ്ടും രേഖകളെവരച്ച് ചതുരശ്രത്തെ എട്ടായി ഖണ്ഡിപ്പൂ.

* **ഇനി ഒരു ശ്ലോകംകൊണ്ട് ഇഷ്ടകാക്ഷേത്രത്തെ ചൊല്ലുന്നു.**

എട്ടിഷ്ടകകളെ ന്യസിക്കുന്നു എങ്കിൽ മൂന്നിഷ്ടകകളുടെ വീതിയും ഒരു ഇഷ്ടകയുടെ നീളവും കൂടിയേടത്തോളം സമചതുരശ്രമായി ഇഷ്ടകാക്ഷേത്രത്തെ കല്പിക്കണം എന്നു യുക്ത്യാ എന്നതിന്നു താല്പൎയ്യം. പിന്നെ ആ ക്ഷേത്രത്തെ കിഴക്കുപടിഞ്ഞാറും വടക്കും നടുവേതന്നെ സൂത്രമിട്ടു നാലു ഖണ്ഡമാക്കിയാൽ പുറത്തെ അരികിന്നു രണ്ടു ഇഷ്ടികാവീതിയെ അകത്തുചെന്നേടത്തു അഗ്നികോണിലും കിഴക്കുപടിഞ്ഞാറും നിരൃതികോണിലും ഈശാനകോണിലും തെക്കുവടക്കും ഓരോ സൂത്രത്തെ അരയടിമാത്രംകൊണ്ടു വരച്ചാലാക്ഷേത്രത്തുങ്കൽ ക്രമത്താലേ ഇഷ്ടകകളെ ന്യസിക്കണം. അപ്പോൾ നടുവിലൊരു പഴുതുണ്ടാകയും ചെയ്യും.

*ഇനി ഒരു ശ്ലോകംകൊണ്ടു ഇഷ്ടകാന്യാസസ്ഥാനത്തെ ചൊല്ലുന്നു.

നാഗൈൎഭിത്തിതതിം വിഭജ്യ ചതുരോ
ബാഹ്യേ വിധായാംശകാ-
നന്തസ്ത്രീനഖിലേഷു ഗോഭിരജിരേ
ഷഡ്ദൈവ ച ഷാണ്മാതുരേ
ഭ്രൂതൈസ്ത്രീനപി ചൈകകം വിരനയാദ്
ഗൎഭം പരാംശേ സ്ഥിതം
വിപ്രസ്യോപരി പാദുകസ്യ ഭുവി രാ-
ജ്ഞോഽധഃ ക്രമാദന്യയോഃ. ൻ ൦

ഇതി. ഉണ്ടാവാനിരിക്കുന്ന ഗർഭഭിത്തിയുടെ വിസ്താരത്തെ കൊണ്ടു എട്ടു വിഭജിച്ചിട്ടു അകത്തേ നാലു ക്രമം പുറത്തേ മൂന്നുക്രമം പോക്കി ശേഷിച്ച അംശത്തിൽ ഗർഭം ന്യാസം ചെയ്കേണ്ടു സാമാന്യം. വിഷ്ണുവിന് എങ്കിൽ ഒമ്പതു പകുത്തു പുറത്തെ ആറുക്രമം അകത്തെ രണ്ടുക്രമം കഴിച്ചു ശേഷത്തിൽ ഗർഭം വയ്ക്ക. ഷൺമുഖനെങ്കിൽ അഞ്ചുപകുത്തു പുറത്തുനിന്നു മൂന്നും അകത്തുനിന്നൊന്നും കഴിച്ചു ശേഷത്തിൽ ഗർഭം വയ്ക്കേണ്ടു. ഇതിൻെറ സൂക്ഷ്മം ഇഷ്ടകാന്യാസത്തുങ്കൽതന്നെ വരുത്തിക്കൊള്ളണം എന്നേ മതിയാവു താനും. പിന്നെ ബ്രാഹ്മണർക്ക് എങ്കിൽ പാദുകമേൽ വാവിതാനത്തുങ്കൽ ഗർഭം ന്യാസം ചെയ്കേണ്ടു. ക്ഷത്രിയർക്കു എങ്കിൽ ചെരുപ്പു് വിതാനത്തുങ്കൽ വൈശ്യനെങ്കിൽ അതിനോടു താഴെ ശൂദ്രനെങ്കിൽ അതിനും താഴെ ഗർഭം വയ്ക്കേണ്ടു.

പീഠം വർമ്മസമുക്ഷിതേഽത്ര പരിപൂ-
ജ്യാന്തഃ സ്ഥിതഃ സംസ്മരൻ
ദേവം സാഞ്ജലിരീശപൂർവ്വ ഗിരിശവാ-
രം മൂലമഷ്ടാവരം
അന്യേഷ്വപ്യഭിജപ്യ വഹ്നിചിതിമാ-
സ്വേദപാസ്യ ചാഷ്ടേഷ്ടകാ-
ശ്ചിനപീഠരാന്നതിനിമ്നതേ പരിഹരൻ
തുല്യാ യഥോപാനഹാ. ൩൫

വർമ്മസമുക്ഷിതേ അത്ര പീഠം പരിപൂജ്യ-ദേഹശുദ്ധ്യാദി ഗണപതിപൂജാന്തം ചെയ്ക. കവചമന്ത്രംകൊണ്ടു തളിച്ചിരിക്കുന്ന ഇഷ്ടകാക്ഷേത്രത്തുങ്കൽ പീഠത്തെ പൂജിച്ചു അന്തഃ സ്ഥിതഃ സാഞ്ജലിഃ ദേവം സംസ്മരൻ—പ്രാസാദത്തിൻെറ അകത്തുഭാഗത്തുനിന്നു് അഞ്ജലിയെ ബന്ധിച്ചു ദേവനെ ധ്യാനിച്ചുംകൊണ്ടു് ഈശപൂർവ്വ ഗിരിശവാരം അന്യേഷു അഷ്ടാവരം അത്ര മൂലം അഭിജപ്യ-ശിവങ്കൽ പതിനൊന്നു് ഉരുവും വിഷ്ണ്വാദികൾക്കു് എട്ടു് ഉരുവും തൻെറ മൂലമന്ത്രങ്ങളെ ജപിച്ചു് ആസു വഹ്നിചിതിം ഉപാസ്യ-ഈ ഇഷ്ടകകളിൽ അഗ്നിചൈതന്യത്തെ ഉപാസിച്ചു്. അഷ്ട ഇഷ്ടകാഃ ഉന്നതിനിമ്നതേ പരിഹരൻ യഥാ ഉപാനഹാ തുല്യാഃ തഥാ ചിനപീത—എട്ടു് ഇഷ്ടകകളേയും പൊ

ക്കവും താഴ്ചയും വരാതെ പാദുകത്തിന്റെ സമമായിട്ടു ചേൎത്തു ന്യസിപ്പൂ.

ഈശേഷ്ടാഭിഃ സദ്യോജാഭിഃ കലാഭി-
 ൎവഹ്ന്യംശാദീശാംശനിഷ്ഠം ക്രമേണ
ലക്ഷ്മീശോമാശ്രീശയോൎമ്മൂലവൎണ്ണൈ-
 ൎവിന്യസ്താന്യന്യേഷു സ്വമൂലേന ചൈനാഃ. ൪൨

ഈശേ സദ്യോജാഭിഃ കലാഭിഃ അഷ്ടാഭിഃ—ശിവങ്കൽ സദ്യോജാതകലകൾ എട്ടുകൊണ്ടും. ലക്ഷ്മീശോമാശ്രീശയോഃ മൂലവൎണ്ണൈഃ—വിഷ്ണുവിങ്കലും, ശങ്കരനാരായണങ്കലും തന്റെ മൂലാക്ഷരങ്ങൾ എട്ടുകൊണ്ടും. അന്യേഷു—മററുള്ള ദുൎഗ്ഗാദികളിൽ. സ്വമൂലേന-തന്റെ മൂലംകൊണ്ടും. വഹ്ന്യംശാദീശാംശനിഷ്ഠം ക്രമേണ ഏനാഃ വിന്യസ്താഃ—അഗ്നികോണഖണ്ഡത്തിൽ തുടങ്ങി ഈശകോണഖണ്ഡം അവസാനമായിട്ടു ക്രമേണ ഇഷ്ടികകളെ എട്ടിനേയും ചേൎത്തുവയ്പൂ.

ആവാഹ്യാത്ര നിജേന മൂലമനുനാ
 ദേവം സഹാംഗം യജേ-
ദാലിപ്യാമലയാ മൃദാ കലശവാ-
 രാപൂൎയ്യ ഗൎഭാവടം
വീക്ഷേതാക്ഷതസൂനമോമിതി ജപൻ
 ക്ഷിപ്ത്വാ ജലാവൎത്തകം
വാമാവൎത്തസമൃദ്ധയേ സ്രുഹതസ-
 മ്പാതം ച സമ്പാതയേത്. ൪൩

അത്ര നിജേന മൂലമനുനാ ദേവം ആവാഹ്യ സഹാംഗം യജേത്—അവിടെ മദ്ധ്യഗൎത്തത്തിങ്കൽ തന്റെ തന്റെ മൂലംകൊണ്ടു ദേവനെ ആവാഹിച്ച് അംഗന്യാസാദിചെയ്തു പൂജിച്ച അൎഘ്യപുഷ്പാഞ്ജലിയും ചെയ്പൂ. അമലയാ മൃദാ ആലിപ്യ—പിന്നെ നല്ല മണ്ണു കുഴച്ചതിനെക്കൊണ്ടു് ഇഷ്ടികകളുടെ ഇടയിൽ തേച്ച്. കലശവാരാ ഗൎഭാവടം ആപൂൎയ്യ—കലശജലംകൊണ്ടു ഇഷ്ടികകളുടെ നടുവിലെ കുഴിയെ നിറച്ച്. ഓം ഇതി ജപൻ അക്ഷതസൂനം ക്ഷിപ്ത്വാ ജലാവൎത്തകം വീക്ഷേത—ഓം എന്നു ജപിച്ചു വെളുത്ത പൂവും അക്ഷതവും ആ ജലത്തിലിട്ടു് വെള്ളം പോകുന്ന വഴിയെ സൂക്ഷിച്ചു നോക്കു. വാമാവൎത്തസമൃദ്ധയേ

അസ്ത്രഹുതസമ്പാതം ച സമ്പാതയേത്—ആ പൂവ് ഇടത്തൂട്ട പ്രദക്ഷിണമായി കണ്ടു എങ്കിൽ അസ്ത്രംകൊണ്ട് ആറെറട്ട് ഉരു ആജ്യാഹുതിചെയ്ത സമ്പാതത്തെ സ്പർശിക്കയും വേണം.

മന്ത്രവരമഹിതം മഹാസ്ത്രരൂപ്യം
വിളമഭികല്പ്യ താഥേഷ്ടകാശ്ചതസ്രഃ
തദുപരി വിനിധായ ധാന്യമൃദ്ഭി-
ർദൃഢമവടം പരിപൂര്യ്യ സാധു രക്ഷേത്. ൪൫

മന്ത്രവരമഹിതം മഹാസ്ത്രരൂപ്യം വിളം അഭികല്പ്യ—പിന്നെ മൂലംകൊണ്ട് ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു രക്ഷിച്ചു തച്ചൈതന്യത്തെ അവിടെ വ്യാപ്തമായി കല്പിച്ച്. തഥാ ചതസ്രഃ ഇഷ്ടകാഃ തദുപരി വിനിധായ—അപ്രകാരം തന്നെ വേർപെട്ട നാലു ഇഷ്ടികകളെ മുകളിൽ നാലു ദിക്കിലുമായി വച്ച്. ധാന്യമൃദ്ഭിഃ അവടം ദൃഢം പരിപൂര്യ്യ സാധു രക്ഷേത്—നെല്ലുകൊണ്ടും മണ്ണുകൊണ്ടും ആ കുഴിയെ നല്ലവണ്ണം നിറച്ചു വഴിപോലെ രക്ഷിച്ചുകൊള്ളൂ.

കേരള സാഹിത്യ അക്കാദമി

തതഃ സമഭ്യർച്ചിതവാസ്തുരത്ര
ശുഭേഹനി ഗർഭോചിതസാധനാനി
സംഭൃത്യ മന്ത്രീ വിനിധായ വഹ്നിം
സമാരഭേതോത്തരതോഗ്നികാര്യ്യം. ൪൬

തതഃ ശുഭേ അഹനി—അനന്തരം നല്ല ദിവസത്തുങ്കൽ. സമഭ്യർച്ചിതവാസ്തുഃ—മുമ്പിലേപ്പോലെ ഈശകോണിൽ വാസ്തുബലിയെച്ചെയ്ത്. ഗർഭോചിതസാധനാനി സംഭൃത്യ—ഗർഭന്യാസത്തിന്ന വേണ്ടുന്ന കോപ്പുകളെ ഒക്കെയുമുണ്ടാക്കി. മന്ത്രീ ഉത്തരതഃ അഗ്നികാര്യ്യം സമാരഭേത—ആചാര്യ്യൻ ഇഷ്ടകാസ്ഥാനത്തിന്റെ വടക്ക് ഇരുന്ന ഹോമത്തെ ആരംഭിപ്പൂ.

ന്യസ്യ ന്യഗ്രിലമഗ്നിദക്ഷിണദിശി
വ്രീഹ്യാദിമന്മണ്ഡലേ
പാത്രം താമ്രകൃതം പിധാനസഹിതം
ഗവ്യാദിസംശോധിതം
പീഠാരാധനപൂർവ്വമത്ര കൃതസം-
സ്കാരേ സമുത്താനിതേ
കുര്യ്യാത്സാഗരമുദ്വ്രാപിം ധൃതഹിര-
ണ്യേനാഗ്രദോഷ്ണാ സുധീഃ. ൪൭

അവിടെ കിററിത്തിയുമിട്ട് അന്വാധാനാദി ഹവിസ്സ് വാങ്ങി ഉപസ്തരിച്ച്. അഗ്നിദക്ഷിണദിശി വ്രീഹ്യാദിമന്മണ്ഡലേ-തീയുടെ തെക്ക് അഷ്ടദലപത്മത്തിൽ വ്രീഹ്യാദി വസ്ത്രാന്തരിതമായി പീഠമുണ്ടാക്കിയതുങ്കൽ. താമ്രകൃതം പിധാനസഹിതം പാത്രം ഗവ്യാദിസംശോധിതം മൃഗപിലം മൃന്മ്യ—ചെമ്പുകൊണ്ട് അടപ്പോടും കൂടി ഉണ്ടാക്കിയിരിക്കുന്ന ഗർഭപാത്രത്തെ പഞ്ചഗവ്യംകൊണ്ടും അഷ്ടഗന്ധജലംകൊണ്ടും കഴുകി കമത്തിവച്ചാൽ. പീഠാരാധനപൂർവം കൃതസംസ്കാരേ സമുത്താനിതേ—ദേഹശുദ്ധ്യാദി പീഠപൂജാന്തം ചെയ്ത് കുംഭസംസ്കാരങ്ങളായ ശോഷണാദിയും ചെയ്ത് മലത്തിവച്ചാൽ. ധൃതഹിരണ്യേന അഗ്രദോഷ്ണാ സാഗരമൃദ്വൃതിം കുര്യാത്-സമുദ്രത്തിലെ മണ്ണുകൊണ്ടു ശോഷണാദിത്രയം ചെയ്തു പൂജിച്ചാൽ പലകയുടെ അഗ്രത്തുങ്കൽ സ്വർണ്ണം പിടിച്ചു ആ കൈകൊണ്ടു സമുദ്രത്തിലെ മണ്ണ് എടുത്തു ഗർഭപാത്രത്തിന്റെ അകത്തു തേയ്പൂ.

കുഡ്യശ്ലേഷമിഹ പ്രകല്പ്യ വൃതിമാ-
ദാവന്തരാളേ സ്ഥിതം
പ്രത്യക് പ്രാക്സ്ഥമവാഗുദക്സ്ഥമപി രേ-
ഖാദണ്ഡമാപാതയേത്
പാത്രേഽസ്മിൻ നവഖണ്ഡമണ്ഡിതമഹീ-
സംസ്ഥാനരൂപേ സ്വര-
ദർണ്ണാംഭോജചിതിമിതി തത്തദ്ദിരാ-
ദ്രവ്യാണി വിന്യസ്യതു. ൯൧

ഇഹ ആദൌ വൃതിം കുഡ്യശ്ലേഷം പ്രകല്പ്യ-ഇവിടെ ആദിയിങ്കൽ തേയ്ക്കുന്ന മണ്ണു നല്ലവണ്ണം ഗർഭപാത്രത്തിന്റെ അകത്തു എല്ലാടവും പററിയിരിക്കുമാറു കല്പിച്ചാൽ. അന്തരാളേ സ്ഥിതം പ്രത്യക്പ്രാക്സ്ഥം അവാഗുദക്സ്ഥം അപി രേഖാദണ്ഡം ആപാതയേത്-ഗർഭപാത്രത്തിന്റെ അകത്തു പടിഞ്ഞാറുനിന്നു കിഴക്കോട്ടായിട്ടും തെക്കുന്നു വടക്കോട്ടായിട്ടും ഈരണ്ടു രേഖകളെ ഉണ്ടാക്കണം. നവഖണ്ഡമണ്ഡിതമഹീസംസ്ഥാനരൂപേണ അസ്മിൻ പാത്രേ—അപ്പോൾ ഒമ്പതുപദമായിട്ടുവരുന്നതിനെ നവഖണ്ഡംകൊണ്ടു ശോഭിച്ചിരിക്കുന്ന ഭൂമിയുടെ സ്ഥിതിപോലെ കല്പിച്ച് അതുങ്കൽ. സ്വരദർണ്ണാംഭോജചിതി—ലിപിപങ്ക

ജത്തെ പൂജിച്ച് അതുങ്കൽ. തത്തദുദിതദ്രവ്യാണി വിന്യസ്യതു— അതതു ദേവന്മാൎക്കു പറയപ്പെടുന്ന ദ്രവ്യങ്ങളെ ക്രമേണ ന്യസിക്കണം.

> മൃന്മൂലധാതുമണിബീജകലോഹകൢപ്ത്യാ
> ദ്രവ്യാൎപ്പണം ഭവതി സൎവ്വസുപൎവ്വഗൎഭേ
> സ്കന്ദേ തു വാഹമണിലോഹകധാതുബീജ-
> മൃൽകന്ദകക്രമത ഇത്യപി വാ പ്രഭേദേ. ൯൭

സൎവ്വസുപൎവ്വഗൎഭേ മൃന്മൂലധാതുമണിബീജകലോഹകൢപ്ത്യാ ദ്രവ്യാൎപ്പണം ഭവതി-എല്ലാ ദേവന്മാരിലും മണ്ണുകളും കിഴങ്ങുകളും ധാതുക്കളും രത്നങ്ങളും ബീജങ്ങളും ലോഹങ്ങളും ഇങ്ങനെ ഗൎഭപാത്രത്തുങ്കൽ ക്രമേണ ദ്രവ്യന്യാസം ഭവിക്കുന്നു. സ്കന്ദേ തു സുബ്രഹ്മണ്യങ്കൽ ഭേദമുണ്ട്. വാഹമണിലോഹകധാതുബീജമൃൽകന്ദകക്രമതഃ—വാഹനങ്ങളും രത്നങ്ങളും ലോഹങ്ങളും ധാതുക്കളും ബീജങ്ങളും മണ്ണുകളും കിഴങ്ങുകളും ഇങ്ങനെ ക്രമങ്ങളും ഭവിക്കുന്നു. പ്രഭേദേ ഇത്യപി വാ-ശാസ്താവിങ്കൽ ഈ സുബ്രഹ്മണ്യങ്കൽ പറഞ്ഞ ക്രമമായിട്ടും ആകുന്നു.

> ശൃംഗതീൎത്ഥതരംഗിണീഹ്രദകളീ-
> രാവാസവല്മീകഭൂ-
> ധാന്യാഗാരഗജോക്ഷശൃംഗജമൃദോ
> ദിക്കോണമദ്ധ്യേ ന്യസേത്
> സേനാനീതരദേവതാസ്വധിദിശം
> പാഥോജനീലോൽപലോ-
> ൽപന്നേ കൈരവലോഹിതോൽപലസമു-
> ൽപന്നേ ച മൂലാന്യപി. ൯൮

സേനാനീതരദേവതാസു—സുബ്രഹ്മണ്യനെ ഒഴിച്ചുള്ള വിഷ്ണ്വാദി ആറു ദേവന്മാരിലും. ദിക്കോണമദ്ധ്യേ—ദിക്കു നാലിലും കോണുകൾ നാലിലും നടുവിലുമായിട്ടു. ശൃംഗത്—പൎവ്വതത്തിലെ മണ്ണ്. തീൎത്ഥം തീൎത്ഥത്തിലെ മണ്ണും. തരംഗിണീ-പുഴയിലെ മണ്ണും. ഹ്രദം-കയത്തിലെ മണ്ണും. കളീരാവാസം ഞണ്ട് ഇരിക്കുന്നിടത്തെ മണ്ണും. വല്മീകം ഭൂഃ-പുററു മണ്ണും. ധാന്യാഗാരം—കണ്ടത്തിലെ മണ്ണും. ഗജോക്ഷശൃംഗജമൃദഃ—ആനക്കൊമ്പിലെ മണ്ണും കാളക്കൊമ്പിലെ മണ്ണും, ഈ ഒമ്പതിനേയും ന്യസേത്-ന്യസിപ്പൂ.

അധിദിശം-പിന്നെ കിഴക്കുതുടങ്ങി നാലു ദിക്കുകളിലും. പാഥോജനീലോത്പലോത്പന്നേ — താമരയുടെയും കരിങ്കുവളത്തിന്റെയും. കൈരവലോഹിതോത്പലസമുത്പന്നേ—ആമ്പലിന്റേയും ചുകന്ന താമരയുടേയും, മൂലാനി അപി ന്യസേത് — കിഴങ്ങുകളെ ന്യസിപ്പൂ.

ന്യസ്യേന്മനോഹ്വാം ഹരിതാലമഞ്ജനം
ശ്യാമം ച പൂർവാദിശിവാന്തിമം ക്രമാത്
സസീസസൌരാഷ്ട്ര്യഭിധാനരോചനം
സഗൈരികം പാരതമത്ര മദ്ധ്യതഃ. ൧൦൦

ഈ ആറു ദേവന്മാരിലും, പൂർവാദിശിവാന്തിമം ക്രമാത്— കിഴക്കു തുടങ്ങി ഈശകോണ് അവസാനമായിട്ടു. മനോഹ്വാം-മനയോലയും. ഹരിതാലം—അരിതാരവും. അഞ്ജനം—അഞ്ജനക്കല്ലും. ശ്യാമം-പച്ചയും. സസീസസൌരാഷ്ട്ര്യഭിധാനരോചനം-ഈയവും തിരുവട്ടപ്പയറും ഗോരോചനയും,ഗൈരികം-ചെങ്കല്ലും. അത്ര മദ്ധ്യതഃ പാരതം ച ന്യസ്യേത്— അവിടെ നടുവിൽ രസത്തേയും ന്യസിപ്പൂ.

വജ്രം മൌക്തികവൈഡൂര്യ്യ(ക)-
ശംഖസ്ഫടികപുഷ്യകം ഷട്സു
ചന്ദ്രോപലം മഹാനീലം
തദ്വന്ന്യസതു പത്മരാഗമപി. ൧൦൧

ഷട്സു തദ്വത്—വിഷ്ണ്വാദി ആറു ദേവന്മാരിലും മുമ്പിൽ പറഞ്ഞ പോലെ കിഴക്കു തുടങ്ങി ഈശാവസാനമായും നടുവിലും വജ്രം വൈരം, മൌക്തികം മുത്തു്, വൈഡൂര്യ്യം അതു തന്നെ, ശംഖ് അതു തന്നെ, സ്ഫടികം അതു തന്നെ, പുഷ്യകം പുഷ്യരാഗം, ചന്ദ്രോപലം ചന്ദ്രകാന്തം, മഹാനീലം ഇന്ദ്രനീലം, പത്മരാഗം അതുതന്നെ. ഈ ഒമ്പതിനേയും, ന്യസതു ന്യസിക്കണം.

തഥാ ശാലിനീവാരയൌ കങ്കുമാഷൌ
കുലത്ഥം സനിഷ്പാവസംജ്ഞം തിലം ച
സമുദ്ഗം സസിദ്ധാർത്ഥകം സന്നിദദ്ധ്യാ-
ദ്ധരൌ സാജിതേശാര്യ്യസംഭാഭിമാതൌ. ൧൦൨

സാജിതേശാര്യ്യസംഭാഭിമാതൌ ഹരൌ-ശങ്കരനാരായണങ്കലും ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും വിഷ്ണുവിങ്കലും. തഥാ—അപ്ര

കാരം. കിഴക്കു തുടങ്ങി ഈശാനാവസാനമായും നടുവിലും. ശാലിനീവാരകൌ—നെല്ലും വരനെല്ലും. കങ്കുമാഷൌ—കമ്പപ്പയറും ഉഴുന്നും. കലായഥം—മുതിരയും. സന്നിഷ്പാവസംജ്ഞം തിലം ച—തുവരയും എള്ളും. സമുദ്ഗം സസിദ്ധാർത്ഥകം. ചെറുപയറും കടുകും. സന്നിദദ്ധ്യാത്—ഈ ഒമ്പതിനേയും ന്യസിപ്പൂ.

ശിവന്റേയും ഗണപതിയുടേയും ബീജങ്ങളെ പിന്നെപ്പറയും. ലോഹങ്ങളെ വെവ്വേറെ പറയുന്നു—

സ്വർണ്ണരജതായസത്രപു നിധായ ദിക്ഷ്വന്യതഃ
സുവർണ്ണമയമർപ്പയേദ് ഗരുഡചക്രശംഖാരി ച
ശരാസനഗദാംബുജം ന്യസതു ഹൈമമന്തർഹരേഃ
സുപർണ്ണപദസിംഹകാന്യപി തു താനി സ്വംഭദ്രപീഷി. ൨൦൩

ഹരേഃ ദിക്ഷു സ്വർണ്ണരജതായസത്രപു നിധായ— വിഷ്ണുവിങ്കൽ ദിക്കുകളിൽ പൊന്നും വെള്ളിയും ഇരുമ്പും ചെമ്പൊക്കൊടിയും നാലും ന്യസിച്ചാൽ. അന്യതഃ സുവർണ്ണമയം ഗരുഡചക്രശംഖാരി ച അർപ്പയേത്—കോണുകളിൽ പൊന്നുകൊണ്ടു ഉണ്ടാക്കിയ ഗരുഡനും ആമയും ശംഖും ചക്രവും ന്യസിപ്പൂ. അന്തഃ ഹൈമം ശരാസനഗദാംബുജം ച ന്യസതു—അകത്തു സ്വർണ്ണംകൊണ്ടു ഉണ്ടാക്കിയ വില്ലും ഗദയും താമരയും ന്യസിക്കണം. സ്വംഭദ്രപിഷി സുപർണ്ണപദസിംഹകാനി താനി അപി—ദുർഗ്ഗയിങ്കൽ ലോഹങ്ങൾ ഇതു തന്നെ. അവിടെ ഗരുഡന്റെ സ്ഥാനത്തു സ്വവാഹനമാകുന്ന സിംഹത്തെ ന്യസിക്കണം.

ത്രപ്വന്തം ഹരിവദ്വിധായ വിദിശാ-
സ്വാഢ്യേശനാരായണേ
ന്യസ്യേച്ഛൂലപരശ്വധം ദരരഥാംഗ-
ഞ്ചാഥ ശാർങ്ഗീശ്വരേ
ഖട്വാംഗാർദ്ധവിധുക്ഷതാർക്ഷ്യക-
മഠാക്ഷസ്രഗ്ഗദാബ്ജം ധനു-
ർഹൈമം ശാസ്തരി ഹൈമതോമരശരാം-
ഭോജം ച മദ്ധ്യേ ന്യസേത്. ൨൦൪

ആഢ്യേ ഈശനാരായണേ ഹരിവത് ത്രപ്വന്തം വിധായ-ശാസ്താവിങ്കലും ശങ്കരനാരായണങ്കലും ദിക്കുകളിൽ വിഷ്ണുവിങ്കലേ

പ്പോലെ പൊന്ന് വെള്ളി ഇരുമ്പ് ചെമ്പ്രാക്കൊടി നാലുംന്യസി-ച്ചാൽ വിദിശാസു ശൂലം പരശ്വധം രഥാംഗം ച-കോണുകളിൽ പൊന്നുകൊണ്ട് ഉണ്ടാക്കിയ ശൂലവും വെണ്മഴുകും ശംഖും ചക്രവും നാലും ന്യസിപ്പൂ. ഇങ്ങനെ രണ്ടിടത്തും ദിക്കും കോണും ന്യസിച്ചാൽ. അഥ ശാർങ്ഗീശ്വരേ ഖട്വാംഗം—കട്ടുത്തുടി, അർദ്ധവിധു അർദ്ധചന്ദ്രൻ, ഉക്ഷാവൃ കാള, താർക്ഷ്യൻ ഗരുഡൻ, കമഠം ആമ, അക്ഷസ്രക് അക്ഷമാല, ഗദാബ്ജം ഗദയും താമരയും, ധനുസ്സ് വില്ലും, ശങ്കരനാരായണങ്കൽ ഹൈമം പൊന്നുകൊണ്ട് ഉണ്ടാക്കിയ ഒമ്പതിനേയും. അന്നമദ്ധ്യേ ന്യസേത്—നടുവിൽ ന്യസിപ്പൂ. ശാസ്തരി മദ്ധ്യേ ഹൈമതോമരശരാംബുജം ച ന്യസേത്—ശാസ്താവിങ്കൽ നടുവിൽ പൊന്നുകൊണ്ട് ഉണ്ടാക്കിയ പീലിക്കുന്തവും അമ്പും താമരയും ഈ മൂന്നിനേയും ന്യസിപ്പൂ. ഇങ്ങനെ വിഷ്ണുദുർഗ്ഗാഹരീശശാസ്താക്കന്മാരിൽ ലോഹങ്ങൾ.

ശിവന്റെ ബീജലോഹങ്ങളെ പറയുന്നു:—

ബീജജാതാനി ന്യസതു നവ നീവാരകങ്കന്താരാദ്യ-
ച്ഛാമാനീശ ച്യുതചരമരാജീനി ലോഹേഷ്വരൂപ്യം
താമ്രം സായസ്ത്രപുകമഠപാഥോജശൂലം ച ഹൈമം
ഖട്വാംഗാർദ്ധേന്ദുവൃഷഭധനുരന്തഃ കുഠാരം ച പഞ്ച.

[൧൦൭

ഈശേ (ബീജേ)—ശിവങ്കൽ ബീജങ്ങൾ. നീവാരകങ്ക-ന്താരോദ്യച്ഛാമാനി ച്യുതചരമരാജീനി താനി നവ ന്യസതു-മുമ്പിൽ പറഞ്ഞിരിക്കുന്നതിൽ വരിനെല്ലിന്റെയും കമ്പത്തിന്റെയുമിടയിൽ ചാമക്കൂടെ കൂട്ടിയാൽ ഒടുക്കത്തേത കടുകിനേ കളഞ്ഞിട്ടുള്ള ശാല്യാദിഒമ്പതിനേയും തന്നെ ന്യസിക്കണം. ലോഹേ അരൂപ്യം ലോഹങ്ങൾ പൊന്നും വെള്ളിയും കഴിഞ്ഞാൽ—താമ്രം ചെമ്പും, സായം ഇരിമ്പും, ത്രപു ചെമ്പ്രാക്കൊടിയും. ഹൈമം കമഠപാഥോജശൂലം-പൊന്നുകൊണ്ട് ഉണ്ടാക്കിയ ആമയും താമരയും ശൂലവും ഇങ്ങനെ ദിക്കോണുകളിൽ ന്യസിച്ച് അന്തഃ ഖട്വാംഗാ-ർദ്ധേന്ദുവൃഷഭധനുഃ പഞ്ച-കട്ടുത്തുടിയും അർദ്ധചന്ദ്രനും കാളയും വില്ലും വെണ്മഴുകും ഈ അഞ്ചിനേയും അകത്തു ന്യസിപ്പൂ.

ബീജാനി ലോഹാനി ച വിഷ്ണുരാജേ
മഹേശവന്ന്യസ്യ തതോ നിദദ്ധ്യാത്
ചാഷസപദന്താംബുരുഹാംകുശാനി
ദിശാസു മദ്ധ്യേഽത്ര ഗജം ച ഹൈമം. ൧൦൮

വിഘ്നരാജേ ബീജാനി ലോഹാനി ച മഹേശവത് ന്യസ്യ —ഗണപതിയിങ്കൽ ബീജങ്ങളും ഒമ്പതും ലോഹങ്ങളും പതിമൂന്നും ശിവങ്കലേപ്പോലെ ന്യസിച്ചാൽ. തതഃ ഹൈമം ചാഖുസ്വദന്താംബുജാങ്കുശാനി ദിശാസു — നാലു ദിക്കുകളിലും പൊന്നുകൊണ്ട് ഉണ്ടാക്കിയ എലിയേയും സ്വദന്തത്തേയും താമരയേയും തോട്ടിയേയും, മദ്ധ്യേ ഗജം ച — നടുവിൽ ആനയേയും, നിദധ്യാത്—ന്യസിപ്പൂ. ഇങ്ങനെ ആറുദേവതകളുടേയും ദ്രവ്യന്യാസക്രമം.

അനന്തരം സുബ്രഹ്മണ്യന്റെ ദ്രവ്യന്യാസക്രമത്തെ പറയുന്നു:—

ശിഖിശക്തിതാമ്രചൂഡ-
സ്വരുകരിണഃ സ്വർണ്ണജാൻ ഗുഹേ ന്യസേത്
പൂർവ്വാദിമദ്ധ്യനിഷ്ഠം
മദ്ധ്യാദീശാന്തമഥ നവൈതാനി. ൮൦൬

ഗുഹേ പൂർവ്വാദിമദ്ധ്യനിഷ്ഠം-സുബ്രഹ്മണ്യങ്കൽ കിഴക്കുതുടങ്ങി നാലു ദിക്കുകളിലും ഒടുക്കവും നടുവിലുമായിട്ടു. സ്വർണ്ണജാൻ ശിഖിശക്തിതാമ്രചൂഡസ്വരുകരിണഃ ന്യസേത് —മയിലും വേലും കോഴിയും വജ്രവും ആനയും സ്വർണ്ണംകൊണ്ട് ഉണ്ടാക്കിയിരിക്കുന്നവറേ ന്യസിപ്പൂ. അഥ മദ്ധ്യാദീശാന്തം ഏതാനി നവ-പിന്നെ നടുവിലും കിഴക്കു തുടങ്ങി എട്ടു ദിക്കുകളിലും ക്രമേണ ഈശാവസാനമായി ഇവ പറയുന്ന രത്നങ്ങളും ഒമ്പതിനേയും ന്യസിപ്പൂ.

വാരിജരാഗം വജ്രം
മൗക്തികവൈഡൂര്യസംജ്ഞിതേ സ്ഫടികം
ശംഖം നീലം പുഷ്യം
പ്രവാളസംജ്ഞം ച വിന്യസേത് ക്രമശഃ. ൮൦൭

വാരിജരാഗം പത്മരാഗം, വജ്രം വൈരം മൗക്തികം മുത്ത്, വൈഡൂര്യം അതു തന്നെ, സ്ഫടികം അതു തന്നെ, ശംഖം അതു തന്നെ, നീലം അതു തന്നെ, പുഷ്യം പുഷ്യരാഗം, പ്രവാളസംജ്ഞം പവിഴം. ഇവ ഒമ്പതും, ക്രമശഃ വിന്യസേത്-ക്രമേണ ന്യസിപ്പൂ.

തദ് ബാഹ്യേ തപനീയം
രജതം താമ്രായസീ ത്രപു സനാഗം
പത്തളകാംസ്യേ ന്യസ്യേ-
ദ്ദിക്ഷ്വഷ്ടാസ്വന്തരസ്ഥ ലോഹാനി. ൮൦൮

തദ്ബാഹ്യേ അഷ്ടാസു ദിക്ഷു-അതിന്റെ പുറത്തു കിഴക്കു തുടങ്ങി എട്ടുദിക്കുകളിലും. തപനീയം പൊന്നും, രജതം വെള്ളിയും, താമ്രായസീ ചെമ്പും ഇരുമ്പും, ത്രപു ചെമ്പ്രാക്കൊടിയും, സനാഗം നാകവും, പിത്തളകാംസ്യേ പിച്ചളയും ഓട്ടും, ഈ എട്ടും ന്യസിച്ച് അന്തഃ അഷ്ടലോഹാനി ന്യസ്യേത്—അകത്തു ഈ എട്ടും കൂടീട്ടും ന്യസിപ്പൂ.

ന്യസേത്തു രസം സമനോഹ്വം
ഹരിതാലാഞ്ജനകമാക്ഷികം ശ്യാമം
സൌരാഷ്ട്രീം രാജാവർത്തം
ച തഥാ ഗൈരികം ച മദ്ധ്യാദി. ൧൧൦

മദ്ധ്യാദി—നടുവിലും കിഴക്കു-തുടങ്ങി എട്ടു ദിക്കുകളിലും. രസം അതു തന്നെ. മനോഹ്വം മനയോല. ഹരിതാലം അരിതാരം. അഞ്ജനം അതു തന്നെ. മാക്ഷികം മാക്കീരക്കല്ലു. ശ്യാമം പച്ച. സൌരാഷ്ട്രീ തിരുപ്പശ. രാജാവർത്തം ചാലിയം. ഗൈരികം കാവിക്കല്ല്. ന്യസേത്തു ഇവ ഒമ്പതിനേയും ന്യസിപ്പൂ.

സിദ്ധാർത്ഥശാലിയവ-
ഗോധൂമാംസ്തിലമാഷകൌ പ്രിയംഗും
മുദ്ഗം നീവാരകമപി
തദ്വദപിന്യസ്യേത്തു പഞ്ചമാവരണേ. ൧൧൧

തദ്വത്-മുമ്പിലേപ്പോലെ നടുവിലും കിഴക്കുതുടങ്ങി ഈശാവസാനവുമായിട്ട്. സിദ്ധാർത്ഥം — കടുക, ശാലി - നെല്ല്, യവം അതു തന്നെ, ഗോധൂമം ഗോതമ്പ്, തിലം എള്ള്, മാഷം ഉഴുന്ന്, പ്രിയംഗു തിന, മുദ്ഗം ചെറുപയറ്, നീവാരം വരിനെല്ല് ഇവ ഒമ്പതിനേയും പഞ്ചമാവരണേ വിന്യസേത്തു-അഞ്ചാമത്തെ ആവരണത്തുങ്കൽ ന്യസിപ്പൂ.

സാഗരശൈലസരിത്തീർത്ഥ-
ഹ്രദകേദാരദന്തിഖലജാതാഃ
മൃത്സ്നാ ന്യസേത് പരിതോ
ദിക്ഷ്വഷ്ടാസ്വഷ്ടമൂർത്തികാശ്ചാന്തഃ. ൧൧൨

അഷ്ടാസു ദിക്ഷു—കിഴക്കു തുടങ്ങി ഈശാവസാനം എട്ടു ദിക്കുകളിൽ. സാഗരം സമുദ്രം, ശൈലം പർവ്വതം, സരിത്ത പുഴ, തീർത്ഥം തീർത്ഥജലം, ഹ്രദം കയം, കേദാരം കണ്ടം, ദന്തി

ആനക്കൊമ്പ്, ഖലം കലപ്പ, ഈ സ്ഥലത്തുങ്കൽനിന്ന് എടുത്തത്. മൃത്സ്നാഃ മണ്ണുകൾ, പരിതഃ പ്രദക്ഷിണമായിട്ടും, അന്തഃ അഷ്ടമൃത്തികാഃ ച ന്യസേത് - നടുവിൽ ഈ മണ്ണുകൾ എട്ടും കൂടീട്ടും ന്യസിപ്പൂ.

നീലാരുണോല്പലപയോരുഹകൈരവാണാം
മൂലാനി ദിക്ഷു സകലം ച നിധായ മദ്ധ്യേ
പ്രോക്ഷ്യാസ്ത്രതഃ സമവകുണ്ഠ്യ തനുത്രതോഽത്ര
തദ്ദ്രവ്യജാതമമൃതീകൃതമാതനോതു. ൧൧൩

ദിക്ഷു നീലാരുണോല്പലപയോരുഹകൈരവാണാം മൂലാനി നിധായ — കിഴക്കു തുടങ്ങി നാലുദിക്കുകളിൽ നീലോല്പലത്തിന്റേയും രക്തോല്പലത്തിന്റേയും താമരയുടേയും ആമ്പലിന്റേയും കിഴങ്ങുകളെ ന്യസിച്ചു. മദ്ധ്യേ സകലം ച നടുവിൽ ഈ നാലും കൂടിയും ന്യസിപ്പൂ. ഇങ്ങനെ എല്ലാവക്കും ദ്രവ്യങ്ങളെ ന്യസിച്ചാൽ, അസ്ത്രതഃ പ്രോക്ഷ്യ തനുത്രതഃ അവകുണ്ഠ്യ തദ്ദ്രവ്യജാതം അമൃതീകൃതം ആതനോതു — അസ്ത്രംകൊണ്ടു തളിച്ചു കവചമന്ത്രംകൊണ്ടു അവകുണ്ഠനമുദ്രയെ കാട്ടി ആ ദ്രവ്യസമൂഹത്തെ സുരഭിമുദ്രയും കാട്ടി അമൃതമയമാക്കി കല്പിപ്പൂ.

ഗായത്ര്യാ സ്മരശാസനേ മുരരിപൌ
സ്വസ്വാർണ്ണമൂലാണുനാ
ശേഷേഷു ദ്രവിണാനി വിഘ്നഗുഹയോ-
ർമ്മൂലേന ച ന്യസ്യതു

ഈശേ വ്യോമദശാർണ്ണവക്ത്രബഹുരൂ-
പാജാസ്യവാമേശസൂ-
ക്താത് പഞ്ചസു കലാണുഭിർദ്രവിണജാ-
താനി ന്യസേദ്വാ ക്രമാത്. ൧൧൪

സ്മരശാസനേ മുരരിപൌ ഗായത്ര്യാ — ശിവങ്കലും വിഷ്ണുവിങ്കലും തന്റെ ഗായത്രികൊണ്ടും. ശേഷേഷു സ്വസ്വാർണ്ണമൂലാണുനാ — ശേഷം ശങ്കരനാരായണങ്കലും ദുർഗ്ഗയിങ്കലും ശാസ്താവിങ്കലും തങ്ങളുടെ മൂലാക്ഷരംകൊണ്ടും മൂലംകൊണ്ടും. വിഘ്നഗുഹയോഃ മൂലേന ച - ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും തന്റെ മൂലംകൊണ്ടും. ദ്രവിണാനി ന്യസതു - ഈ ദ്രവ്യങ്ങളെ ന്യസിപ്പൂ. ഈശേ വ്യോമദശാർണ്ണവക്ത്രബഹുരൂപാജാസ്യവാമേശസൂക്താ-

ല്ലന്നെഃ കലാണംഭിഃ ദ്രവിണജാതാനി ന്യസേത വാ-ശിവങ്കൽ വ്യോമവ്യാപിദശാക്ഷരത്തിൻെറ അക്ഷരങ്ങളേക്കൊണ്ടു മണ്ണുകളേയും, തത്പുരുഷകലകളേക്കൊണ്ടു കിഴങ്ങുകളേയും, അഘോരകലകളേക്കൊണ്ടു ധാതുക്കളേയും, സദ്യോജാതകലകളേക്കൊണ്ടു രത്നങ്ങളേയും, വാമദേവകലകളേക്കൊണ്ടുബീജങ്ങളേയും, ലോഹങ്ങളിൽ ദിക്കുകളിലേതും ഈശാനകലകളേക്കൊണ്ടു കോണുകളിലേയും നടുവിലേയും ലോഹശേഷത്തേയും (?) ഇങ്ങനെ ന്യസിക്കില്ലമാം.

തദ് ദ്രവ്യജാതമജിതം ദിഷഡക്ഷരേണ
ഗവ്യേന മൂലമനുനോക്ഷതു ചേതരേഷു
അഭ്യർച്ച്യ മൂലമനുനാ സകലേƒധിവാസ്യ
പകാവസാനമനലേ തനുയാത് പുരോവത് ॥

൫൫൭

അജിതേ തദ് ദ്രവ്യജാതം ദിഷഡക്ഷരേണ ഗവ്യേന ഉക്ഷതു — വിഷ്ണുവങ്കൽ ന്യസിച്ച ദ്രവ്യങ്ങളെ ദ്വാദശാക്ഷരം കൊണ്ടു പഞ്ചഗവ്യംകൊണ്ടു തളിപ്പൂ. ഇതരേഷു മൂലമനുനാ-മററുള്ള ദേവന്മാരിൽ മൂലമന്ത്രംകൊണ്ടു ഗവ്യത്തെത്തളിച്ചു. മൂലമനുനാ അഭ്യർച്ച്യ-മൂലമന്ത്രംകൊണ്ടു ആവാഹിച്ചു പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്തു. സകലേ അധിവാസ്യ- എല്ലാദേവന്മാരിലും വസ്ത്രംകൊണ്ടു മൂടി അധിവസിച്ചു. അനലേ പുരോവത് പകാവസാനം തനുയാത് — ഹോമത്തുങ്കൽ ഇഷ്ടകയിങ്കലേപ്പോലെ പരിധിതുടങ്ങി പകഹോമം കഴിവോളം ചെയ്വൂ.

അർക്കാണ്ണാണ്ണാംശ്ചതുത്ഥ്യാ സഹ ദിഗധിപനാ-
രായണൻ ബീജയുക്താൻ
സർവ്വാൻ ധാതുംശ്ച ലോഹാന്മനുവിദഥ ഹുനേത്
പർവ്വതാൻ വൈ സമുദ്രാൻ
സർവ്വാണ്യുർദ്ദിശ്യ തീർത്ഥാന്യപി ത്വദനനദീ-
ശ്ച ഹ്രദാംശ്ച ദ്വിഠാന്താൻ
പാതാളാന്നാഗകാൻ ദിഗ്ഗജവൃഷഭയുതാൻ
വ്യാഹൃതീസ്സാരകം ച. ൫൫൮

മനുവിത്-മന്ത്രജ്ഞനായ ഗുരു. അ(ക്കാ)ണ്ണാണ്ണാൻ ദ്വാദശാക്ഷരത്തിൻെറ അക്ഷരങ്ങളേയും. ചതുർത്ഥ്യാ സഹ ദ്വിഠാന്താൻ ദിഗധിപനാരായണാൻ-ചതുർത്ഥീവിഭക്തിയോടുകൂടി സ്വാഹാന്ത

ങ്ങളായിരിക്കുന്ന ദിക്പാലന്മാരെയും ഇന്ദ്രായ സ്വാഹാ അഗ്നയേ സ്വാഹാ ഇത്യാദി പത്തും നാരായണായ സ്വാഹാ എന്നും. ബീജയുക്താൻ സർവാൻ ധാതൂൻ ച ലോഹാൻ പർവതാൻ സമുദ്രാൻ സർവബീജേഭ്യഃ സ്വാഹാ സർവധാതുഭ്യഃ സ്വാഹാ സർവലോഹേഭ്യഃ സ്വാഹാ സർവപർവതേഭ്യഃ സ്വാഹാ സർവസമുദ്രേഭ്യഃ സ്വാഹാ. സർവാണി തീർത്ഥാനി തഥാ നദീൻ ഹ്രദാൻ ച പാതാളാൻ നാഗകാൻ ദിഗ്ഗജവൃഷഭയുതാഃ—സർവതീർത്ഥേഭ്യഃ സ്വാഹാ സർവഹ്രദേഭ്യഃ സ്വാഹാ സർവപാതാളേഭ്യഃ സ്വാഹാ സർവനാഗേഭ്യഃ സ്വാഹാ സർവദിഗ്ഗജേഭ്യഃ സ്വാഹാ സർവവൃഷഭേഭ്യഃ സ്വാഹാ. വ്യാഹൃതീഃ താരകം ച ഭൂഃ സ്വാഹാ ഭുവഃസ്വാഹാ സ്വഃ സ്വാഹാഭൂർഭുവസ്വ സ്വാഹാ ഓം സ്വാഹാ ഹുനേത്—ഈ മന്ത്രങ്ങളെക്കൊണ്ടു നെയ്യിനെ ഹോമിപ്പൂ.

ഏതൈർമന്ത്രൈഃ പ്രാഗ് ഘൃതം ശാർങ്ഗപാണൌ
ഹുത്വാ ഗായത്ര്യാ ചതുർദ്രവ്യഹോമം
കൃത്വാ സമ്പാതൈർധിതേ ഗർഭപാത്രേ
പ്രോദ്വാസ്യാഗ്നിം മൂലമാവർത്തയേച്ച. ൫൫ ൧

ശാർങ്ഗപാണൌ ഏതൈഃ മന്ത്രൈഃ പ്രാഗ് ഘൃതം ഹുത്വാ—വിഷ്ണുവിങ്കൽ ഈ പറഞ്ഞ മന്ത്രങ്ങളെക്കൊണ്ട് മുമ്പിൽ തന്നെ ആജ്യാഹുതികളെച്ചെയ്തു. ഗായത്ര്യാ ചതുർദ്രവ്യഹോമം കൃത്വാ—വിഷ്ണുഗായത്രികൊണ്ടു സമിദാജ്യഹവിരാജ്യങ്ങളേയും ഹോമിച്ചു സ്വിഷ്ടകൃദാദിചെയ്തു. സമ്പാതൈർധിതേ ഗർഭപാത്രേ അഗ്നിം ഉദ്വാസ്യ മൂലം ആവർത്തയേത് ച—സമ്പാതത്തെ ഗർഭപാത്രത്തിലാക്കി അഗ്നിയേയും അതിങ്കൽ ഉദ്വസിച്ചു ലയാംഗം ചെയ്തു മൂലം നൂറെട്ടുരു തൊട്ടു ജപിപ്പൂ.

ശാർങ്ഗീശേ ദ്രവ്യഹോമാവധി സഗണപദ്മ-
ഗ്ഗ്രാഹ്യകേ സ്വേഷ്ടകാവത്
കൃത്വേന്ദ്രാദ്യൈശ്ച നാരായണപദവിലസത്-
സ്വസ്വമൂലൈർജ്ജുഹോത്തു
മൂലേനൈകാദശാജ്യാഹുതിമിഹ സുവിധാ-
യാഥ ലോകേശപൂർവൈ-
രക്കൈർമന്ത്രൈശ്ച നാരായണപദബാഹുസ-
ഷ്ഠകൈരെശ്ശകരേ ത്തും. ൫൫ ൨

സഗണപദുർഗാര്യകേ ശാർങ്ഗീശേ — ഗണപതിയിങ്കലും ദുർഗ്ഗയിങ്കലും ശാസ്താവിങ്കലും ശങ്കരനാരായണങ്കലും. സേഷ്ടകാവത് ദ്രവ്യഹോമാവധി കൃത്വാ- തന്റെ ഇഷ്ടകാഹോമത്തുങ്കൽ പറഞ്ഞിരിക്കുന്ന പോലെ ചതുർദ്രവ്യഹോമം കഴിവോളം ചെയ്താൽ. ഇന്ദ്രാദ്യൈഃ നാരായണപദവിലസത് സ്വസ്വമൂലൈഃ ജുഹോതു- ഇന്ദ്രായ സ്വാഹാ ഇത്യാദി സർവ്വഷേഭ്യഃ സ്വാഹാ എന്നു കഴിവോളം ഹോമിക്കുമ്പോൾ നാരായണായ സ്വാഹാ എന്നു വേണ്ടാ, അവിടെ തന്റെ തന്റെ മൂലം വേണം. ശങ്കരേതു-ശിവങ്കൽ വിശേഷം. ഇഹ മൂലേന ഏകാദശാജ്യാഹുതിം സുവിധായ-ഇവിടെ ദ്രവ്യഹോമാന്തം ഇഷ്ടകങ്കലേപ്പോലെ ചെയ്തു മൂലംകൊണ്ടു പതിനൊന്നു ഉരു. നെയ്യിനേ ഹോമിച്ച് ഉക്തൈഃ മന്ത്രൈഃ നാരായണപദബഹുസൂക്തകരൈഃ-ദിക്പാലാദി പറഞ്ഞ മന്ത്രങ്ങൾ ഹോമിക്കുമ്പോൾ നാരായണായ സ്വാഹാ എന്നുള്ളേടത്തു ബഹുവചനമായുള്ള ശങ്കരേഭ്യഃ സ്വാഹാ എന്നും ഹോമിക്കണം. പിന്നെ സ്വിഷ്ടകൃദാദി ചെയ്വൂ.

സേഷ്ടകോദിതവർത്മനോദ്ധൃതാന്തകൃജ്ജുഹുയാദ് ഘൃതം
ഹേതിരത്നകലോഹധാതുകബീജകാന്യപി മൃത്തികാഃ
മൂലകാന്യപി ചാദ്രിശന്നിജനാമതോഥ സമിദ് ഘൃതാ-
ദ്യാഹുതിം ച കരോതു താരകസൂദനേ നിജമൂലതഃ. ൧൧

താരകസൂദനേ സേഷ്ടകോദിതവർത്മനാ ഉദ്ധൃതാന്തകൃത് — സുബ്രഹ്മണ്യങ്കൽ തന്റെ ഇഷ്ടകാഹോമത്തുങ്കൽ പറഞ്ഞ സ്കന്ദായ സ്വാഹാ ഇത്യാദിനക്ഷത്രേഭ്യഃ സ്വാഹാ ഇത്യന്തം ഹോമിച്ചാൽ. ഹേതിരത്നകലോഹധാതുകബീജകാനി മൃത്തികാ മൂലകാനി അപി ഉദ്ദിശൻ നിജനാമതഃ ഘൃതം ജുഹുയാത് ഹേതിഭ്യഃ സ്വാഹാ രത്നേഭ്യഃ സ്വാഹാ ലോഹേഭ്യഃ സ്വാഹാ ധാതുഭ്യഃ സ്വാഹാ ബീജേഭ്യഃ സ്വാഹാ മൃത്തികാഭ്യഃ സ്വാഹാ മൂലേഭ്യഃ സ്വാഹാ ഇങ്ങനെ ദ്രവ്യനാമങ്ങളേക്കൊണ്ടു നെയ്യിനേ ഹോമിച്ച്. സമിദ് ഘൃതാദ്യാഹുതിം ച കരോതു — സമിദാജ്യഹവിരാജ്യങ്ങളെ മൂലംകൊണ്ടു ഹോമിപ്പൂ.

ശിഖിശക്തിപവിസ്ഥലസ്ഥിതാശ്വ-
ക്ഷുരികാസീനി ഗ്രഹോദിതാനി വാദ്യേ
ന്യസനേഽത്ര നിജേഷ്ടകോദ്ധഹോമാ-
വസിതൌ ഹേതിമുഖാഹുതിസ്തദാ സ്യാൽ. ൧൨

ആദ്യേ ന്യസനേ—ശാസ്താവിങ്കൽ ദ്രവ്യന്യാസത്തിങ്കൽ‍ ഇഹോദിതാനി ശിഖിശക്തിപവിസ്ഥലസ്ഥിതാശ്വക്ഷുരികാസീനി വാ—സുബ്രഹ്മണ്യങ്കൽ പറഞ്ഞിരിക്കുന്ന മയിലും വേലും വജ്രവും നീക്കി തൽസ്ഥാനത്തു കുതിരയും ചുരികയും വ്യാജമായിട്ടു സുബ്രഹ്മണ്യങ്കലെ ക്രമംപോലെ ദ്രവ്യങ്ങൾ ന്യസിക്കുന്നു എങ്കിൽ. അത്ര നിജേഷ്ടകോഡുഹോമാവസിതൌ—അവിടെ തന്റെ ഇഷ്ടകാഹോമംപോലെ നക്ഷത്രേഭ്യഃ സ്വാഹാ ഇത്യന്തം ഹോമിച്ചാൽ. തദാ ഹേതി മുഖാഹുതിഃ സ്യാത്-അപ്പോൾ ഹേതിഭ്യഃ സ്വാഹാ ഇത്യാദി മൂലേഭ്യഃ സ്വാഹാ ഇത്യന്തം ഹോമിച്ചു സ്വിഷ്ടകൃദാദി ഹോമം മുടിപ്പു.

ഹൃത്വാഷ്ടകാഗർത്തഗതം മൃദാദ്യം
സംശോധ്യ ഗവ്യാദിസമാപ്ലുതേഽത്ര
സവിഷ്ടരേഽഭ്യർച്ചിതയോഗപീഠേ
ശക്തിം സമാവാഹ്യ നിജാം യജേത. ൧൨൧

സമ്പാതസ്പർശനാദിമൂലമന്ത്രജപാന്തം എല്ലാടവും ചെയ്താൽ ഇഷ്ടകാഗർത്തഗതം മൃദാദ്യം ഹൃത്വാ-ഇഷ്ടകാമദ്ധ്യഗർത്തത്തിങ്കൽ മുമ്പേ സ്ഥാപിച്ചിരിക്കുന്ന മണ്ണും നെല്ലും വാരിക്കളഞ്ഞു. സംശോധ്യ—തളിച്ചു ശുദ്ധിവരുത്തി. ഗവ്യാദിസമാപ്ലുതേ അത്ര സവിഷ്ടരേ-പഞ്ചഗവ്യപ്രോക്ഷണത്തേയും അഷ്ടഗന്ധജലപ്രോക്ഷണത്തേയും ചെയ്തു് അവിടെ വിഷ്ടരത്തെ വച്ചു തങ്കൽ, അഭ്യർച്ചിതയോഗപീഠേ നിജാം ശക്തിം ആവാഹ്യ യജേത—പീഠം പൂജിച്ചു വിഷ്ണുവിങ്കൽ ശ്രീബീജംകൊണ്ടും മററു എല്ലാരിലും ഭുവനേശ്വരികൊണ്ടും തങ്ങളുടെ ശക്തിയെ ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

പിന്നെ ഗർഭന്യാസത്തെ പറയുന്നു:—

പ്രാജ്ഞാജ്ഞാതഃ പിധാനോത്തരമഖിലജഗ-
ദ്ഗർഭി തദ്ഗർഭപാത്രം
തിഷ്ഠൻ കൃതാഞ്ജലിഃ തത്തദനുഗതജപം
മന്ത്രവിദ് സംവിധായ
ഗർഭീയന്തീം ജഗന്മണ്ഡലമഖിലമഭി-
ധ്യായ ശക്തിം സ്വയം തദ്
ഗർഭാകാരേഽത്ര ഗർത്തേ ന്യസതു നിശിശനൈഃ
സ്വോക്തമന്ത്രപ്രജാപീ. ൧൨൨

മന്ത്രവിത് പ്രാജ്ഞൊജ്ഞാതഃ- മന്ത്രജ്ഞനായ ആചാര്യൻ വിദ്വാന്മാൎക്കു ദാനങ്ങളേച്ചെയ്തു മുഹൂൎത്തം പറയിച്ചു. വിധാനോത്തരം അഖിലജഗദ്ഗൎഭി തദ് ഗൎഭപാത്രം അഞ്ജലൌ കൃത്വാ തിഷ്ഠൻ- അടപ്പുകൊണ്ടു അടച്ചിരിക്കുന്ന ആ ഗൎഭപാത്രത്തെ സകലപ്രപഞ്ചഗൎഭരൂപത്വേന വിചാരിച്ചു അഞ്ജലിയിങ്കൽ എടുത്തുംകൊണ്ടു നിന്നാൽ. തത്ത്ര ദശതജപം സംവിധായ-തന്റെ മൂലമന്ത്രത്തെ നൂറെറട്ടുരുജപിച്ചു. അഖിലം ജഗന്മണ്ഡലം സ്വയം ഗൎഭീയന്തീം ശക്തിം അഭിധ്യായ- അഖിലമായിരിക്കുന്ന പ്രപഞ്ചത്തെ താനേതന്നെ ഗൎഭമാക്കിച്ചെയ്തിരിക്കുന്ന ശക്തിയെന്നും ധ്യാനിച്ചു. തദ്ഗൎഭാകാരേ അത്ര ഗൎത്തേ-ആ ശക്തിയുടെ ഗൎഭാകൃതിയായിരിക്കുന്ന കുഴിയിൽ. നിശി സ്വോക്തമന്ത്രപ്രജാപീ ശനൈഃ ന്യസേത്- രാത്രിയിങ്കൽ തന്റെ മന്ത്രത്തെ ജപന്നായിട്ടു പതുക്കെ ഗൎഭപാത്രത്തെ വയ്പൂ.

സൎവഭൂതധരേ! കാന്തേ! ഇതി സൎവത്ര തന്മനുഃ
സൎവഭൂതാലയേ! ഭദ്രേ! ഇതി സ്കന്ദപ്രദേശയോഃ. ൭൨

സൎവ്വത്ര സൎവ്വഭൂതധരേ കാന്തേ ഇതി തന്മനുഃ-എല്ലാ ദേവന്മാരിലും സൎവ്വഭൂതധരേ കാന്തേ ഇത്യാദി ഗൎഭന്യാസമന്ത്രം. സ്കന്ദപ്രദേശയോഃ സൎവ്വഭൂതാലയേ ഭദ്രേ ഇതി- സുബ്രഹ്മണ്യങ്കലും ശാസ്താവിങ്കലും 'സൎവ്വഭൂതാലയേ ഭദ്രേ' ഇത്യാദി ഗൎഭന്യാസമന്ത്രം.

സൎവ്വഭൂതധരേ! കാന്തേ! പൎവ്വതസ്തനമണ്ഡിതേ!
സമുദ്രപരിധാനേ! ത്വം ദേവി! ഗൎഭം സമാശ്രയ- ഇതും,
സൎവ്വഭൂതാലയേ! ഭദ്രേ! സാഗരാംബരഭൂഷിതേ!
ഉത്തുംഗാദ്രിസ്തനഭരേ ദേവി! ഗൎഭം സമാശ്രയ. ൭൩

ഇതും, ഗൎഭം വയ്ക്കുന്ന മന്ത്രങ്ങൾ.

പ്രാസാദപൂരുഷതയാ പരിണാമിനീഹ
മൂലേന ദേവമഭിവാഹ്യ സമൎച്ച്യ ഗൎഭേ
കിഞ്ചിന്നിവേദ്യ പരിതോഷ്യ സുരക്ഷ്യ ദക്ഷ്ണാ
പ്രാസാദമാരചയതാം സഹമന്ത്രബിംബം. ൭൪

പ്രാസാദപൂരുഷതയാ പരിണാമിനി ഇഹ ഗൎഭേ മൂലേന ദേവം അഭിവാഹ്യ-പ്രാസാദമൂൎത്തിസ്വരൂപേണ കല്പിച്ചിരിക്കുന്ന ഈ ഗൎഭപാത്രത്തിങ്കൽ മൂലംകൊണ്ടു ദേവനെ ആവാഹിച്ചു

സകളീകരിച്ച-സമച്ച്യ കിഞ്ചിത് നിവേദ്യ, അർഘ്യാദികൊടുത്തു മൂർത്തിപൂജയും ചെയ്തു ത്രിമധുരാദി നിവേദിച്ച്. പരിതോഷ്യ സുരക്ഷ്യ പ്രസന്നപൂജയും ചെയ്തു രക്ഷിപ്പൂ. അഥ തക്ഷ്ണാ സഹ മന്ത്രബിംബം പ്രാസാദം ആരചയതാം-പിന്നെ തക്ഷാവു തുടങ്ങി-യുള്ള പണിക്കാരേക്കൊണ്ടു ബിംബത്തേയും പ്രാസാദാദികളേയും പണി ചെയ്യിപ്പൂ.

അനന്തരം ശിലാ പരിഗ്രഹത്തെ പറയുന്നു:—

ആലിഖ്യ മണ്ഡലമിഹാഹിതസന്നിധാനം
മൂലേന ദേവമഭിപൂജ്യ ചരും നിവേദ്യ
തദ്വാമതോഽസ്ത്രമപി തത്സവിധേ നിധായ
ശസ്ത്രാണി ചാസ്ത്രമനനാപ്രയജേത തക്ഷ്ണാം. ൧൨ ൧

ഇഹ മണ്ഡലം ആലിഖ്യ-സപദ്മാദികളിൽ ഒരേടത്തു പത്മങ്ങളെ ഇട്ടു പീഠം വരിച്ചാൽ പീഠപൂജാദിചെയ്തു്. മൂലേന ആഹിതസന്നിധാനം ദേവം അഭിപൂജ്യ-മൂലംകൊണ്ടു ദേവനെ ആവാഹിച്ചു പൂജിപ്പൂ. തദ്വാമതഃ അസ്ത്രം അപി-അതിന്റെ ഇടത്തു ഭാഗത്തു പത്മത്തിൽ അസ്ത്രംകൊണ്ടും ആവാഹിച്ചു പൂജിപ്പൂ. തത്സവിധേ തക്ഷ്ണാം ശസ്ത്രാണി നിധായ അസ്ത്രമനനാ പ്രയജേത-അവ രണ്ടിന്റേയും അടുക്കൽ പത്മത്തിൽ കല്ലു കീറുന്നതിനുള്ള പണിക്കാരുടെ ഉളി മുതലായതിനെ വച്ചു് അവ-റ്റെയും അസ്ത്രമന്ത്രംകൊണ്ടു പൂജിപ്പൂ.

നിവേദ്യ ശിഷ്ടേന പയോന്ധസാഗ്നൌ
ഹുത്വാ ശയിത്വാ മുഖജാൻ പ്രസാദ്യ
ദദ്ധ്യന്നമശ്നാതു ഗുരുഃ സകർത്താ
തത്രാർച്ചനീയഃ സ്ഥപതിശ്ച തദ്വത്. ൧൨ ൨

നിവേദ്യശിഷ്ടേന പയോന്ധസാ അഗ്നൌ ഹുത്വാ മുഖജാൻ അശയിത്വാ അവിടെ പൂജിച്ച ദേവനു പാൽപായസത്തെ നിവേദിച്ചു തച്ഛേഷം കൊണ്ടു അഗ്നിയിങ്കൽ വൈശ്യഹോമം ചെയ്തു ബ്രാഹ്മണരെ കാലുകഴകിച്ചു ഊട്ടി അവർക്കു ദക്ഷിണയും ചെയ്തു്. പ്രസാദ്യ-പ്രസന്നപൂജയും ചെയ്താൽ. സകർത്താ ഗുരുഃ ദദ്ധ്യന്നം അശ്നാതു-യജമാനനും ആചാര്യനും തച്ഛേഷ-ത്തേയും വേർവിട്ടു ചോറും തയിരുംകൂട്ടി ഭക്ഷിപ്പൂ. തത്ര

സ്ഥപതിഃ ച തദ്വത് അർച്ചനീയഃ-തച്ഛൂഷംകൊണ്ടു ബിംബം പണിചെയ്യുന്ന സ്ഥപത്യാദികളേയും ഭക്ഷിപ്പിപ്പൂ.

രക്ഷാമംഗലപൂർവകം ശുഭനിമി-
ത്തർക്ഷേ ശിലാത്ഥം വ്രജേ-
ന്മന്ത്രീ ശസ്ത്രിഭിരന്വിതസ്സ്ഥപതിഭിഃ
കർത്ത്രാപി ചൈന്ദ്ര്യാദിഷു
ആസാദ്യാഥ ശിലാകരം സമാഹിതാ-
ത്മാണും ത്രിനേത്രാദികം
ജപ്ത്വാന്വിഷ്യ ശിലാം നിജേഷ്ടമനുബിം-
ബാദിക്ഷമാം കല്പയേത്. ഫഖൻ

ഇതി — ശുഭനിമിത്തർക്ഷേ-ശുഭലക്ഷണത്തോടുകൂടിയിരിക്കുന്ന മുഹൂർത്തങ്ങൾ, മന്ത്രീ ശസ്ത്രിഭിഃ സ്ഥപതിഭിഃ കർത്ത്രാ അപി അന്വിതഃ-ആചാര്യൻ ശസ്ത്രികളായിരിക്കുന്ന ശില്പികളോടും യജമാനനോടും കൂടീട്ട്, രക്ഷാമംഗലപൂർവകം ഐന്ദ്ര്യാദിഷു ശിലാത്ഥം വ്രജേത-അസ്ത്രമന്ത്രംകൊണ്ടു ദേഹശുദ്ധ്യാദിരക്ഷകളെ ചെയ്തു മംഗലസൂക്തവും സ്വസ്തിസൂക്തവും ജപിച്ചു കിഴക്കാദിയായ ദിക്കുകളിൽ ബിംബത്തിന്റെ ശിലയെ എടുപ്പിപ്പാനായിക്കൊണ്ടു പുറപ്പെട്ടു. അഥ ശിലാകരം ആസാദ്യ സമാഹിതാത്മാ-അനന്തരം ശില മുമ്പേ നോക്കിച്ചിരിക്കുന്ന സ്ഥലത്തുചെന്നാൽ കാലും കഴുകി ദേഹശുദ്ധിചെയ്തു, ത്രിനേത്രാദികം അണും ജപ്ത്വാ ശിലാം അന്വിഷ്യ-'ത്രിനേത്രായ ച രുദ്രായ' എന്ന മന്ത്രത്തെ ജപിച്ചു ശിലയെ അന്വേഷിച്ച്, നിജേഷ്ടമനുബിംബാദിക്ഷമാം കല്പയേത-തങ്ങൾക്കു ഇഷ്ടമായിരിക്കുന്ന ബിംബത്തിനും പീഠത്തിനും നപുംസകശിലയ്ക്കും യോഗ്യമായിരിക്കുന്ന ശിലയെ നിശ്ചയിപ്പൂ.

"ത്രിനേത്രായ ച രുദ്രായ ഭൂതാനാം പതയേ നമഃ
ശിലാം ദർശയ ദേവേശ പ്രസന്നോ മേ വൃഷധ്വജ"

ഇതു ശിലനോക്കുവാനുള്ള മന്ത്രം.

സിദ്ധാദ്ര്യാകരസംഭവാ വസുമതീ-
മഗ്നാ സുവർണ്ണോചിതാ
സ്നിഗ്ദ്ധാ ശസ്ത്രസഹാ ഗഭീരനിനദാ
ദിശ്യാഹിതാഗ്രാ ശിലാ

ഗ്രാഹ്യാ ബിംബവിധൌ സ്ഫുലിംഗബഹുലം
തസ്യാഃ ശിരോ/ധോമുഖം
യത് കാഷ്ഠാഭിമുഖീ സമുത്ഥിതവതീ
സ്ഥാപ്യാ ച തദ്ദിങ്മുഖീ. ൧൩ ൦

ഇതി — സിദ്ധാദ്ര്യാകരസംഭവാ-സിദ്ധന്മാരുടെ ആശ്രമങ്ങളുള്ള പർവ്വതാദികളിൽ ഉണ്ടായിരിക്കുന്നതും, വസുമതീമഗ്നാ-ഭൂമിയിങ്കൽ താണുകിടക്കുന്നതും, സവർണ്ണോചിതാ-ബ്രാഹ്മണാദികളുടെ വർണ്ണരേഖകളോടും അകാരാദ്യക്ഷരരേഖകളോടും കൂടിയിരിക്കുന്നതും, സ്നിഗ്ദ്ധാ-മനോഹരയായിരിക്കുന്നതും, ശസ്ത്രസഹാ-ഉളികൊണ്ടാൽ സഹിക്കുന്നതും.[1] ഗഭീരനിനദാ-ഗംഭീരധ്വനിയോടു കൂടിയതും, ദിശി ആഹിതാഗ്രാ-ഒരു ദിക്കിനേ നോക്കി അഗ്രഭാഗം കാണുന്നതും, ശിലാ ബിംബവിധൌ ഗ്രാഹ്യാ-ഈവണ്ണം ലക്ഷണങ്ങളോടുകൂടിയിരിക്കുന്ന ശിലാ ബിംബം ഉണ്ടാക്കുന്നതിന്നു ഗ്രഹിപ്പാൻ യോഗ്യാ. തസ്യാഃ ശിരഃ സ്ഫുലിംഗബഹുലം അധോമുഖം-ആ ശിലയുടെ തലയ്ക്കൽ ഉളി വച്ചാൽ പൊരി അധികമുണ്ടാകും, കീഴിലേ വശത്തു മുഖമായുമിരിക്കും. യത് കാഷ്ഠാഭിമുഖീ സമുത്ഥിതവതീ-യാതൊരു ദിക്കിനേ നോക്കി ശില കിടക്കുന്നു എന്നാൽ, തദ്ദിങ്മുഖീ സ്ഥാപ്യാ ച-ആ ശിലകൊണ്ടു ഉണ്ടാക്കുന്ന ബിംബം ആ ദിക്കുനോക്കിത്തന്നെ പ്രതിഷ്ഠിക്കണം.

കൊള്ളരുതാത്ത ശിലയേയും പറയുന്നു.

ദുഷ്ടോദ്ദേശസമുത്ഭവാന്യപരിശി-
ഷ്ടാ ദുർഗ്രഹാദ്യാശ്രിതാ
വാതാഗ്ന്യർക്കകരാഹതാതിവിപുലാ
ബാലാ ച വൃദ്ധാ സതീ
ദുരേഖാക്ഷരഗർഭമണ്ഡലയുതാ
രൂക്ഷസ്വരാ ജജ്ജരാ
ദുഃസ്പർശാപദിശം നിവേശിതശിരോ-
ദേശാ വിവർജ്ജ്യാ ശിലാ. ൧൩ ൧

ഇതി—ദുഷ്ടോദ്ദേശസമുത്ഭവാ-ദുഷ്ടജനങ്ങൾ വസിക്കുന്നസ്ഥലത്തു് ഉണ്ടാകുന്നതും, അന്യപരിശിഷ്ടാ-മററൊന്നിന്ന് എടുത്തു ശിഷ്ടമായിക്കിടക്കുന്നതും, ദുർഗ്രഹാദ്യാശ്രിതാ-വേതാളാദിഭൂതഗണങ്ങൾ ആശ്രയിച്ചിരിക്കുന്നതും, വാതാഗ്ന്യർക്കകരാഹതാ-കാററുകൊണ്ടും തീകൊണ്ടും വെയിലുകൊണ്ടും പൊട്ടിയിരിക്കുന്നതും.

1. 'പൊടിഞ്ഞു പോകാത്തതു എന്നർത്ഥം',

അതിവിപുലാ-ഏററവും വലുതായതും. ബാലാ വൃദ്ധാ ച-ഉറപ്പു കുറഞ്ഞതും തൊട്ടമ്പോൾ പൊട്ടുന്നതും അതിജീൎണ്ണമായിരിക്കുന്നതും,ദുരേഖാക്ഷരഗൎഭമണ്ഡലയുതാ-നിന്ദിതരേഖകളോട്ടം നിന്ദിതാക്ഷരങ്ങളോട്ടം കൂടിയിരിക്കുന്നതും, ഗൎഭമണ്ഡലയുതാ-ഉള്ളിൽ പൊത്ത് ഉള്ളതും പ്രാണികൾ വസിച്ചിരിക്കുന്നതും,രൂക്ഷസ്വരാ-ക്രൂരമായ ശബ്ദത്തോടുകൂടിയതും. ജൎജരാ-ശസ്ത്രങ്ങൾ തൊട്ടമ്പോൾ പൊട്ടിപ്പോകുന്നതും, ദുഃസ്പൎശാ-ശസ്ത്രംകൊണ്ടു തൊടുവാൻ വയ്യാത്തതും. അപദിശം നിവേശിതശിരോദേശാ-ദിക്കുകൾനോക്കി ഇരിക്കാതെ കോണാന്തരാളങ്ങളിൽ നോക്കി ശിരസ്സ് കാണുന്നതും, ശിലാ വിവൎജ്ജ്യാ-ഇങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടിയിരിക്കുന്ന ശില ബിംബാദികൾക്കു കൊള്ളരുത്.

പുരുഷസ്ത്രീനപുംസകശിലകളെ പറയുന്നു:—

ഗുൎവീ ധീരരവാ സ്ഫുലിംഗബഹുളാ
ന്യഗ്രോധബോധിച്ഛദ-
പ്രഖ്യാ ബിംബവിധൌ വിശാലബഹുളാ
ഗ്രാഹ്യാ ശിലാ പൌരുഷീ
രംഭാപത്രനിഭാ ന ചാതിബഹുളാ
സ്നിഗ്ദ്ധസ്വരാ ശീതളാ
സ്ത്രൈണീ പീഠവിധൌ ദ്വിലക്ഷ്മരഹിതാ
ക്ലൈബീ പദാബ്ജാൎപ്പണേ. ൧൩൨

ഇതി— ബിംബവിധൌ-ബിംബം ഉണ്ടാക്കുവാൻ, ഗുൎവീ-വലുതായി ഇരിക്കുകയും, ധീരരവാ-ഗംഭീരധ്വനിയോടുകൂടിയിരിക്കുകയും, സ്ഫുലിംഗബഹുളാ-തീപ്പൊരി അധികം കാണുന്നതും, ന്യഗ്രോധബോധിച്ഛദപ്രഖ്യാ-പേരാലിൻെറ ഇലപോലെയും അരയാലിൻെറ ഇലപോലെയും ആകൃതിയായിരിക്കുന്നതും, വിശാലബഹുളാ-വിസ്താരംഅധികമായിരിക്കുന്നതും, (ആയ) പൌരുഷീ ശിലാ ഗ്രാഹ്യാ-പുരുഷശില ഗ്രഹിക്കപ്പെടുവാൻ യോഗ്യാ. പീഠവിധൌ-പീഠമുണ്ടാക്കുവാൻ, രംഭാപത്രനിഭാ-കദളിവാഴയിലപോലെയിരി(ക്കയും?ക്കുന്നതും) നാതിബഹുളാ-ഏററം വലുതാകാതെ കിടക്കുന്നതും, സ്നിഗ്ദ്ധസ്വരാ-മൃദുസ്വരത്തോടുകൂടിയിരിക്കു (കയും, ?ന്നതും) ശീതളാ-തൊടാൻ ശൈത്യമായുള്ളതും. (ആയ) സ്ത്രൈണീ ശിലാ-സ്ത്രീശില ആകുന്നതു ഗ്രഹിക്കണം. പദാബ്ജാൎപ്പണേ ദ്വിലക്ഷ്മരഹിതാ ക്ലൈബീ ശിലാ-നപുംസകശിലയുണ്ടാക്കുന്നതിന്നു

പുരുഷലക്ഷണത്തോടും സ്ത്രീലക്ഷണത്തോടും കൂടിയിരിക്കുന്ന നപുംസകമാകുന്ന ശില ഗ്രഹിക്കപ്പെടണം.

ലബ്ധ്വായാം ശുഭലക്ഷ്മലക്ഷിതശിലാ-
യാം ശോധയിത്വാംഭസാ
സമ്പാദ്യ ധ്വജപട്ടികാദിപരിവീ-
തം മണ്ഡപം മൂലതഃ
മദ്ധ്യേ ദിക്ഷു ദിഗീശ്വരാനപി യജേ-
ത്സർവേഷ്വഥോ ബീജമു-
ഖ്യാസിഭ്യാമപി കല്പവിത് ത്രിണയനം
മൃത്യുഞ്ജയേനാപി തത്. ൨൩

ഇതി— ശുഭലക്ഷ്മലക്ഷിതശിലായാം ലബ്ധ്വായാം—നല്ല ലക്ഷണത്തോടുകൂടിയിരിക്കുന്ന ശിലയെ നോക്കിക്കണ്ടു നിശ്ചയിച്ചാൽ, അംഭസാ ശോധയിത്വാ—ദർഭമൂത്രാക് വെള്ളംകൊണ്ടു[1] ശിലയെ നല്ലവണ്ണം കഴുകി ശുദ്ധിവരുത്തിയാൽ, ധ്വജപട്ടികാദിപരിവീതം മണ്ഡപം സമ്പാദ്യ—ആ ശിലയുടെ മുകളിൽ ധ്വജങ്ങളോടും തോരണങ്ങളോടും കൊടിക്കൂറകളോടും പരിവൃതമായി ഒരു മണ്ഡപത്തെ കെട്ടിയുണ്ടാക്കി, സർവേഷു മദ്ധ്യേ മൂലതഃ ദിക്ഷു ദിഗീശ്വരാൻ അപി യജേത്—എല്ലാ ദേവന്മാരിലും നടുവിൽ പത്മത്തിൽ മൂലംകൊണ്ടു ദേവനേയും കിഴക്കുതുടങ്ങി എട്ടുദിക്കുകളിലും ഇന്ദ്രാദിലോകപാലന്മാരെ പരിവാരത്തോടുകൂടി ആവാഹിച്ചു പൂജിപ്പൂ. അഥോ ത്രിണയനേ കല്പവിത് ബീജമുഖ്യാസിഭ്യാം മൃത്യുഞ്ജയേന അപി യജേത—പൂജാനന്തരം ശിവങ്കൽ ബീജമുഖ്യമന്ത്രംകൊണ്ടും ക്ഷുരികാമന്ത്രംകൊണ്ടും മൃത്യുഞ്ജയമന്ത്രംകൊണ്ടും കൂടെ ദേവനെ പൂജിക്കണം, "ഭ്രൂം ഭ്രൂം ക്ഷ്രൂം" ഇങ്ങനെ ബീജമുഖ്യമന്ത്രം. "ഓം ഛിന്ദ്ധി ഖേചരാദിക്ഷികൃത്" ഇങ്ങനെ ക്ഷുരികാമന്ത്രം. "ഓം ജൂം സഃ" ഇതു മൃത്യുഞ്ജയമന്ത്രം, ഈ മന്ത്രങ്ങൾ പന്ത്രണ്ടാംപടലത്തിൽ പറകയും ചെയ്യും.

തത് പശ്ചിമേ/സ്ത്രമനനാഷ്ടശതാജ്യഹോമം
കൃത്വാപ്യ സർപ്പിരധിവാസ്യ ച ശസ്ത്രജാതം
തദ്ദേവതാവ്യുദസനായ സഭൂതക്രൂര-
മോം ദേവതാഭ്യ ഇതി ദിക്ഷു ബലിം കിരേച്ച. ൨൪

[1] മൺ, മണ്ണ്, വെള്ളം ഇവകൊണ്ടു.

ഇതി — പിന്നെ എല്ലാവരിലും, തത് പശ്ചിമേ അസ്ത്ര-മന്ത്രേണ അഷ്ടശതാജ്യഹോമം കൃത്വാ — പൂജയുടെ പടിഞ്ഞാറ് കീറിത്തിയുമിട്ട അസ്ത്രമന്ത്രംകൊണ്ടു നൂറെറട്ടുരു ആജ്യാഹുതിചെയ്തു സമ്പാതമുണ്ടാക്കി അസ്ത്രംകൊണ്ടു പൂജിച്ചിരിക്കുന്നശസ്ത്രങ്ങളിൽ, അർപ്പ്യ-സമ്പാതസ്പർശനത്തെച്ചെയ്തു, ശസ്ത്രജാതം അധിവാസ്യ-ശസ്ത്രസമൂഹത്തെ വസ്ത്രംകൊണ്ടു മൂടി അധിവസിച്ചു, തദ്ദേവതാവ്യുദസനായ-അവിടെ വസിച്ചിരിക്കുന്ന ദേവതകളുടെ ഉദ്വാസനയ്ക്കായിക്കൊണ്ടു, ദിക്ഷു ഓം ദേവതാഭ്യ ഇതി സഭൂതക്രൂരം ബലിം കിരേത് — മണ്ഡപത്തിന്റെ എട്ടുദിക്കുകളിലും മുമ്പിൽ പറഞ്ഞിരിക്കുന്ന "ദേവതാഭ്യഃ പിതൃഭ്യഃ" ഇത്യാദി മന്ത്രംകൊണ്ടു ഹാരിദ്രാദിഭൂതക്രൂരഹവിസ്സുകൊണ്ടു ബലിയേത്തുക.

ദേവാഗ്രതോ ജപതു നിശ്യധിശയ്യ ദർഭ-
ശയ്യാം നമസ്സകലലോകമനും ത്രിധാമ്നി
ശംഭൌ നമഃ ശമിതി മന്ത്രയുജാർത്ഥയിത്വാ
സ്വപ്നാർത്ഥമോം ഹിലിഹിലീതി മനും ജപേച്ച. [൧൩

ഇതി—നിശി ദേവാഗ്രതഃ ദർഭശയ്യാം അധിശയ്യ-രാത്രിയിങ്കൽ ദേവനെ പൂജിച്ചതിന്റെ മുമ്പിൽ പുല്ലു വിരിച്ച് അതിന്റെ മുകളിൽ ആചാര്യൻ കിടപ്പു. ത്രിധാമ്നി നമഃ സകലലോകമനും ജ(പേത് ?പതു)—വിഷ്ണുവിങ്കൽ "നമഃ സകലലോകായ" ഇത്യാദി മന്ത്രത്തെ ജപിപ്പു. ശംഭൌ നമഃ ശം ഇതി മന്ത്രയുജാ അർത്ഥയിത്വാ സ്വപ്നാർത്ഥം "ഓം ഹിലിഹിലി" ഇതി മനും ജപേത് ശിവങ്കൽ നമഃ ശംഭോ ത്രിണേത്രായ ഇത്യാദി രണ്ടുകൊണ്ടും പ്രാർത്ഥിച്ചു സ്വപ്നദർശനത്തിനായിക്കൊണ്ടു ഓം ഹിലിഹിലി ഇത്യാദി മന്ത്രത്തേയും ജപിപ്പു. മററുള്ള ദേവന്മാരിൽ മൂലംതന്നെ ജപിച്ചുകൊള്ളു.

"നമഃ സകലലോകായ വിഷ്ണവേ പ്രഭവിഷ്ണവേ
വിശ്വായ വിശ്വരൂപായ സ്വപ്നാധിപതയേ നമഃ."

ഇതു വിഷ്ണുവിങ്കലേ മന്ത്രം.

"നമഃ ശംഭോ ത്രിണേത്രായ രുദ്രായ വരദായ ച
വിശ്വായ വിശ്വരൂപായ സ്വപ്നാധിപതയേ നമഃ."

"ആചക്ഷ്വ ദേവദേവേശ പ്രപന്നോऽസ്മി തവാന്തികം
സ്വപ്നേ സർവ്വാണി കാര്യാണി ഹൃദയസ്ഥാനി യാനി വൈ."
ഇതു രണ്ടും ശിവങ്കൽ പ്രാർത്ഥനയ്ക്കു്.

'ഓം ഹിലി ഹിലി ശൂലപാണയേ സ്വാഹാ'. ഇതു സ്വപ്നദർശനത്തിന്.

ദുസ്സ്വപ്നേऽസ്ത്രശതാജ്യഹോമകൃദഥ
പ്രാതഃ സമഭ്യർച്ച്യ താ-
മുദ്ബുദ്ധ്യ സ്വമനും ജപൻ വദനപാ-
ദാദ്യംഗകേഷ്വങ്കയേത്
തക്ഷ്ണാ താം സഹ പീഠപാദദൃഷദാ
പ്രോദ്ധാര്യ കൃത്വാ രഥേ
നീത്വാത്രോത്തരകഞ്ജപൂശില്പിനിലയം
ബിംബാദികം കാരയേത്. ൧൩൬

ഇതി—ദുഃസ്വപ്നേ ദൃഷ്ടേ-സ്വപ്നം നല്ലവണ്ണമല്ലാതെ ദുഃസ്വപ്നം കണ്ടാൽ, പ്രാതഃ അസ്ത്രശതാജ്യഹോമകൃത്-നേരത്തെ അസ്ത്രംകൊണ്ടു നൂറെറട്ടുരു ആജ്യാഹുതിചെയ്തു സമ്പാതം ശിലയിൽ സ്പർശിച്ച്, താം സമഭ്യർച്ച്യ-ആ ശിലയെ പൂജിച്ചു, ഉദ്ബുദ്ധ്യ സ്വമനും ജപൻ വദനപാദാദ്യംഗകേഷു അങ്കയേത് -ഉദ്ബുദ്ധ്യ "സ്വാഗ്നേ പ്രതിജാഗൃഹി" ഇത്യാദി ഋക്ക ജപിച്ചു ബിംബത്തിന്റെ മുഖം വരുന്നേടത്തും പാദാഗ്രം വരുന്നേടത്തും അകത്തുഭാഗം പുറത്തുഭാഗം കൈകൾ ഇത്യാദി സ്ഥാനങ്ങളിലും അടയാളങ്ങളെ ഉണ്ടാക്കു. തക്ഷ്ണാ സഹ പീഠപാദദൃഷദാ താം പ്രോദ്ധാര്യ-പിന്നെ പണിക്കാരെക്കൊണ്ടു പീഠത്തിന്റെ നപുംസകശിലയുടെയും ബിംബത്തിന്റേയും ശിലകളെ എടുപ്പിച്ചു, രഥേ കൃത്വാ നീത്വാ-വണ്ടിപ്പുറത്തുവച്ചു ക്ഷേത്രത്തിൽ കൊണ്ടുവന്നാൽ ഉത്തരകഞ്ജപൂശില്പിനിലയം ബിംബാദികം കാരയേത്- വടക്കുപുറത്തു ഉണ്ടാക്കിയിരിക്കുന്ന പണിപ്പുരയിൽവച്ചു ബിംബത്തെയും പീഠത്തെയും നപുംസകശിലയേയും ലക്ഷണംപോലെ പണിചെയ്യിപ്പൂ.

ഇതി തന്ത്രസമുച്ചയേऽർച്ചകോർവീ-
ഗ്രഹവാസ്തുപിഷ്ടിനിധീഷ്ടകാക്രിയാഢ്യഃ
സഹഗർഭശിലാഹൃതിപ്രകാരഃ
പ്രഥമോऽയം പടലഃ പ്രഗുംഭിതോऽഭൂത്. ൧൩൭

ഇതി—തന്ത്രസമുച്ചയേ-ഇപ്രകാരം തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിങ്കൽ, അർച്ചകോവിഗ്രഹവാസ്തുപരിഷ്ഠിനിധീഷ്ടകാക്രിയാഢ്യഃ-ആചാര്യവരണം ഭൂപരിഗ്രഹം വാസ്തുബലി നിധികലശാദിസ്ഥാപനം ഇഷ്ടകാസ്ഥാപനം ഈ ക്രിയകളോട്, സഹഗർഭശിലാഹുതിപ്രകാരഃ—ഗർഭന്യാസത്തോടും ശിലാപരിഗ്രഹത്തോടും കൂടി, പ്രഥമഃ പടലഃ പ്രഗുംഭിതഃ അഭൂത്. മുമ്പിലത്തെപ്പടലം സമ്പൂർണ്ണമായി ഭവിച്ചു.

ഇതി തന്ത്രസമുച്ചയഭാഷായാം
പ്രഥമഃ പടലഃ സമാപ്തഃ.

---

## ദ്വിതീയഃ പടലഃ.

കേരളസാഹിത്യ അക്കാദമി

അനന്തരം രണ്ടാമത്തെപ്പടലംകൊണ്ടു പ്രാസാദബിംബലക്ഷണങ്ങളെപ്പറയുന്നു.

പാദോനത്രികരാദിപഞ്ചദശഹ-
സ്താംശാംഗുലാന്തോത്തരേ-
ഷ്വഷ്ടാഷ്ടാംഗുലവൃദ്ധിതോഽന്തരഭവ-
ദ്യോനിപ്രഭേദേഷ്വഥ
പ്രത്യക്പ്രാഗപദനക്രമേണ വിഹിതേഷ്വ-
ല്പേഷു വാന്യേഷു വാ
പ്രാസാദേഷു വിശിഷ്ടജാതിഷു നിജേ-
ഷ്ടം കാരയേത് കാരുഭിഃ. ൧

(വ്യാ-൧.) പാദോനത്രികരാദിപഞ്ചദശഹസ്താംശാംഗുലാന്തോത്തരേഷു-രണ്ടേമുക്കാൽ കോൽ നീളം തുടങ്ങി പതിനഞ്ചുകോലും പത്തുവിരലും നീളം അവസാനമായിട്ടു ശ്രീകോവിലിന്റെ ഉത്തരങ്ങൾക്കു നീളം കല്പിക്കാം. അഷ്ടാഷ്ടാംഗുലവൃദ്ധിതഃ അന്തരഭവദ്യോനിപ്രഭേദേഷു-ഈ നീളത്തിൽ എട്ടെട്ടു അംഗുലം കൂടിക്കൂട്ടിയാൽ മുക്കോലേരണ്ടുവിരലും, മുക്കോലേപത്തുവിരലും മേല്പോട്ടു ഇങ്ങനെ കൂടിക്കൂടിയും ഉത്തരനീളം കൊള്ളാം.

പ്രത്യക്‌പ്രാഗ്ദ്വാരനക്രമേണ വിഹിതേഷു-ഈ ഉത്തരനീളങ്ങൾ രണ്ടേമുക്കാൽ കോൽ പടിഞ്ഞാറും മുക്കാലേരണ്ടുവിരൽ കിഴക്കും മുക്കാലേപത്തുവിരൽ പടിഞ്ഞാറും മൂന്നേമുക്കാൽകോൽ കിഴക്കു നടയായിട്ടും വിധിക്കപ്പെട്ടിരിക്കുന്നു. അല്പേഷു വാ-അല്പപ്രാസാദങ്ങളിൽതാൻ, അന്യേഷു വിശിഷ്ടജാതിഷു വാ ഇതുകൂടാതെ മററും വിശിഷ്ടങ്ങളായി ജാതികളായിരിക്കുന്ന പ്രാസാദങ്ങളിൽതാൻ, നിജേഷ്ടം കാരുഭിഃ കാരയേത്-തനിക്ക് ഇഷ്ടമായിരിക്കുന്ന പ്രാസാദത്തെ ആശാരിമാരെക്കൊണ്ടു പണിചെയ്യിപ്പൂ.

---

(വ്യാ-വ.) ഇനി, ഒരു ശ്ലോകംകൊണ്ടു രണ്ടാംപടലത്തിൽ സാമാന്യേന അല്പപ്രാസാദങ്ങളുടെ നിയമത്തെ ചൊല്ലുന്നു.

കാൽ കുറയ മൂ(?)ക്കാൽ തുടങ്ങി പതിനഞ്ചോലെ പതിററുവിരലന്തമായി ഇരിക്കുന്ന ഉത്തരനീളത്തോടുകൂടി അവിടെ എട്ടെട്ടു വിരലേറിയേറി മദ്ധ്യേ മദ്ധ്യേ ഉണ്ടായി ഉണ്ടായി ഇരിക്കുന്ന യോനിഭേദത്തോടുംകൂടി കാൽകുറെ മുക്കാൽ തുടങ്ങി ക്രമത്താലേ പശ്ചിമദ്വാരം പൂവദ്വാരം എന്നുതുടങ്ങിയുള്ള നിയമത്തോടുംകൂടിയിരിക്കുന്ന അല്പപ്രാസാദങ്ങൾ ഇരുവിരൽകുറയെ മൂ(?)ക്കാൽ തുടങ്ങി എട്ടെട്ടുവിരലേറിയേറി ഉത്തരമുഖങ്ങളായി അല്പപ്രാസാദങ്ങളിൽ താൻ, മററു ഉൽകൃഷ്ടമായി ഇരിക്കുന്ന മഹാപ്രാസാദങ്ങളിൽ താൻ, തനിക്കിഷ്ടമാകുന്നതിനെ ആശാരിമാരെക്കൊണ്ട് പണിചെയ്യിപ്പിച്ചുകൊള്ളുക തന്ത്രിയെന്നു പൊരുൾ. ഇവിടെ കാൽകുറയ മൂ(?)ക്കാൽ ഏകയോനി പശ്ചിമദ്വാരം. അവിടെ നിന്നു മൂ(?)ക്കാൽ എൺവിരൽ ഏറിയിരിക്കുന്ന മുക്കോലേ ഇരുവിരൽ പഞ്ചയോനി പൂവ്ദ്വാരം. ഇതിനിടയിൽ മുക്കോൽ പന്തീർകോൽ പഞ്ചകൂടം യോനിപ്പെടാതെ ഉള്ളതു്. അവിടെ, നടേ എന്ന് എൺവിരലേറിയതു മുക്കോലെ പത്തുവിരൽ ഏകയോനി. അതിൽ എൺവിരൽകൂടെ കൂടിയതു് മൂന്നേകാൽകോൽ പതിമ്മുക്കോൽ സപ്തയോനി ദക്ഷിണദ്വാരം. ഇങ്ങനെ പതിനഞ്ചോലെ പതിററുവിരലോളം എന്നു താല്പര്യം. പതിനൊരുകോൽ ഓജാധമാദിയിലും കാൽകുറയെ പതിനൊരു കോൽ പതിനൊരുകോലെ ഇരുവിരലുൽകൃഷ്ടജാതിയിലുമീവണ്ണമെന്നു താല്പര്യം.

ഈശാദിപ്രേതേശപര്യന്തദിക്സ്ഥാഃ
പ്രാസാദാ ഗ്രാമാദികേഷു പശ്ചിമദ്വാരാഃ
ഗോയോന്യന്താശ്ശേഷദിക്സംസ്ഥിതാസ്സ്യു-
സ്തത്സ്ഥാപ്യാർച്ചാ ചേഷ്യതേ തത്സയോനിഃ. ൨

ഗ്രാമാദികേഷു-ഗ്രാമപുരാദികളിൽ. ഈശാദിപ്രേതേശപര്യന്തദിക്സ്ഥാഃ പ്രാസാദാഃ പശ്ചിമദ്വാരാഃ-ഈശകോണിൽ തുടങ്ങി കിഴക്കും, തെക്ക പാതിയോളവും ഉള്ള സ്ഥലത്ത് ഉണ്ടാക്കുന്ന പ്രാസാദങ്ങൾ പശ്ചിമദ്വാരമായിട്ട് ഇരിക്കണം; ശേഷദിക്സംസ്ഥിതാഃ ഗോയോന്യന്താഃ-തെക്ക പാതിക്ക പടിഞ്ഞാറും, പടിഞ്ഞാറേ ഭാഗത്തും, വടക്കഭാഗത്തും ഉണ്ടാക്കുന്ന പ്രാസാദങ്ങൾ പൂർവ്വദ്വാരമായിട്ടു തന്നെ വേണം; തത്സ്ഥാപ്യാ അർച്ചാ ച തത്സയോനിഃ ഇഷ്യതേ-ആ ശ്രീകോവിലുകളിൽ പ്രതിഷ്ഠിപ്പാൻ ഉണ്ടാക്കുന്ന ബിംബവും ആ യോനിതന്നെയായിട്ടും വേണം. ശ്രീകോവിലിന്നും ബിംബത്തിന്നും ഒരുദിക്കിൽ ദർശനമായിട്ടുമിരിക്കണമെന്ന താൽപര്യം.

(വ്യാ-൨) ഇനി ഒരു ശ്ലോകംകൊണ്ട് യോനിഭേദവശാൽ ദിഗ്ഭേദത്തെ ചൊല്ലുന്നു.

ഗ്രാമം പുരം പത്തനം എന്നു തുടങ്ങിയുള്ളവററിൽ, ഈശാനകോണിൽ തുടങ്ങി പ്രദക്ഷിണവശാൽ യമകോണോളമുള്ള ദിക്കിൽ മൂലപ്രതിഷ്ഠയെങ്കിലും, പരിവാരപ്രതിഷ്ഠയെങ്കിലും, പരിവാരാ(ല)യങ്ങളെങ്കിലും ഏകയോനിയായി പണിചെയ്യണം. യമൻ തുടങ്ങി ഈശാനപര്യന്തം ഉള്ളവ പഞ്ചയോനിയായിട്ടും പണിചെയ്ക. നടുവിൽ വിഷയമാമ്പോൾ-ഏകനടുവിൽ വിഷയമാമ്പോൾ ഏകയോനിയും, പഞ്ചയോനിയും ത്രിയോനിയും, സപ്തയോനിയും യുക്തിവശാലറിഞ്ഞിട്ടു വേണം പ്രാസാദം. ഏകയോനിയെങ്കിൽ ബിംബവും ഏകയോനിതന്നെ വേണം. പഞ്ചയോനി പ്രാസാദത്തിങ്കൽ ബിംബവും പഞ്ചയോനി തന്നെ വേണം. സിംഹഗജാലയങ്ങൾ ഇവണ്ണംതന്നെ വേണം. വിശേഷിച്ച് ഏകയോനി എല്ലായിടവും കൊള്ളാം. ചകാരം ഉണ്ടാക കൊണ്ട്, പീഠം [1]ബലിഅടം ഗർഭഗൃഹം ദ്വാരവാനാദികാൽനീളം അധിഷ്ഠാനാദിവർഗ്ഗങ്ങൾ-ഒക്കെയും അതുതന്നെ യോനിവേണ്ടുന്നത് എന്നു താൽപര്യം.

1. ബലി അടം = ബലിമാടം.

ഇഷ്ടാത്താനവിതാനമാനനിചയേ
ത്രിഘ്നേƒഷ്ടഭിർഭാജിതേ
ശേഷോ യോനിരിഹ വ്യയോ മുനിയുജാ-
ഘ്നായോƒഷ്ടനിഘ്നേƒർണ്ണൈഃ
ഋക്ഷൈർഋക്ഷമവാപ്തിരത്ര തു വയോ
ജ്ഞേയം തിഥിസ്ത്രിംശതാ
വാരോ ഭൂമിധരൈർന്നിധിപ്രഗുണിതേ
ധർമ്മാഹൃതേ വാ വ്യയഃ. ൩

ഇഷ്ടാത്താനവിതാനമാനനിചയേ—തനിക്ക് ഇഷ്ടമായിരിക്കുന്ന പ്രാസാദത്തിന്റെ നീളവും വീതിയും കൂടിയതു ചുററാകുന്നതു്. ചുററിനെ, ത്രിഘ്നേ അഷ്ടഭിഃ ഭാജിതേ ശേഷഃ യോനിഃ—മൂന്നിലിരട്ടിച്ചു് എട്ടിൽ കഴിച്ചു ശേഷമുള്ള സംഖ്യ യോനിയായിരിക്കും. ഇഹ മുനിയുജാ വ്യയഃ— ഈ മൂന്നിൽപെരുക്കിയ ചുററിനെ പതിന്നാലിൽ ഹരിച്ചു ശേഷം വ്യയമായി വരും. അഷ്ടനിഘ്നേ അരുണൈഃ ആയഃ—ചുററിനെ എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ചശേഷം ആയംവരും. ഋക്ഷൈഃ ഋക്ഷം — എട്ടിൽ പെരുക്കിയ ചുററിനെ ഇരുപത്തേഴിൽ ഹരിച്ചു ശേഷം നാളുവരും. അത്ര തു അവാപ്തിഃ വയഃ—ഇവിടെ നാളുവരുത്തിയപ്പോൾ ഹരിച്ചു ഫലം വയസ്സായിരിക്കും; ഫലം വളരെവന്നാൽ അതിനെ അഞ്ചിൽഹരിച്ചു വയസ്സിനെ അറിയണം. ത്രിംശതാ തിഥിഃ; ഭൂമിധരൈഃ വാരഃ-എട്ടിൽ പെരുക്കിയതിനെ മുപ്പതിൽ ഹരിച്ചതു പക്കം; ഏഴിൽ ഹരിച്ചു ശേഷം ആഴ്ച. നിധിപ്രഗുണിതേ ധർമ്മാഹൃതേ വ്യയഃ വാ-ചുററിനെ ഒമ്പതിൽ പെരുക്കി പത്തിൽ ഹരിച്ചു ശേഷവും വ്യയമായിട്ടു വരുത്താം.

(വ്യാ—വ.) ഇനി ഒരു ശ്ലോകംകൊണ്ടു് ആയവ്യയാദികളെ ചൊല്ലുന്നു.

തനിക്കിഷ്ടമായികല്പിച്ച ചുററിനെ മൂന്നിൽപെരുക്കി എട്ടിൽ ഹരിച്ചശേഷം യോനിദേവത. ചുററിനേ മൂന്നിൽ പെരുക്കി അതിനേത്തന്നെ പതിന്നാലിൽ ഹരിച്ച ശേഷം വ്യയം, അഴിവു്. പിന്നെ ചുററിനേ എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ചശേഷം ആയം, വരവു്. പിന്നെ എട്ടിൽ പെരുക്കി അതിനേത്തന്നെ ഇരുപത്തേഴിൽ ഹരിച്ച ശേഷം നാളു്, അശ്വതി തുടങ്ങി. ഫലം വയസ്സ്—ബാല്യാദി അഞ്ചും—ചുററിനേ എട്ടിൽ

പെരുക്കി അതിനെത്തന്നെ മുപ്പതിൽ ഹരിച്ച ശേഷം പ്രതിപദം തുടങ്ങിയുള്ള പക്കങ്ങൾ—പതിനഞ്ചിലേറിയാലപരപക്ഷം. ഇവ റേറക്കൊണ്ട് വിഷ്ടിഗണ്ഡാന്താദി അറിഞ്ഞു കല്പിച്ചുകൊള്ളണം. ചുററിനേ എട്ടിൽ പെരുക്കി അതിനേത്തന്നെ ഏഴിൽ ഹരിച്ച ശേഷം ഞായറാഴ്ച തുടങ്ങിയുള്ള ആഴ്ചകൾ. ചുററിനേ ഒമ്പതിൽ പെരുക്കി പത്തിൽ ഹരിച്ചശേഷം വ്യയം, അഴിവ്, എന്നൊരു പക്ഷം. ചുററിനേ ഒമ്പതിൽ പെരുക്കി അതുതന്നെ മുപ്പതിലും ഏഴിലും ഹരിച്ചശേഷം പ്രതിപദാദിപക്കങ്ങളും ആഴ്ച്ചകളും എന്നു ചൊല്ലിയത്.

അനന്തരം യോന്യാദികളെ വരുത്തുവാൻ മററ ചില ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതിനെ കൂടെ കാട്ടുന്നു.

ത്ര്യഷ്ടാങ്കാങ്കനവാഷ്ടചക്രയുഗവേ-
ദാങ്കാഹതേഽഷ്ടാക്കദി-
ഗ്വേദത്രിംശദിസപ്തവിംശവിശവാ-
ക്കാങ്കാദിഭിർഭാജിതേ
പശ്യന്തേ ഭവനസ്യ യാനി ഹി ഫലാ-
ന്യാപ്താനി താനി ക്രമാ-
ദ്യോന്യായവ്യയവംശതിഥ്യഡുവയോ-
രാശ്യംശവാരാഃ ക്രമാത്. ൪

ഭവനസ്യ പശ്യന്തേ-പ്രാസാദാദികളുടെ ചുററിനെ മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചശേഷം യോനി. എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ച ശേഷം ആയം. ഒമ്പതിൽ പെരുക്കി പത്തിൽ ഹരിച്ച ശേഷം വ്യയം. ഒമ്പതിൽ പെരുക്കി നാലിൽ ഹരിച്ചശേഷം ബ്രാഹ്മണാദിവർണ്ണങ്ങൾ. ഒമ്പതിൽ പെരുക്കി മുപ്പതിൽ ഹരിച്ചശേഷം പക്കം. എട്ടിൽ പെരുക്കി ഇരുപത്തേഴിൽ ഹരിച്ചശേഷം നാള്. പന്ത്രണ്ടിൽ പെരുക്കി നൂറിൽ ഹരിച്ചശേഷം വയസ്സ്. നാലിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ചശേഷം രാശി. നാലിൽ പെരുക്കി ഒമ്പതിൽ ഹരിച്ചശേഷം നവാംശകം. ഒമ്പതിൽ പെരുക്കി ഏഴിൽ ഹരിച്ചശേഷം ആഴ്ച്ച. ഇങ്ങനെയും ഗുണദോഷങ്ങൾ അറിയാം.

ധ്വജധൂമസിംഹകുക്കുര-
വൃഷഖരഗജവായസാഃ ക്രമേണ സ്യുഃ

പ്രാഗാദ്യായോനയോഷ്ടൌ
തേഷ്വായുജഃ സമ്പദേ യുജോ വിപദേ. ൭

ധ്വജധൂമസിംഹകുക്കുരവൃഷഖരഗജവായസാഃ–ധ്വജം ധൂമം സിംഹം കുക്കുരം(ശ്വാവ്) വൃഷം(കാള) ഖരം(കഴുത) ഗജം (ആന) വായസം (കാക്ക); ക്രമേണ പ്രാഗാദ്യഷ്ടൌ യോനയഃ സ്യുഃ–ഇവ കിഴക്കു തുടങ്ങി എട്ടു ദിക്കുകളിലേയും യോനികളായി ഭവിക്കും. തേഷു ആയുജഃ സമ്പദേ യുജഃ (വിപദേ)–ഈ യോനികൾ ദിക്കുകളിലേതുനാലും സമ്പത്തിന്നായിക്കൊണ്ടും, കോണുകളിലേതു നാലും ആപത്തിനായിക്കൊണ്ടും–എന്നു പറകകൊണ്ടു്, ദിഗ്യോനി കൊള്ളാമെന്നും വിദിഗ്യോനികൾ കൊള്ളരുതെന്നും താൽപര്യം.

ഇനി ഒരു ശ്ലോകംകൊണ്ടു് യോനികളെ ചൊല്ലുന്നു.

ആയാധിക്യം വ്യയതഃ
സമ്പാദ്യം സർവ്വഥാന്യഥാപത്തിഃ
നക്ഷത്രാദിശുഭത്വം
ജ്യോതിശ്ശാസ്ത്രാദിഭിഃ സുവിജ്ഞേയം. ൮

സർവ്വതഃ വ്യയതഃ ആയാധിക്യം സമ്പാദ്യം–രണ്ടുപക്ഷം നോക്കീട്ടു താൻ വ്യയം കുറഞ്ഞും ആയം ഏറീട്ടും വരണം. അന്യഥാ ആപത്തിഃ–അങ്ങനെ വരാതെ വ്യയം ഏറിവന്നാൽ ആപത്തുകളെ ഉണ്ടാക്കും. നക്ഷത്രാദിശുഭത്വം ജ്യോതിശ്ശാസ്ത്രാദിഭിഃ സുവിജ്ഞേയം–നാളു് പക്കം ആഴ്ച രാശി ഇവററിന്റെ ഗുണദോഷങ്ങൾ ജ്യോതിശ്ശാസ്ത്രങ്ങളെക്കൊണ്ടു് അറിഞ്ഞുകൊള്ളണം.

(വ്യാ—വ.) ഇനി ആയാദിഗുണദോഷങ്ങളെ ചൊല്ലുന്നു.

വ്യയത്താൽ ആയമേറുന്നതു നന്നു്. ആയത്താൽ വ്യയമേറുന്നതു് ആകാ. ആയം പന്ത്രണ്ടു്, പന്ത്രണ്ടു വരികയും മദ്ധ്യമം അടുക്കളെ ക്ഷേത്രാദികൾക്കു വ്യയമേറണമെന്നൊരു പക്ഷമുണ്ടു്. നാളു് പക്കം ആഴ്ച എന്നിവററിന്റെ ഗുണദോഷങ്ങളെ ജ്യോതിശ്ശാസ്ത്രാദികളെക്കൊണ്ടു സൂക്ഷിച്ചു് അറിയണം എന്നു താൽപര്യം. വിഷ്ടി, ഗണ്ഡാന്തം, രിക്ത,പാപവാരങ്ങൾ ഇവയെല്ലാം വർജ്ജിക്കണം.

ബാല്യം കൌമാരം
യൌവനമഥ വാർദ്ധകം ച നിധനം ച
പഞ്ച വയാംസ്യേഷ്വന്ത്യം
നേഷ്ടം ശിഷ്ടാനി വാസ്തുനീഷ്ടാനി. ൧

ബാല്യം കൌമാരം യൌവനം വാർദ്ധകം നിധനം ഇതി പഞ്ച വയാംസി—ഇങ്ങനെ ബാല്യാദിനിധനാന്തം അഞ്ചുവയസ്സുകൾ, ഏഷു അന്ത്യം ഇഷ്ടം ന—ഈ വയസ്സുകളിൽ ഒടുക്കത്തേ മരണമാകുന്ന വയസ്സ കൊള്ളരുതു്, ശിഷ്ടാനി വാസ്തുനി ഇഷ്ടാനി—ശിഷ്ടങ്ങളായ വയസ്സുകൾ കൊള്ളാം.

(വ്യാ—വ) ഇനി വയസ്സിനേ ചൊല്ലുന്നു.

ചുററിനെ എട്ടിൽ പെരുക്കി ഇരുപത്തേഴിൽ ഒന്നു ഹരിച്ചാൽ അതു ബാല്യം, രണ്ടുകൂട്ടം ഹരിച്ചാൽ കൌമാരം, മൂന്നുകൂട്ടം ഹരിച്ചാൽ യൌവനം, നാലു ഹരിച്ചാൽ വാർദ്ധകം, അഞ്ചു് ആകിൽ മരണം, ആറാകിൽ പിന്നെയും ബാല്യം എന്നിങ്ങനെ അറിഞ്ഞുകൊള്ളുക. ഇതിൽ കൌമാരം യൌവനം, ഉത്തമം; ബാല്യവാർദ്ധക്യം, മദ്ധ്യമം; മരണം അധമം. മനുഷ്യാലയങ്ങൾക്ക് മരണമൊരേടത്തുമാകാ. ദേവാലയങ്ങൾക്ക മദ്ധ്യമമായിട്ടുകൊള്ളുന്നു.

ധാമ്നോ വ്യാസേ ശകപരിഭാഗഭക്തേ
മിത്രേന്ദ്രേശ്ലാംശൈസ്സമസ്താംശശ്ച
വിസ്തൃത്യാ സംയുക്തയാ പാദുകാദി-
സ്തൂപ്യഗ്രാന്തോച്ഛ്രയഃ സ്യാച്ചതുർദ്ധാ. ൨

ധാമ്നഃ വ്യാസേ—ഗൃഹത്തിന്റെ വിസ്താരത്തെ, ശകപരിഭാഗഭക്തേ—ഇരുപത്തിയെട്ടു് അംശമാക്കിയാൽ, അതിൽ, മിത്രേന്ദ്രേശ്ലാംശൈഃ സമസ്താംശതഃ ച സംയുക്തയാ വിസ്തൃത്യാ—പന്ത്രണ്ടു് അംശം കൂട്ടീട്ടും, പതിനാറു് അംശം കൂട്ടീട്ടും, ഇരുപത്തിയൊന്നു് അംശം കൂട്ടീട്ടും, ഇരുപത്തെട്ടു് അംശം കൂട്ടീട്ടുമിരിക്കുന്ന ഗൃഹവിസ്താരം കൊണ്ടു്, പാദുകാദിസ്തൂപ്യഗ്രാന്തഃ ഉച്ഛ്രയഃ ചതുർദ്ധാ സ്യാത്—പാദുകത്തുടങ്ങി താഴികക്കുടത്തിന്റെ മുകളിലോളം പൊക്കം നാലുപ്രകാരവും കൊള്ളാം. ഇതു കൂടാതെ യോനിപ്പെട്ടും പൊക്കം കല്പിച്ചു കാണുന്നു.

(വ്യാ—വ) ഇനി ഒരു ശ്ലോകംകൊണ്ടു പ്രാസാദങ്ങളുടെ ഉയരത്തെ ചൊല്ലുന്നു.

പ്രാസാദത്തിന്റെ വിസ്താരത്തെ ഇരുപത്തെട്ടു കൂറിട്ടാൽ, പന്ത്രണ്ടംശംതാൻ പതിന്നാലംശംതാൻ ഇരുപത്തെട്ടൊന്നംശം താൻ എടുത്തു ഗൃഹവിസ്താരത്തോടുകൂടിയത് പാദുകാദി സ്തൂപ്യന്തം ഇവരമെന്ന പറഞ്ഞതു്. ഇങ്ങനെ നാലുപ്രകാരം ഇവരമെന്ന താത്പര്യം. വിസ്താരത്തെക്കൊണ്ടു് ഇരുപത്തെട്ടംശി ച്ചാൽ, നാല്പതംശംതാൻ നാല്പത്തിരണ്ടംശംതാൻ നാല്പത്തൊമ്പ തംശം താൻ അമ്പത്താറംശംതാൻ എന്ന താത്പര്യം.

ഗേഹേ ത്രിഃദോവ്ഗ്ഗഭവേ ദ്വിദോമ്മിതാം
സ്തംഭാംസ്തതോഽബ്ധ്യംഗുലവർദ്ധിതാൻ ക്രമാത്
ചതുഷ്കരാദ്യുത്തരവഗ്ഗജേഷു താൻ
കരോത്വധിഷ്ഠാനമതോഽർദ്ധസമ്മിതം. ൻ

ത്രിദോവ്ഗ്ഗഭവേ ഗേഹേ ദ്വിദോമ്മിതാൻ സ്തംഭാൻ—രണ്ടേ മുക്കാലും മുക്കോലേ രണ്ടുവിരലും മു(േ)ക്കാലും പത്തു വിരലും ഉത്തര നീളമായി മുക്കോ(ൽ)പരിഷയായ പ്രാസാദങ്ങൾക്ക രണ്ടുകോലു കാലുനീളം കല്പിക്കണം. ചതുഷ്കരാദ്യുത്തരവഗ്ഗജേഷു അതഃ അബ്ധ്യംഗുലവർദ്ധിതാൻ ക്രമാത—മൂന്നേമുക്കാൽ കോലു തുടങ്ങി നാലുകോലേ പത്തു വിരലോളമുള്ള നാല്ക്കോൽപരിഷകൾക്ക രണ്ടുകോലേ നാലുവിരൽ കാലു നീളം കല്പിപ്പൂ. മേല്പോട്ടു ഒരു ക്കോൽ ഉത്തരനീളം ഏറുമ്പോൾ നാലു വിരൽ കാലുനീളം ഏറി വരുമാറു കണ്ടുകൊള്ളു. അതഃ അർദ്ധസമ്മിതം അധിഷ്ഠാനം കരോതു ഇക്കാലു നീളത്തിൽ പാതി തറയുടെ പൊക്കവും കല്പിപ്പൂ.

(വ്യാ—വ) ഇനി ഒരു ശ്ലോകംകൊണ്ടു് അധിഷ്ഠാനത്തിന്റെ നീളങ്ങളെ ചൊല്ലുന്നു.

മുക്കോൽ പരിഷയായിരിക്കുന്നതു് — കാൽ കറയെ മുക്കോൽ, ഇരുവിരൽ കറയെ മുക്കോൽ, മുക്കോലേ ഇരുവിരൽ, മുക്കോലേ ആറുവിരൽ, മുക്കോലേ പത്തുവിരൽ, മുക്കോലേ പതി ന്നാലുവിരൽ, മുക്കോലേ പതിനെട്ടുവിരൽ, ഇവ മുക്കോൽപരിഷ, ഏഴു പ്രാസാദം ഇവററിന്നു കാൽനീളം ഇരുക്കോൽ. കാൽകറയെ നാൽക്കോൽ തുടങ്ങി നാൽക്കോൽപരിഷ ഏഴിന്നും ഇരുക്കോലേ നാലുവിരൽ കാൽനീളം. ഇങ്ങനെ നാലുവിരൽ ഏറി ഏറി നാ ല്ക്കോൽപരിഷതുടങ്ങി പതിനയ്ക്കോൽ പരിഷയോളം കാൽനീള ങ്ങളെ നാൽക്കോലന്തമായി കല്പിച്ചുകൊള്ളുക. കാൽനീള ത്തിൽ പാതി അധിഷ്ഠാനം ഇവരം.

അംഗാദ്യൈരുദയോത്തരാന്തരഗതോ-
ന്മാനം വിഭജ്യ ക്രമാൽ
സംഖ്യാനൈഃ ശിവപങ്ക്തിമൈർനിഗദിതേ
സ്തംഭോച്ഛ്രയേ സ്വേച്ഛയാ
അംശം യോജയതു കചിത്ത്യജതു വാ
മാസൂരകേ സ്വോച്ഛ്രയം
ഭക്തപാംഗാദിനവാന്തിമൈർവിരഹയേ-
ദ്വാംശം യഥോക്തോച്ഛ്രയാത്. ൧൦

അംഗാദ്യൈഃ ശിവപങ്ക്തിമൈഃ സംഖ്യാനൈഃ ക്രമാത് ഉദയോത്തരാന്തരഗതോന്മാനംവിഭജ്യ-ആറുതുടങ്ങി പതിനൊന്നു വരെയുള്ള സംഖ്യകളെക്കൊണ്ട് ക്രമേണ ഉത്തരത്തിനു താഴെ കല്പിച്ച കാലുനീളത്തേത്താൻ, പാദുകാദ്യുത്തരാന്തരാളത്തേത്താൻ അംശിച്ചാൽ, നിഗദിതേ സ്തംഭോച്ഛ്രയേ സ്വേച്ഛയാ അംശം യോജയതു വാ കചിത് ത്യജതു വാ-മുമ്പിൽ കല്പിച്ച കാലുനീളത്തിൽ അംശത്തെ ഒന്നിനെ കൂട്ടുകയും, കളയേണ്ടുകിൽ കുറയ്ക്കുകയും ആം. മാസൂരകേ സ്വോച്ഛ്രയം അംഗാദിനവാന്തിമൈഃ ഭക്തപാ-പിന്നെ തറയുടെ പൊക്കത്തേയും ആറു തുടങ്ങി ഒമ്പതോളമുള്ള സംഖ്യകളെക്കൊണ്ടുപകുത്ത്; യഥോക്തോച്ഛ്രയാൽ അംശം വിരഹയേദ് വാ-മുമ്പിൽ കല്പിച്ച തറയുടെ പൊക്കത്തിൽനിന്ന് ഈ ഒരംശം കുറച്ചിട്ടും തറയുടെ പൊക്കം കല്പിക്കാം. ഇങ്ങനെ ഒരുക്കേൽപംക്തിയിൽ പതിമൂന്നു പ്രകാരം കാലുനീളവും അഞ്ചുപ്രകാരം തറയുടെ പൊക്കവും പറഞ്ഞിരിക്കുന്നു. ഈ പൊക്കം യോനിപ്പെട്ടും കല്പിക്കാം.

(വ്യാ — വ )ഇനി ഒരു ശ്ലോകംകൊണ്ടു അധിഷ്ഠാനക്കാൽനാളങ്ങൾക്ക് ഇപ്പോൾ പറഞ്ഞതിൽ വിശേഷം വരുത്തുംപ്രകാരം ചൊല്ലുന്നു.

പടിയോട്ടുത്തരത്തോടിടതാൻ ചെരിപ്പോട്ടുത്തരത്തോടിടകൊണ്ടുതാൻ, ആറു തുടങ്ങി പതിനൊന്നോളമുള്ള സംഖ്യകളേക്കൊണ്ട് പകുത്താൽ, നടേ കല്പിച്ച കാലിവരത്തിൽ ഈ അംശത്തിൽ ഒന്നു കൂട്ടുകിലുമാം കളകിലുമാം. അധിഷ്ഠാനത്തിന്റെ ഇവരത്തെ ആറുതുടങ്ങി ഒമ്പതോളമുള്ള സംഖ്യകളേക്കൊണ്ടു പകുത്താൽ ഒരംശം കുറച്ചുകൊള്ളൂ ആം. ഏററിക്കൊള്ളു

രുളു താനം; എന്നിയേ വാനാദി അടക്കം കാൽനീളം അധിഷ്ഠാനം ഇവ യോനിപ്പെട്ടുള്ളു കല്പിക്കിലുമാം.

ഭക്തേ പ്രത്യുത്തരാന്തർഗതചരണസമു-
ന്മാനകേഷ്ടാങ്കദിഗ്ഭി-
സ്സുക്ഷേപകാംശാത്തമൂലപ്രതതിതദുരഗാം-
ശാദിഹീനാഗ്രതാനാത്
ദാരുസ്തംഭാംസ്തദർദ്ധേ വിഹിതതതിദലാ-
ഗ്ര്യബ്ധിഭാഗോനതാനാത്
കുഡ്യസ്തംഭാംശ്ച കുഡ്യേ രചയതു ചരണാ-
ഗ്രപ്രതാനോത്ര ദണ്ഡഃ. ൧൧

പ്രത്യുത്തരാന്തർഗതചരണസമുന്മാനകേ അഷ്ടാങ്കദിഗ്ഭിഃ ഭക്തേ-പടിയുടേയും ഉത്തരത്തിന്റേയും ഇടയിലുള്ള കാലുനീളത്തെ എട്ട് ഒമ്പതു് പത്തു് ഈ മൂന്നാലൊരു സംഖ്യകൊണ്ടു പകുത്തു്, തേഷു ഏകാംശാത്തമൂലപ്രതതിതദുരഗാംശാദിഹീനാഗ്രതാനാത്-അവററിൽ ഒരംശംകൊണ്ടു തൂണുകൾക്കു ചുവട്ടിൽ വിസ്താരവും, ചുവട്ടിലേ വിസ്താരത്തിലെട്ടാലൊരംശം കുറഞ്ഞു തലയ്ക്കൽ വിസ്താരവുമായി, തദർദ്ധേ ദാരുസ്തംഭാൻ-മരംകൊണ്ടു തൂണ വേണ്ടേടത്തു തൂണിനെ ഈ വണ്ണം ഉണ്ടാക്കൂ. വിഹിതതതിദലാഗ്ര്യബ്ധിഭാഗോനതാനാത് കുഡ്യസ്തംഭാൻ ച കുഡ്യേ രചയതു ഭിത്തി കെട്ടുന്നേടത്തു് ഈ പറഞ്ഞതൂണുകളുടെ വിസ്താരത്തിൽ പാതിയായിട്ടും മൂന്നൊന്നു കുറഞ്ഞിട്ടും മുക്കോലായിട്ടും ചുവരിന്മേൽ തൂണുകളെ ഉണ്ടാക്കൂ. അത്ര ചരണാഗ്രപ്രതാനഃ ദണ്ഡഃ- ഇവിടെ തൂണിന്റെ തലയ്ക്കലേ വീതിക്കു ദണ്ഡമെന്നു പേരു ചൊല്ലുന്നു. ഇതു് അളവിനു് ഒരു സാധനമായിട്ടു പറഞ്ഞതു്.

(വ്യാ—വ) ഇനി ഒരു ശ്ലോകംകൊണ്ടു് സ്തംഭവിസ്താരത്തെ ചൊല്ലുന്നു.

അധിഷ്ഠാനപ്പടിമേൽവായീന്നു് ഉത്തരകീഴ്‌വായോളമുള്ള കാൽനീളത്തെ കാൽനീളമെന്നു ചൊല്ലുന്നു. ആ കാൽ നീളത്തെ എട്ടുതാൻ ഒമ്പതുതാൻ പത്തുതാനംശിച്ചാൽ അവററാലൊരംശത്തോളം ഉത്തരത്തൂണിന്റെ ചുവട്ടുവണ്ണം; ഉത്തരവിസ്താരവും അതുതന്നെ കല്പിക്ക. പിന്നെ തൂണിന്റെ ചുവട്ടുവണ്ണംകൊണ്ടു് എട്ടൊമ്പതു പത്തു പകുത്താൽ അതിൽ ഒരംശം കുറച്ചു തൂണിന്റെ അഗ്രവിസ്താരവും കല്പിക്ക. ഈവണ്ണം ദാരു

സ്തംഭാദികളെ വേണ്ടുന്നേടത്ത്. (ഏറിയേ? എന്നിയേ) ഭിത്തി സ്തംഭം ഭിത്തിയുള്ളേടത്ത്. അത് ദാരുസ്തംഭം ചൊല്ലിയതിൽ പാതിതാൻ, മുക്കാൽതാൻ, മൂന്നൊന്നു കുറഞ്ഞുതാൻ വീതിയായി ഇരിക്കുന്ന ഭിത്തിപാദത്തെ ഭിത്തിമേൽ പണിചെയ്ക. ഇക്കാലുകളുടെ അഗ്രവിസ്താരം പാദാലംകാരമാകുന്നതു്; ഭിത്ത്യലംകാരങ്ങൾക്ക ദണ്ഡാകുന്നതും അതുതന്നെ.

മാസൂരോച്ചേ വിഭക്തേ ശിഖിവിശിഖകരൈഃ
ക്ഷ്മക്ഷണേന്ദ്വംശതോർദ്ധാം-
ശോദ്ധ്യം പാദാംശവൃദ്ധ്യാ ദ്വിഗുണിതചരമം
യോജയേദ്വോപപീഠം
ദിഗ്ഭക്തേംശൈഃ ശശാങ്കാദിഭിരിഷുചരമൈ-
രേകസാർദ്ധദ്വിലോകൈർ-
ദണ്ഡൈർവാ നിർഗതം ചാരചയതു വിലസത്-
സ്വാംഗഭംഗ്യാഭിരാമം. ൮൨

മാസൂരോച്ചേ ശിഖിവിശിഖകരൈഃ വിഭക്തേ ക്ഷ്മക്ഷണേന്ദ്വംശതഃ-തറയുടെ പൊക്കത്തെ മൂന്നു പകുത്താൽ ഒരംശംകൊണ്ടും, അഞ്ചുപകുത്താൽ രണ്ടംശംകൊണ്ടും, തറയുടെപാതികൊണ്ടും; അർദ്ധാംശോർദ്ധ്വം പാദാംശവൃദ്ധ്യാ ദ്വിഗുണിതചരമം-പാതിക്കമേൽ തറയുടെ മുക്കാലും തറയോളവും തറയുടെ ഇരട്ടിയോളവും കാൽ കാൽകൂട്ടീട്ടും; ഉപപീഠം യോജയേദ്വാ-ഈവണ്ണം പൊക്കമായിട്ടു തറയുടെ ചുവട്ടിൽ ഉപപീഠം ഉണ്ടാക്കിലുമാം കൂടാതെയുമാം. ദിഗ്ഭക്തേ ശശാങ്കാദിഭിഃ ഇഷുചരമൈഃ- തറയുടെ പൊക്കത്തെ പത്തായി പകുത്താൽ അതിലൊന്നുതാൻ രണ്ടുതാൻ മൂന്നുതാൻ നാലുതാൻ അഞ്ചുതാൻ അംശങ്ങളേക്കൊണ്ടും, ഏകസാർദ്ധദ്വിലോകൈഃ ദണ്ഡൈഃ വാ- ഒന്നുതാൻ ഒന്നരതാൻ രണ്ടുതാൻ മൂന്നുതാൻ പാദാഗ്രവിസ്താരമായ ദണ്ഡുകൊണ്ടും, വിലസത് സ്വാംഗഭംഗ്യാ അഭിരാമം നിർഗതം ച ആരചയതു- പാദുകജഗതികുമുദാദികളേക്കൊണ്ടു് മനോഹരമായിരിക്കുന്ന പുറത്തോട്ടു ഗമനവുമുണ്ടായിരിക്കും.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു് ഉപപീഠത്തെ ചൊല്ലുന്നു.

അധിഷ്ഠാനത്തിന്റെ ഉയരത്തെക്കൊണ്ടു് മൂന്നു താൻ അഞ്ചുതാൻ രണ്ടുതാൻ പകുത്താൽ, ക്രമത്താലേ ഒന്നും

രണ്ടും ഒന്നും അംശം എടുത്തു താൻ, പിന്നെ അധിഷ്ഠാനത്തിന്റെ ഇവരത്തിൽ പാതിയെങ്കിൽ അധിഷ്ഠാനമിവരത്തിൽ പാതിയങ്കൽ നിന്ന് അധിഷ്ഠാന ഇവരത്തിൽ നാലൊന്ന് ഏറിയേറി അധിഷ്ഠാനത്തിലിരട്ടിയോളം താൻ, ഇങ്ങനെ ഒമ്പതുപ്രകാരം ഉപപീഠത്തിന് ഇവരം കല്പിക്കാം. പിന്നെ അധിഷ്ഠാനത്തിന്റെ ഇവരത്തെ പത്തംശിച്ചാൽ അതിലൊന്നുതുടങ്ങി അഞ്ചോളമുള്ള അംശങ്ങളെക്കൊണ്ട് ഉപപീഠത്തിന്റെ പുറപ്പാട് കല്പിക്ക. വാ-ശബ്ദംകൊണ്ട് (ഒന്ന് ഒന്നര) ഒന്ന് രണ്ട് മൂന്ന് എന്നിങ്ങനെ പാദാഗ്രവിസ്താരമാകുന്ന ദണ്ഡുകൊണ്ട് പുറപ്പാട് കല്പിക്കിലുമാം; എന്നിയേ, ശുഭയോനിയായ കണക്ക കല്പിക്കിലുമാം; ഭംഗിക്കുതക്ക വണ്ണം കണ്ടാൽ മനോഹരമായ ലക്ഷണത്തോട് ചേർന്നിരിക്കണം എന്നേ ഉള്ളൂ.

ഇഷ്ടാധിഷ്ഠാനോച്ഛ്രയം സംവിഭജ്യ
സംഖ്യാഭിഃ ശ്രുത്യാദിനന്ദാന്തിമാഭിഃ
കുര്യാദേകാംശേന തൂപാനധന്തേ
പദ്മം ധാമോത്സേധതോഽധികം സ്യാത്.
[ഫന

ഇഷ്ടാധിഷ്ഠാനോച്ഛ്രയം ശ്രുത്യാദിനന്ദാന്തിമാഭിഃ സംഖ്യാഭിഃ സംവിഭജ്യ - ഇഷ്ടമായിരിക്കുന്ന തറയുടെ പൊക്കത്തെ നാലുതുടങ്ങി ഒമ്പതോളമുള്ള സംഖ്യകളെക്കൊണ്ടുപകുത്ത്, ഉപാനധന്തേ ഏകാംശേന പദ്മം കുര്യാത് — പാദുകത്തിന്റെ ചുവട്ടിൽ ഒരു അംശം പൊക്കംകൊണ്ട് പത്മത്തെ ഉണ്ടാക്കുകിലുമാം. ഈ പത്മത്തിനു തന്റെ പൊക്കത്തിന്റെ അംശംകൊണ്ട് ഗമനവും വേണം. അദഃ ധാമോത്സേധതഃ അധികം സ്യാത് - ഈ പത്മത്തിന്റെ ഉപപീഠത്തിന്റെ പൊക്കം പ്രാസാദത്തിന്റെ പാദുകാദി സ്തൂപ്യഗ്രാന്തം വിധിച്ചിരിക്കുന്നതിൽ കൂട്ടുകയുമില്ല.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ട് പത്മത്തെ ചൊല്ലുന്നു.

അവിടെ കല്പിച്ച അധിഷ്ഠാനത്തിന്റെ ഇവരംകൊണ്ട് നാലുതുടങ്ങി ഒമ്പതോളമുള്ള സംഖ്യകളെക്കൊണ്ട് പകുത്താൽ അതിലൊരംശം ഇവരമായി പത്മതുംഗത്തെ പണിചെയ്യുകൊൾക. ഉപപീഠവും പത്മവും അധിഷ്ഠാനപാദുകത്തിനു താഴെയാകുന്നു. നടേ പ്രാസാദ ഇവരം ചൊല്ലിയതുകൂടാതെ ഏറെയുള്ള ഇവരം എന്നു താൽപര്യം ഇവ രണ്ടിന്നും.

അനന്തരം തറയുടെ അവയവങ്ങളെ ഉണ്ടാക്കുവാൻ പറയുന്നു:—

മാസൂരേ മിഹിരദ്വയാംശിനി തതോഽംശൈഃ
പാദുകം പാവകൈ-
രഷ്ടാഭിർജഗതീം സ്വരൈഃ കുമുദകം ശേഷേ
ദശാംശേഽംശകൈഃ
ത്രിദ്വ്യഗ്ന്യശ്വിമിതൈർഗളം വിരചയേത്
കമ്പാം ഗളം പട്ടികാം
പ്രത്യുദ്യന്മകരാസ്യകാദിരുചിരാം
സിംഹാദിഭിശ്ചോജ്ജ്വലാം. ൭൪

തതഃ മാസൂരേ മിഹിരദ്വയാംശിനി— പിന്നെ തറയുടെപൊക്കത്തെ ഇരുപത്തിനാലംശമാക്കിയാൽ, പാവകൈഃ അംശൈഃ പാദുകം—മൂന്ന അംശങ്ങളേക്കൊണ്ട പാദുകപ്പൊക്കവും, അഷ്ടാഭിഃ ജഗതീം—എട്ടംശംകൊണ്ട ജഗതിപ്പൊക്കവും, സ്വരൈഃ കുമുദകം —ഏഴുകൊണ്ട കുമുദപ്പൊക്കവും, വരുത്തു. ശേഷേ ദശാംശേ-പിന്നെ ശേഷമുള്ള അംശം ആറും കൂട്ടി പത്തായി അംശിച്ചാൽ-ത്രിദ്വ്യഗ്ന്യശ്വിമിതൈഃ അംശൈഃ ഗളം കമ്പാം ഗളം പട്ടികാം വിരചയേത്-മൂന്നംശംകൊണ്ട ഗളത്തേയും, അതിന്റെ മുകളിൽ രണ്ടംശം കൊണ്ട കമ്പിനേയും, അതിന്റെമുകളിൽ മൂന്നുകൊണ്ട ഗളത്തേയും, അതിന്റെ മുകളിൽ രണ്ടുകൊണ്ട പടിയേയും ഉണ്ടാക്കൂ. പ്രത്യുദ്യന്മകരാസ്യകാദിരുചിരാം സിംഹാദിഭിഃ ഉജ്ജ്വലാം പ-പടികൾ രണ്ടിന്റേയും സ്ഥാനത്തു മകരമത്സ്യം സിംഹം ആന ഇത്യാദികളുടെ തലകളേക്കൊണ്ട് ശോഭിച്ചിരിക്കുമാറ് ഉണ്ടാക്കിലുമാം.

(വ്യാ-വ) ഇനി ഒരു ശ്ലോകം കൊണ്ട പ്രതിക്രമമാകുന്ന അധിഷ്ഠാനത്തിന്റെ അലങ്കാരത്തെ ചൊല്ലുന്നു.

അധിഷ്ഠാനത്തിന്റെ ഉയരത്തേക്കൊണ്ട് ഇരുപത്തിനാലുകൂറിട്ടാൽ മൂന്നുകൊണ്ട് പാദുകം, എട്ടുകൊണ്ട് ജഗതി, ഏഴുകൊണ്ട് കുമുദകം, പിന്നത്തെ ആറംശംകൊണ്ട് പത്തംശിച്ചാൽ മൂന്നുകൊണ്ട് ഗളം, രണ്ടുകൊണ്ട് കമ്പം, മൂന്നു കൊണ്ട് ഗളം, രണ്ടുകൊണ്ട് പടി; ഇപ്പടി തലക്കൽ മകരത്തല തുടങ്ങിയുള്ള അവറ്റേക്കൊണ്ട് ശോഭിച്ചിരിക്കുകയും വേണം. ഇടയിൽ നില്ലെ

സിംഹം തുടങ്ങിയുള്ള മൃഗങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കയും വേണം. മൃഗങ്ങൾ ഗളത്തിൽ പുറപ്പെട്ടകിലുമാം, കപോതത്തിന്മേൽ നടക്കിലുമാം. ഇപ്പറഞ്ഞതു കപോതസംബന്ധത്തിലേ മൃഗങ്ങൾ.

വാസ്ത്വാധാരസമുച്ഛ്രയേ പ്രകൃതിഭക്തേ
വാ ത്രിഭിഃ പാദുകം
ഛന്ദോഭിർജ്ജഗതീം രസൈഃ കുമുദകം
ചൈകേന തത് പട്ടികാം
ഭാഗാഭ്യാം ഗളപാദുകാൻ വിരചയേ-
ദർദ്ധാംശതഃ പട്ടികാം
ക്ഷുദ്രാം സാർദ്ധധരാംശകേന മഹതീം
സ്വാംശോല്പസദ്വാജനാം. ൧൭

വാസ്ത്വാധാരസമുച്ഛ്രയേ പ്രകൃതിഭക്തേ വാ—പിന്നെ തറയുടെ പൊക്കത്തെ ഇരുപത്തിയൊന്നിൽ പകുത്തിട്ടുമാം; ആ അംശങ്ങളിൽ, ത്രിഭിഃ പാദുകം—മൂന്നുകൊണ്ടു പാദുകത്തേയും, ഛന്ദോഭിഃ ജഗതീം—ഏഴുകൊണ്ടു ജഗതിയേയും, രസൈഃ കുമുദകം—ആറുകൊണ്ടു കുമുദകത്തേയും, ഏകേന തത് പട്ടികാം_ഒരംശം കൊണ്ടു് കുമുദപട്ടികയേയും, ഭാഗാഭ്യാം ഗളപാദുകാൻ-രണ്ടംശം കൊണ്ടു കാലോടുകൂടിയ ഗളത്തേയും, അർദ്ധാംശതഃ ക്ഷുദ്രാം പട്ടികാം—അര അംശംകൊണ്ടു ഗളത്തിന്റെ മുകളിൽ പട്ടികയേയും സാർദ്ധധരാംശകേന മഹതീം പട്ടികാം- ഒന്നര അംശം കൊണ്ടു വലുതായ പട്ടികയേ, സ്വാംശോല്പസദ്വാജനാം-തന്റെ അംശംകൊണ്ടു് വാജനത്തോടുകൂടിയും ഉണ്ടാക്കണം. ഇങ്ങനെ ശ്രുതിക്രമവും പാദബന്ധക്രമവും രണ്ടു് അധിഷ്ഠാനങ്ങൾ.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു് ഒരു പാദബന്ധത്തെ ചൊല്ലുന്നു.

അധിഷ്ഠാനത്തിന്റെ ഉയരത്തെ ഇരുപത്തൊന്നു കൂറിട്ടാൽ മൂന്നുകൊണ്ടു് പാദുകത്തേയും ഏഴുകൊണ്ടു് ജഗതിയേയും ആറുകൊണ്ടു കുമുദത്തേയും ഒന്നുകൊണ്ടു കുമുദപട്ടികയേയും രണ്ടുകൊണ്ടു ഗളത്തേയും അരകൊണ്ടു പട്ടികയുടെ ക്ഷുദ്രവാജനത്തേയും, ഒന്നര അംശംകൊണ്ടു മഹാപട്ടികയെന്ന പടി അതി

നേയും ചമപ്പൂ; സ്വാംശോല്ലസദ്വാജനാമെന്നതുകൊണ്ടു്, ഗളം ക്ഷുദ്രവാജനം ഇവയെല്ലാം പടിയിൽതന്നെ കൂട്ടു എന്നു താൽപര്യം. പ്രതിബന്ധത്തിന്നു കുമുദം ഉരുണ്ടാകുന്നു. പാദബന്ധത്തിന്നു കുമുദം അഷ്ടാശ്രമാകുന്നതു വിശേഷം. മഞ്ചകത്തിന്നു കുമുദമില്ലെന്നു താൽപര്യം.

മാനസൂരോക്തേ ദിനേശാംശിനി സതി ജഗതീ-
കൈരവേ ശ്രുത്യപായൈ-
സ്തച്ഛിഷ്ടൈഃ പട്ടികാമന്തരിമപി രചയേ-
ദ്വാജനം ച പ്രതിം ച
പ്രത്യുൽപന്നക്രമാഖ്യേ ക്രമ ഇഹ കഥിതഃ
പട്ടികാന്തം തഥാതഃ
ഖണ്ഡാൻ സാർദ്ധൈകതോ വാജനമപി സദലൈ-
കാംശതഃ പാദബന്ധേ. എന്നു

മാനസൂരോക്തേ ദിനേശാംശിനി—പിന്നെ തറയുടെ പൊക്കത്തെ പന്ത്രണ്ടായിട്ടു് അംശിച്ചാൽ, ശ്രുത്യപായൈഃ ജഗതീകൈരവേ-നാലംശംകൊണ്ടു് ജഗതിയും നാലംശംകൊണ്ടു് കുമുദകവും-തച്ഛിഷ്ടൈഃ-ശേഷമുള്ള അംശങ്ങൾ നാലിൽ ഓരോന്നുകൊണ്ടു്, പട്ടികാം അന്തരിം വാജനം പ്രതിം ച രചയേത്—കുമുദപട്ടികയേയും ഗളത്തേയും ഗളപട്ടികയേയും പട്ടികയേയും ഉണ്ടാക്കൂ. ഇഹ കഥിതഃ പ്രത്യുൽപന്നക്രമാഖ്യേ ക്രമഃ—ഇവിടെ പറയപ്പെട്ട ക്രമം പ്രതിക്രമത്തുങ്കലത്രെ ആകുന്നു. പാദബന്ധേ തഥാ പട്ടികാന്തം. പാദബന്ധത്തുങ്കലും പട്ടിക കഴിവോളം അപ്രകാരം തന്നെ ഉണ്ടാക്കിയാൽ, സാർദ്ധൈകതഃ ഖണ്ഡാൻ സദലൈകാംശതഃ വാജനം അപി-ഒന്നര അംശംകൊണ്ടു് ഗളഖണ്ഡങ്ങളേയും ഒന്നര അംശംകൊണ്ടു വാജനരൂപമായിരിക്കുന്ന പടിയേയും ഉണ്ടാക്കിപ്പൂ.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു് ഒരു പ്രതിക്രമത്തേയും ഒരു പാദബന്ധത്തേയും ചൊല്ലുന്നു.

അധിഷ്ഠാനത്തിൻെറ പൊക്കത്തെ പന്ത്രണ്ടു പകുത്താൽ നന്നാലംശങ്ങളെക്കൊണ്ടു് ജഗതികമുദകത്തെ പ്പണിചെയ്ക. പിന്നെ ശേഷിച്ച നാലംശത്തെക്കൊണ്ടു് കുമുദപട്ടികയുഗളത്തേയും വാജനത്തേയും,പട്ടികയേയും;പ്രതിക്രമമെങ്കിൽ അവയവക്രമമിങ്ങനെ ഓരോന്നു്; പാദബന്ധമാകിൽ കുമുദത്തോളമിങ്ങനെ

താനെ. അവിടെ നിന്ന് ഒന്നരകൊണ്ടു ഗളത്തേയും, ഒന്നരകൊണ്ടു പടിയേയുമുണ്ടാക്ക. പടിയ്ക്കു് അര അംശം വാജനമെന്നു താൽപര്യം. പടിക്കു കോണിൽ മകരത്തലയും ഇടയിൽ സിംഹമൃഗാദിക(ളുമ)ലംകാരം; പാദബന്ധമാകിൽ കോണിൽ മകരത്തലകളും ഗളത്തിൽ കാലും പൂവും അലങ്കാരം. പ്രതിബന്ധത്തിന്നു കുമുദമുരുണ്ടിട്ടു്. പടിക്കു് സിംഹമൃഗാദി അലങ്കാരം. പാദബന്ധത്തിന്നു കുമുദം പട്ടം; പടിക്കു ഗളത്തിൽ കാലും പൂവുമലങ്കാരം ഇതു ഭേദമാകുന്നതു്.

യാവത്സ്വായോച്ഛ്രമാനം ഗമയതു ജഗതീം
ബാഹ്യതോ മാനസൂത്രാത്
തത്തുല്യം കൈരവം ചോച്ഛ്രയസമചരണോ-
നാദ്ധ്പാദാംശകം ച
ശിഷ്ടം തത് പട്ടികാബ്ജാദികമപി ഗമയേ-
ന്മാനസൂത്രാത് സമന്താത്
തത്തത്സ്ഥൂലാഭാസരൂപം ഗമയതു ജഗതീ-
സൂത്രതഃ പാദുകം ച. ൧൦

മാനസൂത്രാത് സ്വായോച്ഛ്രമാനം യാവത് ബാഹ്യതഃ താവത് ജഗതീം ഗമയതു—ഉത്തരത്തിന്റെ തുക്കങ്കൽനിന്നു തന്റെ പൊക്കത്തോളമായിട്ടു താൻ, തന്റെ യോനിയായി ചുറവു വരുന്നേടത്തോളം താൻ, പുറത്തേയ്ക്കു ജഗതിയെ തുക്കുവരുമാറു ഗമിപ്പിക്കേണം. തത്തുല്യം കൈരവം ച—ജഗതിയുടെ മാനത്തോടു തുല്യമായിട്ടു കുമുദത്തേയും ഗമിപ്പിക്കേണം; എട്ടുവിരൽ ഗമിപ്പിച്ചാൽ യോനി ഒത്തുവരും. ശിഷ്ടം തത് പട്ടികാബ്ജാദികം അപി ഉച്ഛ്രയസമചരണോനാദ്ധ്പാദാംശകം ച മാനസൂത്രാത് സമന്താത് ഗമയേത്—കുമുദപട്ടികയും ചുവട്ടിലേ പത്മവും മുകളിലേ പടിയും വളര് കപോതം ഇത്യാദികളും, തന്റെ പൊക്കത്തോളമായിട്ടും തന്റെ മുക്കാലായിട്ടും പാതിയായിട്ടും തന്നിൽ കാലാംശമായിട്ടും ഉത്തരസൂത്രത്തുങ്കൽനിന്നു പുറത്തേയ്ക്കു ചുറവും ഗമിപ്പിക്കേണം. ഗളത്തിന്നുമാത്രം ഗമനമില്ല. ജഗതീസൂത്രതഃ തത്തത്സ്ഥൂലാഭാസരൂപം പാദുകം ച ഗമയതു—ജഗതിയുടെ തുക്കങ്കൽനിന്നു് അര മുക്കാൽ ഇത്യാദി ഭംഗിപോലെ പാദുകത്തേയും പുറത്തേയ്ക്കു ഗമിപ്പിപ്പൂ.

കേരള സാഹിത്യ അക്കാദമി

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ട് അധിഷ്ഠാനത്തിന്റെ പത്രമാനത്തിന പുറപ്പാട ചൊല്ലുന്നു.

മാനസൂത്രമെന്ന് അളവറുന്ന സൂത്രം. പ്രാസാദം സ്ഥൂലദേഹം, സ്ഥൂലദേഹത്തിന്റെ മുഖം ഉത്തരം. അളവറുന്ന സൂത്രം- അതു മൂന്നുപ്രകാരം, ഉത്തരപ്പുറവും അകവും മദ്ധ്യവും പ്രമാണസൂത്രം. അതു ദേശവശാലും ജാതിവശാലും ഭേദമുണ്ടാം. എന്നാൽ അതു ഉത്തരത്തിന്റെ പുറവ് എവിടെ കല്പിച്ചു എന്നാലവിടെനിന്നു യുക്തിക്കുതക്കവണ്ണം അധിഷ്ഠാനങ്ങളുടെ പത്രമാനങ്ങളെ കല്പിക്കണം എന്നു ചൊല്ലിയത്. പ്രമാണസൂത്രത്തുങ്കൽനിന്നു എണ്വിരൽ പതിനാറുവിരൽ പുറപ്പെടീയ്ക്കു യോനിപ്പെട്ട കണക്ക് ഉണ്ടാകും. എന്നിയേ, തന്റെ തന്റെ അംശങ്ങളേക്കൊണ്ടു പുറപ്പെടീക്കാം. ജഗതി ഇവരത്തോടു തുല്യമായി പുറപ്പെടീയ്ക്കു എന്നാകിലുമാം. ജഗതിയോടു സമമായിട്ടു കുമുദത്തേയും പണിചെയ്ക. മററു പടങ്ങളും അബ്ജം മഹാവാജനം ഇവ ഒക്കെയും തന്റെ തന്റെ ഇവരത്തോടു സമമായിട്ടും പാതിയും മുക്കാലും കാലും ഇവയെല്ലാററെക്കൊണ്ടും പുറപ്പെടീക്കാം. അംഗാംഗിക്കുതക്കവണ്ണം പണിചെയ്തുകൊള്ളണം. ഈവണ്ണംതന്നെ ജഗതിപ്പുറത്തുനിന്നു പാദുകത്തേയും പുറപ്പെടീക്ക. പാദുകത്തുങ്കൽനിന്നു ചെരിപ്പിനേയും പുറപ്പെടീക്ക.

ചിത്രപാത്ര്യധിഷ്ഠാനമിഹാനുരൂപം
സമം തലീകൃത്യ ശിലാപ്രതാനൈഃ
വിഭജ്യ ഗർഭാന്തരബാഹ്യഭിത്തി-
തന്മധ്യനാഡീ രചയേദ്യഥാർഹം. ൫൨

ഇഹ ഇതി അനുരൂപം അധിഷ്ഠാനം ചിത്വാ—ഇവിടെ ഇപ്രകാരം പറഞ്ഞിരിക്കുന്നതു താൻ, വേർവിട്ട കപോതബന്ധനാദി താൻ, തനിക്ക് ഇഷ്ടമാകുന്ന അധിഷ്ഠാനത്തെ ചേത്താൽ, ശിലാപ്രതാനൈഃ സമം തലീകൃത്യ-ശിലകളെക്കൊണ്ട് എല്ലാടവും തളം ചേത്ത് ഇട്ട്, ഗർഭാന്തരബാഹ്യഭിത്തിതന്മധ്യനാഡീഃ യഥാർഹം വിഭജ്യ രചയേത്—ഗർഭഗൃഹത്തേയും തദ്ഭിത്തിയേയും ഇടനാഴികയേയും പുറത്തേ ഭിത്തിയേയും തന്റെ ഇച്ഛപോലെ വിഭജിച്ച് അളന്ന് ഉണ്ടാക്കു.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ട്, അധിഷ്ഠാനം പണിചെയ്താൽ ഗർഭഭിത്ത്യാദികളെ ഉണ്ടാക്കണമെന്നു ചൊല്ലുന്നു.

ഇവിടെ വേണ്ടുന്ന അധിഷ്ഠാനത്തെ ഈവണ്ണം പട്ടത്തിട്ട്, നല്ല കല്ല വിരിച്ചു തളംചെയ്യു്, ഗർഭഗൃഹം അകത്തെ ഭിത്തി പുറത്തെ ഭിത്തി ഇടനാഴിക എന്നിവററ അവിടെയവിടെയൊക്കെ യോഗ്യമാംവണ്ണം പകുത്തു പണിചെയ്ക.

വഹ്ന്യാദിതിഥ്യവധികൌജവിഭാഗഭക്തേ
വ്യാസേ ഗൃഹസ്യ നയനാദ്യുരഗാന്തിമാഭിഃ
പഞ്ചാംശകൈശ്ച വസുഭാഗയുതേർദ്ധതശ്ച
ഗർഭാലയസ്യ വിതതിർനവധാദിതേതി. ഫന്

ഗൃഹസ്യ വ്യാസേ വഹ്ന്യാദിതിഥ്യവധികൌജവിഭാഗഭക്തേ —പ്രാസാദത്തിൻെറ വിസ്താരത്തെ മൂന്ന് അഞ്ചു് ഏഴ് ഒമ്പതു പതിനൊന്ന് പതിമൂന്ന് പതിനഞ്ചു് ഈ ഓജസംഖ്യകളേക്കൊണ്ടു പകുത്താൽ, നയനാദ്യുരഗാന്തിമാഭിഃ–രണ്ടു് മൂന്ന് നാലു് അഞ്ചു് ആറു് ഏഴ എട്ടു ഈ അംശങ്ങളെക്കൊണ്ടും, വസുഭാഗയുതേ പഞ്ചാംശകൈഃ—എട്ടായി പകുത്തതിൻെറ അഞ്ചംശം കൊണ്ടും, അർദ്ധതഃ ച-പ്രാസാദത്തിൻെറ പാതികൊണ്ടും, ഗർഭാലയസ്യ വിതതിഃ നവധാ ഇതി ഉദിതാ—ഗർഭഗൃഹത്തിൻെറ വിസ്താരം ഇങ്ങനെ ഒമ്പതു പ്രകാരം പറയപ്പെട്ടു.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു ഗർഭഗൃഹത്തെ ഉണ്ടാക്കുവാൻ ചൊല്ലുന്നു.

പ്രാസാദത്തിൻെറ വിസ്താരത്തെ മൂന്ന്, അഞ്ചു്, ഏഴ്, ഒൻപതു്, പതിനൊന്ന്, പതിമൂന്ന്, പതിനഞ്ചു് എന്നിവററെക്കൊണ്ടു പകുത്താൽ ക്രമത്താലേ രണ്ടു്, മൂന്ന്, നാലു്, അഞ്ചു്, ആറു്, ഏഴ്, എട്ട് ഈ അംശങ്ങളെക്കൊണ്ടു് ഗർഭഗൃഹത്തിൻെറ വിസ്താരം ചൊല്ലപ്പെട്ടു. എട്ടിട്ടാലഞ്ചുകൊണ്ടുമാം. പ്രാസാദവീതിയിൽ പാതികൊണ്ടുമാം. ഇങ്ങനെ ഒമ്പതുപ്രകാരം ഗർഭഗൃഹത്തിൻെറ വിസ്താരം വിധിച്ചു.

ബാഹ്യസ്തംഭസമുച്ഛ്രയേ വിദലിതേ
ഭൂതാദിവസ്വന്തിമൈ-
രേകാംശാഭ്യധികോച്ഛ്രയാൻ വിരചയേത്
സ്തംഭാംസ്തതോ ഗർഭഗാൻ

ഗർഭസ്തംഭസമുച്ഛ്രയേ വിദലിതേ
ഭൂതാദിവസ്വന്തിമൈ-
ർഗ്ഗർഭാഗാരമസൂരകം വിരചയേ-
ദേകാംശതഃ സമ്മിതം. ൨൦

ബാഹ്യസ്തംഭസമുച്ഛ്രയേ ഭൂതാദിവസ്വന്തിമൈഃ വിദലിതേ-പുറത്തേ കാലുനീളത്തെ അഞ്ചു തുടങ്ങി എട്ടോളം പകുത്താൽ, ഏകാംശാഭ്യധികോച്ഛ്രയാൻ ഗർഭാൻ സ്തംഭാൻ വിരചയേത്-അതിലൊരംശം അധികമായിട്ട ഗർഭഗൃഹത്തിന്റെ കാലുനീളത്തെ ഉണ്ടാക്കണം. ഗർഭസ്തംഭസമുച്ഛ്രയേ ഭൂതാദിവസ്വന്തിമൈഃ വിദലിതേ-ഈ ഗർഭഗൃഹത്തിന്റെ കാലുനീളത്തെ അഞ്ചു തുടങ്ങി എട്ടോളം വിഭജിച്ചാൽ; ഏകാംശതഃ സമ്മിതം ഗർഭാഗാരമസൂരകം വിരചയേത്-അതിലൊരംശംകൊണ്ടു് ഗർഭഗൃഹത്തിന്റെ തറയുടെ പൊക്കത്തേയുമുണ്ടാക്കണം.

ബാഹ്യാ ഗൃഹവ്യാസഗജാംശതഃ സ്യാദ്
ഭിത്തിഃ പരാ ഗർഭഗജാംശതശ്ച
നാഡീ സമന്താദുഭയാന്തരാളേ
സമ്മേള്യ വാ ഭിത്തിയുഗം ഗൃഹേ ല്പേ. ൨൧

ഗൃഹവ്യാസഗജാംശതഃ ബാഹ്യാ ഭിത്തിഃ-പ്രാസാദവിസ്താരത്തിൽ എട്ടൊന്നുകൊണ്ടു പുറത്തേ ഭിത്തിവണ്ണവും, പരാ ഭിത്തിഃ ഗർഭഗജാംശതഃ ച സ്യാത്—ഗർഭഗൃഹവിസ്താരത്തിന്റെ എട്ടൊന്നുകൊണ്ടു് ഗർഭഗൃഹത്തിന്റെ ഭിത്തിയുമുണ്ടാക്കണം. ഉഭയാന്തരാളേ സമന്താത് നാഡീ—രണ്ടു ഭിത്തികളുടേയും അന്തരാളത്തിൽ ഇടനാഴികയും വേണം. അല്പേ ഗൃഹേ ഭിത്തിയുഗം സമ്മേള്യ വാ സ്യാത്-ചെറുതായിട്ടു് ഇരിക്കുന്ന പ്രാസാദങ്ങൾക്കു രണ്ടു ഭിത്തിയും ഒന്നായിട്ടു് ഉണ്ടാക്കിയാലും കൊള്ളാം. അവിടെ അന്തരാളം ഉണ്ടാക്കേണ്ടാ.

(വ്യാ-൨) ഇനി ഒരു ശ്ലോകംകൊണ്ടു് ഭിത്തിവണ്ണത്തേയും ഇടനാഴികയേയും ചൊല്ലുന്നു.

പ്രാസാദവിസ്താരത്തിൽ എട്ടൊന്നുകൊണ്ടു പുറത്തേ ഭിത്തിവണ്ണം; ഗർഭഗൃഹവിസ്താരത്തിൽ എട്ടൊന്നു ഗർഭഭിത്തിയെന്നാകിലുമാം. പുറത്തുമകത്തുമുള്ള ഭിത്തിയുടെ മദ്ധ്യേ ഉള്ള പഴുതു് ഇടനാഴിക ആയിട്ടും ഭവിക്കുന്നു. പ്രാസാദം ചെറുതാകിൽ ഭിത്തി രണ്ടും തങ്ങളിൽ ചേർത്തു ഇടനാഴിക കൂടാതെ ഘനഭിത്തിയായിട്ടുമാം.

അല്പപ്രാസാദങ്ങളെയുള്ള പ്രകാരഭേദത്തെ പറയുന്നു.

വിസ്താരേഽല്പഗൃഹേ ക്വചിദപി വിശിഖഭ-
ക്തേഽന്തഃപദേ പീഠികാം
പങ്ക്ത്യാ ഗർഭഗൃഹം കരോതു പരിതഃ
പങ്ക്ത്യാ ച ഭിത്തിം ഘനാം
തസ്മിൻ നന്ദവിഭാജിതേ സതി വിധാ-
യൈവം തതോ വീഥികാം
ഭിത്തിം ചോഭയപങ്ക്തിതോ വിരചയേദ്
ദ്വാരം ച കോഷ്ഠേഗ്രതഃ. ൨൨

ക്വചിത് അല്പഗൃഹേ വിസ്താരേ വിശിഖഭക്തേ—ചില അല്പപ്രാസാദങ്ങളിൽ വിസ്താരത്തെ അഞ്ചായിട്ടു പകുത്ത് ഇരുപത്തിയഞ്ചു പദമാക്കിയാൽ, അതിൽ, അന്തഃപദേ പീഠികാം—നടുവിലത്തെപ്പദത്തിങ്കൽ പീഠത്തെയും, പങ്ക്ത്യാ ഗർഭഗൃഹം—അതിന്റെ ചുററുമുള്ള ഒരു വരിയിലെ എട്ടു പദങ്ങൾകൊണ്ട് ഗർഭഗൃഹത്തെയും, പങ്ക്ത്യാ ഘനാം ഭിത്തിം ച—പുറത്തെ വരിയിലെ പതിനാറു പദംകൊണ്ടു കനമായിരിക്കുന്ന ഭിത്തിയേയും, കരോതു—ഉണ്ടാക്കു. തസ്മിൻ നന്ദവിഭാജിതേ സതി—ഗൃഹവിസ്താരത്തെ ഒമ്പതായിട്ടു പകുത്ത് എൺപത്തൊന്നു പദങ്ങളാക്കി, ഏവം വിധായ—ഈവണ്ണം പീഠത്തേയും ഗർഭഗൃഹത്തേയും ഭിത്തിയേയും ഉണ്ടാക്കിയാൽ, തതഃ വീഥികാം ഭിത്തിം ച വിരചയേത്—പിന്നെ ഇടനാഴികയേയും പുറത്തെ ഭിത്തിയേയും രണ്ടു വരികൊണ്ട് ഉണ്ടാക്കു. അഗ്രതഃ കോഷ്ഠേ ദ്വാരം ച—അവിടെ നേരേ വരുന്ന പദത്തിങ്കൽ വാതലിനേയും വയ്പൂ.

(വ്യാ-൨) ഇനി ഒരുപ്രകാരം ഗർഭഗൃഹത്തെ ചൊല്ലുന്നു.

ചെറുതായി ഇരിക്കുന്ന പ്രാസാദങ്ങളിൽ ചിലേടത്തു പ്രാസാദത്തിന്റെ വിസ്താരംകൊണ്ടും ദീർഘംകൊണ്ടും അയ്യഞ്ചു പകുത്ത്, ഇരുപത്തഞ്ചു പദമാക്കിയാൽ നേരേ നടുവിലേ പദത്തിൽ പീഠത്തേയും, അതിന്റെ പുറത്തേ പന്തികൊണ്ടു ഗർഭഗൃഹത്തേയും, അതിന്നു പുറത്തേ പന്തികൊണ്ടു ചുററുഭിത്തിയേ(യും) ഉണ്ടാക്കുക. എന്നിയേ പ്രാസാദദീർഘവിസ്താരത്തെ ഒമ്പതു കൂറു ചെയ്തു പകുത്തു എൺപത്തൊന്നു പദമാക്കിയാൽ, ഇങ്ങനെ തന്നെ പീഠവും ഗർഭഗൃഹവും ഭിത്തിയും ചമച്ചാൽ, പിന്നെ

രണ്ടു പങ്ക്തിയല്ലേ ശേഷിക്കുന്നു. അതിലൊന്നുകൊണ്ട് ഇടനാഴികയും മറേറതുകൊണ്ടു ഭിത്തിയുമുണ്ടാക്കു. നേരെ മുമ്പിലേ പദത്തിൽ ദ്വാരത്തേയുമുണ്ടാക്കു.

പുറത്തേ കാൽ നാളംകൊണ്ട് അഞ്ചു തുടങ്ങി എട്ടോളം പകുത്ത് അതിലോരോ അംശമേറീട്ടു ഗർഭഗൃഹത്തിന്റെ കാൽനീളമെന്നാകിലാം. പ്രാസാദോചിതമായി ചെയ്കിലുമാം. ഗർഭഗൃഹം കാൽനീളംകൊണ്ടു നാലു തുടങ്ങി എട്ടോളം പകുത്താൽ, ഒരംശം കൊണ്ടു ഗർഭഗൃഹത്തിന്റെ അധിഷ്ഠാനമെന്നാകിലുമാം. ഇതിന്നു വർഗ്ഗങ്ങളും പ്രതിക്രമം താൻ പാദബന്ധം താൻ മഞ്ചകം താൻ അലങ്കരിക്ക. *

കൃത്വാ ഗർഭഗൃഹം കലാദ്രികൃതികോ-
ഷ്ഠാഢ്യം സമന്താത് പദേ
ബ്രാഹ്മേ പഞ്ചദശാംശകാൻ വിരചയൻ
സൌമ്യാഗ്രസൂത്രൈഃ സമം
തത്പൃഷ്ഠസ്ഥിതദേവമാനുഷപിശാ-
ചാഖ്യാരകേഷു ക്രമാദ്
വിശ്വേശാന്മേശനവാംശകാനപി തതഃ
സ്വം സ്വം പദം കല്പയേത്. ൨൩

(വ്യാ-൨) ഇനി ഒരു ശ്ലോകംകൊണ്ടു പ്രതിഷ്ഠാസ്ഥാനത്തെ ചൊല്ലുന്നു:—

ഗർഭഗൃഹത്തിന്റെ ഉള്ളിനേ ഏഴേഴു നാല്പത്തൊമ്പതു പദമാക്കിയാൽ, പിന്നെ എല്ലായിലും നടുവിലേ ബ്രഹ്മപദം; അതുകൊണ്ടു തെക്കു വടക്കു സൂത്രം വരുമാറു പതിനഞ്ച് അംശിപ്പൂ. പിന്നെ അതിന്റെ നേരേ പൃഷ്ഠത്തിലേ പദം ദേവപദം; അതുകൊണ്ടും, അതിന്റെ പൃഷ്ഠത്തിലേ പദം മനുഷ്യപദം; അതിന്റെ പൃഷ്ഠത്തിലേതു പൈശാചം; അവറേറക്കൊണ്ടും ക്രമത്താലേ പതിമൂന്നും പതിനൊന്നും ഒമ്പതും പകുത്തു നടേ നടേത്തേപ്പോലെ തെക്കു വടക്കു സൂത്രമിട്ടു. എന്നാൽ പ്രതിഷ്ഠയ്ക്കു തന്റെ തന്റെ പദത്തെ കല്പിച്ചുകൊള്ളൂ.

* അടുത്ത ഏതാനും പദ്യങ്ങൾക്ക് ആദ്യത്തേ വ്യാഖ്യാനം കാണ്മാനില്ല. അച്ചടിച്ച സമുച്ചയത്തിൽ ഈ പദ്യങ്ങളും ഇല്ല.

ബ്രാഹ്മേംശേന്തരനന്തരേ മഹതി വാ-
ല്ലേ ചേശലാംഗേ ഹരേ൪
ധാത്രീയേ ഗൃഹിണാംശമദ്ധ്യപദതഃ-
സ്തൂർദ്ധ്വ ഗുഹേശാച്യുത
ഷ്വേഷു സംഭജതി പ്രതിഷ്ഠിതപദം
ശാർങ്ഗശശാസ്ത്ര വാസ്തുമേ
പ്രോക്തം ശാസ്തരി ഷോഡശേ ഗണപതൌ
വിംശേ തദൈകോത്തരേ. ൨൪

(വ്യാ-ഖ) ഇനി പ്രതിഷ്ഠാപദത്തെ ചൊല്ലുന്നു:—

പ്രതിഷ്ഠയ്ക്കു മഹത്തായിരിക്കുന്ന ശിവലിംഗം വിഷയമാകുമ്പോൾ; ബ്രഹ്മപദത്തുകൽ എല്ലായിലും നടുവിലേ അംശത്തിൽ പ്രതിഷ്ഠാസ്ഥാനം ചൊല്ലപ്പെട്ടു. അല്പലിംഗമെങ്കിൽ അതിന്റെ പിന്നിലേതിൽ. വിഷ്ണുവെങ്കിൽ ബ്രഹ്മപദത്തിന്റെ നടുവിലേ പദംതൊട്ടു പിന്നിലോട്ടു എണ്ണിയാൽ മൂന്നാമതിൽ. സുബ്രഹ്മണ്യന്താൻ ശങ്കരനാരായണൻ താൻ ആകിൽ നാലാമതിൽ, ദുർഗ്ഗയെങ്കിൽ ആറാമതിൽ. ശങ്കരനാരായണനെങ്കിൽ എട്ടാമതിലുമാം. ശാസ്താവെങ്കിൽ പതിനാറാമതിൽ. ഗണപതിയെങ്കിൽ ഇരുപതാമതിൽ താൻ ഇരുപത്തൊന്നാമതിൽ താൻ.

കുംഭോദങ്മുഖമത്ര സൂത്രമഥ മ-
ദ്ധ്യാദ് ഗർഭാരവിസ്താരത-
സ്ത്രിംശൽകൃത്യാദ്ധ്യശതാംശകാൻ പ്രതിഗമ-
യ്യോദീചി ചൈന്ദ്രാഗ്രകം
സവ്യേഷ്വീശഹരീശയോഃ പുനരിദം
വാസ്ത്വാംശതോ വാസ്തിലേ
ദിശൈശ്യാം ഗമയേദ്ധ്രുവം യദി യുഗം
വാസ്ത്വോദ്ഭവം സന്ധിതഃ. ൨൫

(വ്യാ-ഖ) ഇച്ചൊല്ലിയ പൃഷ്ഠഗമനം നിശ്ചയിച്ച് അവിടെ തെക്കു വടക്ക് ഒരു സൂത്രവുമിട്ടു. പിന്നെ നേരേ കിഴക്കും പടിഞ്ഞാറും ഇട്ട സൂത്രത്തിങ്കേന്നു ഗർഭാരവിസ്താരത്തിന്റെ നൂററിരുപത്താറാലൊന്നു മദ്ധ്യസൂത്രത്തിന്നു വടക്കോട്ടു നീക്കി അവിടെ കിഴക്കും പടിഞ്ഞാറും സൂത്രമിട്ടു. ശങ്കരനാരായണനും ശിവനും തന്റെ ബിംബത്തിന്റെ ഇവരത്തിൽ നൂററിരുപത്താറാലൊന്നു

വടക്കോട്ടു കൊള്ളുകയുമാം. പിന്നെ കിഴക്കും പടിഞ്ഞാറും തെക്കും വടക്കും പിന്നിലും വടക്കോട്ടും വച്ചു സൂത്രമിട്ടാൽ, ഈ സൂത്രസന്ധിയിങ്കൽനിന്നു ഒരു യവം താൻ രണ്ടു യവം താൻ ഈശാനകോണിലേയ്ക്കു അടയാളമിട്ടു അവിടെ ബിംബത്തിന്റെ നടുവിൽ വരുമാറു എല്ലാ ബിംബങ്ങളേയും പ്രതിഷ്ഠിച്ചുകൊള്ളുക. ഇവിടെ യവം സാമാന്യമല്ല. ബിംബാംഗുലയവമത്രെ ആകുന്നതു്.

ബ്രാഹ്മെ കൌതുകമാകരേ ന്യസതു മൂ-
ലാർച്ചാംസ്ഥിതാമാസിതാ-
മിഷ്ടന്മാനുഷസംയുതേ സമസ്തദേ-
വാംശേ ശയാനാമപി
ഗർഭേ ഷോഡശവർഗ്ഗഭേദിനി പദൈർ-
ബ്രാഹ്മം ചതുർവ്വർഗ്ഗകൈ-
സ്ത്രിഭൈവ്യകോന്മിതപംക്തിഭിഃ
സുരനരപൈശാചാൻ പ്രകുർവ്വീത വാ. ൨൬

ബാഹ്യവേരത്തിങ്കലാകിൽ ബ്രഹ്മപദത്തിൽ അർച്ചനാമൂർത്തിയെ പ്രതിഷ്ഠിക്ക. മൂലബിംബം നില്ക്കുന്നതെങ്കിൽ, ദേവപദത്തിങ്കൽ. ഇരിക്കുന്നതെങ്കിൽ ദൈവകത്തിന്റെ ഒടുക്കത്തേ മാനുഷത്തിൽക്കൂടെ കുറഞ്ഞൊന്നു തട്ടി ഇടുകയും വേണം. കിടക്കുന്നതെങ്കിൽ പാതി ദൈവകത്തിലും, പാതി മാനുഷത്തിലുമായി ഇരിക്കണം. ഇപ്പദകല്പന മറെറാരു പ്രകാരവുമാം. അതിന്നു ഗർഭഗൃഹത്തിന്റെ വീതി-നീളംകൊണ്ടു പതിനാറച്ചീളു പകുത്തു ഇരുനൂററമ്പത്താറു പദമാക്കിയാൽ പതിനാറു പദങ്ങളെക്കൊണ്ടു നടുവിൽ ബ്രഹ്മപദത്തെ ഉണ്ടാക്കൂ. ആയതിന്നു പുറമേ മൂന്നു പങ്ക്തികൊണ്ടു ദൈവികത്തേയും, അതിന്നു പുറമേ രണ്ടു പങ്ക്തികൊണ്ടു മാനുഷത്തേയും, അതിന്നു പുറമേ ഒരു പങ്ക്തികൊണ്ടു പൈശാചത്തേയും കല്പിക്കിലുമാം.

ബ്രാഹ്മെ ഷോഡശമംശകം സ്വപുരതോ-
മദ്ധ്യാദ്ദലാദൈധ്യകകം
വാമേ ചാർദ്ധ്യപഹായ വഹ്നിഭുവി ബിം-
ബം സ്ഥാപയേത് സ്ഥാസ്നുകം
ഏവം മാനുഷമദ്ധ്യതോऽഥ ശമയ-
ത്പാ പൃഷ്ഠതോ വാമത-
ശ്ചാംശേ സ്ഥാപയതു സ്വമൂലമനു-
ബിംബം ബാഹ്യവേരേ വിധൌ. ൨൭

(വ്യാ-വ) സുബ്രഹ്മണ്യനെങ്കിൽ ബിംബവേരമാകിൽ ഭേദമുണ്ട്. അവിടെ ബ്രഹ്മപദത്തിൻെറ നടുവിൽനിന്ന് അപ്പദത്തിൽ പതിനാറിലൊന്നു മുന്നോക്കിലും, അതിലൊന്നര അംശം എടത്തോട്ടും നീക്കീട്ട് അർച്ചനാമൂർത്തിയെ പ്രതിഷ്ഠിക്ക. ഈ വണ്ണംതന്നെ മാനുഷപദത്തിൻെറ മദ്ധ്യത്തിൽനിന്ന് പിന്നോട്ടും ഇടത്തോട്ടും നീക്കി മൂലബിംബത്തേയും പ്രതിഷ്ഠിക്ക.

പ്രത്യന്തേ വാ ഗളാന്തേ രചയതു തദ്ദങ്-
മദ്ധ്യസൂത്രേഽബുമാർഗ്ഗം
സോമേശാനാന്തരോദ്യദ്വസുനവദശഭാ
ഗാദികം വാ വ്യതീത്യ
മാസൂരോത്സേധമാത്രം ചരണവിരഹിതം
വാർദ്ധവൃദ്ധം പ്രണാളം
നിഷ്ക്രാന്തം ബാഹ്യതോഽന്തർവിനിഹിതമധികു-
ഡ്യം തദർദ്ധാംശമാത്രം. ൨ ൮

പ്രത്യന്തേ വാ ഗളാന്തേ വാ തദ്ദങ്മദ്ധ്യസൂത്രേ അംബുമാർഗ്ഗം രചയതു- പടിയുടെ മുകളിൽ താൻ, ഗളത്തിൻെറ മുകളിൽ താൻ, പ്രാസാദത്തിൻെറ വടക്കെ മദ്ധ്യസൂത്രത്തിൽ ഓകിനെ ഉണ്ടാക്കു. സോമേശാനാന്തരോദ്യദ്വസുനവദശഭാഗാദികം വ്യതീത്യ- വടക്കെ നടുവിൽനിന്ന് ഈശകോണോളമുള്ള വിസ്താരത്തിൽ, എട്ടൊന്നുതാൻ ഒമ്പതാലൊന്നുതാൻ പത്താലൊന്നുതാൻ കിഴക്കോട്ടു നീക്കീട്ടും ഓകിനെ ഉണ്ടാക്കാം. മാസൂരോത്സേധമാത്രം ചരണവിരഹിതം വാ അർദ്ധവൃദ്ധം ബാഹ്യതഃ നിഷ്ക്രാന്തം-തറയുടെ പൊക്കത്തോളം താൻ, തറയുടെ മുക്കാലോളം താൻ, തറയുടെ അർദ്ധാധികം താൻ നീളം പുറത്തു ഗമിച്ചിരിക്കുന്നമാറും, തദർദ്ധാംശമാത്രം അധികുഡ്യം വിനിഹിതം__പുറത്തു കാണുന്നിടത്തോളം നീളം ഭിത്തിയിങ്കലകത്തും ഉണ്ടായിരിക്കുമാറും, പ്രണാളം രചയതു __ഓകിനെ ഉണ്ടാക്കണം.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ട് ഓകിൻെറ ലക്ഷണത്തെ ചൊല്ലിൻറു.

പ്രാസാദങ്ങളും ഒക്കെയും, പടിമേൽവായ്ക്കു ഒത്തുതാൻ, ഗളത്തിൻെറ മേൽവായിൽ താൻ, വാൻപാദുകമേൽവായിൽ താൻ ഒക്കക്കൂടാതെയുമുണ്ടാം. എന്നിയേ സ്വയംഭ്രുവാദിക

ളിൽ കമുദകമേൽവായിൽ താൻ, ജഗതിമേൽവായിൽതാൻ, പാദുകമേൽവായിൽത്താൻ, അതിന്നു താഴെത്താൻ ബിംബസ്ഥാനത്തിന്നു തക്കവണ്ണമെന്നു താൽപര്യം. ഇതിന്നു ഒത്തവണ്ണംവച്ചു കൊണ്ടാൽ ഇവററിലൊരേടത്തു പ്രാസാദത്തിൻെറ നേരേ വടക്കു മദ്ധ്യത്തിൽ തന്നെ ഓകിനെ ഉണ്ടാക്കുക. പിന്നെ നേരേ വടക്കുനിന്നു ഈശാനകോണോളമുള്ള നീളത്തെ എട്ടു താൻ ഒമ്പതുതാൻ പത്തുതാൻ പകുത്താൽ അതിലൊരംശം കിഴക്കു നീക്കീട്ടുമാകിലുമാം ജലമാർഗ്ഗം. പിന്നെ അധിഷ്ഠാനത്തിൻെറ ഇവരത്തോളം താൻ മുക്കാൽ താൻ അരതാൻ ഒന്നരതാൻ ഭിത്തിക്കു പുറത്തു നിന്നു ഓകിൻെറ പുറപ്പാടു. ഇതല്ലാതെയുമുണ്ടു എന്നു വാശബ്ദംകൊണ്ടു സൂചിപ്പിച്ചു. പുറത്തു പുറപ്പെട്ടതിൽ പാതി അകത്തു പൂകയും വേണം.

സ്വായാമാഗ്ര്യംശകാദിപ്രവിതതനിജമൂ-
ലാനലാംശാദിവിസ്തീ-
ർണ്ണാഗ്രം വിസ്താരതുല്യത്രിപദദലഘനം
ത്ര്യംശകഷ്ടാംബുമാർഗ്ഗം
വ്യാത്തവ്യാളാസ്യമദ്ധ്യപ്രസൃമരനിജമൂ-
ലോജ്ജ്വലം ഗോമുഖം ത-
ന്മുക്താദാമാദിവല്ലീവലയപരിഗതം
ശുണ്ഡിഭിർമണ്ഡിതം ച. ൨൯

സ്വായാമാഗ്ര്യംശകാദിപ്രവിതതനിജമൂലാനലാംശാദിവിസ്തീർണ്ണാഗ്രം—തൻെറ നീളത്തിൽ മൂന്നൊന്നു താൻ നാലൊന്നു താൻ വിസ്താരമായിരിക്കുന്ന ചുവട്ടോടും, ചുവട്ടിൻെറ വിസ്താരത്തിൽ മൂന്നൊന്നുതാൻ നാലൊന്നുതാൻ വിസ്താരമായ അഗ്രത്തോടും കൂടി ഇരിക്കുമാറും, വിസ്താരതുല്യത്രിപദദലഘനം-വിസ്താരത്തോടു തുല്യമായും മുക്കാലായും പാതിയായും ഉള്ള കനത്തോടും കൂടിയിരിക്കണം. ത്ര്യംശകഷ്ടാംബുമാർഗ്ഗം-വിസ്താരത്തിൽ മൂന്നൊന്നു ജലമാർഗ്ഗത്തോടുകൂടിയും; വ്യാത്തവ്യാളാസ്യമദ്ധ്യപ്രസൃമരനിജമൂലോജ്ജ്വലം-വിസ്തൃതമായിരിക്കുന്ന വ്യാളത്തിൻെറ മുഖത്തുങ്കൽ നിന്നു പുറപ്പെട്ടിരിക്കുമാറും, മുക്താദാമാദിവല്ലീവലയപരിഗതം—മുത്തുമാലകൾ ലതകൾ ഇവറെറക്കൊണ്ടു ചുററി ക്കെട്ടി ഇരിക്കുമാറും-ശുണ്ഡിഭിഃ മണ്ഡിതം ച ഗോമുഖം-അലങ്കാ

രങ്ങളെക്കൊണ്ട് അലങ്കരിച്ച് ഇരിക്കുമാറും ഗോമുഖം എന്ന പേരാകുന്ന ഓകിനെ ഉണ്ടാക്കുക.

(വ്യാ-വ.) ഇനി ഓകിന്റെ വർണ്ണത്തെയും അലങ്കാരങ്ങളെയും ചൊല്ലുന്നു—

തന്റെ നീളത്തിൽ മൂന്നൊന്നുതാൻ നാലൊന്നു താൻ വിസ്താരമായി ഇരിക്കുന്ന ചുവട്ടുവണ്ണം കല്പിച്ച്, ചുവട്ടുവണ്ണത്തിൽ മൂന്നൊന്നുതാൻ അഞ്ചിട്ടു രണ്ടുതാൻ അഗ്രവിസ്താരമായി, വിസ്താരത്തിൽ വിസ്താരസമം താൻ മുക്കാൽതാൻ അരതാൻ കനമായി, വീതിയിൽ മൂന്നൊന്നു വെള്ളം പോവാനുള്ള വഴിവീതിയായി കനത്തിൽ മൂന്നൊന്നു താഴ്ചയായി, വാ പൊളിച്ചിരിക്കുന്ന വ്യാളത്തിന്റെ മുഖമദ്ധ്യത്തുങ്കൽനിന്നു പുറപ്പെട്ടിരിക്കുന്ന തന്റെ മൂലപ്രദേശംകൊണ്ടു ശോഭിച്ചു ഇവററിൽ മുത്തുമാല, ലത, വലയങ്ങൾ, എട്ടുപട്ടം താൻ പതിനാറുപട്ടം താൻ മുപ്പത്തിരണ്ടുപട്ടം താനായി ഇപ്പട്ടങ്ങളിൽ ശുണ്ഡുകൾ ഇവറെറക്കൊണ്ടു ചുഴലവും അലംകരിച്ച് അഗ്രം ആനച്ചുണ്ടുപോലെ താൻ മാതളദാമം പുഷ്പമുകുളംപോലെ താൻ ഓകിനെ ഉണ്ടാക്കുക.

അനന്തരം കാലുകളുടെ സംഖ്യയെ പറയുന്നു.

സ്തംഭാഃ കോണചതുഷ്കമദ്ധ്യവിനിവേ-
ശ്യാഃ സ്യുഃ പ്രതേരൂർദ്ധ്വതഃ
സാമാന്യേന സമാന്തരാഃ സുരവിമാ-
നേഷൂദിതാ ദ്വാദശ
ഏതേ വിംശതിരീശദോഃപ്രഭൃതികേ-
ഷ്വേതേഷു തേ നൈകധാ
പ്രോക്താഃ സ്വാകൃതിഭൂഷണക്രമവശാ-
ദേഷാപ്പ്രയശ്ചോത്തരം. ൩൦

പ്രതേഃ ഊർദ്ധ്വതഃ—പടിയുടെ മുകളിൽ; സ്തംഭാഃ കോണചതുഷ്കമദ്ധ്യവിനിവേശ്യാഃ—തൂണുകൾ കോണുകൾ നാലിലും ആയിട്ടും, നടുവിൽ ഈരണ്ടു കൂടെ ഉണ്ടായിട്ടും; സമാന്തരാഃ സുരവിമാനേഷു ദ്വാദശ ഉദിതാഃ-അകലം മിക്കവാറും ഒരു പോലെയായിട്ട് അല്പപ്രാസാദങ്ങളിൽ പന്ത്രണ്ടുകാലുകൾ ഉണ്ടായിട്ടുവരും. ഈശദോഃപ്രഭൃതികേഷു ഏതേഷു ഏതേ വിംശതിഃ—

പതിനൊന്നു കോലു തുടങ്ങി വലുതായ പ്രാസാദങ്ങളിൽ കാലു കൾ ഇരുപത്തു ആയിട്ടു വരും. ആകൃതിഭൂഷണക്രമവശാദ് ഏതേ നൈകധാ ച ഉക്താഃ-പ്രാസാദങ്ങളുടെ വൃത്തദീർഘചതുരശ്രാ ദികളിൽ, അവററിൻെറ അലങ്കാരത്തിനു തക്കവണ്ണം, ഇരുപത്തി നാലു് ഇരുപത്തിയെട്ടു് ഇങ്ങനെ നന്നാലു് ഏററി വല പ്രകാരവും വരും. ഏഷു ഉത്തരം അപ്പ്യേത്-ഈ കാലുകളുടെ മുകളിൽ ഉത്തരങ്ങളെ കൂട്ടിവയ്ക്കുകയും വേണം.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു കാലുകളുടെ നിയമത്തെ ചൊല്ലുന്നു.

പ്രാസാദങ്ങളിൽ നാലുകോണിലും നടുവിലീരണ്ടും ഇങ്ങനെ പന്ത്രണ്ടു സ്തംഭങ്ങൾ ചൊല്ലപ്പെട്ടു. ഇത്തൂണുകൾ പടിമേൽ-വായിൽനിന്നു് ഉത്തരാന്തം നീളമായി തങ്ങളിലുള്ള പഴുത് ഒത്തൊന്നു താൽപര്യം. സാമാന്യേന ഇതിൽ വച്ചു നാലു നടുവിലേപ്പന്തി വസ്താരമേറീട്ടും ചില ദിക്കിലുണ്ടു് എന്നു സൂചിച്ചു. പതിനോരു കോൽ ഇരുപതു തുടങ്ങീട്ടു മേല്പോട്ടു് ഇരുപതു കോൽ എന്നാകിലുമാം ആ കാലുകൾ ആകാരഭേദംകൊണ്ടും അലങ്കാരഭേദംകൊണ്ടും അനേകപ്രകാരമുണ്ടു് ചൊല്ലീട്ടു. അവിടെ ഉചിതമാകുന്നതിനെ പണിചെയ്തു നിർത്തി അതിൻെറ മീതേ നല്ലനേരത്തു് ഉത്തരത്തെ വിധിക്കു തക്കവണ്ണം വച്ചുകൊള്ളുക.

കാര്യാസ്സുപ്രചുരണാ യുഗാഷ്ടനൃപകോ
ണാഃ സർവ്വതോ വർത്തുളാ
വിസ്താരത്രിഗുണോപരി ത്രിഗുണവി-
സ്താരോന്മിതാഷ്ടാശ്രകാഃ
മൂലോദ്ഭാവിതകർണ്ണസൂത്രചതുര-
ശ്രാർദ്ധാംശവൃത്താഃ പുനഃ
ശുണ്ഡാദ്ഭേദവിചിത്രവൃത്തരുചിരാ-
വാരബ്ധഗേഹോചിതാഃ. ൩൫

ചരണാഃ യുഗാഷ്ടനൃപകോണാഃ സർവ്വതഃ വർത്തുളാഃ കാര്യാഃ-സ്തംഭങ്ങൾ നാലുവശവും ചതുരമായിട്ടും, എട്ടുപട്ടമായിട്ടും പതിനാറുപട്ടമായിട്ടും, എല്ലാടവും വൃത്തമായിട്ടും ഉണ്ടാക്കാം. വിസ്താരത്രിഗുണോപരി ത്രിഗുണവിസ്താരോന്മിതാഷ്ടാശ്രകാഃ-വിസ്താരത്തിൻെറ മൂന്നിരട്ടി മുകളിൽ ത്രിഗുണവിസ്താരത്തോളം

എട്ടു(പട്ടു)മായിട്ടുമാം. മൂലോദ്ഭാവിതകർണ്ണസൂത്രചതുരശ്രോർദ്ധ്വപാംശവൃത്താഃ—ചുവട്ടിലെ കോണസൂത്രമാകുന്ന കർണ്ണസൂത്രത്തോളം ചതുരശ്രമായിട്ടും, അതിന്റെ മുകളിൽ വൃത്തമായിട്ടും ആം. ശുണ്ഡാദ്ഭേദവിചിത്രവൃത്തരുചിരാഃ—അലങ്കാരങ്ങളെക്കൊണ്ടും വലയങ്ങളെക്കൊണ്ടും മനോഹരങ്ങളായും, ആരബ്ധഗേഹോചിതാഃ— തനിക്ക് ഇഷ്ടമായിട്ടു പണിതുടങ്ങിയിരിക്കുന്ന പ്രാസാദത്തിന്നു സദൃശമായി ഇരിക്കുംവണ്ണം തൂണുകളെ ഉണ്ടാക്കൂ.

(വ്യാ-റ) ഇനി ഒരു ശ്ലോകംകൊണ്ടു കാലുകളുടെ ആകാരങ്ങളെ ചൊല്ലുന്നു.

ആമൂലാഗ്രം സമചതുരശ്രമായിയും അഷ്ടാശ്രമായിയും പതിനാറു കോണായിയും ഉരുണ്ടുതന്നെയും, പിന്നെ തന്റെ വണ്ണംകൊണ്ടു ചുവട്ടിൽനിന്നു മേല്പോട്ടു മൂന്നു ചതുരശ്രമായി, പിന്നെ അവിടന്നു മൂന്നൊന്ന് അഷ്ടാശ്രമായിയും, പിന്നെ ശേഷം വീരകാണ്ഡചതുരശ്രമായിട്ടും പണിചെയ്ക. പിന്നെ തന്റെ വണ്ണത്തിന്റെ കർണ്ണത്തോളം ചുവട്ടിൽ ചതുരശ്രമായി അതിന്നു മേലേടം ഉരുണ്ടും ഇങ്ങനെ എല്ലാ കാലുകളേ(യും) പണിചെയ്യണം. പിന്നെ പ്രാസാദത്തിന്നു തക്കവണ്ണം ചതുരശ്രങ്ങളായുള്ള വലയങ്ങൾ. മദ്ധ്യബന്ധം പോതിക മുഷ്ടിബന്ധാശ്രിതം അല്പപാദം വേത്രവലയം നാസികാതോരണം പുഷ്പലതാദി അഷ്ടകോണങ്ങളിൽ സിംഹപാദം വീരകാണ്ഡത്തിൽ മുഖനാസികാ ഇവ അലങ്കരിച്ച് അലങ്കാരപാദങ്ങളുണ്ടാക്കുകിലുമാം.

ഓമാം കുർവ്വീത ദണ്ഡദ്വയതതചരണോ-
ച്ചാം ഘടം ദണ്ഡയുഗ്മ-
വ്യാസം സാംഘ്ര്യാദിദണ്ഡോച്ഛ്രയമുദധിതതാം
ദണ്ഡതോംഘ്ര്യൂനതീവ്രാം
മണ്ഡിം ദണ്ഡപ്രമാംഘ്ര്യംശകരഹിതഘനം
വീരകാണ്ഡം ത്രിസാർദ്ധ-
ഷ്ടദനപട്ടദണ്ഡദീർഘാം ചരണതതദ-
ർദ്ധോച്ഛ്രയാം പോതികാം ച. ൩൨

ദണ്ഡദ്വയതതചരണോച്ചാം ഓമാം — രണ്ടു ദണ്ഡുവിസ്താരവും വിസ്താരത്തിൽ നാലൊന്നു ഘനവുമായിട്ടു തൂണുകളുടെ ചുവട്ടിൽ ചതുരശ്രംതാൻ വൃത്തംതാൻ ഓമയെ ഉണ്ടാക്കണം.

ദണ്ഡയുഗ്മവ്യാസം സാംഘ്ര്യാദിദണ്ഡാച്ഛ്രയം ഘടം-തൂണിന്റെ പാതികളമുകളിൽ രണ്ടുദണ്ഡുവിസ്താരവും, ഒന്നേകാൽ, ഒന്നര, ഒന്നേമുക്കാൽ, ദണ്ഡു പൊക്കവുമായിട്ടു കുടത്തെ ഉണ്ടാക്കൂ. അതിന്റമുകളിൽ, ഉദധിതതാം ദണ്ഡതഃ അംഘ്ര്യൂനതിപ്രാം മണ്ഡിം-നാലു ദണ്ഡു വിസ്താരദീർഘവും, മുക്കാൽ ദണ്ഡു കനവും ആയി മണ്ഡിപ്പലകയെ ഉണ്ടാക്കൂ. ദണ്ഡദ്വ്യാംഘ്ര്യംശകരഹിതാഘനം വീരകാണ്ഡം-അതിന്റ മുകളിൽ ഒരു ദണ്ഡു വിസ്താരദീർഘവും, മുക്കാൽ ദണ്ഡു പൊക്കവുമായി വീരകാണ്ഡത്തെയുമുണ്ടാക്കൂ. ത്രിസാർദ്ധേഷുദനാട്ടദണ്ഡദീർഘാം ചരണതതതദർദ്ധോച്ഛ്രയാം പോതികാം ച കുർവീത-മൂന്നും നാലും അഞ്ചും അഞ്ചരയും ദണ്ഡു നീളവും, ഒരു ദണ്ഡുവീതിയും, അതിൽപാതി കനവും ആയിട്ടു തൂണിന്റെ മുകളിൽ ഉത്തരത്തേൽ തട്ടുമാറു പോതികയേയുമുണ്ടാക്കണം. ഈ പോതികയും താഴത്തെ ഓമയും എല്ലാത്തൂണുകൾക്കും വേണം. ശേഷം മൂന്നും അവസ്ഥപോലെ ആകാം.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു ഓമാദികളുടെ ലക്ഷണത്തെ ചൊല്ലുന്നു.

രണ്ടു ദണ്ഡു വിസ്താരവും, അതിൽ നാലിലൊന്നു ഉയരവുമായിട്ടു കാലിന്റെ ചുവട്ടിൽ ഓമ പണിചെയ്യൂ. നാലുവിനു പത്മങ്ങളും പണിചെയ്യൂ, പത്മകർണ്ണികയിങ്കൽ കാൽ എന്നതോന്നുമാറു പണിചെയ്ക. നാലു ദണ്ഡുവീതിയും, മുക്കാൽ ദണ്ഡു കനവുമായി മണിപ്പലകയും പണിചെയ്യൂ. ഒരു ദണ്ഡു വീതിയും, മുക്കാൽദണ്ഡു് ഉയരവുമായിട്ടു വീരകാണ്ഡത്തെയും പണിചെയ്യൂ. മൂന്നു ദണ്ഡുതാൻ നാലുദണ്ഡുതാൻ നീളവുമായി, കാലിന്റെ മദ്ധ്യവിസ്താരത്തോളം വീതിയുമായിട്ടും, വീതിയിൽ പാതി കനവുമായിട്ടും പോതികയും പണിചെയ്യൂ.

അനന്തരം വാതില്വയ്പാൻ പറയുന്നു.

ഭിത്തിവ്യാസമിതൈർവിഭജ്യ ബഹിരം-
തഃ പഞ്ച സപ്താംശകാൻ
കൃത്വാ കല്പിതസൂത്രസംസ്ഥിതിമമ-
ധ്യദ്വാരയോഗാന്യഥ

മദ്ധ്യാന്മദ്ധ്യമതീത്യ ദിക്ഷു രചയേദ്
ദ്വാരാണി തൂർദ്ധ്വം പ്രതേ-
രഗ്ര്യദ്വാരമൃതേ ഘനാനി കൃതശോ-
ഭാന്യൂർദ്ധ്വതസ്തോരണൈഃ. ൩൩

ഭിത്തിവ്യാസം ഗുണൈർവിഭജ്യ-ഭിത്തിവണ്ണത്തെ പന്ത്രണ്ടിൽ പകുത്താൽ, ബഹിഃ പഞ്ച അന്തഃ സപ്ത അംശകാൻ കൃത്വാ-പുറത്ത് അഞ്ചും അകത്ത് ഏഴും അംശകങ്ങളെ അളന്നു കണ്ടാൽ, കല്പിതസൂത്രസംസ്ഥനിജമദ്ധ്യദ്വാരയോഗാനി ദ്വാരാണി_അവിടെ ഒരു സൂത്രം വിലങ്ങിവരച്ച് ആ സൂത്രത്തിന്മേൽ കട്ടിളക്കാലുകൾ വരുമാറും, പ്രതേഃ ഊർദ്ധ്വം ദിക്ഷു മദ്ധ്യാന്മദ്ധ്യം അതീത്യ-പടിയുടെ മുകളിൽ നാലു ദിക്കുകളിലും പ്രാസാദമദ്ധ്യത്തുങ്കൽ നിന്നു ദ്വാരമദ്ധ്യം പ്രദക്ഷിണംനോക്കി നീക്കി ഇരിക്കുമാറും, ദ്വാരാണി രചയേത്-വാതിലുകളെ ഉണ്ടാക്കൂ. അഗ്ര്യദ്വാരം ഋതേ-നടയിലേ വാതിലിനെ ഒഴിച്ച് ശേഷം മൂന്നു നടകളിലും, ഊർദ്ധ്വതഃ തോരണൈഃ കൃതശോഭാനി ഘനാനി വാ രചയേത്-മുകളിൽ തോരണങ്ങളോടും യോഗസൂത്രപട്ടികാദികളോടും കൂടി ഭിത്തിമേൽ തന്നെ ഘനങ്ങളായിട്ടു ദ്വാരങ്ങളെ ഉണ്ടാക്കിയാലും മതി.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ടു ദ്വാരങ്ങളെ ചൊല്ലുന്നു.

ദ്വാരം വയ്പാനുള്ള ഭിത്തിവണ്ണത്തെ പന്ത്രണ്ടു പകുത്താൽ പുറത്ത് അഞ്ചും അകത്ത് ഏഴും കഴിച്ച് സൂത്രത്തിൽ കട്ടിളാമദ്ധ്യം വരുമാറു നാട്ടിയ കട്ടിളകളോടുകൂടി അന്യോന്യം മദ്ധ്യവേധം വരാതെ വലത്തൂടെ ഗമനത്തോടു കൂടി പടിമേൽവായിൽ ഉണ്ടാക്കുക. നാലു ദിക്കിലുമുള്ള ദ്വാരങ്ങളെ ഇവിടെ മുമ്പിലേ ദ്വാരമൊഴിച്ചുള്ളവററിന്റെ ഘനദ്വാരങ്ങളായിട്ടുമാം. അവ പിന്നെ ഊർദ്ധ്വഭാഗത്തുങ്കൽ തോരണങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കയും വേണം.

ഗർഭാഗാരപ്രതാനേ ശിവവസുദിനകൃ-
ദ്ഭിർല്ലുപ്തിധ്യംശിതൈഃസൈശേർ-
ബിംബദ്വാരോച്ഛ്രയഃ സ്യാദ് ഗിരിശരതുരഗാം-
ശ്ലായമാനംഗസംഖൈഃ

ഉത്സേധസ്ത്വേകവിംശത്യതിധൃതിതിഥിവി-
ശാലാംശകേ പ്രകൢപ്തേ
വ്യാസോ ദിങ്നന്ദശൈലോർമ്മ്യുദധിപരിമിതാം-
ശൈഃ ക്രമാത് കല്പനീയഃ. ൯൮

ഗർഭാഗാരപ്രതാനേ ശിവവസുദിനകൃച്ഛൈലതിഥ്യംശിതേ-ഗർഭഗൃഹത്തിന്റെ വിസ്താരത്തെ പതിനൊന്നിൽ താൻ എട്ടിൽ താൻ പന്ത്രണ്ടിൽ താൻ ഏഴിൽ താൻ പതിനഞ്ചിൽ താൻ പകുത്ത്, ഗിരിശരതുരഗാമ്നായമാതംഗസംഖ്യൈഃ ബിംബദ്വാരോച്ഛ്രയഃ സ്യാത്-അതിൽ ഏഴുകൊണ്ടു താൻ അഞ്ചു കൊണ്ടു താൻ ഏഴുകൊണ്ടു താൻ നാലുകൊണ്ടു താൻ എട്ടുകൊണ്ടു താൻ അംശകങ്ങളെക്കൊണ്ടു വിഷ്ണ്വാദി ദേവന്മാരുടെ പ്രാസാദത്തിന്റെ നടയിലെ വാതിലിന്റെ പൊക്കമുണ്ടാക്കൂ. അത്ര ഉത്സേധേ ഏകവിംശത്യതിധൃതിതിഥിവിശാലാംശകേ പ്രകൢപ്തേ-ഈ ഉണ്ടാക്കിയ ദ്വാരനീളത്തെ ഇരുപത്തിഒന്നു താൻ പത്തൊമ്പതു താൻ പതിനഞ്ചു താൻ പതിമൂന്നു താൻ ഒമ്പതു താൻ പകുത്ത്, ദിങ്നന്ദശൈലോർമ്മ്യുദധിപരിമിതാംശൈഃ വ്യാസഃ കല്പനീയഃ-അതിൽ പത്തും ഒമ്പതും ഏഴും ആറും നാലും അംശങ്ങളെക്കൊണ്ടു വാതിലിന്റെ വിസ്താരത്തെ ഉണ്ടാക്കൂ.

(വ്യാ-മ) ഇനി വൈഷ്ണവദ്വാരത്തെ ചൊല്ലുന്നു.

ഗർഭഗൃഹവിസ്താരത്തെക്കൊണ്ടു പതിനൊന്നു താൻ പന്ത്രണ്ടു താൻ ഏഴു താൻ പതിനഞ്ചു താൻ അംശിച്ചാൽ ക്രമത്താലേ ഏഴ് അഞ്ച് നാല് എട്ട് എന്നീ അംശങ്ങളെക്കൊണ്ടു വൈഷ്ണവദ്വാരനീളം കല്പിക്ക. പിന്നെ ഈ ഇവരത്തെ നടയത്തേ ക്രമത്തിനു തക്കവണ്ണം ഇരുപത്തൊന്ന് പത്തൊമ്പത് പതിനഞ്ച് പതിമൂന്ന് ഒമ്പത് എന്നിവറ്റെക്കൊണ്ടു കൂറിട്ടാൽ, ക്രമേണ പത്ത് ഒമ്പത് ഏഴ് ആറ് നാല് എന്നീ അംശങ്ങളെക്കൊണ്ട് ദ്വാരവിസ്താരങ്ങളേയും കല്പിച്ചാൽ യോഗ്യം.

വ്യാസേ ഗർഭനികേതനസ്യ ദഹനാ-
ഷ്ടദ്വാരനേത്രാംശിതേ
ലിംഗദ്വാരസമുച്ഛ്രയം വിതനുയാദ്
ദ്വിത്രീഷുചന്ദ്രാംശകൈഃ

തസ്മിൻ ദ്വാരസമുച്ഛ്രയേഥ നയനാ-
ത്ര്യഷ്ടീശശൈലാംശിതേ
ദ്വാരവിസ്താരമിളാമഹോരഗശരാ-
ഗ്ന്യംശൈഃ ക്രമാത് കല്പയേത്. ൩൫

ഗർഭനികേതനസ്യ വ്യാസേ ദഹനേഷുദ്വാരരന്ധ്രാംശിതേ-ഗർഭഗൃഹത്തിന്റെ വിസ്താരത്തെ മൂന്ന് അഞ്ച് ഒമ്പതു രണ്ട് ഈ സംഖ്യകളിൽ ഒന്നിനെക്കൊണ്ടുപകുത്തു്, ദ്വിത്രീഷുചന്ദ്രാംശകൈഃ ലിംഗദ്വാരസമുച്ഛ്രയം വിതനയാത്-(രണ്ടും മൂന്നും അഞ്ചും ഒന്നും) അംശംകൊണ്ട് ശിവലിംഗത്തുങ്കലേ വാതലിന്റെ പൊക്കമുണ്ടാക്കു. തസ്മിൻ ദ്വാരസമുച്ഛ്രയേഥ നയനാത്ര്യഷ്ടീശശൈലാംശിതേ-ആ വാതലിന്റെ പൊക്കത്തെ രണ്ടുതാൻ പതിന്നാലുതാൻ പതിനൊന്നുതാൻ ഏഴുതാൻ പകുത്തു്, ഇളാമഹോരഗശരാഗ്ന്യംശൈഃക്രമാത് ദ്വാരവിസ്താരം കല്പയേത്-ഒന്നുതാൻ എട്ടുതാൻ അഞ്ചുതാൻ മൂന്നുതാൻ അംശങ്ങളേക്കൊണ്ട് ക്രമേണ വാതലിന്റെ വിസ്താരത്തേയുമുണ്ടാക്കു.

(വ്യാ-വ) ഇനി ശൈവദ്വാരത്തെ ചൊല്ലുന്നു.

ഗർഭഗൃഹവിസ്താരത്തിന്റെ വീതികൊണ്ടു മൂന്നുതാൻ അഞ്ചുതാൻ ഒമ്പതുതാൻ ക്രമത്താലേ രണ്ട് മൂന്ന് അഞ്ച് ഒന്ന് ഈ അംശങ്ങളേക്കൊണ്ട് അംശിച്ചാൽ ക്രമത്തിന്നു തക്കവണ്ണം ഒന്ന് എട്ട് അഞ്ച് മൂന്ന് എന്നീ അംശങ്ങളെക്കൊണ്ടു ദ്വാരങ്ങളുടെ വിസ്താരത്തേയും കല്പിക്ക.

കുര്യാത് സർവ്വസുരേഷു കേശവസുനം-
ന്ദാംശാംശിതോച്ഛ്രയേ
ദ്വാരോഽത്സധമിഷൈകഭാഗരഹിതം
വിസ്തീർണ്ണമാത്മാർദ്ധതഃ
യോഗൌ സ്തംഭസമാധിപാദദലവി-
സ്തീർണ്ണൌ സ്തംഭദ്വാജനൌ
വിസ്താരാർദ്ധഘനൌ ഭുവംഗമപതം-
ഗാഢ്യൌ ച മൂലാഗ്രയോഃ. ൩൬

സർവ്വസുരേഷു-സർവ്വദേവന്മാരിലും, അംഘ്ര്യുച്ഛ്രയേ ശൈലവസുനന്ദാശാംശിതേ-കാലുകളുടെ പൊക്കത്തെ ഏഴ് എട്ട് ഒമ്പതു് പത്തു് ഇതിൽ ഒന്നുകൊണ്ടു പകുത്താൽ, ഏകാംശരഹിതം ദ്വാരോൽസേധം തത്സമാർദ്ധതഃ വിസ്തീർണ്ണം കുര്യാത്-അതിലൊരംശം കുറച്ചു് ദ്വാരനീളവും, നീളത്തിൽ പാതി വിസ്താരവുമായിക്കൊള്ളു. സ്തംഭസ്മാധിപാദദലവിസ്തീർണ്ണേന വിസ്താരാർദ്ധഘനേന സ്തരദ്വാജനേന യോഗ്യ-കാലുകളുടെ വിസ്താരത്തോളവും, അതിൽ കാൽ ഏറ കൂടീട്ടും കട്ടിളക്കാലുകൾക്കു വീതിയും, വീതിയിൽ പാതി കനവും പകുത്തു് മൂന്നുവരി കതകുകളും കൂടിയും, മൂലാഗ്രയോഃ ഭുവംഗമപതംഗാഢ്യേന ച-ചുവട്ടിൽ കതകൂടാതെ ഉമ്മറപ്പടിയോടും, മുകളിൽ കതയോടും കൂടി മേൽപടിയും കൂടി ഇരിക്കുമാറു് കട്ടിളക്കാലു രണ്ടുമുണ്ടാക്കൂ.

(വ്യാ-൨) ഇനി സർവ്വസാമാന്യദ്വാരത്തെ ചൊല്ലുന്നു.

എല്ലാ ദേവാലയങ്ങളിലും തന്റെ കാലിവരംകൊണ്ടു് ഏഴുതാൻ എട്ടു താൻ ഒമ്പതു താൻ പകുത്താൽ, അതിലൊരംശം കുറച്ചു് ദ്വാരനീളം കല്പിക്ക. ഈ ദ്വാരനീളത്തിൽ പാതിയായിട്ടു വിസ്താരത്തെയും കല്പിക്ക. പിന്നെ, കാൽവണ്ണത്തോടു സമമായിട്ടു താൻ നാലൊന്നു ഏറീട്ടുതാൻ അര ഏറീട്ടുതാൻ, കട്ടിളക്കാൽ വീതിയായി, പുറത്തേ അരികിൽ സ്ഥിതിക്കുന്ന വാജനത്തോടും ദാമങ്ങളോടും ലതകളോടും, വീതിയിൽ പാതി കനങ്ങളോടും, ചുവട്ടിൽ ഉമ്മരപ്പടിയോടും, അഗ്രത്തുങ്കൽ മേൽപടിയോടുംകൂടിയിരിക്കുന്ന രണ്ടു കട്ടിളക്കാൽകളോടുംകൂടി ദ്വാരത്തെക്കല്പിക്ക.

ദ്വാരോൽസേധനിയുക്തശേഷചരണോ-
ത്സേധേ ശരാംശീകൃതേ
ദ്വ്യംശേനാധരപട്ടികാം മിതഘനാം
സാർദ്ധേന വാഗ്‌ങ്കാംശിതേ
ഹീനാം വാജനകേന യോഗവിതതാം
ശിഷ്ടാംശതഃ പട്ടികാ-
മൂർദ്ധസ്ഥാമഥ മംഗലാഢ്യഫലകാം
യുക്ത്യാർദ്ധപട്ടപൂർദ്ധതഃ. ൩൭

ദ്വാരോത്സേധനിയുക്തശേഷചരണോത്സേധേ- വാതലിന്റെ നീളമെട്ടത്തതിൽ അധികമുള്ള കാലുനീളത്തെ, ശരാംശീകൃതേ ദ്വ്യംശേന അമിതംഘനാം അധരപട്ടികാം- അഞ്ചാക്കിയതിൽ രണ്ടംശംകൊണ്ട് ഉമ്മരപ്പടിയുടെ ഘനം കല്പിപ്പൂ. അങ്കാംശിതേ സാർദ്ധേന ദ്വ്യംശേന വാ- ഒമ്പത് അംശിച്ചതിൽ രണ്ടര കൊണ്ടും ഉമ്മരപ്പടിയുടെ കനമുണ്ടാക്കാം. വാജനകേന ഹീനാം-വക്കത്തു കുറയ്ക്കുന്നതു കൂടാതെയും, യോഗവിതതാം ച-കാലുകളുടെ വീതിയോളം വീതിയുമുണ്ടായിരിക്കണം. ശിഷ്ടാംശതഃ ഊർദ്ധ്വസ്ഥാം പട്ടികാം- പിന്നെ ശേഷമുള്ളതിൽ കട്ടിളക്കനത്തോളം കനമായിട്ടു മുകളിലേ പടിയും, അഥ ഊർദ്ധ്വപട്ട്യൂർദ്ധ്വതഃ യുക്ത്യാ മംഗലാഢ്യഫലകാം ച- പിന്നെ ആ പടിയുടെ മുകളിൽ യുക്തിക്കു തക്കവണ്ണം മംഗലമായ അലങ്കാരങ്ങളോടു കൂടിയിട്ടുള്ള പലകയുമുണ്ടാക്കണം.

(വ്യാ-വ) ഇനി ഉമ്മരപ്പടിയേയും മേൽപടിയേയും ചൊല്ലുന്നു.

കാൽനീളത്തിൽ ദ്വാരനീളം കഴിച്ചു ശേഷം കൊണ്ട് അഞ്ചു പകുത്താൽ രണ്ടംശംകൊണ്ടുണ്ടാക്കിയ കനത്തോടു കൂടീട്ട് ഉമ്മരപ്പടിയേയും ഉണ്ടാക്കുക. മൂന്നംശംകൊണ്ടു മേൽപടിയേയും കുരമ്പത്തേയുമുണ്ടാക്കുക. എന്നിയേ ദ്വാരനീളം കഴിച്ചു ശേഷം കൊണ്ട് ഒമ്പതംശിച്ചാൽ രണ്ടരകൊണ്ടുണ്ടാക്കിയ കനമായ ഉമ്മരപ്പടിയെന്നാകിലും കൊള്ളാം. പഞ്ചവർഗമധിഷ്ഠാനം പോലെയാകിലുമാം. പീഠങ്ങൾക്കു ചൊല്ലിയപോലെ ഉണ്ടാക്കുകിലുമാം. മേലേ മേല്പടി ആറരകൊണ്ടുണ്ടാക്കി, കട്ടിളക്കാലിന്റെ വാജനദാമാദി ചെയ്തു്, ഇതിന്മേൽ മംഗലാഢ്യഫലകയിൽ കുരമ്പത്തിൽ ലക്ഷ്മ്യഭിഷേകമുണ്ടാക്കിക്കൊള്ളൂ.

ദണ്ഡാബ്ജ്യംഗമതംഗജാംശബഹളം
താവദ്ധൃതദ്വാർദള-
വ്യാസം മൂലശിഖായുതം ദൃഢതരം
കാര്യം കവാടദ്വയം
കാര്യാ വാമകവാടതോപിതപരാഗ്-
ഭാഗാർദ്ധധീവ്രാ തത-
സ്തദ്വിഷ്ടമ്പ്രതതാ ച സൂത്രഫലകാ-
സ്തദ്വത്സൂനാദ്ധൃജ്ഞപാലാ. ന.വൃ

ദണ്ഡാബ്ധ്യംഗമതംഗജാംശബഹളം — ദണ്ഡിന്റെ നാലൊന്നുതാൻ ആറൊന്നുതാൻ എട്ടൊന്നുതാൻ കനമുണ്ടായിട്ടും, തദാവൃതദ്വാർഗളവ്യാസം — ദ്വാരവിസ്താരത്തിൽ പാതിയും തന്റെ കനവും കൂട്ടിയിടത്തോളം വിസ്താരമായിട്ടും, ദൃഢതരം കവാടദ്വയം കാര്യം — ഏററവും ഉറപ്പുണ്ടായിട്ടു രണ്ടു വാതിലുകളും, മൂലശിഖായുതം — ചുവട്ടിലും മുകളിലും കുടുമ്മകളും കൂടി ഉണ്ടാകണം. വാമകവാടരോപിതപരാഗ് ഭാഗാ തതഃ അർദ്ധതീവ്രാ — ഇടത്തേ വാതലിന്മേൽ പുറത്തുഭാഗം പററി ഇരിക്കുമാറും, വാതലിൽ പാതി കനമുണ്ടായിട്ടും, തദ്ദ്വിഘ്നപ്രതതാ സ്തനാദ്യുജ്ജ്വലാ — വാതലിന്റെ കനത്തിലിരട്ടി വീതിയുണ്ടായിരിക്കുമാറു മൂന്ന് അഞ്ചു ഏഴ് ഇങ്ങനെ മുമ്പിൽ സ്തനാകൃതികളെക്കൊണ്ടു ശോഭിച്ചിരിക്കുമാറും, സൂത്രഫലകാ കാര്യാ — സൂത്രപട്ടികയുമുണ്ടാക്കിയിരിക്കണം.

(വ്യാ — വ) ഇനി വാതലിനെ ചൊല്ലുന്നു: —

ദണ്ഡിന്റെ നാലൊന്നു താൻ ആറൊന്നു താൻ എട്ടൊന്നു താൻ കനമായി വാതലിനെ ഉണ്ടാക്കുക. ദ്വാരവിസ്താരാർദ്ധവും അതിലൊത്ത കനവും കൂടിയേടത്തോളവും വാതൽവീതിയായി, മൂലാഗ്രങ്ങളിൽ കുടുമ ഉള്ളതായി രണ്ടു വാതലിനേയും ഉറപ്പോടുംകൂടി പണിചെയ്ക. രണ്ടു വാതലും എടത്തേ വാതല്ക്കു കനത്തോളമേറിട്ട് വീതിയായി പണിചെയ്ക. വാതൽക്കനത്തിലിരട്ടി വീതിയായി, വീതി കനം സമമായി, ഒററപ്പെട്ട മുലകളോടും കൂടി, പുഷ്പലതാദിലക്ഷ്മ്യഭിഷേകാദിയും അലംകരിച്ചു സൂത്രപട്ടിക പണിചെയ്ക. ഇടത്തേ വാതലിന്മേൽ സൂത്രപട്ടിക വേണ്ടു.

ഊർദ്ധ്വാധരഭ്രമരകാർഗളസന്ധിപാല-
പ്രക്ഷേപണീയവലയാന്യപി പത്രകാണി
തിര്യഞ്ച്യുദഞ്ചി പുളകാൻത്ഥാകുട്മളാനി
സശ്രീമുഖേന്ദുശകലാനി കവാടയോഃ സ്യുഃ. ൩൨

ഊർദ്ധ്വാധരഭ്രമരകാർഗളസന്ധിപാലപ്രക്ഷേപണീയവലയാനി — വാതിലുകളിൽ മുകളിലും ചുവട്ടിലും ഇളക്കത്തോടുകൂടി രണ്ടു താക്കിഴകളും[1] സൂത്രപട്ടികയും, വലിച്ച് അടയ്ക്കുന്നതിനു വളയങ്ങളും, തിര്യഞ്ച്യുദഞ്ചി പത്രകാണി — നീളത്തിലും വിലങ്ങത്തിലും ചില ഇരിമ്പുകൊണ്ടു തകിട്ടുകെട്ടുകളും, പുളകാ

1. സാക്ഷകറം.

ത്തവകുട്മളാനി — താമരമൊട്ടുപോലെയുള്ള ആണി തറയ്ക്കുയും, സശ്രീമുഖേന്ദുശകലാനി — ശ്രീഭഗവതിയുടെ മുഖവും ചന്ദ്രക്കലയും— ഇങ്ങിനെയുള്ള അലങ്കാരങ്ങളും ഉണ്ടാക്കണം.

(വ്യാ—൨) ഇനി വാതലിന്റെ അലങ്കാരത്തെ ചൊല്ലുന്നു:—

കീഴ ചുഴക്കുററിയും മേൽകൊണ്ടു തിരിമതികം ഇത്യാദികളും ഉണ്ടാക്കി, അതിൽ വാതിൽ കുടമ ഇട്ട് ഉറപ്പിച്ച്, അകത്തു താക്കിഴായും തറച്ച്, സൂത്രപട്ടികയും ഓടുതാഴും കുററിയും വളയും ചന്ദ്രക്കലയും നീളത്തിലും വിലങ്ങത്തിലും ഉള്ള പത്രങ്ങളും പോളകളും പൂക്കളും മൊട്ടുകളും ശ്രീഭഗവതി തുടങ്ങിയുള്ള മന്ത്രമൂർത്തികളേയും ഉണ്ടാക്കിത്തറയ്ക്കും. അരയന്നം ഗൌളി ഇത്യാദികളെയും രണ്ടു വാതലിന്നും അലംകരിച്ച്, സൂത്രപട്ടികമദ്ധ്യേ സ്ഥനത്തിൽ കുററികളേയും തുളച്ചു നല്ലനേരത്തു വാതൽവയ്ക്കും.

അഗ്ര്യദ്വാരളുവംഗമസ്ഥലസമാ-
രബ്ധാന്യധോഽധഃ ക്രമാത്
സോപാനാനി സമാനി സാരശിലയാ
ചിനുീത യാവത്തലം
അദ്ധ്യർദ്ധദ്വിഗുണാത്തദണ്ഡവിപുലാ-
നി ദ്വാരശാഖാദ്വയീ—
പാർശ്വാദ്യന്മകരാസ്യനിസ്സൃതലതാ-
രുദ്ധോഭയാന്താനി ച. ൩൩

അഗ്ര്യദ്വാരളുവംഗമസ്ഥലസമാരബ്ധാനി സമാനി സോപാനാനി — നടയിലേ പ്രധാനദ്വാരത്തിന്റെ ഉമ്മരപ്പടിയിങ്കൽ തുടങ്ങി യുഗ്മസംഖ്യകളായിട്ടു കൈപ്പിടി[1]കളെ, അധോഽധഃ ക്രമാത് —ക്രമേണ താണു താണു വരുമാറു്, യാവത്തലം സാരശിലയാ ചിനുീത—താഴത്തേ സമനിലത്തു വരുംവാളം കരിങ്കല്ലുകളേക്കൊണ്ടു് ഉണ്ടാക്കു. അദ്ധ്യർദ്ധദ്വിഗുണാത്തദണ്ഡവിപുലാനി ദ്വാരശാഖാദ്വയീപാർശ്വാദ്യന്മകരാസ്യനിസ്സൃതലതാരുദ്ധോഭയാന്താനി ച— അക്കൈപ്പിടി[2]കൾക്കു രണ്ടു ദണ്ഡുതാൻ ഒന്നര ദണ്ഡുതാൻ വിസ്താരമുണ്ടായിരിക്കണം. രണ്ടു കട്ടിളക്കാലിന്റെ ചുവട്ടിൽ ഉണ്ടാക്കിയിരിക്കുന്ന മകരവായിൽനിന്നു കീഴ്പോട്ടു താണു വന്നു് അഗ്രത്തിങ്കൽ വളഞ്ഞിരിക്കുന്ന ലതകളുടെ അകത്തേ കയ്യടകളുടെ അഗ്രം രണ്ടും കൊണ്ടിരിക്കുമാറു് ഉണ്ടായിരിക്കണം.

1. കല്പടി, 2. കൈവരി.

(വ്യാ—വ.) ഇനി സോപാനത്തെ ചൊല്ലുന്നു:—

മുമ്പിലേ വാതലിന്റെ ഉമ്മരപ്പടിക്കീഴവായിൽനിന്നു തുടങ്ങി കീഴ്പോട്ടു നിലത്തോളം നല്ല ശിലകളേക്കൊണ്ടു സോപാനങ്ങളെ പടുക്ക. അന്യോന്യം തുല്യങ്ങളായിരിക്കയും വേണം. ഒന്നരരണ്ടു് എല്ലാം ദണ്ഡായിരിക്കുന്ന വീതിയോടും കൂടി രണ്ടു കട്ടിളകല്ലുടേയും പാർശ്വത്തിങ്കൽ ഉണ്ടായിരിക്കുന്ന മകരവായിൽനിന്നു പുറപ്പെട്ട ലതകളായ കയ്യൂരി[1]— രണ്ടുപുറവും കല്ലട നീങ്ങിപ്പോകാതെ തടുക്കപ്പെട്ടിരിക്കുന്നതു— കൊണ്ടു ശോഭിച്ചിരിക്കണം. കയ്യൂരിന്മേൽ രണ്ടുപുറവും ശംഖനിധി പത്മനിധി ദ്വാരതോരണം ഇത്യാദി അലംകാരവും വേണം.

അഗ്ര്യദ്വാരപ്രതതിമഹിഭിഃ സംവിഭജ്യാശുഗാംശൈഃ
ക്ഌപ്തവ്യാസം രചയതു ഘനദ്വാരമന്യത്രിദിക്സ്ഥം
ദ്വിഘ്നവ്യാസായതമധിദളദ്വിഘ്നതത്വ്യായതം വാ
സൂത്ര്യദ്യോഗപ്രകടിതകവാടാദികസ്വാംഗദീപ്തം. ൩൮

അഗ്ര്യദ്വാരപ്രതതിം അഹിഭിഃ സംവിഭജ്യ—പ്രധാന ദ്വാരത്തിന്റെ വിസ്താരത്തെ എട്ടിൽ പകുത്തു്, ആശുഗാംശൈഃ ക്ഌപ്തവ്യാസം— അതിൽ അഞ്ചംശങ്ങളെക്കൊണ്ടു വിസ്താരവും, ദ്വിഘ്നവ്യാസായതം—ഇരട്ടി നീളവും, അധിദളദ്വിഘ്നതത്വ്യായതം വാ—വിസ്താരത്തിൽ രണ്ടര നീളവുമായിട്ടു്, അന്യത്രിദിക്സ്ഥം ഘനദ്വാരം രചയതു വാ—ശേഷം മൂന്നു നടകളിലും ഘനദ്വാരത്തേ ഉണ്ടാക്കിലുമാം. സൂത്ര്യദ്യോഗപ്രകടിതകവാടാദികസ്വാംഗദീപ്തം—ശോഭിച്ചിരിക്കുന്ന കട്ടിളക്കാലുകളും ഉമ്മരപ്പടികളും സൂത്രപട്ടികകളും ഇവ ഒക്കെയും കൂടി അടച്ചുതന്നെ ഇരിക്കുമാറും ഉണ്ടാക്കണം.

(വ്യാ—വ.) ഇനി അലംകാരങ്ങളെ ചൊല്ലുന്നു:—

മുമ്പിലേ ദ്വാരവിസ്താരത്തേ എട്ടുകൊണ്ടു പകുത്താൽ അഞ്ചംശങ്ങളെക്കൊണ്ടു് ഉണ്ടായിരിക്കുന്ന വിസ്താരത്തോടുകൂടി ഘനദ്വാരത്തെ മററു മൂന്നു ദിക്കിലും പണിചെയ്ക. വിസ്താരത്തിലിരട്ടി നീളമായിട്ടുതാൻ, വീതികൊണ്ടു രണ്ടരനീളമായിട്ടുതാൻ ശോഭിച്ചിരിക്കുന്ന കട്ടിള്ളകളിൽ പ്രകടിതമായി ഇരിക്കുന്ന വാതൽ സൂത്രപട്ടിക എന്നു തുടങ്ങിയുള്ള തന്റെ അംഗങ്ങളെക്കൊണ്ടു ശോഭിച്ച തോരണങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കണം ഘനദ്വാരങ്ങൾ.

---

1. കൈവരി.

സ്തംഭേ ദിങ്നന്ദനാഗാംശിനി ധഷമനലാം-
ശേന ശേഷേണ പാദൌ
വ്യാസം സ്തംഭാർദ്ധതോഽബ്ധ്യാശുഗരസമിതദ-
ണ്ഡേന വാ തത്ര കുര്യാത്
പത്രാദീദ്ധാർദ്ധചന്ദ്രാത്മകമഥ മകരാ-
സ്യാദിമത് പഞ്ചഭൂഗം
കർത്തവ്യം തോരണം തദ്വിവിധഖഗലസ-
ന്നക്രതുണ്ഡോജ്ജ്വലം ച. ൩൮

സ്തംഭേ ദിങ്നന്ദനാഗാംശിനി അനലാംശേന ധഷം— പിന്നെ ഉത്തരത്തിന്റെ ചുവട്ടിലുള്ള കാലുനീളത്തെ പത്തുതാൻ ഒമ്പതുതാൻ എട്ടുതാൻ പകുത്താൽ അതിൽ മൂന്നംശംകൊണ്ടു മീതേ അററത്തു ധഷത്തെ ഉണ്ടാക്കൂ. ശേഷേണ പാദൌ— ശേഷമുള്ള അംശത്തോളം നീളമായി കാലുകൾ രണ്ടുമുണ്ടാക്കൂ. സ്തംഭാർദ്ധതഃ വാ അബ്ധ്യാശുഗരസമിതദണ്ഡേന വാ തത്ര വ്യാസം കുര്യാത്—കാലുനീളത്തിൽ പാതികൊണ്ടുതാൻ നാലു് അഞ്ചു് ആറു ദണ്ഡുകളേക്കൊണ്ടുതാൻ അവിടെ വിസ്താരത്തേയും ഉണ്ടാക്കൂ. പത്രാദീദ്ധാർദ്ധചന്ദ്രാത്മകം— ഇക്കാലുകളുടെ മുകളിൽ ഉത്തരവും വളരുംവച്ചു് പത്രാദികളേക്കൊണ്ടു ശോഭിച്ചു് അർദ്ധചന്ദ്രാകൃതിയായിട്ടു് ഉണ്ടാക്കിയാൽ പത്രതോരണമാകുന്നതു്. അഥ മകരാസ്യാദിമത് പഞ്ചഭൂഗം—മകരവായിൽനിന്നു പുറപ്പെട്ടു് അഞ്ചു വളവോടുംകൂടി ഉണ്ടാക്കുകിൽ മകരതോരണമെന്നു ചൊല്ലും. തത് വിവിധഖഗലസന്നക്രതുണ്ഡോജ്ജ്വലം ച കർത്തവ്യം —അതു പല പക്ഷികളോടും മകരത്തലകളോടുംകൂടി ഉണ്ടാക്കിയാൽ വിചിത്രതോരണമെന്നും പറയും. ഇങ്ങനെ മൂന്നു പ്രകാരം നാടകളിൽ തോരണങ്ങളെ ഉണ്ടാക്കൂ.

(വ്യാ— വ) ഇനി തോരണത്തെ ചൊല്ലുന്നു:—

കല്ലുത്തരമുള്ളേടത്തു കല്ലുത്തരക്കീഴ്വായോളമുള്ള കാലിവരം കൊണ്ടു്—കല്ലുത്തരമില്ലാത്തേടത്തു് ആകെയുള്ള കാൽനീളംകൊണ്ടു— താൻ പകുത്താൽ, ഒമ്പതുതാൻ എട്ടുതാൻ പകുത്താൽ മീതേ അററത്തു മൂന്നാംശംകൊണ്ടു ധഷത്തേയും, പിന്നെ ശേഷിച്ചതുകൊണ്ടു കാലുകളേയും, കാലുനിളത്തിൽ പാതികൊണ്ടുതാൻ നാലു് അഞ്ചു് ആറു് എന്നീ ദണ്ഡുകൊണ്ടുതാൻ വിസ്താരത്തേയും

ഉണ്ടാക്കുക. ആ തോരണം പിന്നെ, ദ്ധ്വജത്തിന്റെ താഴത്തെ അരികിലൊരു ഉത്തരവും വളരുമെല്ലാം ഉണ്ടാക്കിയശേഷം, അർദ്ധചന്ദ്രാകാരമായി ലതാദികളെക്കൊണ്ടു പത്രതോരണമെന്ന പേരായി ഉണ്ടാക്കപ്പെട്ടിരിക്കലുമാം. ഏടത്തും വലത്തും അനന്തരം മകരത്തലതുടങ്ങിയുള്ള അവറ്റോടുകൂടി അഞ്ചുവളവുണ്ടായി മകരതോരണമെന്ന പേരായി പിന്നിലുമുണ്ടാക്കുക. പിന്നെ നാനാപക്ഷികൾ തുടങ്ങിയുള്ള രൂപങ്ങളോടുകൂടി മകരത്തലകൊണ്ടു ശോഭിച്ച ചിത്രതോരണമെന്ന പേരായിട്ട് ഉണ്ടാക്കപ്പെട്ടിരിക്കിലുമാം.

പ്രത്യുത്തരാന്തർവ്വിരചയ്യ ഭിത്തിം
തതഃ സമന്താത് സുദൃഢൈഃ ശിലാദ്യൈഃ
താം ഭൂഷയേദ്വേദികയാംഘ്രിമൂലേ
തദൂർദ്ധ്വതശ്ചോജ്ജ്വലപഞ്ജരാദ്യൈഃ. ൩൩

തതഃ സമന്താത് പ്രത്യുത്തരാന്തഃ ഭിത്തിം സുദൃഢൈഃ ശിലാദ്യൈഃ വിരചയ്യ—പിന്നെ ചുററും പടിക്കുമുകളിൽ ഉത്തരത്തിനു ചുവട്ടിൽ ഉറപ്പുള്ള കല്ലുകൊണ്ടുതാൻ മരംകൊണ്ടുതാൻ ഭിത്തിയെ കെട്ടിപ്പൂ. അംഘ്രിമൂലേ വേദികയാ തദൂർദ്ധ്വതഃ ഉജ്ജ്വലപഞ്ജരാദ്യൈഃ താം ഭൂഷയേത്—ഭിത്തിയുടെ ചുവട്ടിൽ വേദികകൊണ്ടും, വേദികയുടെ മുകളിൽ ശോഭയോടുകൂടിയിരിക്കുന്ന പഞ്ജരം കൂടം ശാല നാസിക ഇത്യാദികൊണ്ടും ഭിത്തിയെ അലങ്കരിക്കണം.

(വ്യാ-പ) ഇനി ഭിത്തി പടുപ്പാൻ ചൊല്ലുന്നു:—

പിന്നെ പടിക്കുത്തരത്തോടിടയിൽ ചുററും ഉറപ്പോടുകൂടിയ കല്ല്, ഇഷ്ടകാ, മണ്ണ്, ദാരുഫലകാ, ജാലകം എന്നീ അഞ്ചു ദ്രവ്യങ്ങളാൽ ഒന്നുകൊണ്ടു ഭിത്തിയെ പണിചെയ്തിട്ട്, ആ ഭിത്തിയെ പിന്നെ താഴേ ചുററും വേദികകൊണ്ടും, വേദികമേൽവായിൽ ശോഭിച്ചിരിക്കുന്ന പഞ്ജരാദികളെക്കൊണ്ടും അലങ്കരിക്ക.

പ്രത്യുത്സേധന പാദായതിവസുമുനിഷഡ്-
ഭാഗതോംഘ്ര്യർദ്ധകന
ദ്വിത്രിഘ്നേനാംഘ്രിതാരേണ ച ഭവതി സമാ-
ംഘ്ര്യുച്ഛ്രയാ വേദികായാഃ

ഉത്സേധേ ദ്വ്യംശിതോഽദ്ധോഽവധി ഗ്ഗണരശനാ-
ന്ത്യഷ്ടാഷ്ടാദ്രിഷഡ്ഭാ-
ഗേഽംശൈഃ കമ്പാബ്ജകമ്പാഃ ശശികരശശിഭിഃ
ശേഷതോഽധോ ഗളം ച. ൩൭

പ്രത്യുത്സേധേന—പടിയുടെ പൊക്കത്തോളം താൻ, പാദായതിവസുമുനിഷഡ്ഭാഗതഃ—കാലുനീളത്തിന്റെ എട്ടൊന്നുതാൻ ഏഴൊന്നുതാൻ ആറൊന്നുതാൻ, ദ്വിത്രിമേഖേന അദ്ധ്യർദ്ധാഗ്രേ ന അംഘ്രിതാരേണ ച—കാലിന്റെ വിസ്താരത്തിൽ രണ്ടുതാൻ മൂന്നുതാൻ രണ്ടരതാൻ, സമഃ വേദികായാഃ അത്യുച്ഛ്രയഃ ഭവതി—തുല്യമായിട്ടു വേദികയുക്കു പൊക്കം ഉണ്ടാക്കാം. ഉത്സേധേ ദ്വ്യംശിതേ—ആ പൊക്കത്തെ രണ്ടായി പകുത്ത്, അധോഽവധി ഗ്ഗണരശനാ—മേലേ പാതികൊണ്ടു മൂന്നു മേഖലകളും, അന്തരീ അപി—ചുവട്ടിൽ ഗളവുമുണ്ടാക്കൂ. അഷ്ടാദ്രിഷഡ്ഭാഗേ ശശികരശശിഭിഃ കമ്പാബ്ജകമ്പാഃ—എന്നിയേ വേദികപ്പൊക്കത്തെ എട്ടുതാൻ ഏഴുതാൻ ആറുതാൻ പകുത്ത് ഒരംശംകൊണ്ടു മുകളിൽ കമ്പിനേയും, രണ്ടംശംകൊണ്ടു പത്മത്തേയും, അതിനുതാഴെ, ഒരംശംകൊണ്ടു കമ്പിനേയും—അധഃ ശേഷതഃ ഗളം ച—ശേഷിച്ച അംശങ്ങളെക്കൊണ്ടു ചുവട്ടിൽ ഗളത്തേയുമുണ്ടാക്കൂ. ഇങ്ങനെ രണ്ടുപ്രകാരം വേദികയുടെ പണി ചെയ്‌വൂ.

(വ്യാ—൨) ഇനി വേദികയെ ചൊല്ലുന്നു:—

പടിയുടെ ഇവരത്തോടു താൻ, കാൽനീളത്തിന്റെ എട്ടൊന്ന് ഏഴൊന്ന് ആറൊന്ന് എന്നിവരോടു താൻ, രണ്ടര രണ്ടു മൂന്ന് ഇവരകളും, താഴത്തേതുകൊണ്ടു ഗളവും, എന്നിയേ വേദികഇവരത്തെ എട്ടുതാൻ ഏഴുതാൻ ആറുതാൻ പകത്താൽ, മേലേ അററത്തുനിന്നു കീഴ്പ്പോട്ടു ഒന്ന് രണ്ട് ഒന്ന് എന്നീ അംശങ്ങളെക്കൊണ്ടു കമ്പം അബ്ജകമ്പം എന്നിവയും, താഴെ ശേഷിച്ച അംശംകൊണ്ടു ഗളവും വാജനവും ഭവിക്കുന്നു.

പ്രാസാദഃ സകലോഽംഘ്രിതോരണചതുർ-
ദ്വാരാന്വിതോ മണ്ഡിത-
സ്തംഭാഭ്യന്തരജാലപഞ്ജരയുതോ
വാ പഞ്ചഹസ്താദികഃ

യുക്തോ മൂലതലേ വിദിക്സ്ഥിതചതുഷ്-
കൂടൈഃ പരസ്താത് പരഃ
ശാലാകൂടകനാസികാദിവിലസ-
ജ്ജാലോജ്ജ്വലത് പഞ്ജരഃ. ൩൮

സകലഃ പ്രാസാദഃ — എല്ലാ പ്രാസാദവും, അംഘ്രിതോരണചതുർദ്വാരാന്വിതഃ — കാലുകളും തോരണങ്ങളും നാലു ദിക്കിലും വാതിലുകളും കൂടിയിരിക്കണം. പഞ്ചഹസ്താദികഃ മണ്ഡിതസ്തംഭാഭ്യന്തരജാലപഞ്ജരയുതഃ വാ — അഞ്ചു കോലുതുടങ്ങി വലുതായിട്ടുള്ളവററിന്ന് അലങ്കാരസ്തംഭങ്ങളും സ്തംഭങ്ങളുടെ ഇടകളിൽ ജാലപഞ്ജരങ്ങളുംകൂടെ ഉണ്ടാക്കിലുമാം. പരഃ മൂലതലേ വിദിക്സ്ഥിതചതുഷ്കൂടൈഃ യുക്തഃ — ഏഴുകോലു തുടങ്ങിയുള്ള പ്രാസാദങ്ങൾക്കു താഴത്തെ നിലയിൽ കോണുകളിൽ കൂടങ്ങളെക്കൂടി ഉണ്ടാക്കുകിലുമാം. തത്പരഃ ശാലാകൂടകനാസികാദി വിലസജ്ജാലോജ്ജ്വലത് പഞ്ജരഃ — ഒമ്പതു കോൽ പതിനൊന്നു കോൽ തുടങ്ങിയുള്ള വലിയ പ്രാസാദങ്ങൾക്കു ശാലകളും കൂടങ്ങളും നാസികകളും മഹാനാസികകളും ഇവറേറക്കൊണ്ടു ശോഭിച്ചിരിക്കുന്ന ജാലപഞ്ജരങ്ങളുംകൂടി ഉണ്ടാക്കുകയുമാം.

(വ്യാ — വ) ഇനി പ്രാസാദത്തിന്നു തക്കവണ്ണം ഭിത്തിക്ക് അലംകാരം വേണമെന്നു ചൊല്ലുന്നു:—

ഒട്ടൊഴിയാതെയുള്ള പ്രാസാദങ്ങൾ ഒക്കെയും കാലുകൾ തോരണങ്ങൾ നാലു ദ്വാരങ്ങൾ എന്നിവറേറാടുകൂടിയിരിക്കണം അഞ്ചുകോൽപരിഷ തുടങ്ങി മേല്പോട്ടുള്ളവ അലംകാരപത്മങ്ങൾ, കാൽപഴുതുകളിൽ ജാലപഞ്ജരങ്ങൾ എന്നിവറേറാടു കൂടീട്ടാകിലുമാം. അതിന്റെ മേലേതു താഴത്തേ നിലയിൽ കോണുകളിൽ നാലു കൂടങ്ങളോടുകൂടിയുമാം. അതിന്നു മേലേതു ശാലാകൂടം മഹാനാസിക എന്നു തുടങ്ങിയുള്ളവറേറക്കൊണ്ടു ശോഭിച്ചിരിക്കുന്ന ജാലപഞ്ജരങ്ങളോടുംകൂടി ഇരിക്കണം.

അനന്തരം ഭിത്തിയിങ്കലേ അലങ്കാരങ്ങളെ പറയുന്നു.

കുഡ്യേ പങ്ക്ത്യാദ്യഭക്തേ വിദിശി വിരചയേത്
കൂടമേകാംശവിസ്താ-
രായാമം ദ്വ്യംശദീർഘാം ദിശി ദിശ, വിതതാ-
മേകഭാഗേന ശാലാം

ശാലാക്രൂടാന്തരാളേ ചരണവിരഹിതാം-
ശോന്മിതാം നാസികാം തത്-
പാർശ്വദ്വന്ദ്വേ സജാലം ചരണവിരഹിതാം-
ശാദിതഃ പഞ്ജരം ച. ൩൯

കുഡ്യേ പങ്ക്ത്യാദിഭക്തേ—ഒരു പുറത്തു ഭിത്തിയുടെ നാളത്തെ പത്തു് ഒമ്പതു് എട്ടു് ഈ സംഖ്യകളേക്കൊണ്ടു പകുത്താൽ, വിദിശി ഏകാംശവിസ്താരായാമം ക്രൂടം—കോണുകളിൽ അതിൽ ഒരംശത്തോളം വിസ്താരത്തോടും ദീൎഘത്തോടുംകൂടിയിരിക്കുന്ന ക്രൂടത്തേയും, ദിശി ദിശിദ്വ്യംശദീൎഘാം ഏകഭാഗേന വിതതാം ശാലാം—നാലു ദിക്കുകളിലും രണ്ടംശം നീളമായും ഒരംശം വിസ്താരമായും ശാലയേയും ഉണ്ടാക്കു. ശാലാക്രൂടാന്തരാളേ ചരണവിരഹിതാംശോന്മിതാം നാസികാം—ഈ ശാലാക്രൂടങ്ങളുടെ ഇടയിൽ മുക്കാൽ അംശംകൊണ്ടു ദീൎഘവിസ്താരമായി മഹാനാസികയേയും, തത്പാൎശ്വദ്വന്ദ്വേ ചരണവിരഹിതാംശാദിതഃ സജാലം പഞ്ജരം ച വിരചയേത് ഈ നാസികകളുടെ രണ്ടു പുറത്തും മുക്കാൽ ഒന്നു് ഇത്യാദി ശേഷമുള്ള അംശങ്ങളേക്കൊണ്ടു ജാലത്തോടുകൂടിയ പഞ്ജരത്തേയും ഉണ്ടാക്കണം.

(വ്യാ—വ) *ഇനി ശാലാക്രൂടങ്ങളെ ചൊല്ലുന്നു:—

പ്രാസാദഭിത്തിപ്പുറവിസ്താരത്തെ പത്തു തുടങ്ങിയുള്ള സംഖ്യകളെക്കൊണ്ടു പകുത്താൽ അതിലൊരംശവിസ്താരദീൎഘങ്ങളായിട്ടു നാലുകോണിലും ക്രൂടത്തെ ഉണ്ടാക്കുക. രണ്ടംശം നീളമായി ഒരംശം വീതിയുമായി ഇരിക്കുന്ന ശാലകൾ നാലുദിക്കിലും പണിചെയ്ക. ശാലാക്രൂടമദ്ധ്യത്തിൽ മുക്കാലംശം കൊണ്ടു മഹാനാസികയും പണിചെയ്ക. അതിൻെറ ഇരുപുറവും മുക്കാൽ തുടങ്ങിയുള്ള അംശംകൊണ്ടു് ജാലത്തോടുകൂടിയിരിക്കുന്ന പഞ്ജരത്തേയുമുണ്ടാക്കുക.

ധാമ്നോഽഷ്ടാംശമിതോഽഥവാ പ്രതിമുഖൈഃ
സ്തൂപ്യന്തിമൈഃ സംയുതഃ
പ്രാസാദാകൃതികശ്ച ക്രൂട ഉദിതോ
മദ്ധ്യസ്സുരന്നാസികഃ

ശാലാ തത്സമസൂത്രഗാ മുഖപടീ-
ശക്തിധ്വജാദ്യുജ്ജ്വലാ
സ്തൂപീത്രയ്യുപശോഭിതാ പരിലസ-
ന്നാസാ ച സങ്കീർത്തിതാ. ൯൦

അഥ ധാമ്നഃ അഷ്ടാംശമിതഃ വാ— കൂടമെന്നിയേ പ്രാസാദവിസ്താരത്തിന്റെ എട്ടിൽ ഒരംശം കൊണ്ടു് കൂടത്തെ ഉണ്ടാക്കാം. പ്രതിമുഖൈഃ സ്തൂപ്യന്തിമൈഃ സംയുതഃ പ്രാസാദാകൃതികഃ ച (കൂട ഉദിതഃ)—പടി തുടങ്ങി താഴികക്കുടംവരെയുള്ള അവയവങ്ങൾ ഒക്കെയും ഉണ്ടായി പ്രാസാദത്തിന്റെ ആകൃതിപോലെ ഇരിക്കും കൂടം. മദ്ധ്യസ്ഫുരന്നാസികഃ—കൂടമദ്ധ്യത്തുങ്കൽ ലഘുനാസികകൊണ്ടു ശോഭിച്ചിരിക്കയും വേണം. ശാലാ തത്സമസൂത്രഗാ-ശാലയും കൂടത്തിന്റെ പുറപ്പാടോടു തുല്യമായി തള്ളിയിരിക്കുമാറും, മുഖപടീശക്തിധ്വജാദ്യുജ്ജ്വലാ—മുഖഫലകകൊണ്ടും ശക്തിധ്വജാദികളെക്കൊണ്ടും ശോഭിച്ചിരിക്കുമാറും, സ്തൂപീത്രയ്യുപശോഭിതാ പരിലസന്നാസാ ച സങ്കീർത്തിതാ—മൂന്നു താഴികക്കുടം കൊണ്ടു ശോഭിച്ചിരിക്കുമാറും, ശോഭിച്ചിരിക്കുന്ന ലഘുനാസികയോടുകൂടിയിരിക്കുമാറും, ദിക്കുകളിൽ ശാലയേ ഉണ്ടാക്കിപ്പൂ.

(വ്യാ—വ.) ഇനി ശാലാകൂടങ്ങളുടെ ലക്ഷണത്തേ ചൊല്ലുന്നു:—

പ്രാസാദവിസ്താരത്തിന്റെ എട്ടൊന്നു വിസ്താരമായിട്ടു കൂട്ടംകൂടം ചൊല്ലപ്പെട്ടു. പടി തുടങ്ങി താഴികക്കുടത്തോളമുള്ള അവയവങ്ങളോടുകൂടി പ്രാസാദാകൃതിയായി മദ്ധ്യത്തിങ്കൽ സ്ഫുരിച്ചിരിക്കുന്ന നാസിക ഉണ്ട ബാലനാസികയോടും കൂടി ഇരിക്കണം. ശാല പിന്നെ കൂടത്തോളം പുറപ്പാടായി, മുഖഫലക, ശക്തി, ധ്വജം എന്നു തുടങ്ങിയവറേറക്കൊണ്ടു ശോഭിച്ചു, മൂന്നു താഴികക്കുടത്തോടുകൂടി, മദ്ധ്യത്തിങ്കൽ ബാലനാസികയെക്കൊണ്ടു ശോഭിച്ചിരിക്കയും വേണം.

ദണ്ഡൈർദ്വിത്രിചതുർമിതൈർമിതാ ഗിതാ-
നാനാനകം പഞ്ജരം
നാസാദ്യുജ്ജ്വലിതം ച ജാലകമഥോ
വേദ്യൂർദ്ധ്വതഃ സംസ്ഥിതം

ദണ്ഡൈർദ്വ്യാദിയുഗാന്തിമൈസ്തതമതോ-
ദണ്ഡാർദ്ധിതശ്ചായതം
കർത്തവ്യം ദ്വിഗുണാന്തിമം സുഷിരിതം
ഗോമൂത്രകാദിക്രമാത്. ൪൮

ദ്വിത്രിചതുർമ്മിതൈഃ ദണ്ഡൈഃ മിതവിതാനാതാനകം പഞ്ജരം—രണ്ടു മൂന്നു നാലു ദണ്ഡുകളെക്കൊണ്ടു് അളവായ വിസ്താരദീർഘങ്ങളോടുകൂടി പഞ്ജരത്തെ ഉണ്ടാക്കൂ. നാസാദ്യുജ്ജ്വലിതം ച—അതു് നാസികാദികളെക്കൊണ്ടു ശോഭിച്ചുമിരിക്കണം. അധോ വേദ്യൂർദ്ധ്വതഃ സംസ്ഥിതം ജാലകം—പിന്നെ വേദികയുടെ മുകളിൽ പഞ്ജരത്തിന്ന താഴെ ജാലകത്തെ ഉണ്ടാക്കൂ. അതിന്നു, ദ്വ്യാദിയുഗാന്തിമൈഃ തതം-രണ്ടു ദണ്ഡു തുടങ്ങി നാലു ദണ്ഡോളം വിസ്താരവും, ദണ്ഡാർദ്ധിതഃ ദ്വിഗുണാന്തിമം ആയതം-വിസ്താരത്തിൽ ഓരോ ദണ്ഡുകൂടി വിസ്താരത്തിലിരട്ടിയോളം നീളവുമുണ്ടാക്കാം. ഗോമൂത്രകാദിക്രമാത് സുഷിരിതം ച കർത്തവ്യം-ഗോമൂത്രകാദിക്രമേണ സുഷിരങ്ങളോടും കൂടിയിരിക്കണം.

(വ്യാ-വ.) ഇനി പഞ്ജരത്തെ ചൊല്ലുന്നു:—

രണ്ടു് മൂന്നു് നാലു് എന്നിട്ട ദണ്ഡുകളെക്കൊണ്ടു് അളക്കപ്പെട്ടിരിക്കുന്ന വിസ്താരദീർഘങ്ങളോടുകൂടി, മദ്ധ്യനാസികതുടങ്ങിയുള്ളവറെറക്കൊണ്ടു ശോഭിച്ചിരിക്കുന്ന പഞ്ജരം ഉണ്ടാക്കപ്പെടണം. പഞ്ജരത്തിന്നു താഴെ വേദികയുടെ മേൽവായിൽ ഇരുപ്പായ ജാലകവുമുണ്ടാക്കപ്പെടണം. അതു പിന്നെ, രണ്ടു തുടങ്ങി നാലോളമുള്ള ദണ്ഡുകളെക്കൊണ്ടു വിസ്താരവും, വിസ്താരത്തേക്കാൾ ഓരോ ദണ്ഡ് ഏറീട്ടു് ഇരട്ടിയോളം നീളവുമായി ഇരിക്കണം. ഗോമൂത്രകാദിക്രമേണ തുളയ്ക്കപ്പെട്ടിരിക്കയും വേണം.

സ്തംഭാന്തരേ മഹതി ധാമനി പാദവിസ്താ-
രോച്ചാധിപാദതലപദ്മഗകുംഭസംസ്ഥാം
പാദായതാം ഘടമുഖോദ്ഗതപത്രചിത്ര-
മൂലാം പ്രകല്പയതു കുംഭലതാം സമന്താത്. ൪൯

മഹതി ധാമനി സ്തംഭാന്തരേ സമന്താത്—വലുതായിരിക്കുന്ന പ്രാസാദങ്ങളുടെ കാലുകളുടെ ഇടയിൽ ചുററും, പാദവിസ്താരോച്ചാധിപാദതലപദ്മഗകുംഭസംസ്ഥാം—കാലോളം വിസ്താരവും പൊക്കവും, വിസ്താരത്തിൽ കാൽവാശി നീളവും ആയിരിക്കുന്ന താമരപ്പൂവിന്റെ കർണ്ണികയിൽ ഉണ്ടാക്കിയിരിക്കുന്ന

കുടത്തിൽനിന്നു പുറപ്പെടുന്നതും, പാദായതാം ഫലടമുഖോദ്ഗതപത്രചിത്രമൂലാം കുംഭലതാം പ്രകല്പയേത്തു — കാലോളം നീളമായി പത്രങ്ങളോടും പുഷ്പങ്ങളോടും കൂടിട്ടുള്ളതും ആയ ലതയേ ഉണ്ടാക്കു.

(വ്യാ-വ.) ഇനി കുംഭലതയെച്ചൊല്ലുന്നു:—

വലിയ പ്രാസാദങ്ങളിൽ പുറവും കാൽപഴുതുകളിൽ കുംഭലതായ പണിചെയ്യു. കാൽവണ്ണത്തോളമിവരവും, അതുകൊണ്ടൊന്നേകാൽ വിസ്താരവും ആയുള്ള പത്മകർണ്ണികയിങ്കൽ പണിചെയ്തിരിക്കുന്ന കുടത്തിൽ നില്ക്കുമാറു പണിചെയ്കയും വേണം. കാൽവണ്ണത്തോളമിവരമായി കുടത്തിൻെറ വായിൽനിന്നു മേല്പോട്ടു പുറപ്പെട്ടിരിക്കുന്ന ലതകൊണ്ടു പത്രമായിരിക്കുന്ന മൂലപ്രദേശത്തോടുകൂടിയിരിക്കയും വേണം.

അനന്തരം ഭിത്തികെട്ടുന്നേടത്തു പ്രകാരാന്തരത്തെപ്പറയുന്നു:—

ഭങ്ക്ത്വാ പ്രത്യുത്തരാന്തർഗതചരണമിതിം
ഭോഗിഭിർഭാഗതോഽധോ
വേദിം വേദൈശ്ച പാദാൻ ദളരചിതവള-
ഭ്യുത്തരം ഭാഗതോഽഥ
യാവത്സ്വാത്സേധനിമ്നപ്രസരവളഭിത-
സ്ത്വാഘ്നീപ്രം കപോതം
ഗേഹേഽല്പേ സപ്തമേനാഷ്ടജലപദഗൃഹപി-
ണ്ഡിം കരോത്വഷ്ടമേന. ൭൩

അല്പേ ഗേഹേ—അല്പപ്രാസാദങ്ങളിൽ, പ്രത്യുത്തരാന്തർഗ്ഗതചരണമിതിം (അഷ്ടധാ) ഭോഗിഭിഃ ഭങ്ക്ത്വാ-പടിയുടെ മുകളിൽ നിന്ന് ഉത്തരത്തോളമുള്ള കാലുനീളത്തേ എട്ടുകൊണ്ടു പകുത്താൽ, അധഃ ഭാഗതഃ വേദിം—അതിലൊരംശംകൊണ്ടു വേദികയേയും, വേദൈഃ പാദാൻ-നാലംശംകൊണ്ടു കാലുകളേയും, അഥ ഭാഗതഃ-പിന്നെ ഒരംശത്തിൻെറ-ദളരചിതവളഭ്യുത്തരം-അരയംശംകൊണ്ട് ഉത്തരവും വളരും, യാവത്സ്വാത്സേധനിമ്നപ്രസരവളഭിതഃ സ്വാഘ്നീപ്രം കപോതം—തൻെറ പൊക്കത്തോളം പുറപ്പാടുണ്ടായിരിക്കുന്ന വളഭികൾ തൻെറ പൊക്കത്തോളം പുറപ്പെട്ടിരിക്കുന്ന കപോതത്തേ സപ്തമേന-ഏഴാമത്തേ അംശംകൊണ്ടും, അഷ്ടമേന ഉജ്ജ്വലപദഗൃഹപിണ്ഡിം ച കരോതു —

എട്ടാമത്തെ അംശംകൊണ്ടു കാലുകളുടെ അഗ്രത്തോടുകൂടിയിരിക്കുന്ന ഗ്രാഹപിണ്ഡിയേയും ഉണ്ടാക്കണം.

(വ്യാ_വ.) ഇനി കല്ലുത്തരാദികളെ ചൊല്ലുന്നു:—

പടിയോടുത്തരത്തോടിട ഉള്ള കാൽനീളത്തെക്കൊണ്ടു എട്ടു പകുത്താൽ താഴത്തെ അംശംകൊണ്ടു വേദികയേ, പിന്നെ നാലംശം കൊണ്ടു കാൽനീളത്തെ, അരേരശ്ശ അംശംകൊണ്ടു ഉണ്ടാക്കിയ ഉത്തരവും വളരുമായി ഉള്ളതിനേ, ഒരംശംകൊണ്ടു തന്റെ ഇവരത്തോളം പുറപ്പെട്ടിരിക്കുന്ന വളരുങ്കോൺ തനിക്കു ഉചിതമാകുന്ന പുറപ്പാടോടുകൂടിയിരിക്കുന്ന കപോതത്തേ, ഏഴാമംശംകൊണ്ടു ശോഭിച്ചിരിക്കുന്ന കാലുകളോടുകൂടിയിരിക്കുന്ന ഗ്രാഹപിണ്ഡികയേ, പണ്ണിചെയ്ക. പഞ്ജരാദിഭിത്ത്യലംകാരത്തിന്നവകാശമില്ലാത്തേടത്തു ഇതാകുന്നു എന്നു 'ശേഷഹ്യല്പേ' എന്നിശ്ശബ്ദത്തിന്നു താൽപര്യം.

ഖണ്ഡോത്തരം ചരണവിസ്തൃതിതുല്യവിസ്താ-
രോത്സേധമുത്തമമഥോത്തരണോനതീവ്രം
പത്രോത്തരം ദലവിഹീനഘനം കനിഷ്ഠം
ക്ഷുദ്രോത്തരം ഘനമതീ വിപരീതതോ വാ. ൮൧

ചരണവിസ്തൃതിതുല്യവിസ്താരോത്സേധം ഉത്തമം ഖണ്ഡോത്തരം — കാലുകളുടെ വിസ്താരത്തോടു തുല്യമായിരിക്കുന്ന വീതിയോടും കനത്തോടും കൂടിയിരിക്കുന്ന ഉത്തരം ഉത്തമമായ ഖണ്ഡോത്തരമാകുന്നു. അതഃ ചരണോനതീവ്രം പത്രോത്തരം— ഈ വിസ്താരത്തിൽ മുക്കാൽ കനമായിരിക്കുന്ന ഉത്തരം മദ്ധ്യമായ പത്രോത്തരമാകുന്നതു്. ദലവിഹീനഘനം കനിഷ്ഠം ക്ഷുദ്രോത്തരം— വീതിയിൽ പാതി കനമായിരിക്കുന്ന ഉത്തരം അധമമായ ക്ഷുദ്രോത്തരമാകുന്നതു്. ഘനതതീ വിപരീതതഃ വാ_ ഈ ഉത്തരങ്ങൾക്കു കനവും വീതിയും മറിച്ചുണ്ടാകുകയുമാം.

(വ്യാ_വ.) ഇനി ഉത്തരലക്ഷണത്തേ ചൊല്ലുന്നു:—

കാൽനീളത്തോടു സമമായിട്ടു വിസ്താരവും ഇവരവുമുള്ളതു് ഉത്തമമായി ഇരിക്കുന്ന ഖണ്ഡോത്തരം; വിസ്താരത്തേക്കാൾ നാലൊന്നു കുറഞ്ഞു വണ്ണമായുള്ളതു് മദ്ധ്യമമായുള്ള പത്രോത്തരം; വീതിയിൽ പാതി പോയ ശേഷം കനമായുള്ളതു് അധമമായിരിക്കുന്ന ക്ഷുദ്രോത്തരം. അതിന്നു വീതിയും കനവും പകൻ കൊള്ളാം വ്യൂഴികയായിട്ടു് എന്നു പൊരുൾ.

ഉത്സേധേ വിശിഖാംശിതേ ദ്വിതയതോ
    സ്തൂപോത്തരേ വാജനം
ഷഡ്ഭക്തേ/ഽല്പമിളാംശതോ ദ്വിതയതോ
    വാ സ്യാന്മഹാവാജനം
ഏതന്നിർഗ്ഗമനം നിജാംശവിഹിതം
    ന്യസ്യേദുപര്യുത്തര-
സ്യോത്തീവ്രസമുച്ഛ്രയോച്ഛ്രയദലാം-
    ശവ്യാസതാം പട്ടികാം. ൨൫

സ്തൂപോത്തരേ ഉത്സേധേ വിശിഖാംശിതേ— ഈ സ്തൂപോത്തരത്തിങ്കൽ തന്റെ പൊക്കത്തെ അഞ്ചായിട്ടു പകുത്ത്, ദ്വിതയതഃ വാജനം—അതിൽ രണ്ടംശംകൊണ്ടു മേൽക്കട്ടയെ ഉണ്ടാക്കൂ. ഷഡ്ഭക്തേ ഇളാംശതഃ അല്പം വാജനം ദ്വിതയതഃ മഹാവാജനം വാ സ്യാത്—പൊക്കത്തെ ആറംശിച്ചാൽ ഒരംശംകൊണ്ടു് അല്പവാജനത്തെയും രണ്ടംശംകൊണ്ടു മഹാവാജനത്തെയും ഉണ്ടാക്കുകിലുമാം. ഏതന്നിർഗ്ഗമനം നിജാംശവിഹിതം_ഈ വാജനങ്ങളുടെ പുറപ്പാടു തന്റെ പൊക്കത്തിൽ പാതിതാൻ കാലുതാൻ ഉണ്ടാക്കൂ. ഉത്തരസ്യ ഉപരി ഉത്തീവ്രസമുച്ഛ്രയോച്ഛ്രയദലാംശവ്യാസതാം പട്ടികാം ന്യസ്യേത് — ഈ ഉത്തരത്തിന്റെ മുകളിൽ, ഉത്തരവീതിയോളം പൊക്കവും പൊക്കത്തിൽ പാതി കനവുംകൂടിയുള്ള ചുററുത്തരത്തെയും വച്ചു് ആണികളേയും വച്ചു് ഉറപ്പിപ്പൂ.

(വ്യാ_ര.) ഇനി ഉത്തരത്തിന്റെ വാജനത്തെച്ചൊല്ലുന്നു:-

ഉത്തരത്തിന്റെ ഇവരത്തെ അഞ്ചംശിച്ചാൽ രണ്ടു കൊണ്ടു വാജനം ഭവിക്കുന്നു. അല്പവാജനം കൂടാതെയുള്ള സ്തൂപോത്തരത്തിങ്കൽതന്നേ ഉള്ളൂതാനും. പിന്നെ ആറംശിച്ചാൽ ഒരംശംകൊണ്ടു് അല്പവാജനവും, രണ്ടുകൊണ്ടു മഹാവാജനവും എന്നാകിലുമാം. ഇവററിന്റെ പുറപ്പാടു്, തന്റെ തന്റെ ഇവരംകൊണ്ടു നാലൊന്നു്, പാതി എന്നീ അംശങ്ങളേക്കൊണ്ടു വിധിക്കപ്പെട്ടു. പിന്നെ ഉത്തരത്തിന്റെ മീതേ ചുററുത്തരത്തെ പതിക്ക. ഉത്തരക്കനത്തോളമിവരവുമായി, ആയിവരത്തിൽ പാതി കനവുമായി ഇരിക്കണം ചുററുത്തരം.

ഏകാംഘ്ര്യൂനാദിദണ്ഡാച്ഛ്രയമുപരി നിധാ-
യോത്തരേ വാജനം പ്രാക്-
തിഷ്ഠദണ്ഡാച്ഛ്രിതാംഘ്ര്യൂനിതവിതതിതുലാ-
സ്താസു വംശാനുവൃത്ത്യാ
സ്വാർദ്ധാക്രാന്താ ജയന്തീസ്തദുപരി സുസമീ-
കൃത്യ കൃത്വാന്തമാർഗം
നിശ്ഛിദ്രം ഛാദയേത് സ്വോചിതഘനഫലകാ-
പ്രസ്തരേണോർദ്ധ്വഭാഗം. ൪൩

ഉത്തരേ ഉപരി—ഉത്തരത്തിങ്കൽ മുകളിൽ, ഏകാംഘ്ര്യൂനാദിദണ്ഡാച്ഛ്രയം വാജനം നിധായ—ഒരു ദണ്ഡ്, മുക്കാൽദണ്ഡ് വിസ്താരമുണ്ടായിരിക്കുന്ന വാജനങ്ങളെ വക്കത്തു വളരുപോലെ വച്ച് അതുങ്കൽ, പ്രാക്തിഷ്ഠൽ ച ദണ്ഡാച്ഛ്രിതാംഘ്ര്യൂനിതവിതതിതുലാഃ—നീളത്തിലും വിലങ്ങത്തിലും ഒരു ദണ്ഡു പൊക്കവും മുക്കാൽ ദണ്ഡു വീതിയും ഉണ്ടായിരിക്കുന്ന തുലാങ്ങളെ വെട്ടിത്താഴ്ത്തുവയ്പൂ. താസു വംശാനുവൃത്ത്യാ സ്വാർദ്ധാക്രാന്താഃ ജയന്തിഃ അത്തുലാങ്ങളിൽ ഉത്തരങ്ങളെ അനുസരിച്ച് പാതി തുലാങ്ങളിൽ താണ് ഇരിക്കുമാറുമുണ്ടു. തുലാങ്ങളേയും വെട്ടിത്താഴ്ത്തു, തദുപരി സുസമീകൃത്യ—അത്തുലാങ്ങളുടേയും കണ്ണിത്തുലാങ്ങളുടേയും മുകളു് ഒക്കയും ചെത്തി സ്സമമാക്കി, അന്തമാർഗം കൃത്വാ—ഖണ്ഡങ്ങളാക്കിച്ചെയ്തു്, സ്വോചിതഘനഫലകാപ്രസ്തരേണ ഊർദ്ധ്വഭാഗം നിശ്ഛിദ്രം ഛാദയേത്—അവിടെ യോഗ്യമായിരിക്കുന്ന പലകകളെക്കൊണ്ടു മുകളിലേ ഭാഗം ഇടവരാതെ മറപ്പൂ.

(വ്യാ-വ.) ഇനി തട്ടിടുവാൻ ചൊല്ലുന്നു:—

ഒരു ദണ്ഡു താൻ മുക്കാൽ ദണ്ഡു താൻ ഇവരമായുള്ള വാജനത്തെ നടേതന്നെ ഉത്തരമേൽവായിൽ വളരുപോലെ ഇരുത്തു. ആ തുലാങ്ങളിൽ കണ്ണിത്തുലാങ്ങളെ നെടിയ ഉത്തരം പോലെ നീളമായി തന്നിൽ പാതി അരുത്തു കടത്തിയിരുത്തു. പിന്നെ ഇടയിടയ്ക്കുമിട്ടു മേലേ ഭാഗം ചെത്തി സമമാക്കി കനത്തിൽ ഉള്ള പലകകൾ വിരിച്ച് മീതേ ഭാഗത്തെ പഴുതുകൂടാതെ അടയ്ക്ക.

ദ്വാരാർദ്ധതഃ കദളികാകരണേന ഗർ-
ഭകുഡ്യം ക്രമാന്മുകുളയേത്സുദൃഢൈഃ ശിലാദ്യൈഃ
ദ്വാരോർദ്ധ്വതോ/ഷ്ടപുടചാരുലസത്തരംഗ-
ഗർഭാർദ്ധതുംഗമപിധാനശിലാഭിരാമം. ൨൭

ദ്വാരാർദ്ധതഃ കദളികാകരണേന—ദ്വാരോച്ചത്തിന്റെ പാതിക്ക് ഇട മേല്പോട്ടു കോണുകളിൽ അകത്തു വലിഞ്ഞുവരുമാറ്, ഗർഭകുഡ്യം ക്രമാത് സുദൃഢൈഃ ശിലാദ്യൈഃ മുകുളയേത്—ഗർഭഗൃഹത്തിന്റെ ഭിത്തിയേ ഉറപ്പായിരിക്കുന്ന കല്ലുകളേക്കൊണ്ടു കെട്ടിക്കൂട്ടു. ദ്വാരോർദ്ധ്വതഃ അഷ്ടപുടചാരുലസത്തരംഗഗർഭാർദ്ധതുംഗം അപിധാനശിലാഭിരാമം—ദ്വാരത്തിന്റെ മുകളിൽ എട്ടു പട്ടമായും, അകത്ത് അടുത്തുവരുമാറും, ഗർഭഗൃഹവിസ്താരത്തിൽ പാതി പൊക്കമുണ്ടായിരിക്കുമാറും, മുകളിൽ കമഴ്ത്തുകല്ലുകൊണ്ടു ശോഭിച്ചിരിക്കുമാറും കൂട്ടിക്കെട്ടിക്കൊള്ളുണം.

(വ്യാ-വ.) ഇനി തുരവു പടുപ്പാൻ ചൊല്ലുന്നു:—

ഗർഭദ്വാരത്തിന്റെ ഉവരത്തിന്റെ അർദ്ധത്തുങ്കേന്നു തുടങ്ങി കദലികാകരണമെന്ന തുരവു പടുത്ത് അതുകൊണ്ട് ക്രമത്താലേ ഗർഭിത്തിയേ മുകുളമായി ചമയ്ക്ക. ശില തുടങ്ങിയുള്ള വറേറ കൊണ്ടു ദ്വാരമേൽവായിൽനിന്നു മേല്പോട്ടു അഷ്ടാശ്രമായി സുന്ദരമായി ശോഭിച്ചിരിക്കുന്ന തരമാലയോടുകൂടി ദ്വാരമേൽവായിൽ നിന്നു ഗർഭവിസ്താരത്തിൽ പാതി ഉവരത്തോടുകൂടി പൂർണ്ണേഷ്ടകൊണ്ടു മനോഹരമായിരിക്കുകയും വേണം.

അനന്തരം കഴുപ്പലക ഇടാൻ പറയുന്നു:—

കുഡ്യാദുത്തരപട്ടികോപരി ലുപാഃ
കൂടപ്രവിഷ്ടാഗ്രകാഃ
സ്വസ്വാംശാഹിതകർണ്ണസൂത്രകമിതാ
മദ്ധ്യാദികർണ്ണാവധി
സ്തംഭോച്ചേ ശരശൈലനന്ദനയനൈ-
ർഭക്തേ ചതുർദ്ധോത്തരാത്
താസാം സ്യാദവലംബനം നയനവ-
ഹ്ന്യബ്ധ്യുർവരാംശൈഃ ക്രമാത്. ൨൮

ഉത്തരപ്പട്ടികോപരി—ചുററുത്തരത്തിന്റെ മുകളിൽ, കൂടപ്രവിഷ്ടാഗ്രകാഃ— കൂടത്തുങ്കൽ തലകരം എല്ലാററിന്റേയും തൊ

ട്ടിരിക്കുമാറും, സ്വസ്വാംശാദിതകണ്ണസൂത്രകമിതാഃ—തന്റെ തന്റെ സ്ഥാനത്തു തുടങ്ങി കൂടത്തോളമുള്ള കണ്ണസൂത്രത്തോളം നീളത്തോടുകൂടിയിരിക്കുമാറും, മദ്ധ്യാദികണ്ണാവധി ലുപാഃ കയ്യാത്—നടുവാൽ രണ്ടുപുറത്തുംതുടങ്ങി കോടിവരേയും ഒരുപോലെ അകലം വരുമാറു കഴുക്കോലുകളേ ഉണ്ടാക്കൂ. സ്തംഭോച്ചേ ശരശൈലനന്ദ നയനൈഃ ഭക്തേ—കാലുനീളത്തെ അഞ്ചുതാൻ ഏഴുതാൻ ഒമ്പതു താൻ രണ്ടു താൻ പകുത്താൽ, നന്ദനവാന്ന്യബ്ധ്യപൂർവ്വാംശൈഃ ക്രമാത (ഉത്തരാത) താസാം അവലംബനം ചതുർദ്ധാ സ്യാത്—രണ്ടു താൻ മൂന്നുതാൻ നാലുതാൻ ഒന്നുതാൻ അംശങ്ങളെക്കൊണ്ടു പകുത്തു ക്രമേണ കഴുപ്പലകകളുടെ ഉത്തരത്തിന്നു താഴെ താഴ്ചയേയും നാലു പ്രകാരം വരുത്താം.

(വ്യാ-വ.) ഇനി കഴുപ്പലകകളേ ഇടുവാൻ ചൊല്ലുന്നു:—

ചുററുത്തരമേൽവായിൽ അഞ്ചു തുടങ്ങി കോടിയോളമുള്ള കഴുപ്പലകകളേ നടുവിന്നു തുടങ്ങി കോണോട്ടുക്കമൊംവണ്ണം ഇരുത്തു. കൂടത്തിൽ അകംപുക്കിരിക്കുന്ന അഗ്രങ്ങളോട്ടുകൂടി ഇരിക്കുകയും വേണം. ചുററുത്തരമേൽവായിലും കൂടത്തിലും തന്റെ തന്റെ സ്ഥാനത്തുകൽ പ്രാപിച്ചിരിക്കുന്ന കണ്ണസൂത്രത്തോളം നീളങ്ങളായിരിക്കയും വേണം. പിന്നെ കാലിവരംകൊണ്ടു് അഞ്ചു് ഏഴ്, ഒമ്പതു്, രണ്ടു് എന്നിവറേറക്കൊണ്ടു പകുത്താൽ ക്രമത്താലേ രണ്ടു്, മൂന്നു്, നാലു്, ഒന്നു് എന്നീ അംശങ്ങളേക്കൊണ്ടു് ഉത്തരകീഴ്വായിൽനിന്നു കീഴ്പോട്ടു് ഇക്കഴുപ്പലകകളുടെ താഴ്ച നാലു പ്രകാരം ഭവിക്കുന്നു.

അഷ്ടാംശകാദിക്രശവിസ്തൃതിപാവകാംശ-
തീവ്രാ ച നീപ്രഫലകോത്തരതോ ലുപാനാം
ദ്വിത്ര്യാംഗുലാദിവിതതം ചതുരശ്രരൂപം
കർത്തവ്യമാസ്യ വലയം ച നിജാനുരൂപം. ൬൯

ഉത്തരതഃ അഷ്ടാംശകാദിക്രശവിസ്തൃതിപാവകാംശതീവ്രാ—ഉത്തരവീതിയിൽ എട്ടൊന്നുതാൻ ഏഴിലൊന്നുതാൻ ആറിലൊന്നുതാൻ കുറഞ്ഞ വീതിയോടും, വിസ്താരത്തിൽ മൂന്നൊന്നു കനത്തോടും കൂടിയിരിക്കുമാറു്, ലുപാനാം നീപ്രഫലകാ_കഴുക്കോലുകളുടെ അററത്തു വാവടയേയും വച്ചു തറയ്ക്കൂ. ആസ്യ ദ്വിത്ര്യാംഗുലാദിവിതതം ചതുരശ്രരൂപം നിജാനുരൂപം വലയം ച കാര്യം—

രണ്ടംഗുലം ചതുരശ്രമായും മൂന്നംഗുലം ചതുരമായും കഴുക്കോലു കളുടെ വീതിയനുസരിച്ചു തുളച്ചു വളകളുമടിച്ചുകൊള്ളണം.

(വ്യാ-വ.) ഇനി വാവട വള എന്നിവറ്റെ ചൊല്ലുന്നു:—

ഉത്തരവണ്ണത്തേക്കാൾ എട്ടൊന്നു് ഒമ്പതാലൊന്നു് പത്താലൊന്നു് എല്ലാം കുറഞ്ഞ വിസ്താരവും, അതിൽ മൂന്നൊന്നു കനവു മായിട്ടു വാവടയേ ഉണ്ടാക്കൂ. ഇരുവിരൽ മൂവിരൽ തുടങ്ങി വിസ്താരമായി സമചതുരശ്രമായിട്ടു് ഈ കഴുക്കോലുകളിൽ തുളച്ചു തട്ടുന്ന വളകൾ ഉണ്ടാക്കപ്പെട്ടുവാൻ യോഗ്യം.

ശാകാദ്യുത്തമദാരുകശ്ചഫലകൈ-
രേതാഃ സമന്താല്ലുപാഃ
സംഛാദ്യോപരി തത്പിധാനഫലകാം
കൃത്വോല്ലസത്കീലകാം
വാസ്ത്വാധാരസമോന്നതാം പ്രഥിതതത്-
പാഥോജകുംഭാദികാം
വിന്യസ്യേന്നവപുണ്ഡരീകമുകുളാ-
ഗ്രാമൂർദ്ധ്വതസ്തൂപികാം. ൭൦

ശാകാദ്യുത്തമദാരുകശ്ചഫലകൈഃ ഏതാഃ ലുപാഃ സമന്താത് സഞ്ഛാദ്യ—ഇക്കഴുക്കോലുകളെ തേക്കുതുടങ്ങിയ ഉറപ്പുള്ള മരങ്ങളുടെ പലകകൊണ്ടു് എല്ലാടവും തറച്ചിച്ചു, ഉല്ലസത്കീലകാം തത്പിധാനഫലകാം കൃത്വാ—ശോഭിച്ചിരിക്കുന്ന നാരായത്തോടു കൂടിയ അവസാനപ്പലകയും വച്ചു്, ഊർദ്ധ്വതഃ—മുകളിൽ, വാസ്ത്വാധാരസമോന്നതാം—തറയുടെ പൊക്കത്തോളം നീളമായും, പ്രഥിതതത്പാഥോജകുംഭാദികാം—പ്രസിദ്ധമായിരിക്കുന്ന താമരക്കുടങ്ങളോടുകൂടിയ ചുവട്ടോടും, നവപുണ്ഡരീകമുകുളാഗ്രാം—താമരമൊട്ടുപോലെ ഇരിക്കുന്ന അഗ്രത്തോടും കൂടിയിരിക്കുന്ന, സ്തൂപികാം വിന്യസ്യേത്—താഴികക്കുടത്തേ നല്ല മുഹൂത്തത്തിങ്കൽ വയ്ക്കണം.

(വ്യാ-വ.) അതിന്റെ മേലേ പണിപ്രകാരത്തേ ചൊല്ലുന്നു:—

കഴുപ്പലകകളുടെ ചുററും മീതേ തേക്കു തുടങ്ങിയുള്ള ഉത്തമവൃക്ഷങ്ങളെക്കൊണ്ടു് ഉണ്ടാക്കിയ ഫലകങ്ങളേക്കൊണ്ടു് മറച്ചിട്ടു മുകളിൽ താഴികക്കുടത്തിന്നു് ഉറപ്പായിട്ടുള്ള നാരായത്തോടുകൂടിയിരിക്കുന്ന അവസാനപ്പലകയേയും തറച്ചിട്ടു് അതിന്റെ മീതേ താഴികക്കുടത്തേ വയ്പ്പൂ. അധിഷ്ഠാനത്തോളമിവരമായി

പ്രസിദ്ധമായിരിക്കുന്ന പത്മകുംഭം തുടങ്ങിയുള്ള അവയറോടും കൂടി താമരയുടെ മൊട്ടുപോലെ കൂമ്പിയിരിക്കുന്ന അഗ്രത്തോടുകൂടി ഇരിക്കണം താഴികക്കുടം.

വർഷാതപാദിവാരണ-
കല്പൈശ്ശുല്ബാദികല്പിതൈഃ ഫലകൈഃ
സാരേഷ്ടകാദിഭിർവ്വാ
വിമാനശിഖരം തതഃ സുപിദധ്യാത്. ൫൭

വർഷാതപാദിവാരണകല്പൈഃ-മഴ വെയില് ഇത്യാദികളെ തടുക്കുന്നതിന്ന സമർത്ഥങ്ങളായിരിക്കുന്ന, ശുല്ബാദികല്പിതൈഃ ഫലകൈഃ-ചെമ്പുതുടങ്ങിയുള്ള പലകകളെക്കൊണ്ടുതാൻ, സാരേഷ്ടകാദിഭിഃ വാ-ഉറപ്പുള്ള ഇഷ്ടക ഓട് ഇത്യാദികൊണ്ടുതാൻ, തതഃ വിമാനശിഖരം സുപിദധ്യാത്-പിന്നെ പ്രാസാദത്തിന്റെ മുകളിൽ മേച്ചിലും ചെയ്യൂ.

(വ്യാ-വ) — ഇനി മേച്ചിൽപ്രകാരം ചൊല്ലുന്നു —

മഴ, വെയില്, മഞ്ഞ്, കാററ് എന്ന തുടങ്ങിയുള്ള വററ തട്ടപ്പാൻ ശക്തിയുണ്ടായി ചെമ്പ്, വെള്ളി, പൊന്ന് എന്നിവററെക്കൊണ്ട് ഉണ്ടാക്കിയ ഫലകകളെക്കൊണ്ടുതാൻ, സാരങ്ങളായിരിക്കുന്ന ഇഷ്ടക ഓട് എന്നിവററെക്കൊണ്ടുതാൻ, പ്രാസാദത്തിന്റെ ശിഖരത്തെ നന്നായി മേഞ്ഞു മറയ്ക്കൂ.

അനന്തരം അല്പപ്രാസാദങ്ങളുടെയും പ്രകാരാന്തരത്തെപ്പറയുന്നു—

അല്പധാമനി വിസ്തൃതിദ്വിഗുണിത-
പ്രായോച്ഛ്രയേഽഷ്ടാംശിതേ
മൂലാംശേന മസൂരകോച്ഛ്രയമഥ
സ്തംഭോച്ഛ്രയം ദ്വ്യാംശതഃ
ഭൂയഃ പ്രസ്തരമംശതോ ഗളമിളാം-
ശേന പ്രകല്പ്യോച്ഛ്രയം
ഭാഗാഭ്യാം ശിഖരോച്ഛ്രയം വിരചയേ-
ദേകാംശതഃ സ്തൂപികാം. ൫൮

അല്പേ ധാമനി-അല്പപ്രാസാദങ്ങളിൽ, വിസ്തൃതിദ്വിഗുണിതപ്രായോച്ഛ്രയേ അഷ്ടാംശിതേ — വിസ്താരത്തിൽ മിക്കവാറും ഇരട്ടിയായുള്ള പൊക്കത്തെ എട്ടായിട്ടു പകുത്താൽ മൂലാംശേന മസൂരകോച്ഛ്രയം-താഴേ ഒരംശംകൊണ്ടു തറയുടെ പൊക്ക

ത്തേയും, അഥ ദ്വ്യംശതഃ സ്തംഭോച്ഛ്രയം-പിന്നെ രണ്ടംശംകൊണ്ടു കാലുനീളത്തേയും, ഭൂയഃ അംശതഃ പ്രസ്തരം-പിന്നെ ഒരംശം കൊണ്ടു പ്രസ്തരത്തേയും, ഋളാംശേന ഗളം-പിന്നെ ഒരംശംകൊണ്ടു ഗളത്തേയും, ഭാഗാഭ്യാം പ്രക്ഌപ്തോച്ഛ്രയം ശിഖരോച്ഛ്രയം -പിന്നെ രണ്ടംശംകൊണ്ട് കല്പിച്ചിരിക്കുന്ന കഴുപ്പലകകളുടെ പൊക്കത്തേയും, ഏകാംശതഃ സ്തൂപികാം ച വിരചയേത്-പിന്നെ ഒരംശംകൊണ്ടു താഴികക്കുടത്തിന്റെ പൊക്കത്തേയുമുണ്ടാക്കു.

(വ്യാ-ഖ.) ഇനി പ്രാസാദാവയവങ്ങളേ മറെറാരു പ്രകാരം ചൊല്ലുന്നു:—

പ്രാസാദം ചെറുതാകുമ്പോൾ ആകെയുള്ള ഇവരം മാക്കവാറും വീതിയിലിരട്ടി വേണ്ടിവരുന്നു. ആ ഇവരത്തേ പിന്നെ എട്ടംശിച്ചാൽ ചുവട്ടിലേ അംശംകൊണ്ടു അധിഷ്ഠാനോച്ഛ്രയത്തേ ഉണ്ടാക്കുക. അവിടെനിന്ന് രണ്ടംശംകൊണ്ടു കാലിവരത്തേയും, പിന്നെ ഒരംശംകൊണ്ടു പ്രസ്തരത്തേയും, അതിന്നു മേലൊരംശംകൊണ്ട് ഉണ്ടാക്കിയ ഇവരത്തോടുകൂടിയിരിക്കുന്ന ഗളത്തേയും, രണ്ടംശംകൊണ്ടു ശിഖരോച്ചത്തേയും, പിന്നെ ഒരംശമുള്ളതുകൊണ്ടു താഴികക്കുടത്തേയും ഉണ്ടാക്കുക.

സ്തംഭാർദ്ധാദിസമുച്ഛ്രയേ പ്രകൃതിഭ-
ക്തേ പ്രസ്തരേ പാദിയ-
ത്ര്യംശേ ചോത്തരവാജനേ ത്രിശശിഭിർ-
ഭൂതാളിമംശൈസ്ത്രിഭിഃ
ക്ഷ്മാദ്രീന്ദുക്ഷിതിഭിസ്സവാജനകപോ-
താലിംഗപട്ട്യന്തര-
സ്രോത്ര്യകാംശൈഃ പ്രതിവാജനേ പ്രതികപോ-
തേ ക്ഷ്മാംശഹാന്യാവരേ. ൭൩

സ്തംഭാർദ്ധാദിസമുച്ഛ്രയേ പ്രസ്തരേ-കാലുനീളത്തിൽ പാതിയോളമുള്ള പ്രസ്തരത്തിന്റെ പൊക്കത്തേ, പ്രകൃതിഭക്തേ വാ അതിയ്യത്ര്യംശേ വാ-ഇരുപത്തിരുന്നായിട്ടുതാൻ പതിനേഴായിട്ടുതാൻ പകുത്താലതിൽ, ത്രിശശിഭിഃ ഉത്തരവാജനേ-മൂന്നംശംകൊണ്ടു കല്പത്തരത്തേയും ഒരംശംകൊണ്ടു കുതലയേയും, ത്രിഭിഃ അംശൈഃ ഭൂതാളിം-മൂന്നംശംകൊണ്ടു ഭൂതങ്ങളോടുകൂടിയ വളഭിയേയും, ക്ഷ്മാദ്രീന്ദുക്ഷിതിഭിഃ സവാജനകപോതാലിംഗപട്ട്യന്തരിഃ-

ഒരംശംകൊണ്ടു വാജനത്തേയും ഏഴംശംകൊണ്ടു കപോതത്തേയും ഒരംശംകൊണ്ട് ആലിംഗപട്ടത്തേയും ഒരംശംകൊണ്ടു ഗളത്തേയും, ത്ര്യേകാംശൈഃ പ്രതിവാജനേ—മൂന്നംശംകൊണ്ടു പടിയേയും ഒരംശംകൊണ്ടു പടിയുടെ മുകളിൽ വാജനത്തേയുമുണ്ടാക്കു. അവരേ പ്രതികപോതേ ക്ഷ്മാംശഹാന്യാ പത്തൊമ്പതംശമാക്കിയേടത്തു പടിക്കും കപോതത്തിനും ഓരോ അംശം കുറഞ്ഞ് ഇരിക്കുമാറും ഉണ്ടാക്കിക്കൊള്ളു.

(വ്യാ— വ.) ഇനി പ്രസ്തരങ്ങളുടെ അവയവങ്ങളേ ചൊല്ലുന്നു:—

കാൽനീളത്തിൽ പാതി തുടങ്ങിയുള്ള ഉവരത്തോടുകൂടിയിരിക്കുന്ന പ്രസ്തരത്തേക്കൊണ്ട് ഇ(നി?രു)പത്തൊന്നുതാൻ പത്തൊമ്പതു താൻ മൂന്നുകൊണ്ടുമൊന്നുകൊണ്ടും ഉത്തരത്തേയും വാജനത്തേയുമുണ്ടാക്കു. മൂന്നംശംകൊണ്ടു വളഭിയേയും, ഒന്ന് ഏഴ്, ഒന്ന്, ഒന്ന് എന്നിവറേറക്കൊണ്ടു പട്ടം കപോതം ആലിംഗപട്ടം ഗളം എന്നിവറേറയും, മൂന്ന് ഒന്ന് എന്നിവറേറക്കൊണ്ടു വളഭിയേയും വാജനത്തേയുമുണ്ടാക്കു. പത്തൊമ്പതു് അംശിച്ചു എങ്കിൽ പടിയേയും കപോതത്തേയും ഓരോ അംശം കുറച്ചു പണിചെയ്ക.

ഇത്ഥ്യേകഭൂമൌ ചതുരശ്രരൂപേ
സുരാലയേഽല്പേ വിധിരഭ്യധായി;
അഥാഭിധാസ്യേ ദ്വിതലാദിജാതി-
ച്ഛന്ദാദിവൃത്താദിഗതം വിശേഷം. ൫൪

മയം ചതുരശ്രരൂപേ ഏകഭൂമൌ അല്പേ സുരാലയേ വിധിഃ ഇതി അഭ്യധായി—എന്നാൽ ചതുരശ്രമായി ഒരു നിലയായിരിക്കുന്ന അല്പപ്രാസാദത്തുങ്കലേ പണിയുടെ പ്രകാരം ഈവണ്ണം വചിക്കപ്പെട്ടു. അഥ ദ്വിതലാദിജാതിച്ഛന്ദാദിവൃത്താദിഗതം വിശേഷം അഭിധാസ്യേ—അനന്തരം രണ്ടു നില തുടങ്ങിയുള്ള പ്രാസാദങ്ങളുടേയും ജാതിപ്രാസാദത്തിന്റേയും ഛന്ദപ്രാസാദത്തിന്റേയും വൃത്തപ്രാസാദത്തിന്റേയും വിശേഷവിധികളേ പറയുന്നേൻ.

(വ്യാ— വ.) ഇനി ദ്വിതലാദിഭേദങ്ങളേ ചൊല്ലുന്നു:—

ചതുരശ്രമായി ഒരു നിലയായി അല്പമായി ഇരിക്കുന്ന പ്രാസാദത്തുങ്കലേ വിധി ഇപ്രകാരം ചൊല്ലപ്പെട്ടു. അനന്തരം

ദ്വിതലം ത്രിതലം ജാതിച്ഛന്ദം വികല്പംആഭാസം വൃത്തം വൃത്തായതം ചതുരായതം ഹസ്തിപൃഷ്ഠം ഷഡശ്രം, അഷ്ടാശ്രം എന്നുള്ള പ്രാസാദങ്ങളുടെ വിശേഷത്തേ ചൊല്ലുന്നു.

ത്ര്യാദ്യാശാകരപശ്ചിമം ശശിതലം
ബാണാദിമാർത്താണ്ഡദോഃ-
പര്യന്തം ദ്വിതലം ഹയാദി നൃപഹ-
സ്താന്തം ത്രിഭൂമ്യന്വിതം
കുര്യാദ്ധാമ നിജോചിതോച്ഛ്രയയുതം
പ്രോക്തോച്ഛ്രയേഷ്വപ്യതോ
യുക്ത്യാ പാദദലത്രിപാദകരസം-
യോഗക്ഷയൌ ച ക്വചിത്. ൩൩

ത്ര്യാദ്യാശാകരപശ്ചിമം ശശിതലം_മൂന്നുകോൽ തുടങ്ങി പത്തുകോലുവരയ്ക്കും ഉണ്ടാക്കുന്ന പ്രാസാദങ്ങൾ ഒരു നിലയായിട്ടും, ബാണാദിമാർത്താണ്ഡദോഃപര്യന്തം ദ്വിതലം_അഞ്ചുകോലു തുടങ്ങി പന്ത്രണ്ടുകോലുവരേയും രണ്ടു നിലയായിട്ടും, ഹയാദി നൃപഹസ്താന്തം ത്രിഭൂമ്യന്വിതം — എട്ടുകോലുതുടങ്ങി പതിനാറുകോലുവരേയും മൂന്നു നിലയായിട്ടും, നിജോചിതോച്ഛ്രയയുതം ധാമ കുര്യാത്_തനിക്കു വിധിച്ചിരിക്കുന്ന പൊക്കത്തോടുകൂടി പറഞ്ഞപോലെ പ്രാസാദങ്ങളേ ഉണ്ടാക്കുക. എന്നു പ്രോക്തോച്ഛ്രയേഷു യുക്ത്യാ പാദദലത്രിപാദകരസംയോഗക്ഷയൌ ച-മുമ്പിൽ നാലു പ്രകാരം വിധിച്ചിരിക്കുന്ന പൊക്കത്തിൽ യുക്തിക്കുതക്കവണ്ണം കാൽ അര മുക്കാൽ ഇത്രയും കോലു കൂട്ടീട്ടും കുറച്ചിട്ടും ആവശ്യത്തിങ്കൽ വേണ്ടിവരും.

(വ്യാ-വ.) ഇനി ഏകദ്വിത്രിതലങ്ങളുടെ നിയമത്തേ ചൊല്ലുന്നു:—

മുക്കോൽ തുടങ്ങി പതിക്കോലോളമുള്ള പ്രാസാദത്തേ ഒരു നിലയായി പണിചെയ്ക. നാല്ക്കോൽ അയ്ക്കോൽ തുടങ്ങി പന്തിരുകോലോളമുള്ള പ്രാസാദത്തേ ദ്വിതലമായിട്ടും പണിചെയ്ക. അറുകോൽ എഴുകോൽ തുടങ്ങി പതിനാറുകോലോളമുള്ള പ്രാസാദത്തേ മൂന്നുനിലയായിട്ടു കൂടീട്ടും പണിചെയ്ക. അതതിന്നു മതിയാംവണ്ണം നടേ ചൊല്ലിയ ഉച്ചരത്താലൊന്നിനോടു കൂടി ഇരിക്കയും വേണം; ചേർച്ചയ്ക്കുതക്കവണ്ണം. ചിലേടത്തു ഇന്നാലുപ്രകാരം ചൊല്ലിയ ഉച്ചരങ്ങളിൽ കഴിവില്ലായ്കിൽ കാൽക്കോൽ

അരക്കോൽ മുക്കാൽ കോൽ തന്റെ തന്റെ യോനിതുംഗം താൻ കൂട്ടുകയുമാം കളകയുമാം.

ആരൂഢഭിത്തിമുപചിത്യ ലുപാഗ്രധാനീം
യുക്ത്യാ തലാന്തരവിധൌ പ്രവിധായ തസ്യാം
ബാഹ്യോത്തരാഹിതലുപാ വിനിവേശ്യ കൃത്വാ
തത്പട്ടികാം സുതലിതേഽഥ ഗളം വിദദ്ധ്യാത്. ൧൬

തലാന്തരവിധൌ ആരൂഢഭിത്തിം ഉപചിത്യ—മാളികയായിട്ടുള്ള പ്രാസാദങ്ങളിൽ ആരൂഢത്തിന്നു നേരേ ഭിത്തിയേ കെട്ടിയാൽ, യുക്ത്യാ ലുപാഗ്രധാനീം കൃത്വാ—ആ ഭിത്തിയുടെ മുകളിൽ കഴുക്കോലുകളേ പിടിപ്പിക്കുന്നതിന്നു മോന്തായംപോലെ ഒരു ഉത്തരത്തേ വച്ച്, ബാഹ്യോത്തരാഹിതലുപാഃ തസ്യാം വിനിവേശ്യ—പുറത്തേ ഉത്തരങ്ങളിൽ നിന്നു തുടങ്ങി അതുങ്കൽ അഗ്രം വരുമാറു കഴുക്കോലുകളെ ഇരുത്തി, പട്ടികാം കൃത്വാ സുതലിതേ—സംഭാരപ്പടിയേയും വച്ചു തുലാങ്ങളും പലകകളും ഇട്ടു സമതലമാക്കിയാൽ, അഥ ഗളം വിദദ്ധ്യാത്—പിന്നെ അവിടെ നിരപ്പലക ചെത്തിവച്ച് ഗളത്തേയുമുണ്ടാക്കു.

(വ്യാ-വ.) ഇനി ഛദിതലത്തിന്റെ പണിപ്രകാരത്തേ ചൊല്ലുന്നു:—

രണ്ടു നിലവേണമെങ്കിൽ അർദ്ധഭിത്തിയേ പടുത്തു മേട പൊക്കി യുക്തിക്കുതക്കവണ്ണം നാവുതാങ്ങിയുമിരുത്തി ബാഹ്യോത്തരത്തിന്മേലിരുത്തിയ കഴുപ്പലകകളേ നാവുതാങ്ങി മേൽപാട്ടിൽ ചെലുത്തി മീതേ സംഭാരപ്പടിയും വച്ചിട്ടു പിന്നെ മേൽചെത്തി സമമാക്കി ഗളത്തേ ഉണ്ടാക്കു.

സ്കംഭേ പ്രാഥമികേഽനലാദിശിവനി-
ഷ്ഠൈരംശിതേഽംശൈഃ ക്രമാ-
ന്നേത്രാഗ്നിത്രിഗുണേഷുശൈലശരനാ-
ഗാങ്കാന്മിതൈഃ സമ്മിതാ
ഗ്രീവോക്താ നവധാ തതോഽപി തലയോ-
രൈവം പൂർവ്വപൂർവ്വാംഘ്രിതഃ
പ്രോന്നയാ ച തദൂനതിഃ പ്രതിതലം
സ്യാത് പ്രസ്തരപ്രക്രിയാ. ൧൭

പ്രാഥമികേ സ്കംഭേ—താഴത്തേ നിലയുടെ കാൽപൊക്കത്തേ അനലാദിശിവനിഷ്ഠൈഃ അംശിതേ—മൂന്നുതുടങ്ങി പതി

അക്കാദമി

നൊന്നുവരെയുള്ള സംഖ്യകളേക്കൊണ്ടു പകുത്തു്, ക്രമാത് നേത്രാഗ്നിത്രിഗുണഷുശൈലശരനാഗാങ്കോന്മിതൈഃ സമ്മിതാ നവധാ ഗ്രീവാ ഉക്താ-ക്രമേണ രണ്ടും മൂന്നും മൂന്നും മൂന്നും അഞ്ചും ഏഴും അഞ്ചും എട്ടും ഒമ്പതും ഈ സംഖ്യകളോടു തുല്യമായിട്ട് ഒമ്പതുപ്രകാരം മേലേ നിലയുടെ കാലിവരത്തേ ഉണ്ടാക്കു. ഇക്കാലുനീളത്തേ ഗളമെന്നും പറയാം. തതഃ അപി തലക്രമേണൈവ പൂർവപൂർവ്വാംശ്രിതഃ തദുന്നതിഃ പ്രോക്തനയാ-പിന്നെയുംമേല്പോട്ടു നിലകളേ ഉണ്ടാക്കുന്നേടത്തു് അതിന്റ താഴത്തേനിലയുടെ കാലുനീളത്തേ ഇപ്രകാരം അംശിച്ച് ആ അംശംകൊണ്ടു് കാലിവരത്തേ ഉണ്ടാക്കു. പ്രതി തലം പ്രസ്തരപ്രക്രിയാ സ്യാത്-മാളികകളുടെ ഇടയിലേ ഭിത്തിയിങ്കൽ നിലകൾക്കു പ്രസ്തരത്തേയും ഉണ്ടാക്കണം.

(വ്യാ വ.) ഇനി രണ്ടാം നിലയുടെ കാലിവരത്തേ ചൊല്ലുന്നു:—

താഴത്തേനിലയുടെ കാൽനീളം കൊണ്ടു മൂന്നു തുടങ്ങി പതിനൊന്നോളമുള്ള അവയവങ്ങളെക്കൊണ്ടു പകുത്താൽ, ക്രമത്താലേ രണ്ടു മൂന്ന് മൂന്ന് (മൂന്ന്) അഞ്ചു ഏഴ അഞ്ചു് എട്ട് ഒമ്പത് എന്നീ അംശങ്ങളേക്കൊണ്ടു മേലേ നിലയുടെ കാൽനീളം ഒമ്പതുപ്രകാരം ചൊല്ലപ്പെട്ട അതിന്നുമേലേയുമുണ്ട് കണക്കുമെങ്കിൽ അതതിന്റെ കീഴേനിലയുടെ കാൽനീളത്തുങ്കൽ നിന്ന് ഊഹിക്കപ്പെടുവാൻ യോഗ്യം അവിടത്തേക്കാൽനീളം. നിലതോറും പ്രസ്തരപ്രക്രിയയും ഭവിക്കുന്നു.

ഗ്രീവായാമുപരി ത്രിദണ്ഡപരിശി-
ഷ്ടാംശേ ചതുർഭാജിതേ
മൂലാംശം ച തൃതീയകം ച ദശധാ
തുര്യം ച കൃതാംശകം
ആലിംഗാഹ്വയപട്ടികാം ത്രിഭിരുഭാ-
ഭ്യാമന്തരീം പഞ്ചഭി-
സ്സപ്തദ്വ്യംശാഹിതവാജനാം പ്രതിമധഃ
പങ്ക്ത്യംശകേ കല്പയേത്. ൧൮

ഗ്രീവായാം ഉപരി മാളികയുടെ കാലുനീളത്തിന്റെ മുകളിൽ, ത്രിദണ്ഡപരിശിഷ്ടാംശേ മൂന്നു ദണ്ഡുമാത്രം നീക്കി ശേഷംതാഴെയുള്ള പൊക്കത്തേ, ചതുർഭാജിതേ-നാലായിട്ടു പകുത്താൽ അതിൽ, മൂലാംശം തൃതീയകം തുര്യമംശകം ച ദശധാ കൃതാ-താഴത്തേ

അംശകത്തേയും മൂന്നാമത്തേ അംശകത്തേയും നാലാമത്തേ അംശകത്തേയും പത്തായിട്ടു പകുപ്പു. അധഃ പങ്ക്ത്യംശകേ— താഴത്തേ പത്തു് അംശത്തിൽ, ത്രിഭിഃ ആലിംഗാഹ്വയപട്ടികാം —മൂന്നംശംകൊണ്ടു ശിവലിംഗംപോലെ കതയോടും വാജന ത്തോടുംകൂടിയ പടിയേ ഉണ്ടാക്കൂ. ഉഭാഭ്യാം അന്തരീം—രണ്ടംശം കൊണ്ടു ഗളത്തേ ഉണ്ടാക്കൂ. പഞ്ചഭിഃ സവാദ്യംശാഹിതവാജനാം പ്രതിം ച കല്പയേത് — പിന്നെ അഞ്ചംശമുള്ളതുകൊണ്ടു പടിയേ യും തന്റെ രണ്ടംശംകൊണ്ടു് വാജനത്തോടും കൂടിയുണ്ടാക്കൂ.

(വ്യാ—വ.) ഇനി മൂന്നു ശ്ലോകംകൊണ്ടു മീതേ മീതേ നില യുടെ ഭിത്ത്യലംകാരത്തേ ചൊല്ലുന്നു:—

ഗ്രീവ എന്നു മേലേനിലയുടെ കാൽ നീളം; അതി ന്റെ മേലേ അററത്തു മൂന്നു ദണ്ഡ് ഇട്ടേച്ചു ശേഷംകൊണ്ടു നാലു പകുത്താൽ നടേത്തേതിനേയും മൂന്നാമതിനേയും നാലാമതി നേയും പത്തു പകുത്താൽ നടേത്തേ പത്തംശത്താൽമൂന്നുകൊണ്ടു് ആലിംഗപട്ടത്തേയും രണ്ടുകൊണ്ടു ഗളത്തേയും അഞ്ചംശംകൊണ്ടു പടിയേയുമുണ്ടാക്കുക. അപ്പടി തന്നിൽ രണ്ടംശമുള്ള വാജന ത്തോടുകൂടി ഇരിക്കയുംവേണം.

ശാലാകൂടഗവാക്ഷകാദിരുചിരാം
ഭിത്തിം ദ്വിതീയേ തൃതീ-
യേഽംശേ പഞ്ചഭിരുത്തരം ച വളഭിം
ഭൂതാദിപാദ്യുജ്ജ്വലാം
തുര്യേംശേ ദശഭിർദ്വിക്ഷപ്പുമുഖപ-
ട്ടാദ്ധ്യം കപോതം തതഃ
സസ്വാംഘ്രിം ഗ്രഹപിണ്ഡിമൂർധ്വനിഹിതൈർ-
ദണ്ഡൈസ്ത്രിഭിഃ കല്പയേത്. ൮൯

ദ്വിതീയേ ശാലാകൂടഗവാക്ഷകാദിരുചിരാം ഭിത്തിം- രണ്ടാമ ത്തേ അംശകത്തുങ്കൽ ശാലകളോടും കൂടങ്ങളോടും ജാലകങ്ങളോ ടും കാലുകളോടുംകൂടിയ ഭിത്തിയേ ഉണ്ടാക്കൂ. തൃതീയേ പഞ്ചഭിഃ ഉത്തരം പഞ്ചഭിഃ ഭൂതാദിപാദ്യുജ്ജ്വലാം വളഭിം ച-മൂന്നാമത്തേ പത്തംശത്തിൽ അഞ്ചുകൊണ്ടു് കല്പുത്തരത്തേയും, ഭൂതങ്ങളോടും ഗജസിംഹാദികളോടുംകൂടിയിരിക്കുന്നവളഭിനേയുമുണ്ടാക്കൂ. തുര്യേം ശേ ദശഭിഃ-നാലാമത്തേ പത്തംശത്തിൽ, ദ്വിക്ഷപ്പുമുഖപട്ടാദ്ധ്യം

കപോതം-രണ്ടംശംകൊണ്ടു് മുഖപട്ടികയോടും കൂടിയിരിക്കുന്ന കപോതകത്തേ ഉണ്ടാക്കുക. തതഃ ഊർദ്ധ്വനിഹിതൈഃ ത്രിഭിഃ ദണ്ഡൈഃ സപ്രസ്വാംഘ്രിം ഗൃഹപിണ്ഡിം കല്പയേത്-മുമ്പിൽ മൂകളിൽ മൂന്നു ദണ്ഡിനേ നീക്കിയിരിക്കുന്നതുകൊണ്ടു് കാലുകളോടു കൂടിയിരിക്കുന്ന ഗൃഹപിണ്ഡിയാകുന്ന ഭിത്തിയേയുമുണ്ടാക്കുക.

(വ്യാ-വ.) ശാലാകൂടം ജാലകം എന്നു തുടങ്ങിയുള്ളവയേ കൊണ്ടു ശോഭിച്ചിരിക്കുന്ന ഭിത്തിയേ രണ്ടാമംശംകൊണ്ടു് ഉണ്ടാക്കുക. മൂന്നാമതിലേ പത്തംശത്തിൽ അഞ്ചുകൊണ്ടു് ഉത്തരത്തേയും, അഞ്ചംശംകൊണ്ടു് ഭൂതമൃഗാദികളേക്കൊണ്ടു് ശോഭിച്ചിരിക്കുന്ന വലഭിയേയും, നാലാമതിലേ പത്തംശംകൊണ്ടു്, രണ്ടംശംകൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന മുഖപ്പടിയോടുകൂടിയിരിക്കുന്ന കപോതത്തേയും, പിന്നെ മേൽ ഇട്ടേച്ചു മൂന്നു ദണ്ഡുകളേക്കൊണ്ടു പ്രാസാദത്തിന്നു വിധിച്ച കാലുകളോടുംകൂടിയിരിക്കുന്ന ഗൃഹപിണ്ഡിയേയും ഉണ്ടാക്കുക.

തലേ ദ്വിതീയേ വിദിശാസു കൂടാൻ
ദിശാസു ശാലാശ്ച തദന്തരേഷു
നാസീർദ്വിശോ വാ രചയേദ്ദിശാസു
മൂർത്തീരജാദ്യാഃ ശിഖരേ ച നാസീഃ. ൻ൦

ദ്വിതീയേ തലേ-രണ്ടു നിലയുള്ളേടത്തു്, വിദിശാസു കൂടാൻ-കോണുകളിൽ കൂടങ്ങളേയും; ദിശാസു ശാലാഃ ച - ദിക്കുകളിൽ ശാലകളേയും, തദന്തരേഷു ദ്വിശഃ നാസീഃ വാ-ശാലാകൂടങ്ങളുടെ ഇടയിൽ ഒന്നുതാൻ രണ്ടുതാൻ നാസികകളേയും, ശിഖരേ അജാദ്യാഃ മൂർത്തീഃ ച രചയേത്-ശിഖരത്തുങ്കൽ, ബ്രഹ്മാവു് കിഴക്കു്, ദക്ഷിണാമൂർത്തി തെക്കു്, നരസിംഹം പടിഞ്ഞാറു്, കൃഷ്ണൻ വടക്കു്-ഇങ്ങനെ നാലുമൂർത്തികളേയും മരംകൊണ്ടുതാൻ കല്ലുകൊണ്ടുതാൻ ഉണ്ടാക്കിപ്പൂ.

(വ്യാ-വ.) രണ്ടാംനിലയിൽ കോണുകളിൽ കൂടങ്ങളേയും, ദിക്കുകളിൽ ശാലകളേയും, ശാലാകൂടാന്തരങ്ങളിൽ നാസികകളേ(യും) ഈരണ്ടായിട്ടുതാൻ പണിചെയ്ക. പിന്നെ [1]പടിക്കുകളിൽ കിഴക്കുതുടങ്ങി ബ്രഹ്മൻ ദക്ഷിണാമൂർത്തി നരസിംഹം ശ്രീകൃഷ്ണൻ എന്നീ മൂർത്തികളേയും, ശിഖരങ്ങളിൽ ഗജത്തിൻതാൻ (?) നാസികകളേയും ഉണ്ടാക്കുക.

1. പമിസ്സു് = ഭാഗം.

ബാഹ്യോത്തരേണ രഹിതേ വിഗതോർദ്ധ്വകൂടേ
ഗ്രീവാന്തരേ നിജഗജാംശകൃശാഗ്രകുഡ്യേ
ന്യസ്യോത്തരം ന്യസതു തത്ര ലുപാംസ്തുലാസ്ഥ-
പാദേഷു ലഗ്നശിരസശ്ചരണാർദ്ധലംബാഃ. ൭൫

ഗ്രീവാന്തരേ-മാളികയുള്ളേടത്തു മേലേ നിലയുടെ കാൽനീളത്തുങ്കൽ; ബാഹ്യോത്തരേണ രഹിതേ വിഗതോർദ്ധ്വകൂടേ-പുറത്തേ ഭിത്തിയും ഉത്തരവും കൂടാതേയും മുകളിൽ കൂടം കൂടാതേയും; നിജഗജാംശകൃശാഗ്രകുഡ്യേ-മേല്പോട്ട് എട്ടൊന്നു കുറഞ്ഞിരിക്കുന്ന ഭിത്തിയുടെ പുറത്ത്; ഉത്തരം ന്യസ്യ-ഉത്തരത്തേ വച്ച്; തത്ര തുലാസ്ഥപാദേഷു ലഗ്നശിരസഃ ലുപാഃ ന്യസതു-അവിടെ തുലാങ്ങളുടെ പുച്ഛത്തു വളഞ്ഞുള്ള കാലുകളേ നിർത്തി അത്തൂണുകളുടെ മുകളിൽ പടിപ്പുറത്തു കഴുക്കോലുകളുടെ ചുവടു വരുമാറു കഴുക്കോലുകളേ; ചരണാർദ്ധലംബാഃ – കാലിൽ പാതിയോളം താണിരിക്കുമാറു ഉറപ്പിപ്പൂ.

(വ്യാ-വ.) ഇനി മറ്റൊരു പ്രകാരം ഗ്രീവത്തേ ചൊല്ലുന്നു:—

ബാഹ്യോത്തരം കൂടാത്തേടത്തു മേൽ കൂടവുമില്ലാതെ ഇരിപ്പൂ. അവിടെ ഒരു ഗ്രീവ വേണമെങ്കിൽ ചുവട്ടുവണ്ണത്തിൽ എട്ടൊന്നു കുറഞ്ഞല്ലോ സാമാന്യം ഭിത്തിക്ക് അഗ്രവണ്ണം. ആ ഭിത്തിമേലുത്തരം വച്ചു കഴുപ്പലകയുമിട്ട് കഴുപ്പലകയ്ക്കു നേരേ തുലാമിരുത്തി ആ തുലാങ്ങളിൽ ഓരോ തൂണു നാട്ടി ആ തൂണുകളിലുറപ്പിക്കണം. കഴുപ്പലകയുടെ അഗ്രങ്ങൾക്കു കാലിവരത്തിൽ പാതി ഇറത്താഴ്ച്ചയും വേണം.

അനന്തരം ജാത്യാദികളായ മഹാപ്രാസാദങ്ങളുടെ സ്വരൂപത്തേ പറയുന്നു:—

പ്രാസാദാസ്ത്രിതലാദിഭാന്തതലനി-
ഷ്ഠാ ജാതയഃ സ്ഥാണുസൂ-
ഷ്ട്യാദ്യൈസ്ത്രയോദശസമൈഃ കരൈഃ പരിമിതാ-
ശ്ചാസപ്തതേർവൃദ്ധിഭിഃ
തേഷ്വാദ്യാ വഹ്നിതലാദയോ ദ്വ്യധമമ-
ധ്യശ്രേഷ്ഠക്ളൃപ്താ പൃഥഗ്-
വ്യാസാദ്വ്യംശഗുണാംശകാധികസമു-
ത്സേധാശ്ച തേ പ്രായശഃ. ൭൬

കേരള സാഹിത്യ അക്കാദമി

ജാതയഃ പ്രാസാദാഃ—ജാതികളാകുന്ന പ്രാസാദങ്ങൾ ത്രിതലാദിഭാനുതലാന്തിമാഃ— മൂന്നു നില തുടങ്ങി പന്ത്രണ്ടു നിലവരയ്ക്കും ഉണ്ടായിരിക്കുന്നു. സ്ഥാണുസൂൎയ്യാദ്യൈഃ ഓജസമൈഃ തൃസപ്തതേഃ വർദ്ധിതൈഃ കരൈഃ പരിമിതാഃ ച—പതിനൊന്നു കോൽ പന്ത്രണ്ടു കോൽ പതിമ്മൂന്നുകോൽ പതിനാലുകോൽ ഇങ്ങനെ ഒററയായും ഇരട്ടയായുമുള്ള സംഖ്യകളെക്കൊണ്ടു വർദ്ധിച്ച് വർദ്ധിച്ച് അറുപത്തിയൊമ്പതുകോൽ എഴുപതുകോൽവരെയുമുള്ള മുഴക്കോലുകളെക്കൊണ്ട് ഉത്തരനിളം അളവായിട്ടുമിരിക്കും. വഹ്നിതലാദയഃ ത്ര്യധമമദ്ധ്യശ്രേഷ്ഠക്ളൃപ്താ പൃഥക് ഷോഢാ — ഈ ത്രിതലാദികൾ പതിനൊന്നുകോലും പന്ത്രണ്ടുകോലും അധമം ത്രിതലം; പതിമ്മൂന്നു കോലും പതിന്നാലുകോലും മദ്ധ്യമം ത്രിതലം; പതിനഞ്ചും പതിനാറും കോൽ ഉത്തമം ത്രിതലം; ഇങ്ങനെ പതിനേഴു കോൽ തുടങ്ങി ഇരുപത്തിരണ്ടു കോൽവരേയും അധമമദ്ധ്യമോത്തമഭേദേന നാലു നിലയായുള്ളു. ഇരുപത്തിമൂന്നു തുടങ്ങി എഴുപതു കോൽ വരേയും ഓരോരോ നിലകൾക്കു ആറാറു പ്രകാരം വരും. തേ പ്രായശഃ വ്യാസാത്ത്ര്യംശഗുണാംശകാധികസമുത്സേധാഃ ച— ഈ പ്രാസാദങ്ങൾക്ക് മിക്കവാറും തന്റെ വിസ്താരത്തെ ഏഴായിട്ടു പകുത്തതിൽ മൂന്നംശംകൂടിയുള്ള വിസ്താരത്തോളം പൊക്കവുമുണ്ടാകും. അപ്പോൾ പന്ത്രണ്ടു നിലയ്ക്കു് എഴുപതുകോൽ വിസ്താരവും നൂറുകോൽ പൊക്കവും വരും.

(വ്യാ-വ.) ഇനി ജാതിച്ഛന്ദവികല്പാഭാസങ്ങളെന്നു നാലു മഹാപ്രാസാദങ്ങളുള്ളതിൽ നടേ ജാതിമഹാപ്രാസാദലക്ഷണത്തെ ചൊല്ലുന്നു:—

മൂന്നു നില ആദിയായി പന്ത്രണ്ടു നില ഒടുക്കമായി ജാതിപ്രാസാദങ്ങൾ ഭവിക്കുന്നു. പതിനൊന്നുതുടങ്ങി അറുപത്തൊമ്പതോളം ഒററപ്പെട്ടും, പന്ത്രണ്ടു തുടങ്ങി എഴുപതോളം ഇരട്ടപ്പെട്ടും ഉള്ള കോലുകളെക്കൊണ്ട് അളക്കപ്പെട്ടിരിക്കയും വേണം. ഈ ഓജയുഗ്മങ്ങളിൽ വെവ്വേറെ അധമമദ്ധ്യമോത്തമക്ളൃപ്തികളതക്കവാറു മൂന്നു നിലതുടങ്ങിയുള്ളവ ഓരോ നിലതോറുമാറാറു പ്രകാരം ഓരോകോൽ തോറും വരികയും ചെയ്യും. ഈ മഹാപ്രാസാദങ്ങൾ മിക്കവാറും വീതിയിൽ ഏഴെട്ടു മൂന്നുകൂടെ കൂടി

യത്തു് ഇവരമായി ഇരിക്കകെയും ചെയ്യും. ഇവിടെ പതിനൊരു കോൽപ്പൎഷ ഓജാധമം ത്രിഭൂമി; പതിന്മൂക്കോൽ ഓജമദ്ധ്യമം ത്രിഭൂമി; പതിനയ്യോൽ ഓജോത്തമം ത്രിഭൂമി; പന്തിരുകോൽ യുഗ്മാധമം ത്രിഭൂമി; പതിന്നാൽകോൽ യുഗ്മമദ്ധ്യമം ത്രിഭൂമി; പതിനാറു കോൽ യുഗ്മോത്തമം ത്രിഭൂമി; പതിനേഴുകോൽ ഓജാധമം ചതുൎഭൂമി. ഇങ്ങനെ മേല്പോട്ടു് ഒക്കെ കണ്ടുകൊൾക.

വിശേഷാദ്ര്യാഃദ്ര്യഷു ഷട ഷഷ്ഠ്യന്തസമസമകരൈ-
രബ്ധിഭൌമാദയഃ സ്യു-
ശ്ഛന്ദാ ഹസ്തൈൎന്നവാംശാദിഭിരിഷുരസപ-
ഞ്ചാംശദന്തൈൎവ്വികല്പാഃ
പഞ്ചക്ഷ്മാദ്യാശ്ച സൎവ്വേ പ്രതിതലമുതുഭി-
ന്നാ വിവസ്വത്തലാന്താ
രുദ്രാദ്യേകോനതാനാവധിഭിരുദധിഭൂ-
മ്യാദ്യാഭാസസംജ്ഞാഃ. ൬൨

വിശേഷാദ്ര്യാദ്ര്യഷു ഷട്ഷഷ്ഠ്യന്തസമസമകരൈഃ അബ്ധിഭൌമാദയഃ ഛന്ദാഃ സ്യുഃ — പതിമൂന്നുകോൽ പതിന്നാലുകോൽ തുടങ്ങി അറുപത്തിയഞ്ചുകോൽ അറുപത്തിയാറുകോൽ വരേയും ഉള്ള അളവായിട്ടു നാലുനില തുടങ്ങി പന്ത്രണ്ടു നിലവരെ ഉണ്ടാക്കുന്ന പ്രാസാദങ്ങൾക്കു് 'ഛന്ദ'മെന്നു പേരാകുന്നതു്. നവാംശാദിഭിഃ ഇഷുരസപഞ്ചാംശദന്തൈഃ ഹസ്തൈഃ പഞ്ചക്ഷ്മാദ്യാഃ വികല്പാഃ—ഒമ്പതു കോലും പത്തുകോലും തുടങ്ങി അമ്പത്തിയഞ്ചുകോലും അമ്പത്തിയാറുകോലും വരെയുള്ള കോലുകളെക്കൊണ്ടു് അളവായി അഞ്ചു നിലതുടങ്ങി പന്ത്രണ്ടു നിലവരേയും 'വികല്പം' എന്നു പേരായ പ്രാസാദങ്ങളുണ്ടാക്കാം. സൎവ്വേ പ്രതിതലം ഋതുഭിന്നാഃ വിവസ്വത്തലാന്താഃ — ഈ പ്രാസാദങ്ങൾ രണ്ടുവകയും നിലകൾ തോറും ഓജയുഗ്മവശാത് അധമമദ്ധ്യമോത്തമഭേദേന ആറാറു പ്രകാരമായി പന്ത്രണ്ടു നില വരയ്ക്കും വരും. അഥ രുദ്രാദ്യേകോനതാനാവധിഭിഃ ഉദധിഭൂമ്യാദി ആഭാസസംജ്ഞാഃ — പിന്നെ പതിനൊന്നു കോലും പന്ത്രണ്ടുകോലും തുടങ്ങി നാല്പത്തിയേഴുകോലു(ം) നാല്പത്തിയെട്ടു കോലും വരെ നാലുനില തുടങ്ങി പന്ത്രണ്ടു നിലവരെയും 'ആഭാസ'മെന്നു പേരായ പ്രാസാദങ്ങൾ ഉണ്ടാക്കാം.

(വ്യാ-വ.) ഇനി, ഛന്ദവികല്പാഭാസങ്ങളെ ചൊല്ലുന്നു:— പതിമ്മൂക്കോലും പതിന്നാൽകോലും ആദിയായി അറുപത്തേഴുകോൽ ഒട്ടുക്കമായും, ഒററപ്പെട്ടും ഇരട്ടപ്പെട്ടും ഉള്ള കോലുകളെക്കൊണ്ടു നാലു നില ആദിയായിട്ട് ഛന്ദപ്രാസാദങ്ങൾ ഭവിക്കുന്നു. പിന്നെ ഒമ്പതു പത്തു തുടങ്ങി അമ്പത്തഞ്ച് അമ്പത്താറ് ഒട്ടുക്കമായ കോലുകളെക്കൊണ്ട് അഞ്ചുനില തുടങ്ങി വികല്പപ്രാസാദങ്ങൾ ഭവിക്കുന്നു. പിന്നെ ഒമ്പതു പത്തുതുടങ്ങി അമ്പത്തഞ്ച് അമ്പത്താറ് ഒട്ടുക്കമായ കോലുകളെക്കൊണ്ട് അഞ്ചുനില തുടങ്ങീട്ടു വികല്പപ്രാസാദങ്ങൾ ഭവിക്കുന്നു. ഇവ ഒക്കയും നടേത്തേപ്പോലെ ഓരോനിലകൾതോറും ആറാറുപ്രകാരം വരികയും ചെയ്യും. പന്ത്രണ്ടുനിലയോളം ചെല്ലുകയും ചെയ്യും. പിന്നെ പതിനൊന്നക്കോൽ തുടങ്ങി നാല്പത്തെട്ടു കോലോളമുള്ള കോലുകളെക്കൊണ്ട് നാലുനില തുടങ്ങി ആഭാസപ്രാസാദങ്ങളും ഭവിക്കുന്നു.

ആഭാസേഽത്ര ചതുസ്തലാദിശിവഭൂ-
മ്യന്തം പൃഥഗ്വേദഭ-
ദാദ്യം ദ്വാദശമന്തിമം ദ്വ്യധമമ-
ദ്ധ്യാദിക്രമാത് ഷഡ്ഭിദം
ഷഷ്ടിർജ്ജാതിഗൃഹേ ഭിദാഃ കരവശാ-
ച്ഛന്ദേ ഷഡൂനാസ്തതഃ
ഷട്കോനാശ്ച വികല്പധാമനി തഥാ-
ഽഽഭാസേ ദശോനാസ്തതഃ. ന്യര॰

അത്ര ആഭാസേ—ഈ ആഭാസപ്രാസാദത്തുങ്കൽ; പൃഥക് വേദഭേദാദ്യം ചതുസ്തലാദി ശിവഭൂമ്യന്തം—വെവ്വേറെ നന്നാലുകോൽ നാലുനില തുടങ്ങി പതിനൊന്നു നിലവരെയ്ക്കും വരും. അന്തിമം ദ്വാദശം ദ്വ്യധമമദ്ധ്യാദിക്രമാത് ഷഡ്ഭിദം—ഒടുക്കത്തേ പന്ത്രണ്ടു നിലയ്ക്ക് അധമമദ്ധ്യമോത്തമക്രമേണ നാല്പത്തിമൂന്നു കോലു തുടങ്ങി നാല്പത്തിയെട്ടുകോലുവരേയും ആറു പ്രകാരം വരും. ജാതിഗൃഹേ കരവശാത് ഷഷ്ടിഃ ഭിദാഃ—മുമ്പിൽ പറഞ്ഞ ജാതിപ്രാസാദങ്ങൾ കോൽപ്പർഷയിൽ നോക്കുമ്പോളറുപതു പ്രകാരമുണ്ടാകും; ത്രിതലാദി ദ്വാദശതലാന്തവും കൂടി. ഛന്ദേ ഷഡൂനാഃ—ഛന്ദപ്രാസാദങ്ങൾ കോൽപ്പർഷയിൽ അമ്പത്തുനാലുപ്രകാരം വരും. ചതുസ്തലാദിദ്വാദശതലാന്തം വികല്പധാമനി തതഃ ഷട്കോനാഃ—വികല്പപ്രാസാദങ്ങൾ നാല്പത്തിയെട്ടുപ്രകാരം വരും പഞ്ചതലാദി

ദ്വാദശതലാന്തം. അഥ ആഭാസേ ദശോനാഃ-അനന്തരം ആഭാസ പ്രാസാദങ്ങൾ മുപ്പത്തിയെട്ടുപ്രകാരം വരും ചതുസ്തലാദി ദ്വാദശ തലാന്തം.

(വ്യാ-വ.) ഇനിയും ആഭാസപ്രാസാദത്തെത്തന്നെ ചൊല്ലുന്നു:—

ഇവിടെ ആഭാസപ്രാസാദങ്ങൾക്കു ഭേദമുണ്ടു്. നാലു നില തുടങ്ങി പതിനൊന്നു നിലയോളം ഓരോ നില തോറും നന്നാലു ഭേദമെയുള്ളു. പതിനൊരുകോൽ ഓജാധമചതുസ്ഥലം; പതിമ്മൂക്കോൽ ഓജോത്തമചതുസ്ഥലം; പതികോൽ യുഗ്മാധമചതുസ്ഥലം; പതിന്നാലുകോൽ യുഗ്മോത്തമചതുസ്ഥലം; പതിനഞ്ചുകോൽ ഓജാധമപഞ്ചതലം ഇങ്ങനെ പതിനൊന്നു നിലയോളം നന്നാലുഭേദമെയുള്ളു; ഒടുക്കത്തെ പന്ത്രണ്ടുനില നടേത്തേപ്പോലെ. രണ്ടിലും, അധമമദ്ധ്യമോത്തമക്രമാൽ ആറുപ്രകാരം തന്നെ ഉണ്ടുതാനും. ഈവണ്ണമാകുമ്പോൾ കോൽവശാൽ ജാതിപ്രാസാദങ്ങൾ അറുപതുപ്രകാരമുണ്ടാം; ഛന്ദങ്ങൾക്കു അമ്പത്തിനാലു പ്രകാരം; വികല്പം അമ്പത്തെട്ടു പ്രകാരം; ആഭാസം മുപ്പത്തെട്ടു പ്രകാരമുണ്ടാം.

അനന്തരം വൃത്തപ്രാസാദത്തെ പറയുന്നു:—

സ്വാഭീഷ്ടനാഹേ ദശയുക്തസപ്ത-
ശതാംശിതേ വിശ്വലസപ്തതാംശഃ
യസ്യേന മാനേന[1] പരിഭ്രമസ്യ
വൃത്താത്മകം വേശ്മ സമാതനോതു. ൬൫

സ്വാഭീഷ്ടനാഹേ ദശയുക്തസപ്തശതാംശിതേ - തനിക്കു ഇഷ്ടമായിരിക്കുന്ന പ്രാസാദത്തിന്റെ ചുററിനെ എഴുനൂററിൽ പത്തു് അംശമാക്കിയാൽ അതിൽ, വിശ്വലസപ്തതാംശഃ യഃ—നൂററിപ്പതിമൂന്നു് അംശം കൂടിയാൽ എത്രയെന്നു് അറിഞ്ഞു്; തേന മാനേന പരിഭ്രമസ്യ വൃത്താത്മകം വേശ്മ സമാതനോതു—ആ നൂററിപ്പതിമൂന്നു് അംശം വ്യാസാർദ്ധം വരുമാറു വൃത്തം വരപ്പൂ. അപ്പോൾ വൃത്തപ്രാസാദങ്ങളുടെ ഇഷ്ടമായ ചുററുവരും. പിന്നെ അളന്നു സൂക്ഷ്മമാക്കിക്കൊള്ളൂ.

(വ്യാ-വ.) വൃത്തത്തെച്ചൊല്ലുന്നു:—

തനിക്കു ഇഷ്ടമായി കല്പിച്ച പ്രാസാദത്തിന്റെ ചുററിനെ എഴുനൂറൊരുപത്തു പകുത്താൽ അതിൽ നൂറെറാരുപത്തി

1. 'മാനേന' എന്നു് അച്ചടിച്ചതിൽ പാഠം.

മൂന്നംശം കൊണ്ടു വൃത്തം വീശി വൃത്തപ്രാസാദത്തെ പണിചെയ്തുകൊള്ളുക.

ദീർഘചതുരശ്രപ്രാസാദത്തെപ്പറയുന്നു:—

നാഹാർദ്ധമാനപ്രചയേ ഹരിദ്ഭിർ-
ഭക്തേഽർണ്ണവാംശൈർവ്വിതതിം തനോതു
ആയാമമംശൈരൃതുസമ്മിതൈശ്ച
തുച്ഛ്രദീർഘസ്യ സുരാലയസ്യ. ൯൯

നാഹാർദ്ധമാനപ്രചയേ-ഇഷ്ടമായ ചുററിന്റെ പാതിയാക്കിയാൽ; ഹരിദ്ഭിഃ ഭക്തേ-ആ പാതിയെ പത്തായിട്ടു പകുത്തതിൽ; അർണ്ണവാംശൈഃ വിതതിം, ഋതുസമ്മിതൈഃ അംശൈഃ ആയാമം - നാല് അംശങ്ങളെക്കൊണ്ട് വിസ്താരത്തെയും, ആറ് അംശങ്ങളെക്കൊണ്ട് നീളത്തെയും; തനോതു-ഉണ്ടാക്കുക. തുച്ഛ്രദീർഘസ്യ സുരാലയസ്യ-ദീർഘചതുരശ്രമായിരിക്കുന്ന പ്രാസാദത്തിന്റെ വിധി ഇങ്ങനെ.

(വ്യാ-മ.) ഇനി ചതുരായതപ്രാസാദത്തെ ചൊല്ലുന്നു:—

ചതുരായതപ്രാസാദത്തിന്നു കല്പിച്ച ചുററിന്റെ അർദ്ധത്തെ പകുത്തുകൊണ്ട്, അതിന്റെ നാലംശങ്ങളെക്കൊണ്ട് (വിസ്താരത്തെയും) ആറംശത്തെക്കൊണ്ടു നീളത്തെയുമുണ്ടാക്കിക്കൊള്ളു.

ഗജപൃഷ്ഠപ്രാസാദത്തെപ്പറയുന്നു:—

സ്വാഭീഷ്ടേ പരിണാഹമാനനിചയേ
ധാമ്നശ്ചതുഷ്ഷഷ്ടിഭാ-
ഗോനേഽഷ്ടാദശധാ കൃതേഽർണ്ണവമിതൈ-
രംശൈഃ പൃഥക്കല്പയേത്
പാർശ്വദ്വന്ദ്വസമായതീ മുഖതതിം
ച ദ്വ്യംശസൂത്രഭ്രമാത്
പ്രായഃ സാംഘ്രിരസാംശനാഹമപി പൃ-
ഷ്ഠം ഹസ്തിപൃഷ്ഠാത്മനഃ. ൯൭

ഹസ്തിപൃഷ്ഠാത്മനഃ ധാമ്നഃ-ആനയുടെ പുറവുപോലെ പൃഷ്ഠഭാഗം വൃത്തമായും, ശേഷം മൂന്നുപുറവും ചതുരമായുമിരിക്കുന്നപ്രാസാദത്തിന്റെ പണിയിങ്കൽ; സ്വാഭീഷ്ടേ പരിണാഹമാനനിചയേ-തനിക്ക് ഇഷ്ടമായിരിക്കുന്ന ചുററിൽ; ചതുഷ്ഷഷ്ടിഭാഗോനേ-

അറുപത്തിനാലായി പകുത്താലതിലൊരംശം കളഞ്ഞു്, ശേഷം അറുപത്തിമൂന്ന് അംശമുള്ളതിനേ; അഷ്ടാദശധാ കൃതേ-പതിനെട്ടായിട്ടു പകുപ്പൂ. അണ്ണവമിതൈഃ അംശൈഃ പൃഥക് പാർശ്വദ്വന്ദ്വസമായതി മുഖതതിം ച-അതിൽ നാലംശങ്ങൾ കൂടിയുള്ളിടത്തോളം രണ്ടു പുറത്തു നീളവും, മുമ്പിൽ വിസ്താരവുമുണ്ടാക്ക. ദ്വ്യംശസൂത്രഭ്രമാത് സാംഘ്രിരസാംശനാഹം പൃഷ്ഠം അപി-പിന്നെ രണ്ടംശത്തോളം നീളമുള്ള സൂത്രംകൊണ്ടു പിറകിൽ വൃത്തം വീശുമ്പോൾ, മിക്കവാറും ആറേകാൽ അംശംകൂടിയിടത്തോളം പൃഷ്ഠഭാഗവും വൃത്തമായിട്ട് ഉണ്ടാക്കൂ. ഇങ്ങനെ ഗജപൃഷ്ഠത്തുങ്കലേ വിധി.

(വ്യാ-വ.) ഇനി ഹസ്തിപൃഷ്ഠപ്രാസാദത്തേ ചൊല്ലുന്നു.

ഹസ്തിപൃഷ്ഠപ്രാസാദത്തിന്നു കല്പിച്ച ചുററിന്റെ അറുപത്തിനാലാലൊന്നുകളഞ്ഞു് ശേഷത്തേ പതിനെട്ടംശിച്ചാൽ നാലംശംകൊണ്ടു രണ്ടുപുറത്തേ നീളത്തേയും, മുമ്പിലേ വിസ്താരത്തേയും വെവ്വേറേ കല്പിക്ക. പിന്നെ പൃഷ്ഠത്തേ രണ്ടംശംകൊണ്ടു വീശിക്കൊള്ളുക. ആ പൃഷ്ഠം മിക്കവാറും ആറേകാലംശം ചുററായിരിക്കും താനും.

ദീർഘവൃത്തപ്രാസാദത്തേ പറയുന്നു:—

ഭാഗദ്വയേ ദ്വിരദപൃഷ്ഠസമക്ത[1]രീത്യാ
വൃത്തീകൃതേ തദുഭയാന്തരഭാഗദൈർഘ്യം
സേധ്യമാംശതോ വിരഹിതേന ഗുണാംശകേന
വൃത്തായതേ വിതനയാത് സുരവേശ്മധിഷ്ണ്യേ. ൬൭

വൃത്തായതേ സുരവേശ്മധിഷ്ണ്യേ - വൃത്തദീർഘമായിരിക്കുന്ന പ്രാസാദത്തുങ്കൽ; ഭാഗദ്വയേ ദ്വിരദപൃഷ്ഠസമക്തരീത്യാ വൃത്തീകൃതേ-മുമ്പിലും പിറകിലും ഗജപൃഷ്ഠത്തുങ്കൽ പറഞ്ഞപോലെ പതിനെട്ടാക്കിയതിന്റെ രണ്ടംശം കൊണ്ടു വൃത്തമുണ്ടാക്കി; തദുഭയാന്തരഭാഗദൈർഘ്യം-ആ വൃത്താർദ്ധങ്ങൾ രണ്ടിന്റെ ഇടയിൽ രണ്ടു പാർശ്വത്തുങ്കൽ നീളത്തേ; സേധ്യമാംശതഃ വിരഹിതേന ഗുണാംശകേന വിതനയാത്-അഷ്ടാദശം മൂന്നിൽ ഇരട്ടിച്ചതിൽ തന്റെ ഇരുപത്തിയൊന്നിൽ ഒരംശംകുറച്ച് ശേഷംകൊണ്ടു നീളത്തേയും വരുത്തു. ഇങ്ങനെ ദീർഘവൃത്തവിധി.

1. 'രീത്യ'—മുദ്രിതപാഠം.

(വ്യാ-വ.) ഇനി വൃത്തായതപ്രാസാദത്തേ ചൊല്ലുന്നു:—

വൃത്തായതപ്രാസാദങ്ങളുകൾ, ഹസ്തിപൃഷ്ഠങ്ങൾ ചൊല്ലിയ പോലെ, രണ്ടുതലയും വൃത്തമാക്കി ചമച്ചാൽ അതുരണ്ടിന്റേയും ഇടയിലുള്ള നീളത്തേ, തന്റെ ഇരുപത്തിഒന്നാലൊന്നിനോടുകൂടാതെ ഇരിക്കുന്ന മൂന്നംശങ്ങളേക്കൊണ്ട് ഉണ്ടാക്കിക്കൊള്ളു.

ഷട്കോണായ പ്രാസാദത്തെ പറയുന്നു:—

ഷോഢാ വിഭജ്യ നിജവാഞ്ഛിതമാനരാശി-
മംശായതാനി പരികല്പ്യ ഷഡശ്രകാണി
കുര്യാദ് ഗൃഹം രസപുടം ദ്വിഗുണാംശമാനോ-
വ്യാസോഽംശിതേഽത്ര തിഥിഭിർനയനാംശഹീനഃ
[ന്നൻ

നിജവാഞ്ഛിതമാനരാശിം ഷോഢാ വിഭജ്യ-തനിക്ക് ഇഷ്ടമായിരിക്കുന്ന ചുററിനേ ആറായിട്ടു പകുത്ത്, അംശായതാനി ഷഡശ്രകാണി പരികല്പ്യ-അതിലോരോ അംശത്തോളം നീളമായിട്ട് ആറ് ഉത്തരങ്ങളേ തമ്മിൽ കൂട്ടി ആറു കോണാക്കു. രസപുടം ഗൃഹം കുര്യാത്-ഇങ്ങനെ ഷട്കോണായ പ്രാസാദത്തേ ഉണ്ടാക്കു. അത്ര ദ്വിഗുണാംശമാനഃ തിഥിഭിഃ അംശിതേ നയനാംശഹീനഃ വ്യാസഃ-ഇവിടെ രണ്ടംശങ്ങൾ തമ്മിൽ കൂടിയ വ്യാസത്തേ പതിനഞ്ചായി പകുത്താൽ, അതിൽ രണ്ടംശം എത്രയെന്നാൽ അത്രയും ഉത്തരനീളം ഇരട്ടിച്ച വിസ്താരത്തിൽ തന്നെ കളവൂ. ശേഷം പ്രാസാദത്തിന്റെ പൂർവാപരവിസ്താരമായിവരും. ഈ വിസ്താരം ദണ്ഡായിട്ടും വരും.

(വ്യാ-വ.) ഇനി ഷഡശ്രപ്രാസാദത്തേ ചൊല്ലുന്നു:—

തന്നാൽ ശ്രദ്ധിക്കപ്പെട്ടിരിക്കുന്ന ചുററിനേ ആറു പകുത്താൽ ഓരോ അംശം നീളമായിട്ടു ആറംശങ്ങളേയും കല്പിച്ചാൽ ഇവിടെ വിസ്താരം രണ്ടംശമായി ഭവിക്കുന്നു. തന്നേക്കൊണ്ടു പതിനഞ്ചാട്ടാൽ രണ്ടംശം കുറഞ്ഞിരിക്കയും വേണം. ഇങ്ങനെ ഷട കോണായിട്ടുള്ള പ്രാസാദത്തെ ഉണ്ടാക്കിക്കൊള്ളുക.

അഷ്ടാശ്രപ്രാസാദത്തേ പറയുന്നു:—

സ്വാഭീഷ്ടനാഹേ ദശധാ വിഭക്തേ
വ്യാസസ്ത്രിഭാഗൈർദ്വിഗുണംശിതേഽസ്മിൻ
വ്യാസേ ശരാംശൈർവ്വിഹിതായതാംസ്തു-
ദശ്രീംശ്ച കുര്യാദ് വസുകോണധാമ്നഃ. ൧൦

വസുകോണാധാമ്നഃ സ്വാഭീഷ്ടനാഹേ ദശധാ വിഭക്തേ-അഷ്ടകോണായ പ്രാസാദത്തിന്റെ തനിക്കു് ഇഷ്ടമായിരിക്കുന്ന ചുററിനേ പത്തായിട്ടു പകുത്താൽ, ത്രിഭാഗൈഃ വ്യാസഃ-അതിൽ മൂന്നംശംകൂടിയതു പ്രാസാദത്തിന്റെ വിസ്താരം. അസ്മിൻ ദ്വിഷഡംശിതേ-ആ വിസ്താരത്തേ പന്ത്രണ്ടായിട്ടു പകുത്തതിൽ, ശരാംശൈഃ വിഹിതായതാൻ തദശ്രീൻ ചതുഷ്കാത്-അഞ്ചംശങ്ങളേക്കൊണ്ടു് ഉത്തരനീളമുണ്ടാക്കി എട്ടുത്തരങ്ങളും തമ്മിൽക്കൂട്ടി അഷ്ടാശ്രമായ പ്രാസാദത്തേ ഉണ്ടാക്കൂ.

(വ്യാ-വ) ഇനി അഷ്ടാശ്രപ്രാസാദത്തേ ചൊല്ലുന്നു:—

അഷ്ടാശ്രപ്രാസാദത്തിന്റെ ഓരോ അംശങ്ങളുടെ നീളത്തേയും കല്പിച്ചു് ചുററിനേ പത്തു പകുത്താൽ മൂന്നംശങ്ങളേക്കൊണ്ടു് വിസ്താരത്തേയും, വിസ്താരത്തേ പന്ത്രണ്ടംശിച്ചാൽ അഞ്ചംശങ്ങളേക്കൊണ്ടു് അതിന്റെ ഓരോ അശ്രങ്ങളുടെ നീളത്തേയും ഉണ്ടാക്കുക.

കേരള സാഹിത്യ അക്കാദമി

മൂലാദ്യാശിഖരം യുഗാശ്രരചിതം
ഗേഹം സ്മൃതം നാഗരം
ഗ്രീവാദ്യാശിഖരക്രിയം ഷഡഥ്രഗാ-
ശ്രോദ്ഭേദിതം ദ്രാവിഡം
മൂലാദഥാ ഗളതോഽഥവാ പരിലസദ്-
വൃത്താത്മകം വേസരം
ത്രേധൈകം പ്രതിഗാത്രമുക്തമസ്യ വിദ-
ധ്യാദാത്മനഃ സമ്മതം. ൧൭

മൂലാദി ആശിഖരം യുഗാശ്രരചിതം ഗേഹം നാഗരം സ്മൃതം-അധിഷ്ഠാനം തുടങ്ങി താഴികക്കുടത്തോളം ചതുരശ്രമായിരിക്കുന്ന പ്രാസാദം നാഗരമെന്നു പറയും. ഗ്രീവാദ്യാശിഖരക്രിയം ഷഡഥ്രഗാശ്രോദ്ഭേദിതം ദ്രാവിഡം-ഒരു നിലയ്ക്കു മേൽ ഷട്കോണായിട്ടും അഷ്ടകോണായിട്ടുമുള്ള പ്രാസാദം ദ്രാവിഡമെന്നു പറയും. അധിഷ്ഠാനം ചതുരശ്രമായിട്ടുമാം. മൂലാദ് വാ ഗളതഃ വാ പരിലസദ്വൃത്താത്മകം വേസരം-ചുവട്ടിൽ തുടങ്ങിത്താൻ മേൽനിലയുടെ ഗളത്തുങ്കൽ തുടങ്ങിത്താൻ വൃത്തമായിരിക്കുന്ന പ്രാസാദം വേസരമെന്നു പറയും. ത്രേധാ ആത്മനഃ സമ്മതം

ഞ്ഞുത്തലക്ഷ്മ(സ്യ) ഏകം വിദദ്ധ്യാത്-ഇങ്ങനെയുള്ള പ്രാസാദങ്ങളിൽ തനിക്ക് ഇഷ്ടമായിരിക്കുന്നതിനേ തനിക്കു വിധിച്ചിരിക്കുന്ന ലക്ഷണത്തോടുകൂടീട്ട് പ്രാസാദത്തേ ഉണ്ടാക്കിപ്പൂ.

(വ്യാ-വ.) ഇനി നാഗരാദിപ്രാസാദങ്ങളേ ചൊല്ലുന്നു:—

അധിഷ്ഠാനം തുടങ്ങി ശിഖരം കഴിവോളം തന്നെ ചതുരശ്രാകാരമായി പണിചെയ്ത പ്രാസാദം നാഗരമെന്ന് സ്മൃതമായി. അധിഷ്ഠാനം തുടങ്ങി മഞ്ചംകഴിവോളം ചതുരശ്രമായി; പിന്നെ ഗളംതുടങ്ങി ശിഖരം കഴിവോളം ഷഡശ്രമായിത്താൻ അഷ്ടാശ്രമായിത്താൻ ഉള്ളതു് ദ്രാവിഡമെന്ന് സ്മൃതമായി. അധിഷ്ഠാനം തുടങ്ങി ശിഖരം കഴിവോളം വൃത്തമായിത്താനുള്ളതു വേസരമെന്നും സ്മൃതമായി. ഇവ മൂന്നാലൊന്നിനേ വെവ്വേറേ ലക്ഷണയുക്തമാംവണ്ണമുണ്ടാക്കുക.

അനന്തരം മുഖമണ്ഡപാദികളേ പറയുന്നു:—

നേത്രേഷുസപ്തദശഭാനുഭിരാദിധാമ്ന-
സ്താരം വിഭജ്യ വിധുലോകയുഗാംഗഭൂതൈഃ
വിസ്താരമത്ര രചയേന്മുഖമണ്ഡപസ്യ
പാദോനമർദ്ധമഥവാ സമമസ്യ ദൈർഘ്യം. ൧൨

ആദിധാമ്നഃ താരം-മൂലപ്രാസാദത്തിന്റെ വിസ്താരത്തേ-നേത്രേഷുസപ്തദശഭാനുഭിഃ വിഭജ്യ വിധുലോകയുഗാംഗഭൂതൈഃ മുഖമണ്ഡപസ്യ വിസ്താരം രചയേത്-രണ്ട് അഞ്ചു് ഏഴ് പത്തു് പന്ത്രണ്ട് ഈ സംഖ്യകളേക്കൊണ്ടു വിഭജിച്ചാൽ, അതിൽ ഒന്ന് മൂന്ന് നാല് ആറ് അഞ്ചു് ഈ സംഖ്യകൊണ്ട് മുഖമണ്ഡപത്തിന്റെ വിസ്താരത്തേ അഞ്ചുപ്രകാരമുണ്ടാക്കാം. അസ്യ പാദോനം അർദ്ധം അഥവാ സമം ദൈർഘ്യം-ഈ മുഖമണ്ഡപത്തിന്നു, വിസ്താരത്തിൽ മുക്കാലായിട്ടും പാതിയായിട്ടും, എന്നിയേവിസ്താരതുല്യമായിട്ടും നീളത്തേയുമുണ്ടാക്കാം.

(വ്യാ-വ.) ഇനി മുഖമണ്ഡപത്തേ ചൊല്ലുന്നു:—

മൂലപ്രാസാദത്തിന്റെ വിസ്താരത്തേ രണ്ട് അഞ്ചു് ഏഴ് പത്തു് പന്ത്രണ്ട് എന്നിവററാലൊന്നുകൊണ്ടു പകുത്താൽ, ക്രമത്താലേ ഒന്ന് മൂന്ന് നാല് ആറ് അഞ്ചു് എന്നീ അംശങ്ങളേക്കൊണ്ട് ഇവിടെ മുഖമണ്ഡപത്തിന്റെ വിസ്താരത്തേ കണ്ടുകൊള്ളുക. പിന്നെ ആ പ്രാസാദവിസ്താരത്തിന്റെ മുക്കാലുതാൻ

അരതാൻ സമം തന്നെതാൻ ആയിട്ടു ദീർഘത്തേയുമുണ്ടാക്കുക. വാ ശബ്ദംകൊണ്ട് ഇനി പലപ്രകാരമുള്ള മുഖമണ്ഡപമെന്നു സൂചിക്കചെയ്യുന്നു.

ദണ്ഡേഽർദ്ധേഽന്തർഗതം മണ്ഡലമവനിമിതേ-
ഽർദ്ധാന്വിതേ വാഽന്തഹാരാ
ദോസ്സംഖ്യേ മദ്ധ്യഹാരാ ജലധിപരിമിതേ
ബാഹ്യഹാരാഽദ്രിസംഖ്യേ
മര്യ്യാദാ മൂലധാമ്നഃ പ്രഥമചരമവ-
ർജ്ജം മുഖായാമയുക്താഃ
പ്രാകാരാഃ പഞ്ച കാര്യ്യാഃ സ്യുരിഹ ചരമസീ-
മൈകവിംശേഽപി വാ സ്യാത്. ൧൮

മൂലധാമ്നഃ അർദ്ധേ ദണ്ഡേ അന്തർഗതം മണ്ഡലം—മൂലപ്രാസാദത്തിങ്കൽ നിന്നു പുറമെ അരദണ്ഡു സ്ഥലത്തിന്നു അന്തർമണ്ഡലമെന്നു പേര്. അവനിമിതേ അർദ്ധാന്വിതേ വാ അന്തഹാരാ ഒരു ദണ്ഡുതാൻ ഒന്നര ദണ്ഡുതാൻ ചെന്നേടത്ത് അന്തഹാരയാകുന്ന അമ്പലസ്ഥാനം. ദോസ്സംഖ്യേ മദ്ധ്യഹാരാ-രണ്ടു ദണ്ഡു ചെന്നേടത്തു മദ്ധ്യഹാരയാകുന്ന വിളക്കുമാടസ്ഥാനം. ജലധിപരിമിതേ ബാഹ്യഹാരാ-നാലു ദണ്ഡു ചെന്നേടത്തോളം ബാഹ്യഹാരയാകുന്ന ശീവേലിപ്പുരയുടെ സ്ഥാനം. അദ്രിസംഖ്യേ മര്യ്യാദാ-ഏഴു ദണ്ഡു പുറമു ചെന്നേടം മതിലിന്റെ സ്ഥാനം. ഇങ്ങനെ പഞ്ചപ്രാകാരങ്ങളെ ഉണ്ടാക്കൂ. പ്രഥമചരമവർജ്ജം മുഖായാമയുക്താഃ പഞ്ച പ്രാകാരാഃ കാര്യ്യാഃ സ്യുഃ-ഇവിടെ അന്തർമണ്ഡലത്തിന്നും, പുറത്തെ മതിലിന്നും ചതുരമായിത്തന്നെ; മറ്റേവ അന്തഹാരാദി മൂന്നിന്നും മുമ്പിലെ വശത്തു നീളമേറിയിരിക്കുമാറു പഞ്ചപ്രാകാരങ്ങൾ. ഇഹ ചരമസീമാ ഏകവിംശേ വാ സ്യാത്-ഒടുക്കത്തെ മതിൽസ്ഥാനം ഇരുപത്തിയൊന്നെങ്കിലുമാം.

(വ്യാ-വ) മൂലപ്രാസാദത്തിങ്കൽനിന്ന് അര ദണ്ഡ് ചെന്നേടത്ത് അന്തർമണ്ഡലം; ഒരു ദണ്ഡുതാൻ ഒന്നര ദണ്ഡുതാൻ ചെന്നേടത്ത് അന്തഹാരാ; രണ്ടു ദണ്ഡു ചെന്നേടത്തു മദ്ധ്യഹാരാ; നാലു ദണ്ഡു ചെന്നേടത്തു ബാഹ്യഹാരാ; ഏഴു ദണ്ഡു ചെന്നേടത്തു മര്യ്യാദാ,-ഇങ്ങനെ പഞ്ചപ്രാകാരങ്ങൾ ഉണ്ടാക്കപ്പെടണം. പ്രഥമചരമവർജ്ജമാംവണ്ണം മുഖായാമയുക്തങ്ങളായിരിക്കയും വേണം.

കേരള സാഹിത്യ അക്കാദമി

അന്തർമണ്ഡലത്തിന്നും മര്യാദയ്ക്കും മുഖായാമം വേണ്ട. മറ്റേവ മൂന്നിന്നും വേണമെന്നു താൽപര്യം. മര്യാദേടെ സ്ഥാനം ഇരുപത്തൊന്നു ദണ്ഡുചെന്നേടത്തു കല്പിക്കിലുമാം.

പ്രാസാദസ്യോത്തരസമവധേർജ്ജാഗതാന്തസ്യ വാ സ്യാ-
ദ്വ്യാസോ ദണ്ഡസ്ത്രിവിധ ഉദിതഃ പാദുകാന്തസ്യ വാത്ര
നേയശ്ചായം നിജനിജപദാദേകദണ്ഡഃ സപാദഃ
സാർദ്ധഃ സാംഘ്രിത്രയ ഇതി മുഖായാമമാനം സമുക്തം. ൭൨

പ്രാസാദസ്യ ഉത്തരസമവധേഃ—പ്രാസാദത്തിന്റെ ഉത്തരപ്പുറം തുടങ്ങി മറ്റേപ്പുറത്തെ ഉത്തരപ്പുറമോളം താൻ ദണ്ഡു ആകുന്നു. ജാഗതാന്തസ്യ വാ പാദുകാന്തസ്യ വാ വ്യാസഃ ത്രിവിധഃ ദണ്ഡഃ ഉദിതഃ—ജഗതിയുടെ നീളം താൻ, പാദുകത്തിന്റെ നീളം താൻ മൂന്നുപ്രകാരം ദണ്ഡിന്റെ നീളം വരും. അയം നിജനിജപദാൽ നേയഃ—ഈ ദണ്ഡുകൊണ്ടുള്ള അളവ് ഉത്തരദണ്ഡാകിൽ ഉത്തരപ്പുറത്തു തുടങ്ങിയും, ജഗതിദണ്ഡാകിൽ ജഗതിപ്പുറത്തു തുടങ്ങിയും, പാദുകദണ്ഡു പാദുകപ്പുറത്തുനിന്നും തുടങ്ങി അളക്കണം. ഏകദണ്ഡഃ സപാദഃ സാർദ്ധഃ സാംഘ്രിത്രയഃ ഇതി മുഖായാമമാനം സമുക്തം—ഒരു ദണ്ഡായിട്ടും ഒന്നേകാൽ ഒന്നര ഒന്നേമുക്കാൽ ദണ്ഡായിട്ടും അന്തഃഹാരാദികളിലെ മുഖായാമം പറയപ്പെട്ടു.

(വ്യാ-വ) ഇനി ദണ്ഡിനെ ചൊല്ലുന്നു:—

പ്രാസാദത്തിന്റെ ഉത്തരപ്പുറം താൻ ജഗതിപ്പുറം താൻ പാദുകപ്പുറം താൻ ആയിരിക്കുന്ന വിസ്താരം ഇവിടെ ത്രിവിധമായിരിക്കുന്ന ദണ്ഡു ചൊല്ലപ്പെട്ടു. പാദുകപ്പുറം ദണ്ഡെങ്കിൽ പാദുകപ്പുറത്തുനിന്നു ദണ്ഡു കൊണ്ടുപോകേണ്ടു. ജഗതിപ്പുറം ദണ്ഡെങ്കിൽ ജഗതിപ്പുറത്തു നിന്നു പോകണം. ഉത്തരപ്പുറം ദണ്ഡെങ്കിൽ ഉത്തരപ്പുറത്തു നിന്നു പോകണം. പിന്നെ ഒരു ദണ്ഡുതാനൊന്നേകാൽ ദണ്ഡുതാൻ ഒന്നര ദണ്ഡുതാനൊന്നേമുക്കാൽ ദണ്ഡുതാൻ ഇങ്ങനെ മുഖായാമത്തിന്റെ അളവു ചൊല്ലപ്പെട്ടു.

ഭക്തായാമമഗ്രഭൂമാവിഷുഭിരിഹ ബഹിർ-
ദ്വ്യംശകം ത്ര്യംശമന്തഃ
ക്ലൃപ്താന്തർമണ്ഡലേ ദിക്പരിവൃഢബലിപീ-
ഠേഷു തദ്ദണ്ഡസാമ്യ

പ്രാച്യാവാച്യാഃ സ്വസൂത്രേഷ്വിതരദിഗധിപാ-
ശ്ചാലിതാഃ കിഞ്ചനാതഃ
പ്രാദക്ഷിണ്യാന്മിഥസ്സ്യുർദ്വിതയമിഹ മഹാ-
ദിങ്മുഖാഃ സമ്മുഖാശ്ച. ൧൫

ദിക്പരിവൃഢബലിപീഠേഷു—ഇന്ദ്രാദിദിക്പാലന്മാരുടെ ബലിക്കല്ലുകളിൽ, അഗ്രഭ്രമൌ ഇഷുഭിഃ ഭക്തായാം-മുകളിലെ വൃത്തഭാഗത്തെ അഞ്ചായിട്ടു പകുത്താൽ, ബഹിഃ ദ്വ്യംശകം അന്തഃ ത്ര്യംശകം ച കൃത്വാ-പുറത്തു രണ്ടംശകവും, അകത്തു മൂന്നംശകവും വരുമാറു്, അന്തർമണ്ഡലേ തല്ലണ്ഡസീമാ- അന്തർമ്മണ്ഡലത്തുകലേ അരണ്ഡിന്റെ അറുതി വരുത്തു. പ്രാച്യാവാച്യാഃ സ്വസൂത്രേഷു—ഈശാനൻ തുടങ്ങി നിരൃതിവരെയും കിഴക്കും തെക്കുമുള്ള ബലിക്കല്ലുകൾ തന്റെ സൂത്രത്തുങ്കൽ തന്നെ വരും. ഇതരദിഗധിപാഃ പ്രാദക്ഷിണ്യാത് കിഞ്ചന ചാലിതാഃ-വരുണാദിസോമാന്തം മൂന്നു പ്രദക്ഷിണമായി അല്പം മാറി ഇരിക്കണം. ദ്വിതയേ മിഥഃ മഹാദിങ്മുഖാഃ സമ്മുഖാഃ ച-രണ്ടു ബലിക്കല്ലുകൾതമ്മിൽ ദിക്കു നോക്കി അഭിമുഖമായും വരണം. ഇന്ദ്രൻ വരുണനെ നോക്കും. യമൻ സോമനെ നോക്കും. അഗ്നി നിരൃതിയെ നോക്കും. വായു ഈശാനനെ നോക്കും. കോണു നോക്കി ഒന്നുമിരിക്കയുമില്ല. വലത്തു കണ്ണിനു നേരെ വരുമാറു ഗമനവുമുണ്ടായിരിക്കണം.

(വ്യാ-വ.) ഇനി അന്തർമണ്ഡലത്തുങ്കലെ ബലിപീഠങ്ങളെ ചൊല്ലുന്നു:—

അന്തർമണ്ഡലത്തുങ്കൽ ദിക്പാലന്മാരുടെ ബലിക്കല്ലുകളിൽ മുക്കാൽപരപ്പിലെ വീതികൊണ്ടു് അഞ്ചംശിച്ചാൽ പുറത്തു രണ്ടും അകത്തു മൂന്നും കഴിച്ചുള്ള സൂത്രത്തിങ്കലിവിടെ ആ ഖണ്ഡു് അറുതിയാകുന്നു. കിഴക്കേവയും തെക്കേവയും തന്റെ തന്റെ സൂത്രങ്ങളിൽ തന്നെ. മറ്റേവ തന്റെ തന്റെ സൂത്രത്തുങ്കൽ നിന്നു വലത്തൂടേ കുറഞ്ഞൊന്നു നീങ്ങുകയും വേണം. ഒക്കയും തങ്ങളിൽ അന്യോന്യം നോക്കിയിരിക്കയുംവേണം. കോണുനോക്കി ഇരിക്കരുതു താനും. ഈശാനകോണും അഗ്നിയും പടിഞ്ഞാറു നോക്കി, നിരൃതിയും വായുവും കിഴക്കു നോക്കിയുമാക്കണം-എന്നു താൽപര്യം.

അനന്തരം മണ്ഡപത്തെ പറയുന്നു:—

അന്തർമണ്ഡലതോ വ്യതീത്യ കരമാ-
ത്രം പ്രാച്യനാമണ്ഡപം
തുയ്യശ്രം സമസൂരകം നിജമുഖാ-
യാമസ്യ വാ മദ്ധ്യതഃ
വേദസ്തംഭഗതൈകഭാരമഥവാ
കുയ്യാച്ചതുർദ്വാദശ-
സ്തംഭവ്യുത്തരസംയുതം സ്വമകുടാ-
ദ്യാലംക്രിയാലംകൃതം. ൧ ൩

അന്തർമ്മണ്ഡലതഃ കരമാത്രം വ്യതീത്യ-ഈ അന്തർമണ്ഡലത്തുങ്കൽ നിന്നു പുറത്തോട്ട് ഒരുക്കോൽ നീക്കിയേടത്ത് ഉത്തരം വരുമാറ്, തുയ്യശ്രം സമസൂരകം പ്രാച്യനാമണ്ഡപം കുയ്യാത്-ചതുരശ്രമായിട്ട പാദബന്ധാദിതറയോടുംക്രുടി പൂജാമണ്ഡപത്തേ ഉണ്ടാക്കു. നിജമുഖായാമസ്യ മദ്ധ്യതഃ വാ-അന്തഹാരയുടെ മുഖായാമം കൊണ്ടിരിക്കുന്നതിന്റെ നടുവിലായിട്ടും ആം. വേദസ്തംഭഗതൈകഭാരം-നാലുതൂണും ഒരു വാരഉത്തരവും ക്രൂടിട്ടുതാൻ, അഥവാ ചതുർദ്വാദശസ്തംഭവ്യുത്തരസംയുതം-എന്നിയേ നാലു തൂണുകളിൽ ആവൃദ്ധോത്തരവും പന്ത്രണ്ടു തൂണുകളിൽ വാര ഉത്തരവും ക്രൂടിട്ടും ഉണ്ടാക്കാം. സ്വമകുടാദ്യാലംക്രിയാലംകൃതം ച കുയ്യാത്-താഴികക്കുടം വളരു കഴോതം തുലാങ്ങൾ കഴികൾ ഇത്യാദി അലങ്കാരങ്ങൾ ഒക്കെയുമുണ്ടാക്കിയിരിക്കയുംവേണം.

(വ്യാ-വ) ഇനി മണ്ഡപത്തെ ചൊല്ലുന്നു:—

അന്തർമണ്ഡലത്തുങ്കൽ നിന്ന് ഒരുക്കോൽ മുമ്പിൽ ഒട്ടനീങ്ങിട്ട പൂജാമണ്ഡപത്തേ ചമയ്ക്കൂ. സോപാനത്തോട്ട് അമ്പലത്തോട്ട് ഇടയുള്ള പഴുതിന്നേ ഇവിടെ മുഖായാമമെന്നു ചൊല്ലിയത്ത്. അതിന്റെ മദ്ധ്യത്തുങ്കൽ ചമയ്ക്കിലുമാം. ചതുരശ്രാകാരമായി അധിഷ്ഠാനത്തോടുകൂടി നാലുകാലുകളോടും ഒരു ഉത്തരത്തോടും ക്രൂടി ഇരിക്കണം. എന്നിയേ ആവൃദ്ധത്തുങ്കൽ ചമയ്ക്കിലുമാം. ചതുരശ്രാകാരമായി ആവൃദ്ധബാഹ്യോത്തരങ്ങളുണ്ടായി, നാലും പന്ത്രണ്ടും ഇങ്ങനെ പതിനാറു കാലുകളോടുകൂടി ഇരിക്കിലുമാം. തന്റെ തന്റെ ഉചിതത്തിന്നു തക്കവണ്ണമുള്ള താഴികക്കുടം ഉള്ള അലങ്കാരങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കയും വേണം. ആദിശബ്ദം കൊണ്ടു യോനിയെ ചൊല്ലി.

ദണ്ഡം സ്വം സമതീത്യ ഭിത്തിരുദിതാ
ബാഹ്യാന്തഹാരാശ്രിതാ
ദണ്ഡാന്താ ദ്വിവിധസ്തദുത്തരവിഭി-
ന്നോഽഗ്രേ സഭാഭേദതഃ
ജ്വാലാസീമനി ദീപധാമനി തഥാ-
ഽന്തസ്ഥോത്തരേഽന്തർഗതേ
പ്രാകാരേഽഥ ബഹിഷ്ഠിതോത്തരബഹിഃ
സാലേ മഹീയസ്യപി. ൭൭

അന്തഹാരാശ്രിതാ ബാഹ്യാ ഭിത്തിഃ-പൃഷ്ഠപാർശ്വഭാഗങ്ങളിൽ അന്തഹാരാവസാനത്തുങ്കൽ പുറത്തേ ഭിത്തി; സ്വം ദണ്ഡം സമതീത്യ ഉദിതാ-തനിക്ക് വിധിച്ചിരിക്കുന്ന ദണ്ഡവൃതിക്കു പുറത്തായിട്ടു വരുത്തു. അഗ്രേ സഭാഭേദതഃ ദണ്ഡാന്തഃ തദുത്തരവിഭിന്നഃ ദ്വിവിധഃ-മുമ്പിലേ വലത്തു വല്യമ്പലത്തിന്റെ പ്രകാരഭേദംകൊണ്ടു മുഖായാമത്തോടു കൂടിയിരിക്കുന്ന അന്തഹാരയുടെ ദണ്ഡവൃതി അകത്തേ ഉത്തരത്തുങ്കലായിട്ടും, ചിലേടത്തു പുറത്തേ ഉത്തരത്തുങ്കലായിട്ടും രണ്ടു പ്രകാരം വരും. ധാമനി ജ്വാലാസമനി ദണ്ഡാന്തഃ-പിന്നെ മദ്ധ്യഹാരയുടെ ദണ്ഡവൃതി വിളക്കുമാടത്തിന്റെ ദീപജ്വാലയിൽ ആയി വരണം. അന്തർഗതേ പ്രാകാരേ തഥാ അന്തസ്ഥോത്തരേ ദണ്ഡാന്തഃ-അകത്തുള്ള മതിലുകൾക്ക് അകത്തേ ഉത്തരത്തിന്റെ അകത്തു ദണ്ഡവൃതി എന്നു പറഞ്ഞതുകൊണ്ട് മാതൃശാല ശീവേലിപ്പുരയാകുന്ന ബാഹ്യഹാര ഇവററിന്ന് അകത്തേ ഉത്തരത്തിന്ന് അകത്തു ദണ്ഡവൃതി വരണം. മഹീയസി സാലേ ബഹിഷ്ഠിതോത്തരബഹിഃ-ഉള്ളതിലും പുറത്തേ മതിലുങ്കൽ പുറത്തേ ഉത്തരപ്പുറത്തു ദണ്ഡവൃതി എന്നതുകൊണ്ടു ഗോപുരത്തിന്നു പുറത്ത് ഉത്തരപ്പുറത്ത് ദണ്ഡവൃതി വരുത്തണം.

(വ്യാ-വ) ഇനി മററുള്ള പ്രാകാരങ്ങളുടെ ദണ്ഡവൃതിയേ ചൊല്ലുന്നു:—

തനിക്കു ചൊല്ലിയ ദണ്ഡു കഴിഞ്ഞിട്ട് അന്തഹാരത്തുങ്കലേ പുറത്തേ ഭിത്തി ചൊല്ലപ്പെട്ടു. ഭിത്തിയുടെ അകത്തേ അരികിന്നു ദണ്ഡവൃതിയെന്നു താൽപര്യം. മുമ്പിൽ പിന്നെ അമ്പലങ്ങളുടെ ഭേദങ്ങൾക്കു തക്കവണ്ണം ദണ്ഡവൃതി രണ്ടു പ്രകാരം കല്പിക്കാം. അമ്പലത്തിന്റെ അകത്തേ ഉത്തരത്തുങ്കലെന്നും പുറത്തേ ഉത്തരത്തുങ്കലെന്നും ഭേദമായതു്. മദ്ധ്യഹാരത്തുങ്കൽ വിളക്കുമാടത്തിന്റെ ദീപജ്വാലയിങ്കൽ ബാഹ്യഹാരയിങ്കൽ അകത്തേ

ഉത്തരത്തിൻെറ അകത്തേ അരികിൽ മൎയ്യാദയിങ്കൽ; പുറത്തേ ഉത്തരത്തിൻെറ പുറത്തേ അരികിൽ.

പൃഷ്ഠേ സപാൎശ്വദ്വിതയേ സ്വമൂല-
യോന്യന്വിതം മണ്ഡപമാകലയ്യ
തൂൎയ്യശ്രമായത്യ തതോƒന്തരാളേ
തന്വീത സംയോജ്യ മിഥോƒന്തഹാരാം. ൧൮

പൃഷ്ഠേ സപാൎശ്വദ്വിതയേ സ്വമൂലയോന്യന്വിതം ചതുരശ്രം മണ്ഡപം ആകലയ്യ-പ്രാസാദത്തിൻെറ പുറകിലും എടത്തും വലത്തും മൂന്നു ദിക്കിലേയ്ക്കു വിധിച്ചിരിക്കുന്ന യോനി വരുമാറു ചതുരശ്രമായി ഒരു മണ്ഡപത്തേ ഉണ്ടാക്കി, ആയത്യ-ആ ഉത്തരത്തേ നീട്ടി കോണുവരെയും കൂട്ടി, മിഥഃ അന്തരാളേ അന്തഹാരാം തന്വീത-അന്യോന്യം അന്തഹാരയാകുന്ന ചുററമ്പലത്തേ ഉണ്ടാക്കൂ.

(വ്യാ-വ) പുറമണ്ഡപത്തേ ചൊല്ലുന്നു:—

പ്രാസാദത്തിൻെറ പിന്നിലുമിടത്തും വലത്തും ദണ്ഡവൃതി ചെന്നേടത്തു. മൂലപ്രാസാദയോനിയായി ചതുരശ്രമായി ഓരോ മണ്ഡപത്തേ കല്പിച്ച് അവറെറ തൻെറ തൻെറ അന്തരാളങ്ങളിലേയ്ക്കു നീട്ടി അന്യോന്യം കൂട്ടി അന്തഹാരയേ ഉണ്ടാക്കിക്കൊള്ളുക.

അനന്തരം വല്യമ്പലത്തേ പറയുന്നു:—

കൃത്വാ വംശം മുഖായത്യുപചിതനിജദ-
ണ്ഡസ്ഥിതം പാൎശ്വഹാരാ-
ഭാരാസക്താഗ്രമൂലം പ്രഥിതഗുണവിഭാ-
ഗാദികഞ്ചേഷ്ട്യാ വിഭജ്യ
ക്ലൃപ്താ തദ്ഭാഗതസ്സൂദ്വിതതിമുചിതയോ-
ന്യാഢ്യമന്യോത്തരാണി
ന്യസ്യാരൂഢോത്തരാദീനപി രചയതു ത-
ദ്വ്യക്തിതോƒഗ്രേ സഭായാം. ൧൯

അഗ്രേ സഭായാം-അഗ്രഭാഗങ്ങളിങ്കൽ സഭ എന്ന വാതിൽമാടത്തേ ഉണ്ടാക്കുവാൻ, മുഖായത്യുപചിതനിജദണ്ഡസ്ഥിതം പാൎശ്വഹാരാഭാരാസക്താഗ്രമൂലം വംശം കൃത്വാ-മുഖായാമത്തോടുകൂടിയിരിക്കുന്ന അന്തഹാരയുടെ ദണ്ഡവൃതിയിങ്കൽ വരുമാറും, രണ്ടു പുറത്തേയും ചുററമ്പലത്തിൻെറ ഉത്തരങ്ങളിൽ ചുവടും അഗ്രവും വെട്ടിക്കവരിച്ചു വരുമാറും വല്യമ്പലത്തിൻെറ ഉത്ത

രത്തേ വച്ചാൽ, പ്രധാനതഗ്ഗുണവിഭാഗാദികഞ്ചൈത്യാ വിഭജ്യ തദുചിതതിം കൃതവാ-പ്രസിദ്ധമായിരിക്കുന്ന ഗുണാംശവിസ്താരംകൊണ്ടുതാൻ പദവിസ്താരംകൊണ്ടു താൻ ചുററിനേ അംശിച്ച് വല്യമ്പലത്തിൻെറ വിസ്താരത്തേയുമുണ്ടാക്കു. ഉചിതയോന്യാഢ്യം- അട്ടിക്കിലേയ്ക്കുള്ള യോനിയൊത്ത ചുററിനോട്ടം കൂടി ഇരിക്കണം. അന്യോത്തരാണി നാസ്യ തല്ലുക്തിതഃ ആരൂഢോത്തരാദീനി അപി രചയതു-പിന്നെ ചുററുള്ള ഉത്തരങ്ങളേയും വച്ചാൽ ഉറപ്പിന്നു പോരായെന്നുവരുകിൽ അവിടത്തേ യുക്തിക്കു തക്കവണ്ണം ആരൂഢോത്തരം മുമ്പായി വയ്പൂ. അവിടെ ഗുണാംശവിസ്താരാദികം ആരൂഢോത്തരങ്ങളുകൽ തന്നെ കാണണം. പുറത്തേ ഉത്തരത്തിന്നു തുള്ളുകൊണ്ടു ചുററ് ഒത്തുവന്നാൽ മതി.

(വ്യാ-വ) ഇനി വല്യമ്പലത്തേ ചൊല്ലുന്നു:—

മുമ്പിൽ വലിയമ്പലമല്ലോ. അവിടെ തനിക്കു ചൊല്ലിയ ദണ്ഡും മുഖായാമവും കല്പിഞ്ഞേടത്തു് ഉത്തരം വയ്പൂ. ആ ഉത്തരത്തിൻെറ അഗ്രമൂലങ്ങൾ ചുററുമണ്ഡപത്തിൻെറ പുറത്തേ ഉത്തരത്തോട് എത്തണം. കുറിയ ഉത്തരം ചുററുമണ്ഡപത്തിൻെറ പുറത്തേ ഉത്തരംതന്നെ ആക്കണമെന്നു താൽപര്യം. പിന്നെ അമ്പലത്തിന്നു് അവിടെ ഉചിതമാകുന്ന യോനിയോടു കൂടായിരിപ്പോരു ചുററിനേ കല്പിച്ച് അതിന്നു മനുഷ്യാലയത്തിങ്കൽ പ്രസിദ്ധമായിരിക്കുന്ന ഗുണക്കുററിന്നു തക്കവണ്ണം അതിന്നു ചൊല്ലിയ അംശംകൊണ്ടു് അമ്പലവീതിയേ ഉണ്ടാക്കിയാൽ മററ ഉത്തരങ്ങളേയും വച്ച് ആരൂഢോത്തരം വേണമെങ്കിലതിനേയും എല്ലാം യുക്തിക്കു തക്കവണ്ണം വച്ച് പണിചെയ്തുകൊള്ളുക.

ഗുണവിസ്താരം വരുത്തുവാൻ പറയുന്നു:—

ഷഡ്ഢസ്താദികവംശമാനനിചയേ-
ഷ്വഷ്ടാഷ്ടസ്വദിഗ്വംഖ്യകേ
ത്ര്യംശീകൃത്യ തദേകകേന ഗൃഹനാ-
ഹേ കല്പിതേ/ർദ്ധിതേ
വേദഘ്നേ രവിഗ്ഗിശപവാസവാബ്ധികാ-
രാത്ര്യഷ്ടിസാദ്യാദശാ-
ശാദന്തേ ഽധ്മ(?) തേ ഫലേന വിതതി-
സ്സുന്ന്യൂനനാഹാ//തതിഃ *

ഷഡ്ഢസ്താദികവംശമാനനിചയേഷ്വഭീഷ്ടമേല്ല—ആറുകോൽ തുടങ്ങി ഇഷ്ടമായിരിക്കുന്ന ഉത്തരനീളത്തേ എട്ടിൽ പെരുക്കി, സദിക്സംഖ്യകേ-കിഴക്കാദിയായ ദിക്കിന്നു തക്കവണ്ണം ഒന്നുതാനഞ്ചുതാൻ ഉള്ള സംഖ്യയേ അതിൽക്കൂട്ടി, ത്ര്യംശീകൃത്യ-മൂന്നായി പകുത്താൽ, തദേകകേന ഗൃഹനാഹേ കല്പിതേ-അതിലൊരംശം ഉത്തരത്തിന്റെ ചുററായിട്ടു കല്പിച്ച്, അർദ്ധീകൃതേ-പിന്നെ ആ ചുററിനെ അർദ്ധിച്ച്, വേദഭേല്ല-നാലിൽ പെരുക്കിയാൽ, രവിവിശ്വവാസവവികാരാത്യഷ്ടിസാഷ്ടാദശാശാദ്വന്ദ്വേദ്ധ്മഹൃതേ-പന്ത്രണ്ട്, പതിമ്മൂന്ന്, പതിന്നാല്, പതിനഞ്ച്, പതിനാറ്, പതിനേഴ്, പതിനെട്ട്, ഇരുപത്, ഇരുപത്തിരണ്ട് ഈ സംഖ്യകളിൽ ഒന്നുകൊണ്ടു ഹരിപ്പൂ. ഫലേന വിതതിഃ-ഹരിച്ച ഫലം ഗൃഹവിസ്താരവും, തന്ന്യൂനനാഹാ ആതതിഃ-ഈ വിസ്താരത്തേ ചുററിന്റെ പാതിയിൽ കളഞ്ഞശേഷം നീളവുമുണ്ടാക്കൂ.

പദവിസ്താരത്തെ പറയുന്നു:—

സ്വാഭീഷ്ടേ സമമർദ്ധിതേ ഗൃഹപരീ-
ണാഹേ സ്വവംശപ്രമാ-
ദ്വന്ദ്വോനേ ചതുരാദിയുഗ്മപരിസം-
ഖ്യാഭിർവിഭക്തേ സമം
ഏകാംശേന തതിം തതോത്ര പരിശി-
ഷ്ടൈരാതതിം ചാംശകൈ-
രൂനാംശം പരിതഃ പ്രപൂരയതു ചൈ-
വം പാദസൂത്രേ ക്രമഃ. വ്യ ൦

സ്വാഭീഷ്ടേ ഗൃഹപരിണാഹേ-തനിക്ക് ഇഷ്ടമായിരിക്കുന്ന ചുററിനേ, സമം അർദ്ധിതേ-നേരേ പാതിയാക്കിൽ, സ്വവംശപ്രമാദ്വന്ദ്വോനേ-അതിൽ ഉത്തരവീതി ഇരട്ടിച്ചുകളഞ്ഞ ശേഷത്തേ, ചതുരാദിയുഗ്മപരിസംഖ്യാഭിഃ സമം വിഭക്തേ-നാല്, ആറ്, എട്ടു ഇത്യാദി യുഗ്മസംഖ്യകളേക്കൊണ്ടു പകുത്താൽ, ഏകാംശേന തതിം, പരിശിഷ്ടൈഃ അംശകൈഃ ആതതിം ച തതോത്ര-അതിലൊരംശംകൊണ്ടു വിസ്താരവും ശേഷമുള്ള അംശങ്ങളേക്കൊണ്ടു നീളവും കല്പിച്ചുകൊള്ളൂ. ഊനാംശം പരിതഃ പ്രപൂരയതു ച-മുമ്പിൽ ഉത്തരവിസ്താരം ഇരട്ടിച്ച് കളഞ്ഞതിനേ നാലായി പകുത്തു നാലുദിക്കിലും കൂട്ടിക്കൊള്ളൂ. അപ്പോൾ വിസ്താരചതുർഗ്ഗുണം യോനിപ്പെട്ടും വരുത്തണം. ഇതി പാദസൂത്രേ ക്രമഃ-ഇങ്ങനെ പാദസൂത്രമാകുന്ന അമ്പലത്തുങ്കലേ ക്രമം.

(വ്യാ-വ) ഇനി പാദസൂത്രമാകുന്ന അമ്പലത്തേ ചൊല്ലുന്നു:—

തനിക്കിഷ്ടമായി ഇരിക്കുന്ന അമ്പലത്തിന്റെ ചുററിനേ നേരുപാതിയാക്കിയാൽ അതിൽ തന്റെ തന്റെ ഉത്തരവണ്ണത്തേ ഇരട്ടിച്ചുവാങ്ങിയാൽ, നാല് ആറ് എട്ട് എന്നു തുടങ്ങിയുള്ള ഇരട്ടപ്പെട്ട സംഖ്യകളേക്കൊണ്ട് തുല്യമാംവണ്ണം കൂറിട്ടാൽ, അതിലൊരംശംകൊണ്ട് വിസ്താരത്തേയും മററ അംശങ്ങളേക്കൊണ്ട് ആയാമത്തേയും ഉണ്ടാക്കു. പിന്നെ നടേ വാങ്ങിക്കളഞ്ഞ രണ്ട് ഉത്തരവണ്ണത്തെ നാലായി പകുത്ത് നാലു പുറത്തും കൂട്ടിക്കൊള്ളുകയും വേണം.

അനന്തരം വല്യബലിക്കല്ലിനെ ഉണ്ടാക്കുവാൻ പറയുന്നു:—

പ്രാസാദമദ്ധ്യാദ് ബഹിരഗ്രതോ ഗതേ
തദുത്തരാന്തേ സദലദ്വിസംഖ്യകേ
ദണ്ഡേ ത്രിസാർദ്ധത്രിശരാംഗസപ്തകേ
സ്വധാമ്നി കുര്യാദ് ബലിപീഠികാം തഥാ. വൃ.

പ്രാസാദമദ്ധ്യാദ് അഗ്രതഃ ബഹിഃ പ്രാസാദത്തിന്റെ നടുവിൽനിന്ന് മുമ്പിലെ ഭാഗത്തു പുറത്തോട്ട്, തദുത്തരാന്തേ ദണ്ഡേ-പ്രാസാദത്തിന്റെ ഉത്തരനീളമാകുന്ന ദണ്ഡിനേ, സദലദ്വിസംഖ്യകേ ത്രിശരാംഗസപ്തകേ ഗതേ-രണ്ടരതാൻ മൂന്നുതാൻ മൂന്നരതാൻ അഞ്ച് ആറ് ഏഴുതാൻ നീക്കം ചെയ്യുന്നേടത്ത്, സ്വധാമ്നി തഥാ ബലിപീഠികാം കുര്യാത്-ബലിക്കൽപ്പുരയുടെ നടുവിൽ ബിംബത്തുങ്കലേപ്പോലെ ഗമനങ്ങളും വരുത്തി ഗർഭന്യാസാദിചെയ്തു വല്യബലിക്കല്ലിനേ ഉണ്ടാക്കു.

(വ്യാ-വ) ഇനി വലിയ ബലിക്കല്ലിന്റെ ദണ്ഡവൃത്തിയേ ചൊല്ലുന്നു:—

പ്രാസാദത്തിന്റെ മദ്ധ്യപ്രദേശത്തുങ്കൽ അഗ്രഭാഗത്തുങ്കൽനിന്നു പുറത്തോട്ട് പ്രാസാദോത്തരനീളമാകുന്ന ദണ്ഡുകൊണ്ട് രണ്ടരതാൻ മൂന്നുതാനഞ്ചുതാനാറുതാൻ ഏഴുതാൻചെന്നേടത്ത് വലിയ ബലിക്കല്ലിനേ ഉണ്ടാക്കിക്കൊള്ളുക. സ്വധാമ്നി എന്നതിനേക്കൊണ്ട് ബലിക്കൽപ്പുര വേണമെങ്കിൽ അവിടെ ഉചിതമായ യോനിക്കു തക്കവണ്ണം അതുംകൂടെ ഉണ്ടാക്കാമെന്നു താൽപര്യം.

പൂജാപീഠസമം ഷഡംശരഹിതം
ഗർഭപ്രതിഭപ്രാന്മിതം
പ്രാസാദപ്രതിസമ്മിതം ച ബലിപീ-
ഠേബ്ജാന്തിമാഭ്യച്ഛ്രയം

ഉത്സേധേ ദശധാംശിതേ സതി നിജേ-
ഷ്ടേ പീഠികാദിസ്ത്രുതിം
സപ്താംശൈർവ്വിദധീത മൂലനിലയൗ-
ചിത്യാത്തദംഗക്രിയാം. വൃ ൨.

പൂജാപീഠസമം-പീഠത്തോളം പൊക്കമായിട്ടും, ഷഡംശരഹിതം-അതിലാറൊന്നു കുറച്ചിട്ടും, ഗർഭപ്രതിപ്രോന്മിതം-ഗർഭഗൃഹത്തിന്റെ തറയോളം പൊക്കമായിട്ടും, പ്രാസാദപ്രതിസമ്മിതം-പ്രാസാദത്തിന്റെ തറയോളം പൊക്കമായിട്ടും, ബലിപീഠേ അബ്ജാന്തിമാഭ്യുച്ഛ്രയം-വല്യബലിക്കല്ലിന്റെ മൂക്കല്ലുവരെ പൊക്കം നാലുപ്രകാരവും കൊള്ളാം. നിജേഷ്ടേ ഉത്സേധേ ദശധാ അംശിതേ സതി-തനിക്ക് ഇഷ്ടമായി കല്പിച്ച പൊക്കത്തെ പത്തായിട്ട് പകുത്തതിൽ, സപ്താംശൈഃ പീഠികാദിസ്ത്രുതിം-ഏഴംശങ്ങളെക്കൊണ്ടു വല്യബലിക്കല്ലിന്റെ വിധിയേ കല്പിച്ച്, മൂലനിലയൗചിത്യാത് തദംഗക്രിയാം വിദധീത-മൂലപ്രാസാദത്തുങ്കലേപ്പോലെ പാദുകാദികളായ അവയവങ്ങളേയും ഉണ്ടാക്കണം.

(വ്യാ-൨) ഇനി ബലിക്കല്ലിന്റെ ഉവരത്തേയും വിസ്താരത്തേയും ചൊല്ലുന്നു:—.

പ്രാസാദത്തിന്റെ പാദുകക്കീഴ്‌വായീന്ന് തുടങ്ങി ശ്രീപീഠമേൽവായോളം താൻ അതിലാറൊന്നു കുറഞ്ഞുതാൻ ഗർഭഗൃഹത്തിന്റെ പടിമേൽവായോളം താൻ പ്രാസാദത്തിന്റെ പടിമേൽവായോളം താൻ ഇങ്ങനെ നാലു പ്രകാരം ബലിപീഠത്തിന്നു പാദുക. കീഴ്‌വായീന്ന് അബ്ജമേൽവായോളമുള്ള ഉവരം ഭവിക്കുന്നു. പിന്നെ തനിക്ക് ഇഷ്ടമായി കല്പിച്ച ഉവരത്തെ പത്തുപകുത്താൽ ഏഴംശംകൊണ്ടു വിസ്താരത്തേയും കല്പിക്ക. മൂലപ്രാസാദത്തിന്ന് ഉചിതമാംവണ്ണം ആ ബലിക്കല്ലിന്റെ അവയവക്രിയയും ഭവിക്കുന്നു.

പൃഥ്വ്യാ പാദുകമംശതോ ജഗതികാം
വേദൈർഗ്ഗുണൈഃ കൈരവം
തത്പട്ടീഗളകാംബുനിമ്നവമപി
ക്ഷ്മാപങ്ക്തിഭ്രമീന്ദുഭിഃ

കണ്ഠീ ജാലാന്തരൈഃ കപോതമിളയാ-
ഗ്രേ പട്ടികാം പങ്കജം
നേത്രാഭ്യാമപി സപ്തവിംശതിവിഭ
ക്തേ പീഠികാഭ്യുച് ഛ്രയേ. വൃന

പീഠികാഭ്യുച് ഛ്രയേ സപ്തവിംശതിവിഭക്തേ-വല്യബലിക്കല്ലിൻെറ പൊക്കത്തെ ഇരുപത്തേഴായിട്ടുപകുത്താൽ, പൃഥ്വ്യാ പാദുകം-ഒരംശംകൊണ്ടു പാദുകത്തേയും, വേദൈഃ അംശതഃ ജഗതികാം-നാലംശംകൊണ്ടു ജഗതിപ്പട്ടികത്തേയും, ഗുണൈഃ കൈരവം-മൂന്നുകൊണ്ടു കുമുദത്തേയും, ക്ഷ്മാപങ്ക്തിഭ്രമീന്ദുഭിഃ തത്പട്ടീഗളകംബുനിദ്രവം അപി-ഒരംശംകൊണ്ടു കുമുദപട്ടികയേയും പത്തംശംകൊണ്ടു കോണകംഠലോട്ടും വലനടങ്ങളോട്ടും കൂടിയ ഗളത്തേയും ഒരംശംകൊണ്ടു ഗളപട്ടികയേയും ഒരംശംകൊണ്ടു വളരിനേയും, ജാലാന്തൈഃ കപോതം-മൂന്നംശംകൊണ്ടു കപോതകത്തേയും, ഇളയാ അഗ്രേ പട്ടികാം-ഒരംശംകൊണ്ടു മുകളിലേ പട്ടികയേയും, നേത്രാഭ്യാം പങ്കജം ച കുവീതം-രണ്ടംശംകൊണ്ടു പദ്മകർണ്ണികയേയുമുണ്ടാക്കുക.

(വ്യാ-വ)ഇനി അതിൻെറ അവയവങ്ങളേ ചൊല്ലുന്നു:—

ബലിക്കല്ലിൻെറ ഉയരത്തേ ഇരുപത്തേഴു പകുത്താൽ ഒരംശംകൊണ്ടു പാദുകത്തേ ഉണ്ടാക്കുക. നാലുകൊണ്ടു ജഗതിയേയും, മൂന്നുകൊണ്ടു് കുമുദത്തേയും, ഒന്നുകൊണ്ടു കുമുദപട്ടത്തേയും, പത്തുകൊണ്ടു ഗളത്തേയും, ഒന്നുകൊണ്ടു് ഉത്തരത്തേയും, ഒന്നുകൊണ്ടു വാളഭിയേയും, മൂന്നുകൊണ്ടു കപോതത്തേയും, ഒന്നുകൊണ്ടു പട്ടത്തേയും, രണ്ടുകൊണ്ടു പദ്മത്തേയും.

ഇനിയും പ്രകാരാന്തരത്തെ പറയുന്നു:—

പീഠോച്ച്രയേ ഭേദിതേ സദലഭ്രു-
സാർദ്ധധ്രുബാണേന്ദുഭ്രു-
ദസ്രൈഃ പാദുകജാഗതേ കുമുദത-
ത്പട്യന്തരീഷു പ്രഭൈഃ
അംശാ രോദയഗാനി വേദിഗളയോഃ
സാർദ്ധൈ വളഭ്യുത്തരേ
ദസ്രൈ ചേതി കപോതകേ ശശികരാഃ
സ്യുഃ പട്ടികാപദ്മയോഃ. വൃഷ

പീഠോച്ചേ രമഭേദിതേ-ഇഷ്ടമായിരിക്കുന്ന ബലിക്കല്ലിൻെറ പൊക്കത്തേ മുപ്പത്തിരണ്ടായിട്ടു പകുത്താൽ, പാദുകജഗതീ കുമുദ തൽപട്ട്യന്തരിഷു പ്രത്യേകം സഭലഭ്രസാംഖ്യബാണേന്ദുഭൂഭേദസ്യാഃ അംശാഃ-പാദുകത്തുങ്കൽ ഒന്നര അംശവും, ജഗതിയിങ്കൽ അഞ്ചര അംശവും, കുമുദത്തുങ്കൽ അഞ്ചംശവും, കുമുദപട്ടത്തുങ്കൽ ഒരംശവും, ഗളത്തുങ്കൽ ഒരംശവും പടിയിങ്കൽ രണ്ടംശവും; വേദയുഗാനി വേദി ഗളയോഃ-വേദികയിങ്കൽ നാലംശവും കാലും ഘണ്ടാദ്വാരവും കൂടിയ ഗളത്തുങ്കൽ നാലംശവും, വളഭ്യുത്തരേ സാർദ്ധൈകം-ഉത്തരത്തുങ്കലും വളരിങ്കലും ഒന്നരശ്ശ അംശങ്ങളും, കപോതകേ ദ്വൌ-കപോത കത്തുങ്കൽ രണ്ടംശവും, പട്ടികാപദ്മയോഃ ശശികരാഃ-പട്ടികയി ങ്കൽ ഒരംശവും പദ്മകർണ്ണികയിങ്കൽ രണ്ടംശവും, അംശാഃ സ്യുഃ-ഇങ്ങനെ മുപ്പത്തിരണ്ടു പകുത്താൽ അംശങ്ങൾ ഭവിക്കും.

(വ്യാ-വ) ഇനി മററൊരുപ്രകാരം അവയവങ്ങളെത്തന്നെ ചൊല്ലുന്നു:—

ബലിക്കല്ലിൻെറ ഇവരത്തേ മുപ്പത്തിരണ്ടു പകുത്താൽ പാദു കത്തുങ്കൽ ഒന്നര അംശം ഭവിക്കുന്നു. ജഗതിയിങ്കൽ അഞ്ചര, കുമുദത്തുങ്കൽ അഞ്ചു്, കുമുദപട്ടികയിങ്കൽ ഒന്നു്, ഗളത്തുങ്കൽ ഒന്നു്, പടിയിങ്കൽ രണ്ടു്, വേദികയിങ്കലും (ഗളത്തിങ്കലും) നന്നാലു്, ഒന്നരശ്ശയായിട്ടു് ഉത്തരവും വളരും. കപോതത്തുങ്കൽ രണ്ടു, പട്ടി കയിങ്കൽ ഒന്നു്, പദ്മത്തുങ്കൽ രണ്ടും ഭവിക്കുന്നു.

ഇനി കൊടിമരത്തേ ചൊല്ലുന്നു:—

*ദ്വാരോച്ഛ്രാബ്ധിരസാശ്വഭാഗശമിതാം
തസ്മാത് കുശാഗ്രാന്വിതാം
ദ്വാരം ദ്വാദശകാം വിമുച്യ പുരതഃ
പ്രാസാദതഃ സ്ഥാപയേത്
ദ്വാരാണാം ദശഭിശ്ച സപ്തദശഭിഃ
പഞ്ചാന്വിതൈരുച്ഛ്രയം
വിംശദ്ഭിർന്നിജവാഹദണ്ഡസഹിതം
വേദ്യാ സമേതം ധ്വജം. ൨൫

ഗർഭദ്വാരത്തിൻെറ ഇവരത്തിൽ നാലൊന്നുതാൻ ആറൊന്നു താൻ അഞ്ചൊന്നുതാൻ വണ്ണവും, അതിലഷ്ടാംശാദികുറഞ്ഞു അഗ്ര

* ഇതു മുതൽ ഏതാനും പദ്യങ്ങൾ ഒരു പകുപ്പിലേ ഉള്ളൂ. വ്യാഖ്യാനവും ഒന്നുമാത്രം. അച്ചടിച്ചിട്ടുള്ള പുസ്തകത്തിൽ ഇവ കാണുന്നുമില്ല.

വണ്ണവുമായി കൊടിമരത്തോളമെച്ച് പ്രാസാദമദ്ധ്യത്തുങ്കൽനിന്നു പന്ത്രണ്ടു ദ്വാരനീളം കഴിച്ച് അവിടെ നാട്ടുക. ഗർഭദ്വാരോത്സേധംകൊണ്ട് പത്ത്, പതിനേഴ്, പതിനഞ്ച്, ഇരുപത്ത്, എന്നിവയററിലൊന്നുള്ള ഉയരത്തോടുംകൂടി ഇരിക്കണം. അഗ്രത്തുങ്കൽ ദേവന്റെ വാഹനം പണിചെയ്തു വയ്ക്കയും വേണം. അഗ്രത്തുങ്കൽനിന്ന് ഒരു ദ്വാരനീളമുള്ള ദണ്ഡിക തുളച്ചുതട്ടിക്കൊള്ളണം. ചുവട്ടിൽ ഒരു ദ്വാരനീളത്തോളം ഇവരമായിട്ടു തറ പണിചെയ്തു കൊള്ളണം. പട്ടം എന്നിവയോടുകൂടിയിരിക്കുകയും വേണം.

ഇനി ബിംബാദികൾക്കു ശില അന്വേഷിപ്പാൻ ചൊല്ലുന്നു :—

രക്ഷാമംഗലദീപകം ശുഭനിമിത്തർ-
ക്ഷേ ശിലാർത്ഥം വ്രജേ-
ന്മന്ത്രീ ശസ്ത്രഭിരന്വിതഃ സ്ഥപതിഭിഃ
കുത്രാപി ശൈലാദിഷു
ആസാദ്യോപശിലാകരം സുമഹിതം
ചാതുര്യ യോഗ്യം മനും
ജപ്ത്വാ ഗ്രാഹ്യ ശിലാം നിജേഷ്ടമനുബിം-
ബാദികാനാം കല്പയേത്. വ്യ ന്ത

ബിംബാദികൾക്കു ശില അന്വേഷിപ്പാൻ നടേ ഗുരു കല്ലു കീറുവാനുള്ള ശസ്ത്രങ്ങളെ യഥാന്യായം പൂജിച്ച് ബ്രാഹ്മണരെ ഊട്ടി ദക്ഷിണ ചെയ്ത് പിന്നെ താനും യജമാനനും ആശാരിയും ദധ്യന്നത്തെ ഭുജിച്ചിട്ടുവേണം പുറപ്പെടുവാൻ എന്ന് അഥ എന്നതുകൊണ്ടു ചൊല്ലിയത്. നല്ലൊരു മുഹൂർത്തത്തും നേരത്ത് നല്ലൊരു ശകുനത്തോടുകൂടി രക്ഷാമംഗലങ്ങളെ മുൻനടത്തി താനും യജമാനനും കല്ലുകീറുന്ന ശസ്ത്രങ്ങളെ എടുത്തിരിക്കുന്ന ആശാരിയും കൂടെ അവിടെനിന്നു കിഴക്കോ, തെക്കോ, വടക്കോ, പടിഞ്ഞാറോ കല്ലാകുന്ന എന്നാൽ അദ്രികളിലേയ്ക്കു പോവൂ. പിന്നെ കല്ലുള്ളേടത്തു ചെന്നാൽ അവിടെ ഇരുന്ന് ശൈലശുദ്ധ്യാദികളെ ചെയ്ത് ഉചിതമാകുന്ന മന്ത്രം ചൊല്ലി കല്ലുനോക്കിക്കണ്ട് ബിംബത്തിന്നു പുരുഷശിലയും, പീഠത്തിന്നു സ്ത്രീശിലയും, പാദശിലയ്ക്കു നപുംസകശിലയും കല്പിക്ക.

ഇനി നല്ല ശിലയുടെ ലക്ഷണത്തെ ചൊല്ലുന്നു:

സിദ്ധാദ്യാകരസംഭവാ വസുമതീ
ലഗ്നാ സുവർണ്ണാചിതാ
സ്നിഗ്ദ്ധാ ശസ്ത്രസഹാ ഗഭീരനിനദാ
ദിശ്യാഹിതാഗ്രാ ശിലാ
ഗ്രാഹ്യാ ബിംബവിധൌ സ്ഥലിംഗബഹുലം
തസ്യാ ശിരോ/ന്തർമുഖം
യത് കാഷ്ഠാഭിമുഖീ സമുത്ഥിതവതീ
സ്ഥാപ്യാ ച തദ്ദിങ്മുഖീ.

ഋഷികളുടെ ആശ്രമാദികളിലുണ്ടായിരിക്കുന്ന ശില ബിംബംപണിക്കു ഗ്രാഹ്യയാകുന്നതു്. മണ്ണിൽ മൂടിക്കിടക്കുന്നതു വേണംതാനും. തന്റെ തന്റെ ജാതിയായി ഇരിക്കുകയുംവേണം. ഉളിക്കു് ഉളിക്കു് സഹിക്കാറായിരിക്കയും വേണം. സുഖമുള്ള ഒച്ചയായിരിക്കയുംവേണം. മൂലാഗ്രങ്ങം ദിക്കുകളായി ഇരിക്കയും. രണ്ടു തലയ്ക്കലും കുത്തിയാൽ തീപ്പൊരി ഏറുന്നേടം അതിന്റെ അഗ്രമെന്നും ഉള്ളു് അകമെന്നും കല്പിക്കണം. അഗ്രംപിടിച്ചു് എടുത്തു പൊക്കിയാൽ എങ്ങുനോക്കി ഇരിപ്പു എന്നാൽ ആ ദിക്കു നോക്കി പ്രതിഷ്ഠിക്കേണ്ടു.

ഇനി ആകാത്ത ശിലയെ ചൊല്ലുന്നു:—

ദുഷ്ടോദ്ദേശസമുദ്ഭവാ/ന്യപരിശി-
ഷ്ടാ ദുർഗ്രഹാദ്യാശ്രിതാ
വാതാഗ്ന്യർക്കകരാഹതാ/തിവിപുലാ
ബാലാ ച വൃദ്ധാ സരാ
ദുർല്ലേഖാക്ഷരഗർഭമണ്ഡലയുതാ
രൂക്ഷസ്വരാ ജർജ്ജരാ
ദുഷ്ടർശാസ്വനിസന്നിവേശിതശിരോ-
ദ്ദേശാ വിവർജ്യാ ശിലാ.

ദുഷ്ടദേശത്ത് ഉണ്ടായ ശില ഒന്നിനും കൊള്ളരുത്. പിന്നെ മറെറാന്നു പണിചെയ്ത ശിലാശേഷം ബിംബത്തിനു കൊള്ളരുത്. ദുർദ്ദേവത തുടങ്ങിയുള്ളവ ആശ്രയിച്ചതും, കാററു് വെയിലു് തീയു് എന്നിവ തട്ടിയതും, പാരം പരന്നുകിടക്കുന്നതും, ബാലനായിരിക്കുന്നതും, വൃദ്ധനായിരിക്കുന്നതും, ആകാത്ത രേഖ

അക്ഷരം ഗർഭം മണ്ഡലം എന്നിവറ്റോടുകൂടിയതും, സഹിയാത്ത ഒച്ചയുള്ളതും, അലസ്സംകിടക്കുന്നതും, ഉളി ഏല്ക്കാത്തതും കോന്തിരിഞ്ഞു കിടക്കുന്നതും കൊള്ളരുതു്.

പുംസ്ത്രീനപുംസകങ്ങളായ ശിലാലക്ഷണത്തെ ചൊല്ലുന്നു:—

ഉച്ചീ ധീരരവാ സ്ഥൂലാംഗബഹുലാ
ന്യഗ്രോധബോധിച്ഛദ-
പ്രഖ്യാ ബിംബവിധൌ വിശാലബഹളാ
ഗ്രാഹ്യാ ശിലാ പൌരുഷീ
രംഭാപത്രനിഭാ നചാതിബഹളാ
സ്നിഗ്ദ്ധസ്വരാ ശീതളാ
സ്ത്രൈണീ പീഠവിധൌ ദ്വിലക്ഷ്മഭിദുരാ
ക്ലൈബീ പദാബ്ജാർഹണേ.

കനം ചെറുകി ഗംഭീരമായുള്ള ഒച്ചയോടുംകൂടി തീപ്പൊരി പെരുത്തു് കണ്ടാൽ പേരാലിന്റെ താൻ അരയാലിന്റെ താൻ ഇലപോലെ ഇരിക്കുന്നതു് പുരുഷശില. അതു ബിംബത്തിന്നു വേണ്ടതു. പിന്നെ കണ്ടാൽ കദളിവാഴയിലപോലെ ഇരിപ്പൂ. വിസ്താരംകുറഞ്ഞു് ഇരിപ്പൂ. ഒച്ച നേർത്തിരിപ്പൂ മധുരമായി. തൊട്ടാൽ തണുപ്പായിരിപ്പൂ. അതു സ്ത്രീശില. അതു പീഠത്തിന്നു വേണ്ടതു്. ഈ രണ്ടു ലക്ഷണങ്ങളുമുള്ളതു നപുംസകശില. അതു പാദശിലയ്ക്കു വേണ്ടുന്നതു്.

ഇനി കല്ലു കീറിക്കൊണ്ടുപോവുംപ്രകാരം ചൊല്ലുന്നു:—

ദൃഷ്ട്വാ സ്വപ്നേ നിജശാന്തിഹോമകൃദഥ
പ്രാതഃ സമഭ്യർച്ച്യ താം
മന്ത്രീ സാസ്ത്രമനും ജപൻ വദനവാ-
ദ്യാദ്യംഗഘോഷാന്നയേത്

തക്ഷ്ണാ താം സഹപീഠപാദദൃഷദം
പ്രോദ്ധാര്യ കൃത്വാ രഥേ
നീത്വാത്രാന്തരകർമ്മശില്പിനിലയം
ബിംബാദികം കാരയേത്.

പിന്നെ ആ ശിലാതലത്തിങ്കൽ രാത്രിയിൽ ബലി തൂകി പ്രാൎത്ഥിച്ച് അവിടെ വാണിരിക്കും ദേവതകളേ നീക്കി, പിന്നെ അവിടെ ഉചിതമായ മന്ത്രങ്ങളും ജപിച്ച് എല്ലാവരും കൂടെ കിടന്ന് ഉറങ്ങു. ഗുരു പിറേറന്നാൾ രാവിലേ കുളിച്ച് അടയാളമിട്ടാൽ ആശാരികളേക്കൊണ്ട് ഇക്കല്ലുകൾ മൂന്നും കീറിച്ചു തേർമേൽ കേററി ദേവാലയത്തിന്റെ വടക്കേപ്പുറത്തുണ്ടാക്കിയിരിക്കുന്ന പണിപ്പുരയിൽ കൊണ്ടുപോയി വച്ചു ബിംബാദികളേ ഉണ്ടാക്കിച്ചുകൊള്ളുക.

അനന്തരം ബിംബങ്ങളുടെ നീളത്തെ പറയുന്നു:—

ദ്വാരോത്സേധസമം തദംഘ്രിരഹിതം
ദ്വാരേഽഖിലേ ചോന്നിതേ
നന്ദാംശേന ഗജാംശകേന ച സമം
ഭക്തേ ത്രിധാ ദ്വ്യംശകൈഃ
ക്ഌപ്താനീത്യുദിതാനി പഞ്ചമനുബിം-
ബാന്യത്ര ഗൎഭാലയേ
ഭക്തേ ലോകശരേക്ഷണൈൎദ്വിഗുണഭൂ-
മ്യംശഗ്രഹാത് ത്രീണി ച. ൨൫

ദ്വാരോത്സേധസമം-ഗൎഭഗൃഹദ്വാരത്തിന്റെ നീളത്തോളമായിട്ടും, തദംഘ്രിരഹിതം-ദ്വാരനീളത്തിൽ നാലൊന്നു കുറഞ്ഞിടത്തോളമായിട്ടും, അഖിലേ ദ്വാരേ നന്ദാംശേന ഗജാംശകേന ഊനിതേ ച-ദ്വാരനീളത്തിൽ ഒമ്പതാലൊന്നു കുറച്ചിടത്തോളമായിട്ടും, എട്ടാലൊന്നു കുറച്ചിടത്തോളമായിട്ടും; ത്രിധാ ഭക്തേ ദ്വ്യംശകൈഃ-ദ്വാരനീളത്തേ മൂന്നായിട്ടു പകുത്തതിൽ രണ്ടംശത്തോളം നീളമുമായിട്ടും; ക്ഌപ്താനി പഞ്ച മനുബിംബാനി ഉദിതാനി-ഇങ്ങനെ ഗൎഭദ്വാരനീളം കൊണ്ട് അഞ്ചുപ്രകാരം ബിംബനീളം പറയപ്പെട്ടു. അത്ര ഗൎഭാലയേ ലോകശരേക്ഷണൈഃ ഭക്തേ ദ്വിഗുണഭൂമ്യംശഗ്രഹാത് ത്രീണി ച-ഇവിടെ ഗൎഭഗൃഹവിസ്താരത്തേ മൂന്നിൽ പകുത്തു രണ്ടംശത്തോളവും അഞ്ചിൽ പകുത്താൽ മൂന്നംശത്തോളവും രണ്ടായി പകുത്തതിൽ ഒരു അംശത്തോളവും ഇങ്ങനെ ഗൎഭഗൃഹവിസ്താരത്തിൽ മൂന്നുപ്രകാരം ബിംബനീളത്തേ ഉണ്ടാക്കു.

(വ്യാ-വ) ഇനി നടേ ഗൎഭദ്വാരത്തിങ്കൽ പ്രതിഷ്ഠിപ്പാനുള്ള ബിംബത്തിന്റെ ഉയരത്തെ ചൊല്ലുന്നു:—

എല്ലാടവുമത്തു ഗർഭഗാരത്തിന്റെ ഉയരത്തോടു സമമായിട്ടും, അതിൽ നാലൊന്നു കുറഞ്ഞിട്ടും, ദ്വാരോത്സേധം കൊണ്ട് ഒമ്പതാലൊന്നു കുറഞ്ഞിട്ടും, എട്ടാലൊന്നു കുറഞ്ഞിട്ടുതാൻ മൂന്നാലൊന്നു കുറഞ്ഞിട്ടു താൻ—ഇങ്ങനെ അഞ്ചുപ്രകാരം ചൊല്ലപ്പെട്ടു; പിന്നെ ഗർഭഗൃഹവിസ്താരത്തെക്കൊണ്ടു മൂന്നിട്ടു രണ്ടുതാൻ അഞ്ചിട്ടു മൂന്നുതാൻ നേരെ പാതിതാൻ—ഇങ്ങനെ മൂന്നുപ്രകാരം; ഇങ്ങനെ എട്ടുപ്രകാരം ബിംബത്തിന്റെ ഉയരം ഇവിടെ ചൊല്ലപ്പെട്ടു എന്നതാത്പര്യം.

ഇനി ബഹുബേരത്തിങ്കലെ ബിംബോത്സേധത്തെ ചൊല്ലുന്നു:—

*ബഹുബേരവിധാനമൂലബിംബം
സുസമദ്വാരസമുച്ഛ്രയേണ കാര്യം
ചരണാംശാധിവൃദ്ധമർദ്ധവൃദ്ധം
ചരണോനദ്വിഗുണം ദ്വിസംഗുണം ച.

ഗർഭഗാരത്തിന്റെ ഉയരത്തോടു സമമായിട്ടുതാൻ, അതിൽ നാലൊന്ന് ഏറീട്ടു താൻ, ദ്വാരോത്സേധം കൊണ്ടു കാൽ കുറെ രണ്ടുതാൻ ഇങ്ങനെ അഞ്ചുപ്രകാരം (?) ബഹുബേരവിധിയിങ്കലെ മൂലബിംബോച്ഛ്രയത്തെ ഉണ്ടാക്കണം.

സ്വാഭീഷ്ടം ദശധോത്തമേ വിഭജതാം
മാനം സമം മദ്ധ്യമേ
കർത്തവ്യേ നവധാഷ്ടധാ ച ചരമേ
ബിംബേ തദേകാംശകം
താലം തന്മിഹിരാംശമംഗുലമഥോ-
ദ്വന്ദ്വം കലാം ഗോളകം
പ്രാഹുർമദ്ധ്യമതന്ത്രബിംബരചനാ-
ശ്രോഭിഷ്ടുതോ സംഗ്രഹാത്. വൃന്ന

ഉത്തമേ ബിംബേ സ്വാഭീഷ്ടം മാനം ദശധാ(വിഭജതാം)—ഉത്തമബിംബത്തിങ്കൽ തനിക്ക് ഇഷ്ടമായ നീളത്തെ പത്തായി വിഭജിക്കണം. മദ്ധ്യമേ സമം നവധാ—മദ്ധ്യമബിംബത്തിങ്കൽ ഇഷ്ടനീളത്തെ ഒമ്പതായി വിഭജിക്കണം. ചരമേ ബിംബേ കർത്തവ്യേ അഷ്ടധാ—അധമബിംബത്തിങ്കൽ ബിംബനീളത്തെ എട്ടായിട്ടു വിഭജിക്കണം. തദേകാംശകം താലം—ഇങ്ങനെ മൂന്നുപ്രകാരത്തിലും

* ഈ പദ്യം ഒരു മാതൃകയിലെ ഉള്ളൂ. മുദ്രിതപുസ്തകത്തിലും കണ്ടില്ല.

പകുത്ത അംശങ്ങളിൽ ഒരംശത്തിന താലമെന്ന പറയും. തന്മി ഹിരാംശം അംഗുലം-മൂന്നിടത്തും താലത്തെ പന്ത്രണ്ടാക്കിയാൽ അതിലൊന്നിന്ന പ്രതിമാംഗുലമെന്ന പറയുന്നു. അദ്ധോദ്ധ്വന്ദ്വം കലാം ഗോളകം ച ആഹുഃ-ഈ അംഗുലം രണ്ടുകൂടിയതിന്ന കല എന്നും ഗോളകമെന്നും പറയുന്നു. അത്ര മദ്ധ്യമമന്ത്രബിംബരചനാ സംഗ്രഹാത് ഉദീര്യതേ-ഇവിടെ നടുവിൽ പറഞ്ഞ നവതാലബിംബത്തിൻെറ പണിപ്രകാരവും ചുരുക്കിപ്പറയപ്പെടുന്നു.

(വ്യാ-വ) ഇനി ബിംബത്തിൻെറ ഇവരംകൊണ്ടു താലം തുടങ്ങിയുള്ള മാനസാധനങ്ങളെ ചൊല്ലുന്നു:—

ഇച്ചൊല്ലിയതിൽ തനിക്കിഷ്ടമായി കല്പിച്ച ഇവരത്തെ ഉത്തമമായിരിക്കുന്ന ബിംബം ചമയ്ക്കുണ്ടുമ്പോൾ തുല്യമായി പത്തായി പകുപ്പൂ. മദ്ധ്യബിംബമെങ്കിൽ ഒമ്പതായിട്ട്, അധമബിംബമെങ്കിൽ എട്ടായിട്ടു പകുപ്പൂ. എന്നാലതിലൊരംശത്തെ താലമെന്ന ചൊല്ലപ്പെട്ടു (?) താലത്തിൻെറ പന്ത്രണ്ടിലൊന്നിനെ അംഗുലമെന്നും അംഗുലം രണ്ടുകൂടിയതിനെ കലയെന്നും ഗോളകമെന്നും ചൊല്ലുന്നു. ഇവിടെ ഇപ്പോൾ മദ്ധ്യമമാകുന്ന മന്ത്രബിംബത്തിൻെറ ചമയത്തെ ചൊല്ലുന്നു.

പ്രായഃ സ്വവാഞ്ഛിതമിതിദ്വിഗുണായതേഷ്ട-
പാദോനവിസ്തൃതതദർദ്ധഘനാം ശിലാം താം
ഉച്ഛ്രിതാം സമതലേ നിപുണം നിധായ
പ്രസ്താരമത്ര തനയാദഥ മന്ത്രമൂർത്തഃ. വൃ ൭

പ്രായഃ സ്വവാഞ്ഛിതമിതിദ്വിഗുണായതേഷ്ടപാദോനവിസ്തൃതതദർദ്ധഘനാം_തനിക്ക് ഇഷ്ടമായിരിക്കുന്ന ബിംബനീളത്തിൽ ഇരട്ടിയായുള്ള നീളത്തോടും മുക്കാലോളം വിസ്താരവും വിസ്താരത്തിൽ പാതി കനത്തോടും കൂടിയ ശിലയെ നാലുവശവും സമമാക്കി, ഉച്ഛ്രിതാം താം ശിലാം സമതലേ നിപുണം നിധായ_ഈവണ്ണമുള്ള ശിലയെ സമഭൂമിയിങ്കൽ ഉറപ്പിച്ചു വച്ച്, അഥ മൂർത്തഃ പ്രസ്താരം തനയാത_അനന്തരം ബിംബത്തിൻെറ പ്രസ്താരത്തെ ആരംഭിപ്പൂ.

(വ്യാ-വ) ഇനി ബിംബത്തിന്ന സാധനങ്ങളായ ശിലാദികളുടെ പ്രമാണത്തെ പ്രായേണ ചൊല്ലുന്നു:—

തനിക്കിഷ്ടമായി കല്പിച്ച ബിംബത്തിൻെറ നീളത്തിൽ മിഹവൊരും ഇരട്ടി നീളമായി മുക്കാൽ വീതിയായി വീതിയിൽ

പാതി കനമായി ചതുരശ്രമാക്കി ചമയ്ക്കപ്പെട്ടിരിക്കുന്ന ആ ശിലയെ സമനിലത്തുചിതമായി കിടത്തി അതിന്മേൽ മന്ത്രമൂൎത്തിയുടെ പ്രസ്താരത്തെ ചെയ്ക.

ശീൎഷാഗ്രാദ്യളികാന്തിമം ത്രിഭിരതോ-
ഭാസ്വന്മിതൈരംഗുലൈ-
ൎജ്ഞേയം ചിബുകാന്തിമം ഗുണമിതൈഃ
കണ്ഠം ഹൃദന്തം തതഃ
നാഭ്യന്തം ച ശിവാന്തിമം ച ദിനകൃത്-
സംഖ്യൈസ്ത്രിഭിൎജ്ജാനുനീ
ഗുല്ഫാദ്യംഘ്രിയുഗം ച സംകൃതിമിതൈർ-
ജ്ജംഘാദ്വയോരുദ്വയേ. വ്യ വ്യ

ത്രിഭിഃ അംഗുലൈഃ ശീൎഷാഗ്രാദി അളികാന്തിമം-മൂന്നു പ്രതിമാംഗുലങ്ങളെക്കൊണ്ടു ശിരസ്സിന്റെ പൊക്കവും, അതഃ ഭാസ്വന്മിതൈഃ ചിബുകാന്തിമം-അതിനു താഴെ പന്ത്രണ്ട് അംഗുലംകൊണ്ടു മുഖനീളവും, ഗുണമിതൈഃ കണ്ഠഃ-മൂന്നംഗുലം കൊണ്ടു കഴുത്തും, തതഃ ദിനകൃത്സംഖ്യൈഃ ഹൃദന്തം നാഭ്യന്തം ശിവാന്തിമം ച-പിന്നെ പന്ത്രണ്ടീതെ അംഗുലംകൊണ്ടു ഹൃദയത്തോളവും പിന്നെ പന്ത്രണ്ടംഗുലംകൊണ്ടു നാഭിയിങ്കലോളവും; പിന്നെയും ഫെ അംഗുലംകൊണ്ടു നാഭിയിങ്കലോളവും; ത്രിഭിഃ ജാനുനീ ഗുല്ഫാദ്യംഘ്രിയുഗം ച-മൂന്നു നീളം കൊണ്ടു മുട്ടിന്റെ നീളവും കാൽചുവടിന്റെ പൊക്കവും, സംകൃതിമിതൈഃ ജംഘാദ്വയോരുദ്വയേ-ഇരുപത്തിനാലംഗുലം കൊണ്ടു തുടയുടെ നീളവും ജംഘയുടെ നീളവും, ഇങ്ങനെ നൂറെറട്ടു പ്രതിമാംഗുലംകൊണ്ടു നവതാലബിംബത്തുങ്കലേ നീളമുണ്ടാക്കു.

(വ്യാ-റ.) ഇനി അവയവങ്ങളുടെ നീളത്തെ ചൊല്ലുന്നു:—

നെറുകന്തലയിൽനിന്ന് നെററിയുടെ മീതേ അററത്തോളമുള്ള നീളം മൂന്നംഗുലങ്ങളെക്കൊണ്ട് അളവാക്കപ്പെടുവാൻ യോഗ്യം. അവിടെനിന്നു താടിയററത്തോളമും പന്ത്രണ്ടു വിരലുകളെക്കൊണ്ട്; അവിടെനിന്നു കഴുത്തുനീളം മൂന്നു വിരലുകളെക്കൊണ്ട്; അവിടെ പിന്നീന് ഹൃദയത്തോളവും ഹൃദയത്തുങ്കൽനിന്നു പൊക്കിളോളവും പൊക്കിളിങ്കൽനിന്നു ലിംഗമൂലത്തോളവുമുള്ള നീളം പന്ത്രണ്ടിച്ചിത്തുവിരലുകളെക്കൊണ്ട്; കാലുടെ മുട്ടും കാൽചുവടിന്റെ പൊക്കവും മുമ്മൂന്നംഗുലങ്ങളെക്കൊണ്ട്; കണ

ക്കാൽ രണ്ടിൻേറയും തുട രണ്ടിൻേറയും നീളം ഇരുപത്തിനാലു ച്ചീതു വിരലുകളേക്കൊണ്ട്.

സീമാസ്വാസു സപദ്മനാളമുകുടാ-
ന്താസൂരുജംഘാദ്വയീ-
മദ്ധ്യാദ്ധ്യാസു കരോതു ഷോഡശ തിര-
ശ്ചീനാനി സൂത്രാണ്യഥ
മദ്ധ്യേ കർണ്ണകരാസ്ത്രസീമസു തഥാ
സപ്തോർദ്ധ്വഗാന്യപ്യഥാ
വക്ത്രം ദ്വാദശവർഗ്ഗകോഷ്ഠസുവിചി-
ത്രം കല്പയേത്സൂത്രകൈഃ. വൃൻ

ആസു സീമാസു-ഈ പറഞ്ഞ സ്ഥാനങ്ങൾ പതിനൊന്നിലും, സപദ്മനാളമുകുടാന്താസു-പത്മപീഠത്തിന്റെ അവധിക്കും നാളത്തിന്റെ ചുവട്ടിലും കിരീടത്തിന്റെ മുകളിലും, ഊരുജംഘാദ്വയീമദ്ധ്യാദ്ധ്യാസു-തുടകളുടേയും ജംഘകളുടേയുംനടുവിലും, തിരശ്ചീനാനി ഷോഡശ സൂത്രാണി-വിലങ്ങിട്ടു പതിനാറു നൂലുകളെ ചുമപ്പിച്ച് ഇട്ടു രേഖകളേ ഉണ്ടാക്കൂ. അഥ മദ്ധ്യേ കർണ്ണകരാസ്ത്രസീമസു തഥാ സപ്ത സൂത്രാണി ഊർദ്ധ്വഗാനി ച കരോതു-പിന്നെ ബിംബമദ്ധ്യത്തിങ്കലും ആറാറ് അംഗുലം അതിന്റെ പുറത്തും ചെവിയുടെ സ്ഥാനത്തും അവിടെനിന്നും ആറുവിരൽ മാററി തോളുകളുടെ സ്ഥാനത്തും കൈകളുടെ ആയുധമുഷ്ടികൾ വരുന്നേടത്തും ഇങ്ങനെ ഏഴു സൂത്രങ്ങളേ മേല്പോട്ടായിട്ടു പിടിച്ചു രേഖകളേ ഉണ്ടാക്കൂ. അഥ സൂത്രകൈഃ വക്ത്രം ദ്വാദശവർഗ്ഗകോഷ്ഠസുവിചിത്രം കല്പയേത്-പിന്നെ നൂലുകളേ ഇടസ്ഥാനത്തേ നൂററിനാല്പത്തിനാലു പദങ്ങളേക്കൊണ്ടു മനോഹരമാക്കി ഉണ്ടാക്കണം.

(വ്യാ-റ) ഇനി നീളത്തിലും വിലങ്ങത്തിലും ഉണ്ടാക്കേണ്ടുന്ന സൂത്രങ്ങളേ ചൊല്ലുന്നു:—

ചൊല്ലിയ സീമകൾ പതിനൊന്നിങ്കലും നാളത്തിന്റെ അററത്തും പദ്മത്തിന്റെ അററത്തും കുടത്തിന്റെ അററത്തും കണങ്കാലുടെ നടുവേയും തുടയുടെ നടുവേയും ഇങ്ങനെ പതിനാറു സൂത്രം വിലങ്ങത്തിലിട്ട്, പിന്നെ നേരേ നടുവേയും ചെവിയുടെ അരികേയും കൈയും ദേഹവുംകൂടിയ സന്ധിയിങ്കലും ആയുധത്തിന്റെ അററത്തും ഇങ്ങനെ മേൽകീഴായി ഏഴുസൂത്ര

മിട്ട്. പിന്നെ നെററിമേൽ വായിന്നു താടിയോളമുള്ള മുഖത്തെ അത്രയും വീതികൂട്ടി സമചതുരക്ഷേത്രമാക്കി നീളത്തിലും വിലങ്ങത്തിലും പന്ത്രണ്ടിച്ചിട്ടു പകുത്തു നൂററിനാല്പത്തിനാലു പദമാക്കി ചമപ്പൂ.

അഷ്ടാംഗുലായതമതോഽർദ്ധതതം ലലാട-
മർദ്ധേന്ദുസുന്ദരമതോഽങ്ഘ്രിപദായതാ സ്യാത്
നാസാ പദദ്വയതതാഽംഗുലനിമ്നമൂലാ
വ്യാസോച്ഛ്രിതാഗ്രരുചിരാ തിലപുഷ്പകല്പാ. ൪൦

അഷ്ടാംഗുലായതം അതോഽർദ്ധതതം—എട്ടുവിരൽ നീളവും അതിൽ പാതി നാലുവിരൽ വീതിയുമായിട്ടു്, അർദ്ധേന്ദുസുന്ദരം—അർദ്ധചന്ദ്രനേപ്പോലെ ആകാരമായി, ലലാടം സ്യാത്—നെററി ഭവിക്കും. (അങ്ഘ്രിപദായതാ—നാലുവിരൽ നീളവും) പദദ്വയതതാ—രണ്ടുവിരൽ വിസ്താരവും, വ്യാസോച്ഛ്രിതാഗ്രരുചിരാ—വിസ്താരത്തോളം പൊക്കവും, അംഗുലനിമ്നമൂലാ—മൂക്കിന്റെ ചുവട്ടിൽ ഒരംഗുലം വിസ്താരവും പൊക്കവുമായിട്ടു്, തിലപുഷ്പകല്പാ നാസാ സ്യാത്—എള്ളിന്റെ പൂവുപോലെ ആകൃതിയായി നാസികയും ഭവിക്കും.

(വ്യാ. വ.) ഇനി നെററിയുടേയും മൂക്കിന്റേയും പ്രമാണത്തെ ചൊല്ലുന്നു:—

എട്ടുവിരൽ നീളമായി അതിൽ പാതി വീതിയായി പഞ്ചമിച്ചന്ദ്രനേപ്പോലെ സുന്ദരാകാരമായിരിക്കുന്ന നെററി ഭവിക്കണം. നെററായിങ്കൽനിന്നു കീഴ്പോട്ടു നാലുവിരൽ നീളമായി ഇരുവിരൽ വീതിയായി വീതിയോളം പൊക്കമായി ഇരിക്കുന്ന അഗ്രഭാഗത്തെക്കൊണ്ടു ശോഭിച്ചു് ഒരു വിരൽ താണിരിക്കുന്ന മൂലഭാഗത്തോടുകൂടി എൾപ്പൂവിന്റെ ആകാരമായി ഇരിക്കുന്ന മൂക്കിനെ ഉണ്ടാക്കുക.

തന്മൂലപാർശ്വയുജി പഞ്ചമസൂത്രസംസ്ഥേ
കോഷ്ഠദ്വയായതിമതീ പദവിസ്തൃതേ ച
മദ്ധ്യത്രിഭാഗകൃതതാരകതത്ത്രിഭാഗ-
കൢപ്താച്ഛിഷീ വിരചയേന്നയനാംബുജേ ദ്വേ. [൪൧

തന്മൂലപാർശ്വയുജി—മൂക്കിന്റെ ചുവട്ടിൽ രണ്ടുപുറത്തും, പഞ്ചമസൂത്രസംസ്ഥേ—അഞ്ചാമത്തെ പാദത്തുങ്കൽ കോഷ്ഠദ്വയായതിമതീ പദവിസ്തൃതേ ച—രണ്ടു പദത്തോളം നീളമായും ഒരു

പടത്തോളം വിസ്താരമായും, മദ്ധ്യത്രിഭാഗകൃതതാരകതത്ത്രിഭാഗക്ഷ്ണപ്രാച്ച്ഷി ദേച നയനാംബുജേ വിരചയേത്-മൂന്നൊന്നു കൊണ്ടു കൃഷ്ണമണികളോടും അതിൻെറ മൂന്നൊന്നായ സൂക്ഷ്മങ്ങളോടും കൂടി താമരയുടെ ഇതളുപോലെ രണ്ടു കണ്ണുകളേയുമുണ്ടാക്കണം.

(വ്യാ-വ) ഇനി കണ്ണിനേ ചൊല്ലുന്നു:—

മുഖത്തിൻെറ മീതേ അററത്തുന്നു കീഴ്പോട്ട് അഞ്ചാം പങ്ക്തിയിൽ ഇമ്മൂക്കിൻെറ രണ്ടു പുറത്തും ചേൻ ഈ രണ്ടു പദം നീളമായി ഓരോ പദം വീതിയുമായി കണ്ണു രണ്ടും ചമപ്പൂ. അക്കണ്ണിൻെറ നടുവേ നീളത്തിൽ മൂന്നൊന്നു വീതിയായി വൃത്താകാരമായി ചമയ്ക്കപ്പെട്ടിരിക്കുന്ന കൃഷ്ണമണികളോടു കൂടി ഇരിക്കണം. കൃഷ്ണമണിയുടെ നടുവിൽ മൂന്നൊന്നു വീതിയായി വർത്തുളമായ സൂക്ഷ്മമണികളോടുകൂടിയിരിക്കണം. താമര ഇതൾപോലെ സുന്ദരമായി ഇരിക്കയും വേണം.

ഫാലേക്ഷണാന്തരകൃതാ ദ്വികലായതാ ച
ചില്ലീ ഋജു കലാവ്യവഹിതാ ദ്വിയവപ്രതാനാ
നേത്രൈകവീഥിവിസരത്രുടകാന്തരസ്രുതാ
കർണ്ണൌ ചകണ്ണുവപദപ്രതതായതൌ ച. ൻറ

ഫാലേക്ഷണാന്തരകൃത-നെററിയുടേയും കണ്ണുകളുടേയും ഇടയിൽ, ദ്വികലായതേ കലാവ്യവഹിതേ ദ്വിയവപ്രതാനേ ചില്ലീ ഋജൂ-നാലുവിരൽ നീളവും, തമ്മിൽ രണ്ടു വിരൽ ഇടയും, രണ്ടു നെല്ലിട വീതിയും ആയിട്ട് പുരികക്കൊടികളേ ഉണ്ടാക്കണം. നേത്രൈകവീഥിവിസരത്രുടകാന്തരസ്രുതാ കരാർണ്ണവപദപ്രതതാതതൌ കർണ്ണൌ ച-കണ്ണുകളുടെ നേരേ ശോഭിച്ചിരിക്കുന്ന ചെവിക്കററികളോടും തുളയോടുംകൂടി രണ്ടുപുറത്തും രണ്ടു വിരൽ വീതിയും നാലുവിരൽ നീളവും ആയി ചെവികളേ ഉണ്ടാക്കൂ.

(വ്യാ-വ) ഇനി പുരികത്തേയും ചെവിയേയും ചൊല്ലുന്നു;—

നെററിയും കണ്ണും കൂടിയ ഇടയിൽ നന്നാലുവിരൽ നീളമായി ഈരണ്ടു തോര വീതിയായി തങ്ങളിൽ ഇരുവിരലകന്നിരിക്കണം പുരികങ്ങൾ രണ്ടും. പിന്നെ കണ്ണിൻെറ വീഥിയിങ്കൽതന്നെ രണ്ടററത്തുമുണ്ടായി ഇരിക്കുന്ന ചെവിക്കററിയുടെ

അററത്തു് ഉള്ള ഉളകളോടും കൂടി ഇരുവിരൽ വീതിയായി നാലു വിരൽ നീളമായി ഇരിക്കണം ചെവിരണ്ടും.

ദ്വ്യേകാംഗുലായതതദർദ്ധതതാധരോത്ത-
രോഷ്ഠാന്തതോംഗുലിവിനിസ്സൃതസൃക്വയുഗ്മം
കംബീരകാദിരുചിരം പ്രകരോതു ഗോജീം
ഘ്രാണാഗ്രസാമിപിഹിതാഷ്ടയവാവതീർണ്ണാം
[൯൨

ദ്വ്യേകാംഗുലായതതദർദ്ധതതാധരോത്തരോഷ്ഠാന്തതഃ—രണ്ടു വിരൽ നീളവും ഒരുവിരൽ വീതിയും ആയി താഴത്തെ ചുണ്ടും, ഒരു വിരൽ നീളവും അരവിരൽവീതിയുമായി മുകളിലത്തെ ചുണ്ടും ഉണ്ടാക്കിയാൽ അവററിൻെറ രണ്ടററത്തും ഒരുവിരൽ വിസ്താരത്തിൽ കടവായുമുണ്ടാക്കണം. ഘ്രാണാഗ്രസാമിപിഹിതാഷ്ടയവാവതീർണ്ണാം ഗോജീം കംബീരകാദിരുചിരം പ്രകരോതു—നാസികയുടെ അഗ്രംകൊണ്ടു പാതി മറഞ്ഞിരിക്കുമാറു് ചുണ്ടിൻെറ മുകളിൽ ഒരു വിരൽ നീളമായി ഗോജിയേയും ഉണ്ടാക്കൂ.

(വ്യാ-വ) ഇനി ചുണ്ടുകളേ ചൊല്ലുന്നു:—

ഇരുവിരലും ഒരു വിരലും നീളമായി നീളത്തിൽ പാതി കനമായി ക്രമത്താലേ കീഴേ ചുണ്ടും മേലേ ചുണ്ടും ചമപ്പൂ. ചുണ്ടിൻെറ അററത്തുനിന്നും ഒരു വിരൽപ്പു അകന്നിട്ടു് രണ്ടു കടവായേയുമുണ്ടാക്കൂ. ഗോജി എന്നു് മൂക്കിൻെറ അററത്തുനിന്നു നേരെ കീഴ്പോട്ടു ചുണ്ടുമേൽവായോളമുള്ള തോടു് അതിനേ കംബീരകം തുടങ്ങി ഉള്ളവറേറക്കൊണ്ടു ശോഭിക്കുമാറു് ഉണ്ടാക്കൂ. കംബീരകമെന്ന അതിനിരുപുറവും ഇവന്നിട്ടുള്ളതു്. മൂക്കിൻെറ അഗ്രത്താൽ പാതി മറയ്ക്കപ്പെട്ടു് എട്ടുയവം നീളമായി ഇരിക്കയും വേണം ഗോജി.

ശഷ്കുഗ്രഹാദിചിബുകാവധി മാനമിഷ്ട-
മഷ്ടാംഗുലൈശ്ചിബുകമാനമഥാംഗുലാഭ്യാം
ഗ്രീവാ ഗജാംഗുലമതാഥ കക്ഷോപപന്നം
കക്ഷാന്തരം സ്തനയുഗാന്തരമേകതാലം. ൯൩

ശഷ്കുഗ്രഹാദിചിബുകാവധി അഷ്ടാംഗുലൈഃ മാനം—ചെവിയിങ്കൽ തുടങ്ങി താടിയുടെ അവസാനത്തോളം രണ്ടു പുറത്തും എട്ടുട്ടംഗുലം നീളമുണ്ടായിരിക്കും. അഥ അംഗുലാഭ്യാം ചിബുക

മാനം ഇഷ്ടം-പിന്നെ താടിക്ക് രണ്ടുവിരൽ വീതിയും വേണം. ഗജാംഗുലതതാ ഗ്രീവാ-എട്ടംഗുലംകൊണ്ടു കഴുത്തുങ്കൽ വിസ്താരമുണ്ടാക്കണം. അക്കലോപപന്നം കക്ഷാന്തരം-ഇരുപത്തിനാലു വിരൽകൊണ്ടു കക്ഷം രണ്ടിന്റെ ഇടയിൽ വിസ്താരമുണ്ടായിരിക്കണം. സ്തനയുഗാന്തരം ഏകതാലം-മുലക്കണ്ണുകൾ രണ്ടിന്റേയുമിടയിൽ പന്ത്രണ്ടുവിരൽ വിസ്താരവും വേണം.

(വ്യാ-വ.) ഇനി താടി കഴുത്ത് ചെവി എന്നിവറ്റേച്ചൊല്ലുന്നു:—

ചെവിക്കൽനിന്നു താടിയോളമുള്ള ഭാഗം ഇരുപുറവും എട്ടെട്ട് അംഗുലങ്ങളെക്കൊണ്ടുവേണം. പിന്നെ രണ്ടംഗുലങ്ങളേക്കൊണ്ട് താടിയുടെ അളവുമിഷ്ടം. കഴുത്ത് എട്ടുവിരൽ വീതിയായിട്ട്, രണ്ടു കക്ഷത്തിന്നിട ഇരുപത്തിനാല്, രണ്ടു മുലക്കണ്ണിനിട പന്ത്രണ്ടുവിരൽ.

നാഭിസ്ഥലീ പ്രവിതതാ ദശപതിപ്രമാണൈഃ
സ്യാദംഗുലൈഃ കടിതടീ ധൃതിസമ്മിതൈശ്ച
കക്ഷസ്തനാന്തരമൃതുപ്രമിതാംഗുലാഢ്യം
കക്ഷാംസമദ്ധ്യമപി മാംസളമംസയുഗ്മം. ൧൫

ദശപതിപ്രമാണൈഃ പ്രവിതതാ നാഭിസ്ഥലീ സ്യാത്-പതിനാറുവിരൽ വിസ്താരമായിട്ടു നാഭിദേശത്തേയും, ധൃതിസമ്മിതൈഃ കടിതടീ ച-പതിനെട്ടുവിരൽ വിസ്താരമായി കടിപ്രദേശത്തേയും, ഋതുപ്രമിതാംഗുലാഢ്യം കക്ഷസ്തനാന്തരം-കക്ഷത്തിന്റേയും സ്തനത്തിന്റേയുമിടയിൽ ആറംഗുലം വിസ്താരത്തേയുമുണ്ടാക്കു. കക്ഷാംസമദ്ധ്യം അപി-കക്ഷത്തിന്മേൽ തോളിന്റെ മുകളുവരെയുള്ള പൊക്കവും ആറുവിരൽ വരണം. അംസയുഗ്മം മാംസളം ച സ്യാത്-തോള്ള രണ്ടും മാംസത്തോടുകൂടി ഉയൎന്നു ഇരിക്കണം.

(വ്യാ-വ.) ഇനി നാഭിപ്രദേശാദികളേ ചൊല്ലുന്നു:—

പൊക്കിൾനേരേ വയററിന്റെ വീതി പതിനാറംഗുലങ്ങളേക്കൊണ്ടു ഭവിക്കുന്നു. അരപ്രദേശത്തുങ്കൽ വീതി പതിനെട്ടംഗുലങ്ങളെക്കൊണ്ട്. കക്ഷത്തോടു മുലയോടിട ആറംഗുലങ്ങളോടുകൂടീട്ടു ഭവിക്കുന്നു. കക്ഷത്തുങ്കൽനിന്നു തോൾമേൽവായോളമുള്ള ഇവരവും മാംസളമായിരിക്കുന്ന രണ്ടു തോളിന്റെ നീളവും ആറാറുവിരൽ നീളമായിട്ടുതന്നെ ആകുന്നു.

കക്ഷാദിസന്ധ്യവധികായതിരങ്കസംഖ്യൈഃ
സ്യാദ് ഗോളകൈഃ ശിവമിതൈർമണിബന്ധനിഷ്ഠാ
ദിക്സംഖ്യകൈരുപഭുജായതിരിശ്ചതുർഭിർ-
മൂലേ പ്രകോഷ്ഠയുഗേ ഭുജയോസ്ത്രിഭിശ്ച. ൪൬

അങ്കസംഖ്യൈഃ ഗോളകൈഃ കക്ഷാദിസന്ധ്യവധികായതിഃ—ഒമ്പതു ഗോളകങ്ങൾക്കു് പതിനെട്ടുവിരൽകൊണ്ടു കക്ഷത്തുങ്കൽ തുടങ്ങി മുട്ടോളമുള്ള നീളം ഭവിക്കും. ശിവമിതൈഃ മണിബന്ധനിഷ്ഠാ—ഇരുപത്തിരണ്ടുവിരൽകൊണ്ടു് മുട്ടുങ്കൽ തുടങ്ങി കൈയുടെ കുഴക്കോളമുള്ള നീളം ഭവിക്കും. ദിക്സംഖ്യകൈഃ ഉപഭുജേ—ഇരുപതുവിരൽകൊണ്ടു മേല്പോട്ടു ഉള്ളംകൈകൾക്ക കുഴയോളം നീളം ഭവിക്കും. അഥ ഭുജയോഃ മൂലേ ചതുർഭിഃ തതിഃ—അനന്തരം കൈകളുടെ ചുവട്ടിൽ എട്ടുവിരൽ വീതിയും, പ്രകോഷ്ഠയുഗേ ത്രിഭിഃ ച—മുട്ടിന്റെ സ്ഥാനത്തു് ആറുവിരൽ വിസ്താരവും വേണം.

(വ്യാ-വ) ഇനി കൈനീളം തുടങ്ങിയുള്ളവറ്റേ ചൊല്ലുന്നു:—

കൈകൾക്ക കക്ഷത്തുങ്കൽനിന്നു് മുട്ടുങ്കലോളമുള്ള നീളം ഒമ്പതു ഗോളകങ്ങളേക്കൊണ്ടു ഭവിക്കുന്നു. അവിടെനിന്നു മണിക്കെട്ടിങ്കലോളമുള്ള നീളം പതിനൊന്നു ഗോളകങ്ങളേക്കൊണ്ടു്. അപ്രധാനമായുള്ള കൈകൾക്കു് മുട്ടോട്ടു മണിക്കെട്ടോടിടയ്ക്കുള്ളതു് പത്തു ഗോളകങ്ങളേക്കൊണ്ടു്.

അഷ്ടാംഗുലൈഃ കരതലാതതിരംശഹീനൈ-
സ്തദ്വിസ്തൃതിർഭവതി മദ്ധ്യമികായതിശ്ച
മദ്ധ്യാദ്ദശാംശരഹിതേ നിജപാർശ്വജേ തത്-
പങ്ക്ത്യംശമാത്രരഹിതേ പ്രഥമാന്ത്യശാഖേ. ൪൭

അഷ്ടാംഗുലൈഃ കരതലാതതിഃ—എട്ടംഗുലങ്ങളേക്കൊണ്ടു് കൈകളുടെ തലത്തുങ്കൽ നീളവും, അംശഹീനൈഃ തദ്വിസ്തൃതിഃ മദ്ധ്യമികായതിഃ ച—ആറംഗുലങ്ങളേക്കൊണ്ടു് കരതലങ്ങളിൽ വിസ്താരവും നടുവിലേ വിരലുകൾ നീളവും ഉണ്ടാക്കൂ. നിജപാർശ്വജേ മദ്ധ്യാദ് ദശാംശരഹിതേ—നടുവിലത്തേ വിരലിന്റെ രണ്ടുപുറത്തുമുള്ള അനാമികയ്ക്കും തർജ്ജനിക്കും ആറിന്റെ പത്താലൊന്നു കുറച്ചു നീളമുണ്ടായിരിക്കണം. പ്രഥമാന്ത്യശാഖേ തത്പങ്ക്ത്യംശമാത്രരഹിതേ—പെരുവിരലിനും ചെറുവിരലിനും മോതിരവിരലിന്റെ പത്താലൊന്നു കുറച്ചു നീളമുണ്ടായിരിക്കണം.

(വ്യാ-വ) ഇനി കൈത്തലത്തെ ചൊല്ലുന്നു:—

ഉള്ളംകൈനീളം എട്ടംഗുലങ്ങളെക്കൊണ്ടു് ഉണ്ടാകണം. ഉള്ളംകൈവിസ്താരവും നടുവിരലുടെ നീളവും ആറാറംഗുലങ്ങളെക്കൊണ്ടു ഭവിക്കുന്നു. നടുവിരലേക്കാൾ പത്തൊന്നുകുറഞ്ഞിട്ടു ചൂണ്ടാണിയും മോതിരവിരലും, അതിൽ പത്താലൊന്നു കുറഞ്ഞിട്ടു് പെരുവിരലും.

അംഗുഷ്ഠകേ വിതതിരക്ഷയവൈഃ പരാസ്യ
ത്ര്യംശോനിതൈഃ പ്രതിപദം ലഘിമാ യവേന
മദ്ധ്യോദ്ഭവാപ്രഥമപർവ്വയുഗം സമാന-
ദൈർഘ്യം തദർദ്ധപരിമാണമഥാഗ്രപർവം. ൪൭

അംഗുഷ്ഠകേ അക്ഷയവൈഃ വിതതിഃ—പെരുവിരലുകൾ പന്ത്രണ്ടു നെല്ലിട വിസ്താരം. പരാസ്യ ത്ര്യംശോനിതൈഃ—മദ്ധ്യമാനാമികാതർജ്ജനീകനിഷ്ഠികകൾ നാലിന്നും ക്രമത്താലേ അംഗുഷ്ഠത്തിൽ മൂന്നൊന്നുകുറച്ചു വിസ്താരമുണ്ടാക്കൂ. യവേന പ്രതിപദം ലഘിമാ- ചുവട്ടിൽനിന്നു് അഗ്രത്തുങ്കലോളം കൈവിരലുകൾക്കു പർവ്വങ്ങളിൽ ഓരോ യവം കുറച്ചു വിസ്താരംവരണം. മദ്ധ്യോദ്ഭവാപ്രഥമപർവ്വയുഗം സമാനദൈർഘ്യം—നടുവിലേ വിരലിന്റെ ചുവട്ടിലേ പർവ്വങ്ങൾരണ്ടും സമനീളമായിരിക്കും. അഗ്ര്യപർവ്വം തദർദ്ധപരിമാണം- അഗ്രത്തുങ്കലേ പർവ്വത്തിന്നു് മറേറതിൽ പാതി നീളമായിട്ടും വേണം കല്പിപ്പാൻ.

(വ്യാ-വ) ഇനി വിരലുടെ വീതിയേ ചൊല്ലുന്നു:—

പെരുവിരലുടെ വീതി പന്ത്രണ്ടുയവങ്ങളെക്കൊണ്ടു ഭവിക്കുന്നു. പിന്നെ മറേറവ നാലിന്നും ക്രമത്താലേ നടേത്തേതിൽ നടേത്തേതിൽ മൂന്നൊന്നു കുറഞ്ഞു കുറഞ്ഞു് എല്ലാററിന്നും കണ്ടുകൊൾക. ഇതു ചുവട്ടുവണ്ണമാകുന്നതു്. മേല്പോട്ടു ക്രമത്താലേ കൃത്തു് ഇരിക്കണം. അതു് ഓരോ മുട്ടു കഴിയുമ്പോൾ ഓരോരോ തോര കുറഞ്ഞിരിക്കണം. പിന്നെ നടുവിരലുടെ മുട്ടുകൾ; ചുവട്ടിലേതും നടുവിലേതും ഒരുപോലെ നീളം. അഗ്രത്തുങ്കലേതു് മറേറതിൽ പാതി.

ദേശിന്യപാവരജയോരമതോ ദ്വിപർവാംശ-
ഹീനാനി പാദരഹിതാനി കനിഷ്ഠികായാഃ
പർവാണി പർവയുഗളം ക്രമശോഥ ദൈർഘ്യാ-
മദ്ധ്യാദ്യപർവസുസമം പ്രഥമോദ്ഭവായാഃ. ൪൮

ദേശിന്യുപാവരജയോഃ അമുതഃ ദ്വിപാംശഹീനാനി—തർജ്ജനിയുടേയും അനാമികയുടേയും മുട്ടുകൾ മൂന്നിലും മദ്ധ്യമയിൽ എട്ടൊന്നു കുറച്ചു നീളമുണ്ടാക്കു. കനിഷ്ഠികായാഃ പാദരഹിതാനി—ചെറുവിരലിന്റെ മുട്ടുകൾ നാലൊന്നു കുറഞ്ഞുമുണ്ടാക്കു. പർവ്വാണി—പർവ്വങ്ങൾ=വിരലുകളുടെമുട്ടുകൾ, പ്രഥമോദ്ഭവായാഃ പർവ്വയുഗളം തർജ്ജാമദ്ധ്യാദ്യപർവ്വസുസമം—പെരുവിരലിന്റെ പർവ്വങ്ങൾ രണ്ടും കൂടി തർജ്ജനിയുടെ ചുവട്ടിലേ പർവ്വത്തുങ്കലോളം നീളമുണ്ടായിരിക്കും.

(വ്യാ—വ.) മറേറ വിരലുകളുടെ മുട്ടുകളേ ചൊല്ലുന്നു:—

നടുവിരലുകളുടെ മുട്ടുകളേക്കാൾ എട്ടൊന്നു കുറഞ്ഞിട്ടു ചൂണ്ടോന്നിയുടേയും മോതിരവിരലുകളുടേയും മുട്ടുകൾ; നാലൊന്നു കുറഞ്ഞിട്ടു ചെറുവിരലുകളുടെ മുട്ടുകൾ. പെരുവിരലുടെ താഴത്തെ മുട്ടു ചൂണ്ടോന്നിയുടെ താഴത്തെ മുട്ടോളം നീളം. മീതേ മുട്ടു നടുവിരലുടെ താഴത്തെ മുട്ടോളം നീളം.

സ്വസ്വാഗ്രപർവ്വദലതോ രചിതാ നഖാഃ സ്യുർ-
നാഹോംഗുലൈഃ ശ്രുതിമിതൈഃ പ്രഥമപ്രസൂതേഃ
മദ്ധ്യാദ് ദ്വിപാർശ്വജനിതാവരജാസ്വതോ/തോ-
നാഹോ/ഷ്ടമാംശരഹിതോ വിഹിതഃ ക്രമേണ. ൧൦൦

സ്വസ്വാഗ്രപർവ്വദലതഃ രചിതാഃ നഖാഃ സ്യുഃ—എല്ലാവിരലുകളിലും ഒടുക്കത്തേ പർവ്വത്തുങ്കൽ പാതികൊണ്ടു നഖങ്ങളേ ഉണ്ടാക്കണം. ശ്രുതിമിതൈഃ അംഗുലൈഃ പ്രഥമപ്രസൂതേഃ നാഹഃ—നാലു് അംഗുലങ്ങളേക്കൊണ്ടു പെരുവിരലിന്റെ ചുവട്ടിൽ ചുററു ഭവിക്കും. മദ്ധ്യാദ് ദ്വിപാർശ്വജനിതാവരജാസു അതഃ അതഃ അഷ്ടമാംശരഹിതഃ നാഹഃ ക്രമേണ വിഹിതഃ—നടുവിലേ വിരലിനേക്കാൾ എട്ടാലൊന്നു കുറച്ചു് അതിന്റെ രണ്ടു പുറത്തെ വിരലുകൾക്കും, അവറേറക്കാൾ എട്ടാലൊന്നു കുറച്ചു് ചെറുവിരലിനും ചുററു് ഉണ്ടാക്കണം.

(വ്യാ—വ.) ഇനി നഖത്തേയും ചുററിനേയും ചൊല്ലുന്നു:—

എല്ലാ വിരലുകൾക്കും തന്റെ തന്റെ തലയ്ക്കലേ മുട്ടുനീളത്തിൽ പാതി നീളമായിട്ടു നഖങ്ങൾ ഭവിയ്ക്കുന്നു. പിന്നെ പെരുവിരലുടെ ചുവട്ടിൽ ചുററു നാലംഗുലങ്ങളേക്കൊണ്ടു്. അതിലെട്ടൊന്നു കുറഞ്ഞിട്ടു ചൂണ്ടോന്നിയുടേയും മോതിരവിരലുടേയും ചുററു്. അതിലെട്ടൊന്നു കുറഞ്ഞിട്ടു ചെറുവിരലുടെ ചുററു്.

അംഗുഷ്ഠതർജ്ജനികയോർനയനാംഗുലാഢ്യ-
മഭ്യന്തരം പ്രഥമജാമണിബന്ധമദ്ധ്യം
അബ്ധ്യംഗുലൈഃ പരിമിതം മണിബന്ധകേഽപി
തൈർവിസ്തൃതിഃ കരതദൈർഘ്യമഥാർദ്ധതാലം. ൧൦൧

അംഗുഷ്ഠതർജനികയോഃ അഭ്യന്തരം നയനാംഗുലാഢ്യം-അംഗുഷ്ഠത്തിൻെറയും തർജനിയുടേയും ചുവട് തമ്മിൽ രണ്ടുവിരലകന്ന് ഇരിക്കും. പ്രഥമജാമണിബന്ധമദ്ധ്യം അബ്ധ്യംഗുലൈഃ പരിമിതം-പെരുവിരലിൻെറ ചുവട്ടിൽനിന്നു കുഴയിങ്കലോളം നാലുവിരൽ അകലം വരുത്തണം. തൈഃ മണിബന്ധകേ അപി വിസ്തൃതഃ-കൈയുടെ കുഴയിങ്കൽ നാലുവിരൽ വിസ്താരംവേണം. കരതദൈർഘ്യം അർദ്ധതാലം-കൈയുടെ പുറത്ത് ആറുവിരൽ വിസ്താരമുണ്ടാക്കണം.

(വ്യാ-വ.) ഇനി പിന്നെ ഇടകളേ ചൊല്ലുന്നു:—

പെരുവിരലും മൂണ്ടോന്നിയുമുള്ള ഇട രണ്ടംഗുലങ്ങളോട്ട കൂടീട്ട ഭവിക്കുന്നു. പെരുവിരലുടെ ചുവട്ടിന്ന് മണിബന്ധക്കെട്ടിനിട നാല് അംഗുലങ്ങളേക്കൊണ്ട് അളക്കപ്പെടണം. മണിക്കെട്ടുകലേ വീതിയും അവറേറക്കൊണ്ടുതന്നെ. മണിക്കെട്ടങ്കേന്നു ചെറുവിരലോളമുള്ളതു കരഭം. അതു അരത്താലമായിട്ടു ഭവിക്കുന്നു.

ലിംഗം യുഗാംഗുലമിതം വൃഷണദ്വയം സ്യാദ്
ദ്വിദ്വ്യംഗുലം ദ്വിരദകുംഭനിഭേ സ്ഫിജൗ ദ്വേ
വൃത്തേ ഷഡംഗുലതതേ ദ്വയമദ്ധ്യസംസ്ഥാ
കൗപീനരാജ്യപി കലാ വിതതാ കൃശാഗ്രാ. ൧൦൨

ലിംഗം യുഗാംഗുലമിതം സ്യാത്-ലിംഗനീളം നാലുവിരലുണ്ടാക്കണം. വൃഷണദ്വയം ദ്വിദ്വ്യംഗുലം സ്യാത്-വൃഷണം രണ്ടും ഈരണ്ടുവിരൽ നീളമായി ഭവിക്കും. ഷഡംഗുലതതേ വൃത്തേ ദ്വിരദകുംഭനിഭേ-ആറു വിരൽ വിസ്താരമായി വൃത്തമായി ആനയുടെ മസ്തകംപോലെ, ദ്വേ സ്ഫിജൗ-രണ്ട് ആസനങ്ങളുമുണ്ടാക്കു. ദ്വയമദ്ധ്യസംസ്ഥാ കലാവിതതാ കൃശാഗ്രാ കൗപീനരാജീ അപി-ആസനങ്ങളുടെ ഇടയിൽ രണ്ടുവിരൽ വിസ്താരമായി കീഴ്പ്പോട്ടു വതി കുറഞ്ഞു് കൗപീനത്തിൻെറ വഴിയും ഉണ്ടാക്കണം.

(വ്യാ-വ.) ഇനി ലിംഗാദികളെ ചൊല്ലുന്നു:—

ലിംഗം നാലുവിരൽ നീളമായിട്ടു ഭവിക്കുന്നു. വൃഷണങ്ങൾ രണ്ടും ഈരണ്ടു വിരൽകൂ വണ്ണമായിട്ടു് ഭവിക്കുന്നു. ആസനങ്ങൾ രണ്ടും ആറാറുവിരൽകൂ വിസ്താരമായി വട്ടമായി ആനേടെ കുംഭങ്ങൾപോലെ. രണ്ടു് ആസനങ്ങളുടെ ഇട കോണകത്തിന്റെ പെരുവഴി ഉണ്ടാക്കീട്ടു് ഇരിക്കയും വേണം. അതു് മേലേ അററത്തു് ഇരുവിരൽ വീതിയായി കീഴ്പോട്ടു കീഴ്പോട്ടു കൃത്തിട്ടാകുന്നതാനും.

മൂലാന്തരാഗ്രവിതതാഃ ക്രമശോഽംഗുലൈഃ സ്യാ-
ദൂരുദ്വയേ സുഷിരഭാനുശരപ്രമാണൈഃ
ജംഘാദ്വയേഽംഗഗിരിസത്രിയവത്രിസംഖ്യൈഃ
സ്യാൽ കകുപ്പരിമിതൈരപി ജാനുയുഗ്മേ ൨൦൯

ഊരുദ്വയേ സുഷിരഭാനുശരപ്രമാണൈഃ അംഗുലൈഃ ക്രമശഃ മൂലാന്തരാഗ്രവിതതിഃ സ്യാൽ-തുടകൾ രണ്ടിലും ചുവട്ടിൽ ഒമ്പതുവിരലും നടുവിൽ പന്ത്രണ്ടുവിരലും മുകളിൽ അഞ്ചുവിരലും വിസ്താരം ഭവിക്കും. ജംഘാദ്വയേ അംഗഗിരിസത്രിയവത്രിസംഖ്യൈഃ-കണങ്കാലു രണ്ടിലും ചുവട്ടിൽ ആറുവിരലും നടുവിൽ ഏഴുവിരലും മുകളിൽ മൂന്നുവിരലും മൂന്നു യവവും വിസ്താരം ഭവിക്കും. ജാനുയുഗ്മേ കകുപ്പരിമിതൈഃ-മുട്ടുകളിൽ പത്തുവിരലും വിസ്താരം ഭവിക്കും.

(വ്യാ-വ.) ഇനി കാലുകളുടെ വണ്ണത്തെ ചൊല്ലുന്നു:—

രണ്ടു തുടകളിലേയും ചുവട്ടിലേയും നടുവിലേയും അഗ്രങ്ങളിലേയും വീതി ക്രമത്താലേ ഒമ്പതു് പന്ത്രണ്ടു് അഞ്ചു് എന്നീ അംശങ്ങളേക്കൊണ്ടു ഭവിക്കുന്നു. കണങ്കാൽ രണ്ടിങ്കലേയും ആറു് ഏഴു് മൂവിരലേ മൂന്നതൊട്ടു് എന്നിവററെക്കൊണ്ടു്. രണ്ടുമുട്ടിങ്കലും വീതി പത്തംഗുലങ്ങളേക്കൊണ്ടു് ചമയ്ക്കപ്പെടുവാൻ യോഗ്യം.

മൂലാദി വേദശരസാംഘ്രിരസാംഗസംഖ്യൈർ-
വ്യാസോഽംഗുലൈഃ പദതലേഽക്രമിതൈശ്ച ദൈർഘ്യം
അംഗുഷ്ഠസീമ്നി കലം യന്നതിരർദ്ധഭോഽന്യ-
പാദേഽംഗുലൈഃ പ്രപദദൈർഘ്യമുഖപ്രമാണൈഃ. ൨൦൧

പദതലേ വേദശരസാംഘ്രിരസാംഗസംഖ്യൈഃ മൂലാദിവ്യാസഃ-കാലിന്റെ ചുവട്ടിൽ പുറത്തേവശത്തു നാലു വിരലും ഇടയിൽ

അഞ്ചുവിരലും ആറേകാൽ വിരലും ആറു വിരലും വിസ്താരം വേണം. അക്രമിതൈഃ ദൈർഘ്യം_പന്ത്രണ്ടു വിരൽ നീളവും വേണം. അംഗുഷ്ഠസീമ്നി കലയാ ഉന്നതിഃ_പെരുവിരലു വരുന്ന വക്കത്ത് രണ്ടുവിരൽ പൊക്കവും, അന്യപാർശ്വേ അർദ്ധതഃ_മറേറവശത്ത് ഒരു വിരലു പൊക്കവും വേണം. ഋജു പ്രമാണൈഃ പ്രപദദൈർഘ്യം_ആറംഗുലംകൊണ്ടു പുറവടിയ്ക്കു നീളമുണ്ടായിരിക്കണം.

(വ്യാ__വ) ഇനി കാൽചുവട്ടേ ചൊല്ലുന്നു:__

ഉള്ളങ്കാലിൻെറ വിസ്താരം പൃഷ്ണത്തിങ്കൽ നാലുവിരൽ. നെയ്യാണിക്കു നേരേ അഞ്ചു വിരൽ. ചുറുവിരലുടെ പൃഷ്ഠത്തിങ്കൽ ആറേകാൽ വിരൽ. അഗ്രത്തിങ്കലും ആറുവിരൽ. ഉള്ളംകാൽ നീളം പന്ത്രണ്ടുവിരൽ. പുറവടിഇവരം:__പെരുവിരലുടെ അററത്ത് ഒരു കലകൊണ്ട്; ചെറുവിരലുടെ അററത്ത് അതിൽ പാതികൊണ്ട്; ആറുവിരലുകളേക്കൊണ്ടു പുറവടി നീളം ഭവിക്കുന്നു.

അംഗുഷ്ഠതത്സഹഭുവോർജ്ജഗദംഗുലാഢ്യം
ദൈർഘ്യം നഖാന്നഖമിതിഹ്രസിതാസ്തതോഽന്യാഃ
പർവത്രയാഹിതരുചോഽംഗുലയോ ദ്വിപർവാം-
ഗുഷ്ഠോഽർദ്ധപർവശശിഖണ്ഡനിഭാ നഖാഃ സ്യുഃ. ൫ ० ൫

അംഗുഷ്ഠതത്സഹഭുവോഃ ദൈർഘ്യം ജഗദംഗുലാഢ്യം_കാലിൻെറ പെരുവിരലിന്നും അതിനടുത്ത വിരലിന്നും മൂന്നുവിരൽ നീളംവേണം. അന്യാഃ നഖാത് നഖമിതിഹ്രസിതാഃ_ശേഷമുള്ള വിരലുകൾ നഖാഗ്രത്തിങ്കൽ നിന്നു നഖനീളത്തോളം കുറഞ്ഞു ഇരിക്കണം. അംഗുലയഃ പർവത്രയാഹിതരുചഃ_വിരലുകൾ നാലും മൂന്നുപർവ്വങ്ങളേക്കൊണ്ടു ശോഭിച്ചിരിക്കണം. അംഗുഷ്ഠഃ ദ്വിപർവഃ_പെരുവിരലുമാത്രം രണ്ടു പർവ്വത്തോടുകൂടിയിരിക്കണം. അർദ്ധപർവശശിഖണ്ഡനിഭാഃ നഖാഃ സ്യുഃ_ഒടുക്കത്തേ പർവ്വത്തിങ്കൽ പാതികൊണ്ട് അർദ്ധചന്ദ്രാകാരമായിട്ടു നഖങ്ങളേയുമുണ്ടാക്കണം.

(വ്യാ__വ) ഇനി വിരലുകളേ ചൊല്ലുന്നു:__

പെരുവിരൽക്കും ചൂണ്ടോന്നിക്കും നീളം മുമ്മൂന്നുവിരൽശ. മറേറവ മൂന്നും തൻെറ തൻെറ മീതേ വിരലുടെ നഖപ്രമാണത്തോളവും കുറുതായി കുറുതായിട്ട്. വിരലുകൾ ഒക്കെ നടേത്തേവണ്ണം മുമ്മൂന്നു മുട്ടായി ശോഭിച്ചിരിക്കയും വേണം. പെരുവിരൽ രണ്ടു മുട്ടായിട്ട്. എല്ലാ വിരലുകൾക്കും തൻെറ തൻെറ

മീതേമുട്ടിൽ പാതികൊണ്ടു് അർദ്ധചന്ദ്രാകാരമായിട്ടു് നഖങ്ങളും ഭവിയ്ക്കുന്നു.

അംഗുഷ്ഠകേ രസമിതൈഃ പരിധിഃ പരസ്യാം
സ്യാദംഗുലൈസ്ത്രിഭിരഥാഷ്ടമഭാഗഹീനൈഃ
കാര്യഃ ക്രമാത്തദിതരാസ്വഖിലേഷു തത്ത-
ദ്വ്യാസേന ലോകഗുണിതേന കരോതു നാഹം.

[൧൦൩

അംഗുഷ്ഠകേ രസമിതൈഃ പരിധിഃ-കാലിന്റെ പെരുവിരലുകൽ ആറംഗുലങ്ങളെക്കൊണ്ടു ചുററുവട്ടം. പരസ്യാം ത്രിഭിഃ അംഗുലൈഃ-അംഗുഷ്ഠത്തിന്റെ അടുത്ത വിരലുകൽ മൂന്നംഗുലങ്ങൾകൊണ്ടു ചുററുവട്ടം. തദിതരാസു അഷ്ടമഭാഗഹീനൈഃ-ശേഷം വിരലുകളിൽ മൂന്നിൽ എട്ടാലൊന്നും അതിലെട്ടൊന്നും കുറച്ചും പിന്നെയും എട്ടൊന്നു കുറച്ചും ചുററുവട്ടത്തണം. അഖിലേഷു ലോകഗുണിതേന തത്തദ്വ്യാസേന നാഹം കരോതു-ശേഷം വിസ്താരം പറഞ്ഞ കയ്യ് കാല് തുട ഇത്യാദി അവയവങ്ങളിൽ തനിക്കു പറഞ്ഞ വിസ്താരത്തേ മൂന്നിൽപെരുക്കി ചുററു് ഉണ്ടാക്കിക്കൊള്ളണം.

(വ്യാ—വ) ഇനി വിരലുകളുടെ വണ്ണത്തേ ചൊല്ലുന്നു:—

കാലുകളുടെ പെരുവിരലുകളുടെ ചുററു് ആറംഗുലങ്ങളേക്കൊണ്ടു ഭവിക്കേണം. ചൂണ്ടാണിക്കു മൂന്നംഗുലങ്ങളേക്കൊണ്ടു്. പിന്നെ അതിലെട്ടൊന്നു കുറഞ്ഞിട്ടു നടുവിരലുടേതു്. അതിലെട്ടൊന്നു കുറഞ്ഞിട്ടു് മോതിരവിരലുടേതു്. അതിലെട്ടൊന്നു കുറഞ്ഞിട്ടു ചെറുവിരലുടേതു്. എല്ലാററിനും തന്റെ തന്റെ വിസ്താരത്തേ മൂന്നിൽ പെരുക്കിയതിനേക്കൊണ്ടു് ചുററിനേ ഉണ്ടാക്കിക്കൊള്ളുക.

താലൈസ്ത്രിഭിഃ ശിരസി സാഷ്ടയവേഷുസംഖ്യൈഃ
കക്ഷാന്തരേ രഹിതവിശയവൈശ്ചതുർഭിഃ
കക്ഷൌ ത്രിഭിർഭവതി നാഭിതലേ/ർദ്ധയുക്തൈർ-
നാഹസ്തഥാ കടിതടേ/ർദ്ധയുതാബ്ധിസംഖ്യൈഃ.

[൧൦൪

ശിരസി ത്രിഭിഃ താലൈഃ നാഹഃ-ശിരസ്സുകൽ മുപ്പത്തിയാറു് അംഗുലങ്ങളേക്കൊണ്ടു് ചുററു ഭവിക്കുന്നു. കക്ഷാന്തരേ സാഷ്ടി

യവേഷുസംഖ്യൈഃ കക്ഷപ്രദേശത്തു് അറുപത്തിരണ്ടു് അംഗുലങ്ങളെക്കൊണ്ടു് ചുററുവരണം. കുക്ഷൌ രഹിതവിശായയൈഃ ചതുർഭിഃ–വയററിങ്കൽ നാല്പത്തിയാറേകാലേഅരയ്ക്കാൽ അംഗുലംകൊണ്ടു ചുററുവരണം. നാഭൌ അർദ്ധയുക്തൈഃ ത്രിഭിഃ–നാഭിപ്രദേശത്തു് നാല്പത്തിരണ്ടംഗുലംകൊണ്ടു ചുററുവരണം. കടിതടേ അർദ്ധയുതാബ്ധിസംഖ്യൈഃ-കടിപ്രദേശത്തു് അമ്പത്തിനാലു അംഗുലംകൊണ്ടു ചുററുവരണം.

(വ്യാ— ച) ഇനി തല തുടങ്ങിയുള്ളവററിന്റെ ചുററിനെ ചൊല്ലുന്നു:—

തലയിൽ മൂന്നുതാലങ്ങളേക്കൊണ്ടു ചുററുഭവിക്കുന്നു. കക്ഷത്തുങ്കൽ അഞ്ചുതാലവും രണ്ടുവിരലും വയററിൽ ഒന്നേമുക്കാൽ വിരൽ കുറയെ നാലു താലങ്ങളേക്കൊണ്ടു ചുററുഭവിക്കുന്നു. പൊക്കിൾക്കു മേലേ മൂന്നരത്താലംകൊണ്ടു്. അരയിൽ നാലരത്താലംകൊണ്ടു്.

ജംഘോരുബാഹുയുഗമദ്ധ്യകരാംഗുലീഷു
കാര്യാ കരീന്ദ്രകരവത് പരിവൃത്തതാത്ര
കൂർമ്മാഭതാ പ്രപദയോർജ്ജലജാഭതാ ച
കണ്ഠേ കപോലതലയോർമുകുരാഭതാ ച. ൧൦൫

അത്ര ജംഘോരുബാഹുയുഗമദ്ധ്യകരാംഗുലീഷു കരീന്ദ്രകരവത് പരിവൃത്തതാ കാര്യാ—ഇവിടെ ജംഘകൾ രണ്ടിലും തുടകൾ രണ്ടിലും കൈകൾ രണ്ടിലും വിരലുകളിലും ആനയുടെ തുമ്പിക്കൈപോലെ ഉരുണ്ടു് വൃത്തമായിട്ടു വരുത്തണം. പ്രപദയോഃ കൂർമ്മാഭതാ-കാൽചുവട്ടരണ്ടും നടുവുപൊങ്ങി ആമയുടെ ആകൃതിപോലെ വരുത്തണം. കണ്ഠേ ജലജാഭതാ-കഴുത്തുങ്കൽ ശംഖുപോലെ ഉരുണ്ടു് ചുവട്ടം മുകളും കനംകുറഞ്ഞുവരണം. കപോലതലയോഃ മുകുരാഭതാ ച—കവിൾത്തടം രണ്ടും കണ്ണാടിപോലെ പരന്നു മിനുപ്പായി ഇരിക്കണം.

(വ്യാ—ച) ഇനി ആകാരങ്ങളേ ചൊല്ലുന്നു:—

കണങ്കാൽ, തുട, മദ്ധ്യപ്രദേശം, വിരലുകൾ എന്നിവററകൾ ആനയുടെ തുമ്പിക്കൈപോലെ ഉരുണ്ടിട്ടു ചമയ്ക്കണം. പുറവടികളിൽ ആമയുടെ ഭാഷ. കഴുത്തിൽ ശംഖിന്റെ ഭാഷ. കവിൾത്തടത്തുങ്കൽ കണ്ണാടിയുടെ ഭാഷ വേണ്ടതു്.

അത്രൈകാംഗുലസമ്മിതേന പരിവേ-
ഷ്ട്യോഷ്ണീഷപട്ടേന കേ
കോടീരം മകുടോജ്ജ്വലം വിരചയേ-
ദഷ്ടാംഗുലൈഃ സർവ്വതഃ
ദ്ര്യഷ്ടാഭിർദ്ധൃതിസമ്മിതൈർദ്ദിനകര-
ദണ്ഡപ്രമൈർവ്വാംഗുലൈ-
രുഷ്ണീഷോപരി ഭാസമാനമകുടോ-
പേതം കിരീടം ഹരേഃ. ൧൦൮

അത്ര കേ ഏകാംഗുലസമ്മിതേന ഉഷ്ണീഷപട്ടേന പരിവേഷ്ട്യ-ഇവിടെ ശിരസ്സുകൽ ഒരംഗുലം കനംവരുമാറു് ഉഷ്ണീഷത്തോ ബന്ധിച്ചാൽ അതിനുമുകളിൽ, സർവ്വതഃ അഷ്ടാംഗുലൈഃ മകുടോജ്ജ്വലം കോടീരം വിരചയേത്-എല്ലാ ബിംബങ്ങൾക്കും എട്ടംഗുലം പൊക്കമായി മകുടത്തോടുകൂടിയിരിക്കുന്ന ജടാബന്ധമായ കിരീടത്തേ ഉണ്ടാക്കു. ഹരേഃ ദ്ര്യഷ്ടാഭിഃ ധൃതിസമ്മിതൈഃ ദിനകരദണ്ഡപ്രമൈഃ വാ അംഗുലൈഃ-വിഷ്ണുവിങ്കൽ പതിനാറംഗുലം കൊണ്ടുതാൻ പതിനെട്ടംഗുലംകൊണ്ടുതാൻ ഇരുപത്തിനാലംഗുലംകൊണ്ടുതാൻ, ഉഷ്ണീഷോപരി ഭാസമാനമകുടോപേതം കിരീടം വിരചയേത്-ഉഷ്ണീഷത്തിന്റെ മുകളിൽ ശോഭിച്ചിരിക്കുന്ന മകുടത്തോടുകൂടി കിരീടത്തേ ഉണ്ടാക്കു.

(വ്യാ—വ) ഇനി കിരീടാദികളേ ചൊല്ലുന്നു:—

ഇവിടെ എല്ലാടവും തലയിൽ ഒരു വിരൽ വണ്ണമുള്ളൊരു ഉഷ്ണീഷപട്ടത്തേക്കൊണ്ടു വേഷ്ടിച്ച് അവിടന്നു മേല്പോട്ട് എട്ടംഗുലങ്ങളേക്കൊണ്ട് മകുടംകൊണ്ടു ശോഭിച്ചിരിക്കുന്ന ജടാബന്ധത്തേ ഉണ്ടാക്കു. വിഷ്ണുവിനെങ്കിൽ ഉഷ്ണീഷത്തിനു മേലു് പതിനാറു വിരൽതാൻ പതിനെട്ടു വിരൽതാൻ ഇരുപത്തിനാലു വിരൽതാൻ നീളമായിട്ട് ശോഭിച്ചിരിക്കുന്ന മകുടത്തോടുകൂടിയിരിക്കുന്ന കിരീടത്തേ ചമയ്ക്കു.

കുർയ്യാത് കിരീടം ശിഖരൈഃ സമേതം
ത്രിപഞ്ചസപ്തപ്രമിതൈർയഥാർഹം
അണ്ഡോപമം വാ കമലോപമം വാ
ഛത്രോപമം വാ കമഠോപമം വാ. ൧൧൦

യഥാർഹം ത്രിപഞ്ചസപ്തപ്രമിതൈഃ ശിഖരൈഃ സമേതം കിരീടം കുര്യാത്—തനിക്ക തനിക്ക യോഗ്യമാകുംവണ്ണം മൂന്നുതാൻ അഞ്ചുതാൻ ഏഴുതാൻ ശിഖരങ്ങളോടുകൂടി കിരീടത്തേ ഉണ്ടാക്കൂ. അണ്ഡോപമം വാ കമലോപമം വാ ഛത്രോപമം വാ കമഠോപമം വാ—കിരീടത്തിന്റെ ശിഖരങ്ങൾ മൊട്ടുപോലെയും താമരപ്പൂവുപോലെയും കുടയുടെ ആകാരംപോലെയും ആമയുടെ ആകൃതിപോലെയും ഉണ്ടാക്കാം.

(വ്യാ— ൨.) ഇനി കിരീടത്തിന്റെ ആകാരത്തേ ചൊല്ലുന്നു:—

മൂന്ന് അഞ്ച് ഏഴ് എന്നീ സംഖ്യകളോടു കൂടിയിരിക്കുന്ന ശിഖരങ്ങളോടു കൂടീട്ട് കിരീടത്തേ ഉണ്ടാക്കുക. അവിടെ യോഗ്യമാംവണ്ണം മൊട്ടുപോലെതാൻ താമരപ്പൂപോലെ താൻ കുടപോലെതാൻ ആമപോലെതാൻ ഈവണ്ണമെല്ലാമിരിക്കുന്ന ആകാരത്തോടുകൂടീട്ട് കിരീടത്തേ ഉണ്ടാക്കുക.

ഇങ്ങനെ നവതാലമായ ബിംബലക്ഷണത്തെ പറഞ്ഞിട്ട് ദശതാലമായ ഉത്തമബിംബത്തിങ്കലെ വിശേഷത്തെ പറയുന്നു:—

ഗ്രീവാദ്യംഘ്ര്യവസാനസൂത്രിതദശ-
സ്ഥാനാനി സംവർദ്ധിതാ-
ന്യേകൈകാംഗുലതോ യവൈരഥ വസ്വ-
ര്ത്ത്യാമ്നായസംഖ്യൈഃ ക്രമാത്
ഉഷ്ണീഷാദ്യളികാക്ഷിനോഽഗ്രചരമ
തദ്ഭ്രണ്ഡഹീനാ ഹനു-
ർദ്ദൃഗ്ഗ്ലായാമിതി പങ്ക്തിതാലപരിഭി-
ന്നായാം സമഗ്രാകൃതിഃ. ൧൧൧

ഗ്രീവാദ്യംഘ്ര്യവസാനസൂത്രിതദശസ്ഥാനാനി—കഴുത്ത്, ഹൃദയാന്തം, നാഭ്യന്തം, ലിംഗാന്തം, തുടയുടെ പാതികൾ രണ്ടും, മുട്ടും, ജംഘയുടെ പാതിരണ്ടും, കാൽച്ചുവട്ടം ഇങ്ങനെ പത്തു സ്ഥാനങ്ങൾ മുമ്പേ നവതാലത്തുകൽ നൂലിട്ടിരിക്കുന്നവ പത്തും; ഏകൈകാംഗുലതഃ സംവർദ്ധിതാനി—ഓരോരോ പ്രതിമാംഗുലം അധികമായിട്ടു സൂത്രമിടണം. അഥ വസ്വർത്ത്യാമ്നായസംഖ്യൈഃ യവൈഃ ക്രമാദ് ഉഷ്ണീഷാദ്യളികാക്ഷിനോഽഗ്രചരമം— പിന്നെ നെററി എട്ടുയവം അധികമായും, കണ്ണുകൾ ആറുയവം അധികമായും, മൂക്ക നാലുയവം അധികമായും; ഹനുഃ തദ്ഭ്രണ്ഡഹീനാ—മൂക്കിന്റെ താഴത്തേ വക്ക രണ്ടുയവം കുറഞ്ഞിട്ടും ഇങ്ങനെ മുഖത്തു രണ്ടുവിരൽ

അധികമായും നീളം കല്പിപ്പൂ. ഇതി പങ്ക്തിതാലപരിമിന്നായാം ദുർഗ്ഗായാം സമുക്താ ഉന്മിതിഃ—ഇങ്ങനെ ദശതാലമായ നൂററിയിരുപത് അംഗുലങ്ങളേക്കൊണ്ടു് സ്ത്രീരൂപമാകുന്ന ദുർഗ്ഗാബിംബത്തുകൽ പൊക്കം ഭവിക്കും.

(വ്യാ—വ) ഇനി നാലുശ്ലോകംകൊണ്ടു് ഉത്തമമായിരിക്കുന്ന ദശതാലബിംബത്തിന്റെ വിശേഷത്തേ സ്ത്രീരൂപത്തേന ചൊല്ലുന്നു:—

കഴുത്തുതുടങ്ങി പുറവടിയോളമുള്ള സ്ഥാനങ്ങൾ നടേ കഴുത്തു് ഹൃദയാന്തം നാഭ്യന്തം ലിംഗാന്തം ഊരൂർദ്ധ്വഖണ്ഡമണ്ഡലധരഖണ്ഡം ജാനു ജംഘോർദ്ധ്വഖണ്ഡമണ്ഡലധരഖണ്ഡം പുറവടി ഇങ്ങനെ പത്തുകൂറ്. അവ ഒക്കെ നടേത്തേതിൽ ഓരോരോ വിരല് ഏററിട്ടു ഭവിക്കുന്നു. പിന്നെ ക്രമത്താലേ ഉഷ്ണീഷത്തുകൽനിന്നു നെററിയററം എട്ടുതോര ഏററിട്ടു്. അവിടെനിന്നു കണ്ണുമയ്യം ആറുതോര ഏററിട്ടു്. അവിടെനിന്നു നാസികാഗ്രം നാലുതോര ഏററിട്ടു്. അവിടെനിന്നു താടിയററം രണ്ടുതോരകുറഞ്ഞിട്ടു്. ഇങ്ങനെ ദശതാലംകൊണ്ടു പകുക്കപ്പെട്ടിരിക്കുന്ന ദുർഗ്ഗയുടെ അവയവോന്മാനം ചൊല്ലപ്പെട്ടു.

വിസ്താരഃ ശിവശൈലകൈർമുഖഗളേ
ഽത്യഷ്ടി ദഃികകക്ഷാന്തരേ
വക്ഷോജേ നവഭിഃ പൃഥക് ച തദധോ-
വിശൈശ്ചശ്ശിവൈർമ്മദ്ധ്യതഃ
കൃത്യാ ശ്രോണിതടേ കടൌ രവിയുഗേ-
നോർവ്വോഃ സജാനുദ്വയേ
ജംഘായുങ്നളകേഽക്കശൈലരസവ-
ദൈശ്ചാംഗുലൈഃ സമ്മിതൈഃ. ൧൧൨

മുഖഗളേ ശിവശൈലകൈഃ വിസ്താരഃ—മുഖത്തുകൽ പതിനൊന്നു വിരലും കഴുത്തുകൽ ഏഴ വിരലും, ദഃികക്ഷാന്തരേ അത്യഷ്ട്യാ—കക്ഷപ്രദേശത്തു് പതിനേഴ വിരലും, വക്ഷോജേ പൃഥക് നവഭിഃ—മുലകൾ രണ്ടിനും ഒൻപതു വിരലും, തദധഃ വിശൈചഃ—മുലയ്ക്കു താഴെ പതിമൂന്നു വിരലും, മദ്ധ്യതഃ ശിവൈഃ—മദ്ധ്യപ്രദേശത്തു പതിനൊന്നു വിരലും, ശ്രോണിതടേ കൃത്യാ— അരക്കെട്ടിൽ ഇരുപതു വിരലും, കടൌ രവിയുഗേന— ജഘനപ്രദേശത്തു് ഇരുപത്തിനാലു വിരലും, ഊർവ്വോഃ സജാനുദ്വയേ ജംഘായുങ്നളകേ അക്കശൈലരസവേദൈഃ സമ്മിതൈഃ അംഗുലൈഃ ച.—തുടക

ളിൽ പന്ത്രണ്ടീതു വിരലും മുട്ടുകളിൽ ഏഴേഴ വിരലും ജംഘക ളിൽ ആറാറു വിരലും കാലിന്റെ ചുവട്ടിൽ നന്നാലു വിരലും വിസ്താരങ്ങൾ വരുത്തി വൃത്തമാക്കി ഉണ്ടാക്കണം.

(വ്യാ—വ) ഇനി വിസ്താരങ്ങളെ ചൊല്ലുന്നു:—

മുഖത്തുങ്കൽ പതിനൊന്നംഗുലങ്ങളെക്കൊണ്ടു വിസ്താരം ഭവിക്കുന്നു. കഴുത്തിൽ ഏഴംഗുലങ്ങളെക്കൊണ്ട്. രണ്ടു കക്ഷത്തി നിടയിൽ പതിനേഴുകൊണ്ട്. മുലയിങ്കൽ വെവ്വേറെ ഒമ്പതൊമ്പതു വിരൽകൊണ്ട്. മുലയ്ക്കുതാഴത്ത് പതിമ്മൂന്നു വിരൽകൊണ്ട്. മദ്ധ്യപ്രദേശത്ത് പതിനൊന്നു വിരൽകൊണ്ട്. അരപ്രദേശത്ത് ഇരുപതുവിരൽകൊണ്ട്. ജഘനപ്രദേശത്തുങ്കൽ ഇരുപത്തിനാലു വിരൽകൊണ്ട്. തുടരണ്ടിന്റേയും നടുവിൽ പന്ത്രണ്ടു വിരൽകൊണ്ട്. മുട്ടുങ്കൽ ഏഴു വിരൽകൊണ്ട്. കണങ്കാലുടെ നടുവിൽ ആറു വിരൽകൊണ്ട്. മണിക്കെട്ടുങ്കൽ നാലു വിരൽകൊണ്ട്.

ഉൽകൃത്യാധിഭുജം പ്രകോപ്പരമനു
ദ്വാഭ്യാം പ്രകോഷ്ഠേ തലേ
ധൃത്വാ സപ്തഭിരാതതിർയ്യുഗശരാം-
ഗേഷ്വർണ്ണവൈരംഗുലൈഃ
അംഗുഷ്ഠാദിഷു തത്തതിർന്നവനഗാ-
ഷ്ട്യദ്രൃംഗസംഖ്യൈർയ്യവൈ-
സ്ത്രീഷ്വശൈർമണിബന്ധകോപ്പരഭുജാ-
മൂലേഷ്വംഗുലൈർവിസ്തൃതിഃ. ൧൧൩

അധിഭുജം ഉൽകൃത്യ—കൈകൾക്കു തോളിങ്കൽ തുടങ്ങി മുട്ടോളം ഇരുപത്താറു വിരൽ നീളംവേണം. പ്രകോപ്പരമനു ദ്വാഭ്യാം—മുട്ടുകളിൽ രണ്ടു വിരൽ നീളം, പ്രകോഷ്ഠേ ധൃത്വാ-മുട്ടുങ്കൽ തുടങ്ങി മണിബന്ധത്തോളം പതിനെട്ടു വിരൽനീളം വേണം. തലേ സപ്തഭിഃ ആതതിഃ—ഉള്ളംകൈയിന്ന് ഏഴുവിരൽ നീളം വേണം. അംഗുഷ്ഠാദിഷു യുഗശരാംഗേഷ്വർണ്ണവൈഃ—പെരുവിരലിന്നു നാലും തർജ്ജനിക്ക് അഞ്ചും മദ്ധ്യമയ്ക്കു് ആറും അനാമികയ്ക്കു് അഞ്ചും കനിഷ്ഠികയ്ക്കു് നാലും അംഗുലങ്ങൾ നീളംവേണം. തത്തതിഃ നവനഗാഷ്ട്യദ്രൃംഗസംഖ്യൈഃ യവൈഃ—അംഗുഷ്ഠാദിയായ വിരലുകൾ അഞ്ചിന്നും ഒമ്പതുയവവും ഏഴുയവവും എട്ടുയവവും ഏഴുയവവും ആറുയവവും വീതിയുണ്ടായിരിക്കണം. മണി

ബന്ധകോർപ്പരഭുജാമൂലേ ത്രിഷുപൈശേഃ അംഗുലൈഃ വിസ്തൃതിഃ സ്യാത്—മണിബന്ധത്തിങ്കേന്ന് മൂന്ന് അംഗുലവും മുട്ടുങ്കൽ അഞ്ചംഗുലവും കൈയുടെ ചുവട്ടിൽ ഏഴംഗുലവും വിസ്താരം ഭവിയ്ക്കും.

(വ്യാ—വ) ഇനി കൈകളെച്ചൊല്ലുന്നു:—

ഇരുപത്താറു വിരലുകളെക്കൊണ്ടു തോളോടു മുട്ടോടിടകൾക്കുള്ള നീളം ഭവിക്കുന്നു. മുട്ടോടു മണിക്കെട്ടിന്നിട പതിനെട്ടു വിരൽകൊണ്ട്. ഉള്ളംകൈ നീളം ഏഴുവിരൽകൊണ്ട്. പെരുവിരൽ തുടങ്ങി ക്രമത്താലേ വിരലുകളുടെ നീളം നാല് അഞ്ചു് ആറ് അഞ്ചു് നാല് എന്നീ വിരലുകളെക്കൊണ്ട്. അവററിൻെറ വീതി പിന്നെ ക്രമത്താലേ ഒമ്പതു് ,ഏഴ്, എട്ടു്, ഏഴ്, ആറ് എന്നീ തോരകളെക്കൊണ്ട്. മണിക്കെട്ട് മുട്ട് ഭുജമൂലം എന്നീ പദത്തെ വീതിക്രമത്താലേ മൂന്ന് അഞ്ചു് ഏഴ് എന്നീയംഗുലങ്ങൾകൊണ്ടു ചൊല്ലുന്നു.

തർജ്ജന്യഗ്രിമയോര്യുഗൈർയുഗയവ-
ന്യൂനൈഃ പരാംഗുല്യംഗുലീ-
ഷ്വായാമോംഗുലതോ നൃപാഷ്ടസദലാ-
ദ്ദ്ര്യദ്ര്യംഗസംഖ്യൈര്യവൈഃ
വ്യാസസ്സാർദ്ധയുഗാംഗുലൈഃ സ്തനസമു-
ത്സേധസ്ത്രിഭിശ്ചൂചുകേ
വ്യാസോഽക്ഷ ശ്രുതിഭിർയവൈർജ്ജത്രുമിതൈർ-
നാഭൌ ദൃശാക്ഷോന്നതിഃ. ൧൧൭

തർജ്ജന്യഗ്രിമയോഃ യുഗൈഃ ആയാമഃ—കാലിൻെറ പെരുവിരലിന്നും അതിനടുത്ത വിരലിന്നും നാല് അംഗുലങ്ങളെക്കൊണ്ടു നീളം ഭവിക്കും. പരാംഗുല്യംഗുലീഷു യുഗയവന്യൂനൈഃ അംഗുലതഃ—ശേഷം വിരലുകൾക്ക് നന്നാലുയവം കുറച്ച് മൂന്നരയും മൂന്നും രണ്ടരയും അംഗുലം നീളം വരും. നൃപാഷ്ടസദലാദ്ര്യദ്ര്യംഗസംഖ്യൈഃ യവൈഃ വ്യാസഃ—കാലിൻെറ അംഗുഷ്ഠാദി വിരലുകൾക്ക പതിനാറും എട്ടും ഏഴരയും ഏഴും ആറും യവംകൊണ്ടു വിസ്താരത്തെ കല്പിപ്പൂ. സാർദ്ധയുഗാംഗുലൈഃ സ്തനസമുത്സേധഃ—നാലര അംഗുലംകൊണ്ട് മുലകൾ രണ്ടിന്നും പൊക്കം വരണം. ചൂചുകേ ത്രിഭിഃ വ്യാസഃ—മൂന്നംഗുലങ്ങളെക്കൊണ്ടു മുലയുടെ കറുപ്പുള്ളടത്തു വിസ്താരം ഭവിക്കും. അക്ഷ ശ്രുതിഭിഃ യവൈഃ-മുലക്ക

ണ്ണുകൾക്ക നാലു യവം വിസ്താരം നാഭൌ ഋത്തമിതൈഃ-നാഭികുഴിയ്ക്ക് ആറുയവം വിസ്താരം. ദൃശാ അക്ഷോന്നതിഃ-രണ്ടു യവം കൊണ്ടു മുലക്കണ്ണുകൾക്ക പൊക്കവുമുണ്ടാക്കണം.

ഇങ്ങനെ നവതാലവും ദശതാലവും പറഞ്ഞതുകൊണ്ട് പുരുഷബിംബത്തിൻേറയും സ്ത്രീബിംബത്തിൻേറയും വിസ്താരഭേദങ്ങൾ അന്യോന്യമറിഞ്ഞു അഷ്ടതാലാദിബിംബത്തേയും ഊഹിച്ചുണ്ടാക്കുക.

(വ്യാ-വ) ഇനി കാലുകളുടെ വിരൽ തുടങ്ങിയവററ ചൊല്ലുന്നു:—

കാലുടെ പെരുവിരൽക്കും മുണ്ടോന്നിക്കും നാലംഗുലങ്ങളേക്കൊണ്ട് നീളം ഭവിക്കുന്നു. മററ വിരലു മൂന്നിനും ക്രമത്താലേ മൂന്നര മൂന്ന് രണ്ടര എന്നീ അംഗുലങ്ങളേക്കൊണ്ട്. പെരുവിരൽ തുടങ്ങി ക്രമത്താലേ അഞ്ചിനും വീതി പതിനാറ് എട്ട് ഏഴ ഏഴര(ആറ്)എന്നീ തോരകളേക്കൊണ്ട്. പിന്നെ മുലഇവരം നാലരവിരൽകൊണ്ട്. മുലക്കണ്ണ് ഈരണ്ടു തോരകൊണ്ട്.

അനന്തരം പഞ്ചതാലംകൊണ്ട് ഗണപതിയുടെ പ്രമാണത്തെ പറയുന്നു:—

വിഘ്നേശം ശരതാലകൈർവ്വിരചയേത
ത്ര്യക്ഷം മഹേഭാനനം
ഗൃദ്ധ്രാഭുഗ്നഗളം സ്ഥിതം സമുപവി-
ഷ്ടം വാഽതിപീനാംഗകം
ഉഷ്ണീഷാന്മുഖമേകകേന സഹലാ-
ഭ്യാം താലകാഭ്യാം തതഃ
കടിം ചരണൌ കരാശ്ച കരണീ-
യാസ്സാർദ്ധതസ്സാലകാഃ. ൧൧൯

ശരതാലകൈഃ മഹേഭാനനം ത്ര്യക്ഷം ഗൃദ്ധ്രാഭുഗ്നഗളം-അഞ്ചുതാലങ്ങളേക്കൊണ്ട് ആനയുടെ മുഖം പോലെ മുഖവും മൂന്നു കണ്ണുകളും മുഖംകൊണ്ടു മറഞ്ഞു വളഞ്ഞ കഴുത്തോടും, അതിപീനാംഗകം-തടിച്ചിരിക്കുന്ന കരചരണങ്ങളോടുംകൂടി, സ്ഥിതം സമുപവിഷ്ടം വാ വിഘ്നേശം വിരചയേത്-നില്പായിട്ടു താൻ ഇരിപ്പായിട്ടുതാൻ ഗണപതിബിംബത്തേ ഉണ്ടാക്കുക. ഏകകേന ഉഷ്ണീഷാൽ മുഖം-ഒരു താലംകൊണ്ടു(ഉഷ്ണീഷംതുടങ്ങി)മുഖത്തേയും, തതഃ

സദലാഭ്യാം താലകാഭ്യാം കട്യന്തം - രണ്ടരത്താലം കൊണ്ട് കണ്ഠാദികട്യന്തത്തേയും, സാർദ്ധതഃ താലതഃ - ഒന്നരത്താലംകൊണ്ട, ചരണൌ കരൌ ച കരണീയൌ- കാലുകളുടേയും കൈകളുടേയും നീളത്തേയുമുണ്ടാക്ക.

(വ്യാ-വ) ഇനി ഗണപതിയുടെ ലക്ഷണത്തേ ചൊല്ലുന്നു:-

പഞ്ചതാലമാകുന്ന പ്രമാണങ്ങളേക്കൊണ്ട് ഗണപതിയേ ചമയ്ക്ക. മൂന്ന കണ്ണുകളോടുകൂടി ആനമുഖനായി വളഞ്ഞ കഴുത്തിനോടുകൂടി ഏററവും തടിച്ചിരിക്കുന്ന അംഗങ്ങളോടുകൂടി, ഇരുന്നിട്ടുതാൻ നിന്നിട്ടുതാൻ വേണം ഗണപതി. ഉഷ്ണീഷം തുടങ്ങി മുഖനീളത്തേ ഒരു താലംകൊണ്ട് ഉണ്ടാക്കിക്കണം. അവിടെനിന്ന കടിപ്രദേശത്തോളം രണ്ടരത്താലം കൊണ്ട്. കാലുരണ്ടും കൈയുകളും ഒന്നരസ്സത്താലംകൊണ്ട്.

എല്ലാ ബിംബങ്ങളുടേയും അലങ്കാരങ്ങളേച്ചൊല്ലുന്നു:—

ശ്രീമദ്രത്നകിരീടകുണ്ഡലയുഗ-
ഗ്രൈവേയഹാരാംഗദ-
ശ്രേണീകങ്കണസോപവീതരശനാ-
വാസോഽംഘ്രിഭൂഷാദികം
തത്തന്മൂർത്ത്യനുരൂപതോഽത്ര രചയേത്
സ്വസ്വായുധാദ്യുജ്ജ്വലം
ശ്ലക്ഷ്ണം ദൃഷ്ടിമനോഹരം വിരചനാ-
ദാക്ഷ്യാദ്യഥാലക്ഷണം. ൧൧൩

ശ്രീമദ്രത്നകിരീടകുണ്ഡലയുഗഗ്രൈവേയഹാരാംഗദശ്രേണീകങ്കണസോപവീതരശനാവാസോഽംഘ്രിഭൂഷാദികം - ശോഭിച്ചിരിയ്ക്കുന്ന രത്നങ്ങളോടുകൂടിയിരിയ്ക്കുന്ന കിരീടത്തേയും രണ്ടു കുണ്ഡലങ്ങളേയും കണ്ഠാഭരണത്തേയും മുത്തുമാലകളേയും തോളുവളകളേയും കൈകളിൽപെട്ട മുട്ടുകുകളേയും ഉപവീതത്തേയും പൊന്നരഞ്ഞാണിനേയും വസ്ത്രത്തേയും കാലിൽ ചിലമ്പുകളേയും അംഗുലീയാദികളേയും, തത്തന്മൂർത്ത്യനുരൂപതഃ സ്വസ്വായുധാദ്യുജ്ജ്വലം- അതതു മൂർത്തികൾക്കു സദൃശങ്ങളായിരിക്കുന്ന തന്റെ തന്റെ ആയുധങ്ങളേക്കൊണ്ടു ശോഭിച്ചിരിക്കുമാറും, ശ്ലക്ഷ്ണം ദൃഷ്ടിമനോ

ഹരം - ഏററവും മിനുസമായി കണ്ടാൽ അതിമനോഹരമായും, വിരചനാദാക്ഷ്യാദ് യഥാലക്ഷണം ച രചയേത്-പണിയുടെ സാമർത്ഥ്യംകൊണ്ടു ലക്ഷണയുക്തമായും ബിംബങ്ങളേ ഉണ്ടാക്കണം.

(വ്യാ-വ) ഇനി സാമാന്യേന ആഭൂഷണങ്ങളേ ചൊല്ലുന്നു:—

ശോഭിച്ചിരിയ്ക്കുന്ന രത്നകിരീടകുണ്ഡലങ്ങൾ കണ്ഠാഭരണം മാലകൾ തോൾവളകൾ കടകങ്ങൾ യജ്ഞോപവീതം അരഞ്ഞാളുകൾ ഉടപ്പു് പുടവ തള ചിലമ്പു് എന്നിത്തരങ്ങളൊക്കെ അതതു മൂർത്തിക്കു വിധിച്ചവണ്ണം ചമപ്പൂ. തന്റെ ആയുധം വാഹനം എന്നു തുടങ്ങിയുള്ളവറേറക്കൊണ്ടു ശോഭിച്ചിരിയ്ക്കയും വേണം. പണിചെയ്യുന്നേടത്തു് വൈദഗ്ദ്ധ്യംകൊണ്ടു മിനുത്തു് കണ്ണിനും സുഖമുണ്ടായി മനസ്സിന്നു പ്രസാദമുണ്ടായി ഇരിക്കണം. ലക്ഷണം നീങ്ങിപ്പോകാതെ ഇരിക്കയും വേണം.

പദ്മം താലസമുച്ഛ്റയം ദ്വിഗുണവി-
സ്താരം ച ഷോഡാ കൃതേ
മൂലേ പട്ടമിളാംശതോ ദ്വിതയതോ-
ഽസ്യാധസ്തനാഷ്ടച്ഛദഃ
അംഘ്ര്യൂനപ്രഥമമ്ബുജമദ്ധ്യമുപരി
ഷ്ടാദഷ്ടപത്രം ത്രിഭി-
ർഭാഗൈഃ പട്ടയുതം കരോതു കമലേ
നാമാത്ര പീഠോച്ഛ്റയഃ. ൧൧൭

താലസമുച്ഛ്റയം ദ്വിഗുണവിസ്താരം ച പദ്മം-ഒരു താലം കൊണ്ടു പൊക്കവും രണ്ടു താലംകൊണ്ടു ദീഘവിസ്താരങ്ങളുമായിട്ടു പദ്മപീഠത്തേ ഉണ്ടാക്കു. ഷോഡാ കൃതേ മൂലേ ഇളാംശതഃ പട്ടം-പിന്നെ പദ്മപീഠത്തിന്റെ പൊക്കത്തേ ആറായി പകുത്തതിൽ ഒരംശംകൊണ്ടു താഴത്തേ പട്ടവും, ദ്വിതയതഃ അധസ്തനാഷ്ടച്ഛദഃ-രണ്ടംശത്തോളമുള്ളേടത്തു ചുവട്ടിലേ പദ്മദളങ്ങളും, അമ്ബുജമദ്ധ്യം അംഘ്ര്യൂനപ്രഥമം-പദ്മപീഠത്തിന്റെ നടുവിൽ വിസ്താരത്തിൽ കാൽവാശി കുറഞ്ഞുവരുമാറും, ത്രിഭിഃ ഭാഗൈഃ ഉപരിഷ്ടാത് പട്ടയുതം അഷ്ടപത്രം - മൂന്നംശങ്ങൾ ശേഷമുള്ളതുകൊണ്ടു മേലേ പദ്മദളങ്ങളേയും മേൽപട്ടത്തേയുമുണ്ടാക്കണം. അത്ര

പീഠോച്ഛ്രയഃ കമലേന അമാ_ഇവിടെ പീഠത്തിൻെറ പൊക്ക മുണ്ടാക്കുന്നതു ഈ പദ്മപീഠത്തിൻെറ പൊക്കത്തോടു കൂടീട്ടുതന്നെ ആകുന്നതു്.

(വ്യാ-വ.) ഇനി പദ്മത്തെ ചൊല്ലുന്നു:—

ഒരു താലമിവരമായിട്ടു പദ്മത്തെ ഉണ്ടാക്കുക. ഇവരത്തിലിരട്ടി വീതിയായിട്ടിരിക്കണം. ചകാരംകൊണ്ടു് ഇരട്ടിയിലേറെയുമാമെന്നു ചൊല്ലിയതു്. പിന്നെ ഇവരത്തെ ആറുകൂറിട്ടാൽ ചുവട്ടിലേ പട്ടം ഒരംശംകൊണ്ടെങ്കിൽ പദ്മം രണ്ടുകൊണ്ടു്. മേൽപദ്മവും കീഴ്പദ്മവും കൂടിയ പഴുതിലേ വീതിയേ പദ്മവീതിയിൽ നാലൊന്നു കുറഞ്ഞിട്ടു്. പിന്നെ മൂന്നംശം കൊണ്ടു മേൽപദ്മത്തേയും മേൽപട്ടത്തേയും. ഈ പദ്മത്തിൻെറ നടുകൂടെ അത്രേ പീഠത്തിൻെറ ഇവരം ഭവിക്കുന്നു.

വിംശത്യാ പ്രതിമാംഗുലൈഃ പ്രവിതതം
വൃത്തേ ത്വയാ സൈകയാ
നാളം സദ്വികയാപി വാഥ വിതതേ-
രഷ്ടാദ്യലാംഗാംശിതേ
അന്തേ ഹീനവിതാനമാരചയതു
ബ്രഹ്മോപലാന്തായതം
തുര്യാശ്രം സകലേഷു വൈധസമിദം
വൃത്തം കചിദൈശ്വരം. ൧൧൪

വൃത്തേ പ്രതിമാംഗുലൈഃ വിംശത്യാ-ചുവട്ടിൽ ഇരുപതു പ്രതിമാംഗുലങ്ങളേക്കൊണ്ടു താൻ, സൈകയാ ത്വയാ വാ സദ്വികയാ വാ-ഇരുപത്തിഒന്നു് അംഗുലം കൊണ്ടുതാൻ ഇരുപത്തിരണ്ടംഗുലം കൊണ്ടുതാൻ, പ്രവിതതം-വിസ്താരമായിട്ടും, അഥ വിതതേഃ അഷ്ടാദ്യലാംഗാംശിതേ അന്തേ ഹീനവിതാനം ച-പിന്നെ വിസ്താരത്തിൻെറ എട്ടൊന്നുതാൻ ഏഴൊന്നുതാൻ ആറൊന്നുതാൻ കുറച്ചു് അഗ്രവിസ്താരമായിട്ടും, ബ്രഹ്മോപലാന്തായതം തുര്യാശ്രം-നപുംസകശിലയിങ്കലോളം നീളമായിട്ടും ചതുരശ്രമായിട്ടു്, നാളം വിരചയേത്-നാളത്തേ ഉണ്ടാക്കു. സകലേഷു ഇദം വൈധസം-എല്ലാ ദേവന്മാരിലും ചതുരശ്രമായിരിക്കുന്ന ഇദം ബ്രഹ്മദൈവതം, കചിദ് വൃത്തം ഐശ്വരം വാ-ചിലേടത്തു് ഈ നാളം വൃത്തമായി ശിവദൈവതമായിട്ടുമുണ്ടാക്കുന്നു.

(വ്യാ-വ) ഇനി നാളത്തെ ചൊല്ലുന്നു:—

ഈ ബിംബത്തുങ്കൽ ചൊല്ലിയ അംഗുലങ്ങളാൽ ഇരുപത്തു താൻ ഇരുപത്തിഒന്നുതാൻ ഇരുപത്തിരണ്ടു താൻ ഞെട്ടററത്തു വീതിയായി, അതിലെട്ടൊന്നുതാൻ ഏഴൊന്നുതാൻ ആറൊന്നുതാൻ കുറഞ്ഞു് അഗ്രവിസ്താരമായി, നപുംസകശിലയോളം നീളവുമായിട്ടു് പദ്മത്തിന്റെ തണ്ടെന്നപോലെ നാളത്തെ ചമപ്പൂ.

അനന്തരം ശിവലിംഗത്തിന്റെ കണക്കുകളെ പറയുന്നു:—

ലിംഗാനി സായകകരാദിപദോന്നിതാശ്വി-
ഹസ്താന്തിമാനി ചരണാംശവിയുക്തക്ലൃപ്ത്യാ
സ്യുർവർണ്ണിനാം മുഖഭുജോരുപദോദ്ഭവാനാം
പഞ്ചാഗ്നിപാവകജഗത്പരിസംഖ്യകാനി. ഫഫൻ

സായകകരാദിപദോന്നിതാശ്വിഹസ്താന്തിമാനി ലിംഗാനി- അഞ്ചുകോൽ നീളം തുടങ്ങി ഒന്നേമുക്കാൽകോൽ നീളംവരെയും ശിവലിംഗങ്ങൾ. ചരണാംശവിയുക്തക്ലൃപ്ത്യാ — ഇവററിൽ കാൽകോൽ നീളം കുറഞ്ഞുകുറഞ്ഞു ഒന്നേമുക്കാലോളം പതിന്നാലുപ്രകാരം ശിവലിംഗങ്ങൾ ഉണ്ടാക്കാം. മുഖഭുജോരുപദോദ്ഭവാനാം വർണ്ണിനാം പഞ്ചാഗ്നിപാവകജഗത്പരിസംഖ്യകാനി സ്യുഃ—ബ്രാഹ്മണൎക്കു് അഞ്ചുകോൽ തുടങ്ങി നാലുകോൽവരെയും അഞ്ചും, ക്ഷത്രിയൎക്കു് മൂന്നേമുക്കാൽ തുടങ്ങി മൂന്നേകാൽവരെയും മൂന്നും, വൈശ്യൎക്കു് മൂന്നു തുടങ്ങി രണ്ടരവരെയും മൂന്നും, ശൂദ്രന്നു രണ്ടേകാൽ തുടങ്ങി ഒന്നേമുക്കാൽ വരെയും മൂന്നും ഇങ്ങനെ നാലു ജാതിക്കുംകൂടി പതിന്നാലുപ്രകാരം ശിവലിംഗനീളം ഭവിക്കും.

(വ്യാ-വ) ഇനി പതിമ്മൂന്നു ശ്ലോകംകൊണ്ടു് ലിംഗലക്ഷണത്തെ ചൊല്ലുന്നു. അതിൽ നടേത്തെ ശ്ലോകംകൊണ്ടു ലിംഗായാമത്തെ ചൊല്ലുന്നു:—

ഇനി അയ്ങ്കോൽ പരിഷ തുടങ്ങി കാൽക്കോലിട്ടു കുറഞ്ഞു കുറഞ്ഞു് കാൽ കുറയെ ഇരുക്കോലോളം ലിംഗനീളം ഭവിക്കുന്നു. അതിൽ നടേത്തേതു് അഞ്ചും ബ്രാഹ്മണൎക്കു വിധിക്കപ്പെട്ടു. പിന്നത്തേതു മൂന്നും ക്ഷത്രിയൎക്കു വിധിച്ചു. പിന്നത്തേതു മൂന്നും വൈശ്യൎക്കു കൊള്ളുന്നു. ഒടുക്കത്തേതു മൂന്നും ശൂദ്രന്നു വിധിച്ചു.

അംഘ്ര്യംശകക്രമകൃതഹ്രസനേന ഭൂയോ-
ദ്വേ ചൈകമപ്യനുവിലോമകുലോത്ഥയോഃ സ്യുഃ
താന്യുത്തരോത്തരകുലപ്രഭവേഷു ചാനു-
ലോമ്യാത് പ്രകല്പയതു വൈകകരാദികാനി. ൧൨൦

ഭൂയഃ അനുവിലോമകുലോത്ഥയോഃ അംഘ്ര്യംശകക്രമകൃതഹ്രസനേന ദ്വേ ഏകം അപി–പിന്നെ അനുലോമജാതികൾക്ക് കാൽ കുറച്ച് ഒന്നരക്കോലും ഒന്നേകാൽക്കോലും ഇങ്ങനെ രണ്ടും, പ്രതിലോമജാതികൾക്ക് പിന്നെയും കാൽകോൽ കുറച്ച് ഒരു കോലായിട്ട് ഒന്നും, ഇങ്ങനെ പതിനേഴുപ്രകാരം ശിവലിംഗ ങ്ങളും ഭവിക്കും. ഉത്തരോത്തരകുലപ്രഭവേഷു ആനുലോമ്യാത താനി ഏകകരാദികാനി പ്രകല്പയതു വാ–മേല്പോട്ടു മേല്പോട്ട് ഉള്ള ജാതികൾക്ക് ഒരുകോൽ തുടങ്ങി കീഴേജ്ജാതിക്ക് പറഞ്ഞതും കൊള്ളിക്കിലുമാം.

(വ്യാ–൨) പിന്നെയും ചില ലിംഗങ്ങളേ ചൊല്ലുന്നു:—

കാൽകുറയെ ഇരുക്കോൽക്കൊന്നു തുടങ്ങി പിന്നെയും കാൽ കോൽ മീതു കുറഞ്ഞു് ഒരുക്കോലോളം പോരുമ്പോളത്തു മൂന്നു ലിംഗമുണ്ടാം. അതിൽ നടേത്തേതു രണ്ടും അനുലോമജാതിക്ക്. മറേറതു വിലോമജാതിക്ക്. നടേ ചൊല്ലിയവയും ഇവയുമെല്ലാം മേലേ നിരൂപിച്ചാൽ ഒരുക്കോൽ തുടങ്ങി അയ്യോലോളമുള്ള ബിംബങ്ങളേ മേലേ കുലങ്ങളിൽ അനുലോമക്രമേണ കല്പിച്ചുകൊള്ളുക. തനിയ്ക്കുള്ളതും തന്നിൽ കീഴുള്ളവർക്കുള്ളതും തനിയ്ക്കു കൊള്ളാമെന്നു താൽപര്യം.

ഗർഭവ്യാസേ വിഭക്തേ സ്മരശരനവനേ-
ത്രൈസ്ത്രിപഞ്ചൈകഭാഗൈർ-
ല്ലിംഗാനി ത്രീണി തേഷു ത്രിഷു ഗുണദലിതേ-
ഷ്വേകഭാഗൈർദ്വിഭാഗൈഃ
ദ്വേ ദ്വേ താനി സ്യുരേവം നവ ചരണയുതം
തൽസമം പാദഹീനം
ചാരാദ ദ്വ്യേകാംശകാഭ്യാമപി ഗുണദലിതേ
തത്ര പഞ്ചോത്തരാണി. ൧൨൧

ഗർഭവ്യാസേ സ്മരശരനവനേത്രൈഃ വിഭക്തേ—പിന്നെ ഗർഭഗൃഹത്തിന്റെ വിസ്താരത്തെ അഞ്ചിലും ഒമ്പതിലും രണ്ടിലും പകുത്താൽ, ത്രിപഞ്ചൈകഭാഗൈഃ ത്രീണി ലിംഗാനി—ആ ഭാഗങ്ങളിൽ ക്രമേണ മൂന്നുഭാഗംകൊണ്ടും അഞ്ചുഭാഗംകൊണ്ടും ഒരു ഭാഗംകൊണ്ടും ഇങ്ങനെ മൂന്നുപ്രകാരം ശിവലിംഗനീളം കല്പിക്കാം. തേഷു ത്രിഷു ഗുണദലിതേഷു—പിന്നെ മൂന്നുവിധമുള്ള ശിവലിംഗനീളത്തെ മൂന്നായിട്ടു പകുത്താൽ, ഏകഭാഗൈഃ ദ്വിഭാഗൈഃ താനി ദ്വേ ദ്വേ സ്യുഃ—ഒരു ഭാഗംകൊണ്ടും രണ്ടുഭാഗംകൊണ്ടും ലിംഗനീളത്തെ രണ്ടായിക്കല്പിപ്പൂ. ഏവം നവ—ഇങ്ങനെ ഗർഭഗൃഹവിസ്താരംകൊണ്ടു് ഒമ്പതു ശിവലിംഗങ്ങൾ ഭവിക്കും. ദ്വാരാത് ചരണയുതം തത്സമം പാദഹീനം—ദ്വാരനീളത്തിൽ കാൽവാശി കൂട്ടീട്ടും ദ്വാരനീളത്തോടു സമമായിട്ടും ദ്വാരനീളത്തിൽ നാലൊന്നു കുറച്ചിട്ടും, ഗുണദലിതേ ദ്വ്യേകാംശകാഭ്യാം അപി—ദ്വാരനീളത്തെ മൂന്നായി പകുത്തതിൽ ഒരംശംകൊണ്ടും രണ്ടംശംകൊണ്ടും, ഇതി ഇതരാണി പഞ്ചലിംഗാനി—ഇങ്ങനെ ദ്വാരനീളംകൊണ്ടു് വേറേ അഞ്ചുപ്രകാരം ശിവലിംഗനീളം ഭവിക്കും.

(വ്യാ-വ) ഇനി മറെറാരുപ്രകാരം ലിംഗോത്സേധത്തെ ചൊല്ലുന്നു:—

ഗർഭഗൃഹവിസ്താരത്തെക്കൊണ്ടു് അഞ്ചുതാനൊമ്പതുതാൻ രണ്ടുതാൻ പകുത്താൽ ക്രമത്താലേ മൂന്നു് അഞ്ചു് ഒന്നു് ഈ അംശങ്ങളെക്കൊണ്ടു് കല്പിച്ച നീളമായിട്ടു് മൂന്നു ലിംഗങ്ങൾ ചൊല്ലപ്പെടുന്നു. ഈ ഉണ്ടായ ലിംഗോത്സേധത്തെ മൂന്നു പകുത്താൽ ഒരംശംകൊണ്ടും ഇങ്ങനെ പിന്നെയും ലിംഗങ്ങൾ ഈ രണ്ടു പ്രകാരം ഭവിക്കുന്നു. ആകെ ലിംഗങ്ങൾ ഒൻപതു പ്രകാരം ചൊല്ലി. ഇനിയും ഒരു പ്രകാരം പറയുന്നു. ഗർഭദ്വാരത്തിന്റെ ഇവരംകൊണ്ടു് ഒന്നേകാൽ ഒന്നേമുക്കാൽ മൂന്നൊന്നും മൂന്നിട്ടു രണ്ടും ഇങ്ങനെ ഗർഭദ്വാരംകൊണ്ടു് അഞ്ചു പ്രകാരം ചൊല്ലി ശിവലിംഗത്തിങ്കലേ ആയം ഭവിക്കുന്നു.

ലിംഗം സർവസമം സമോന്മിതിവിഭ-
ക്താംശത്രയം തത് പുനഃ
സ്വായത്യാ സമനാഹകം യദി സമാം-
ശം ചാഥ വൃദ്ധ്യുത്തരം

ഭക്തേ ഭാനുയുജോച്ഛ്രയേ/ദ്രിവസുന-
ന്ദാംശൈസ്തു മൂലാദിഷൂ-
പേതം ദിഗ്ദലിതേ ത്രിലോകയുഗസം-
ഖ്യാംശൈസ്ത്വഥേശാധികം. ൧൨൨

സമോന്മിതിവിഭക്താംശത്രയം ലിംഗം സർവ്വസമം-ആകെയുള്ള ശിവലിംഗനീളത്തെ സമമായിട്ടു പകുത്ത് ചതുരശ്രവും അഷ്ടാശ്രവും വൃത്തവും ഉണ്ടാക്കുന്ന ലിംഗത്തിന്ന് സർവ്വസമമെന്നു പറയുന്നു. തത് പുനഃ സ്വായത്യാ സമനാഹകം യദി സമാംശം-അസമഭാഗമായിരിക്കുന്ന ഭാഗങ്ങൾ മൂന്നും തന്റെ നീളത്തോളമുള്ളതു കൊണ്ടു് ചുററു് ഒത്തുവരുത്തി ഉണ്ടാക്കുന്നു എങ്കിൽ സമാംശലിംഗമെന്നു പേരു്. ഉച്ഛ്രയേ ഭാനുയുജാ ഭക്തേ-ലിംഗനീളത്തെ ഇരുപത്തിനാലിൽ പകുത്താൽ, മൂലാദിഷു അദ്രിവസുനന്ദാംശൈഃ ഉപേതം വൃദ്ധ്യുത്തരം-അതിൽ ഏഴംശംകൊണ്ടു ചതുരശ്രനീളവും എട്ടംശംകൊണ്ടു അഷ്ടാശ്രനീളവും ഒമ്പതംശംകൊണ്ടു് വൃത്തഭാഗനീളവും ഇങ്ങനെയുള്ള ശിവലിംഗത്തിനു വൃദ്ധ്യുത്തരമെന്നു പേരു. ദിഗ്ദലിതേ ത്രിലോകയുഗസംഖ്യാംശൈഃ ഈശാധികം-ലിംഗനീളത്തെ പത്തിലംശിച്ച് ചുവട്ടിൽ മൂന്ന് അംശവും നടുവിലും മൂന്നംശവും മുകളിൽ നാലംശവും നീളമായിട്ടുള്ള ലിംഗത്തിന്ന് ഈശാധികമെന്നു പേരു്.

(വ്യാ-വ) ഇനി സർവ്വമാദിയായിരിക്കുന്ന ലിംഗങ്ങളുടെ ഭേദത്തെ ചൊല്ലുന്നു:—

ആകെയുള്ള നീളംകൊണ്ടു മൂന്നപകുത്ത് ചതുരശ്രാഷ്ടാശ്രവൃത്തങ്ങളാകുന്ന ഖണ്ഡനീളങ്ങളെ ഓരോ അംശം കൊണ്ടുണ്ടാക്കുന്ന ലിംഗത്തിന്നു സർവ്വമെന്നു പേരു്. പിന്നെ ഈ സർവ്വലിംഗംതന്നെ ചതുരശ്രത്തിങ്കലെ നീളത്തോളം അവിടത്തെ ചുററു്, അഷ്ടാശ്രത്തിങ്കലേതുമവ്വണ്ണം, വൃത്തത്തിങ്കലേതുമങ്ങനെ തന്നെ, ഈവണ്ണമുള്ള ലിംഗത്തിന്ന് സമാംശമെന്നു പേരു്. പിന്നെ ആകെയുള്ള നീളം ഇരുപത്തിനാലു് പകുത്താൽ ചതുരശ്രമേഴ അഷ്ടാശ്രം എട്ടു് വൃത്തം ഒമ്പതു് ഇങ്ങനെ എങ്കിൽ വൃദ്ധ്യുത്തരമെന്നു പേരു്. പിന്നെ നീളത്തെ പത്തംശിച്ചാൽ ചതുരശ്രമഷ്ടാശ്രവും മുമ്മൂന്നു, വൃത്തം നാലു്, എന്നു വരികിൽ ഈശാധികം എന്നു പേരു.

ആയാമേ ദലിതേ ദിവാകരയുജാ-
ഭീഷ്ടാഷ്ടഭിർവിസ്തൃതിഃ
കാര്യാംശൈരപി പഞ്ചപഞ്ചയവയു-
ക്തൈസ്സപ്തഭിഃ പഞ്ചഭിഃ
സ്വായാമാക്ഷയുഗാംശതദ്ദ്വിരസനാം-
ശഃ സ്യാദ് യവഃ കേവലൈഃ
പഞ്ചാംശൈരപി ഗർഭഗേഹനവമാം-
ശേനാപി സാ സ്മര്യതേ. ൧൨൩

അഭീഷ്ടേ ആയാമേ ദിവാകരയുജാ ദലിതേ-ഇഷ്ടമായുള്ള ശിവലിംഗനീളത്തെ ഇരുപത്തിനാലിൽ പകുത്താൽ, അഷ്ടഭിഃ അംശൈഃ വിസ്തൃതിഃ കാര്യാ-അതിലെട്ടംശങ്ങളേക്കൊണ്ടു താൻ അഞ്ചംശങ്ങളേക്കൊണ്ടു താൻ ശിവലിംഗത്തിൻെറ ത്രിസ്ഥാനങ്ങളിലും വിസ്താരത്തേ ഉണ്ടാക്കാം. പഞ്ചപഞ്ചയവയുക്തൈഃ സപ്തഭിഃ പഞ്ചഭിഃ വാ വിസ്തൃതിഃ-അയ്യഞ്ചുയവങ്ങളോടുകൂടിയിരിക്കുന്ന ഏഴംശംകൊണ്ടു താൻ അഞ്ചംശംകൊണ്ടു താൻ വിസ്താരമുണ്ടാക്കാം. സ്വായാമാക്ഷയുഗാംശതദ്ദ്വിരസനാംശഃ യവഃ സ്യാത്-ലിംഗനീളത്തേ ഇരുപത്തിനാലിൽ പകുത്താൽ അംഗുലം, അംഗുലത്തിൻെറ എട്ടാൽ ഒരംശം ലിംഗത്തുങ്കലേ യവമായി ഭവിക്കും. കേവലൈഃ പഞ്ചാംശൈഃ അപി ഗർഭഗേഹനവമാംശേന അപി സാ വിസ്തൃതിഃ സ്മര്യതേ-കേവലം ഇരുപത്തിനാലിൻെറ പഞ്ചാംശംകൊണ്ടും ഗർഭഗൃഹവിസ്താരത്തിൻെറ നവാംശംകൊണ്ടും ലിംഗത്തിൻെറ വിസ്താരം പറയുന്നുമുണ്ട്.

(വ്യാ—വ) ഇനി വണ്ണത്തേ ചൊല്ലുന്നു:—

ലിംഗനീളത്തേ ഇരുപത്തിനാലു പകുത്താൽ എട്ടംശം വിസ്താരം; ഏഴംശമെങ്കിലും അഞ്ചംശമെങ്കിലും കൊള്ളാം; ഇവിടെ അഞ്ചംശമെങ്കിലുമാം. ഇങ്ങനെ ഇരുപത്തിനാലു പകുത്താൽ അതിൽ പതിനൊന്നുകൂറ് ഇവിടെ യവമാകുന്നതു്. പിന്നെ അഞ്ചംശം വിസ്താരമെങ്കിലുമാം. പിന്നെ ഗർഭഗൃഹവിസ്താരത്തിൽ ഒൻപതിലൊന്നു വിസ്താരമെങ്കിലുമാം.

യഥോചിതായാമവിതാനയുക്താം
ശിലാം ത്രിധോക്തക്രമതോ വിഭജ്യ
മൂലം യുഗാശ്രം വിദധീത മദ്ധ്യ-
മഷ്ടാശ്രകം വൃത്തമയം പരം ച. ൮൨൪

യഥോചിതായാമവിതാനയുക്താം ശിലാം—ലിംഗത്തിനു പറഞ്ഞപ്രകാരം വീതിയോടും നീളത്തോടും കൂടിയിരിക്കുന്ന ശിലയെ, ഉക്തക്രമതഃ ത്രിധാ വിഭജ്യ—പറഞ്ഞപോലെ മൂന്നായിട്ടു പകുത്ത്, മൂലം യുഗാശ്രം—ചുവടിനെ ചതുരശ്രമായിട്ടും, മദ്ധ്യം അഷ്ടാശ്രകം—നടുവിനെ അഷ്ടാശ്രമായിട്ടും, പരം വൃത്തമയം ച വിദധീത—മുകളിനെ വൃത്തമായിട്ടുമുണ്ടാക്കിപ്പൂ.

(വ്യാ.—വ) പിന്നെ ആകാരത്തെ ചൊല്ലുന്നു:—

ഇതിൽ തനിക്കു തെളിഞ്ഞ നീളവും വണ്ണവുമൊപ്പിച്ച് ചതുരശ്രമായി തീൎത്ത നീളം കൊണ്ട് നടേ നാലു പ്രകാരം ചൊല്ലിയവററാലൊന്നുകൊണ്ട് മൂന്നായി പകുത്ത് ചുവട്ടിലേതു ചതുരമായിയും, നടുവിലേത് അഷ്ടാശ്രമായിയും, മീതേതു വൃത്തമായിട്ടും പണിചെയ്തുകൊള്ളുക.

തുൎയ്യാശ്രേ സുസമേ പ്രസാൎയ്യ ഭുജസൂ-
ത്രം കൎണസൂത്രാദ്ധ്വനാ
തസ്യാന്താഹിതലക്ഷ്മസു പ്രതിദിശം
ദ്വേ ദ്വേ ഭുജാസൂത്രകേ
കൃത്വാ തദ്വയമദ്ധ്യസംസ്ഥിതചതു-
ഷ്കോണാനി സംശോധ്യ സാ-
ധ്വഷ്ടാശ്രം വിദധീത വൃത്തമപി തദ്
വ്യഷ്ടാശ്രകാദിക്രമാത്. ൮൨൫

സുസമേ തുൎയ്യാശ്രേ-പിരിവുതീൎത്ത സമചതുരശ്രമായിരിക്കുന്ന ശിലയുടെ ചുവട്ടിലും മുകളിലും വിസ്താരത്തോളം നീളമായിട്ട് ഓരോ ചതുരശ്രത്തെ വരച്ചതിന്റെ, കൎണ്ണസൂത്രാദ്ധ്വനാ ഭുജസൂത്രം പ്രസാൎയ്യ-ദീൎഘവിസ്താരതുല്യമായിരിക്കുന്ന ഭുജസൂത്രത്തെ നാലുകോണിൽനിന്നും അകത്തുഭാഗത്തു കൎണ്ണസൂത്രവഴിയേ കോണുനോക്കിവച്ചാൽ, തസ്യ അന്താഹിതലക്ഷ്മസു-ആ ഭുജാസൂത്രാഗ്രത്തുങ്കൽ നാലിലും അടയാളമിട്ടു. പ്രതിദിശം ദ്വേ ദ്വേ ഭുജാസൂത്രകേ കൃത്വാ—പിന്നെ രണ്ടു ചതുരശ്രത്തുങ്കലേ ഈരണ്ട് അടയാളങ്ങളേത്തൊട്ട് നാലുവശത്തും ഈരണ്ടു ഭുജാസൂത്രങ്ങളേ ഉണ്ടാക്കിയാൽ, തദ്വയ

മദ്ധ്യസംസ്ഥിതചതുഷ്കോണാനി സംശോദ്ധ്യ—ആ ഭുജാസൂത്രങ്ങളുടെ ഇടയിൽ വരുന്ന കോണുകൾ നാലും അടിച്ചുകളഞ്ഞു്, സാധു അഷ്ടാശ്രം വിദധീത—നല്ലവണ്ണം പോലെ അഷ്ടാശ്രത്തെ ഉണ്ടാക്കൂ. തദ്ഭൃഷ്ടാശ്രകാദിക്രമാത് വൃത്തം അപി—പിന്നെ അഷ്ടാശ്രഭാഗത്ത് ഈവണ്ണം ചതുരശ്രവും ഭുജാസൂത്രങ്ങളുമുണ്ടാക്കി ഷോഡശാശ്രം വരുത്തി വൃത്തത്തേയും ഉണ്ടാക്കൂ.

(വ്യാ—വ) ഇനി അഷ്ടാശ്രവൃത്തത്തെ ചൊല്ലുന്നു:—

ചതുരശ്രമായി ഇരിക്കുന്ന ലിംഗത്തിന്റെ രണ്ടുതലയ്ക്കലും സമചതുരശ്രമായി വരച്ചു അതിന്റെ കർണ്ണസൂത്രങ്ങളും വരച്ചു. അവിടെ ലിംഗവിസ്താരത്തോളം പോന്ന തോതു് കർണ്ണരേഖയിൽ ഒന്നിന്മേൽ വച്ചു് അതിന്റെ അററത്തു് അടയാളമിട്ടു. പിന്നെ മറേറ രേഖമേൽ വച്ചിട്ടുമിട്ടു. അവ്വണ്ണം തന്നെ മറേറ തലയ്ക്കലുമിട്ടു. പിന്നെ രണ്ടു തലയ്ക്കലേയും അടയാളങ്ങളിൽ തട്ടിച്ചിട്ടു് രണ്ടു സൂത്രമിട്ടു. അവ്വണ്ണം തന്നെ മററ മൂന്നു പുറത്തും ഈരണ്ടു സൂത്രമിട്ടു. പിന്നെ ഈരണ്ടു സൂത്രത്തിന്നിടയിലുള്ള കോണു കഴിപ്പൂ. അപ്പോളഷ്ടാശ്രം സൂക്ഷ്മമായിട്ടു വരും. അതു—ചുവട്ടിലെ ചതുരശ്രം—ഇടച്ചു മറേറതു രണ്ടും അഴിക്കേവേണ്ടൂ. പിന്നെ അശ്രത്തെ ഉരുട്ടുവാൻ ആ അഷ്ടാശ്രങ്ങളിൽ ഈവണ്ണം തന്നെ സൂത്രമിട്ടു് ഷോഡശാശ്രമാക്കൂ. പിന്നെ അതുകൊണ്ടു മുപ്പത്തിരണ്ടശ്രമാക്കിയാൽ ആ ക്രമേണ വൃത്തമാക്കിക്കൊള്ളൂ.

വിസ്താരം ശിവലിംഗമൂർധ്നി വസുന-
ന്ദാദിത്യരുദ്രാംശകം
കൃത്വാ(ത്ര ക്രമശോ വിശോദ്ധ്യ പരിതോ-
ദ്ദേശ്യകദിഗ്ലോകാംശകാൻ
കൃത്വാ(ത്യഷ്ടിതിഥിപ്രകൃത്യതിധൃതി-
ഖ്യാതാംശയുക്തം ക്രമാത്
പൂജാഭാഗമിഹോക്തഭാഗമുപരി-
ഷ്ടാച്ഛോധയേദപ്ണിഷു. ൧൨൩

ശിവലിംഗമൂർധ്നി വിസ്താരം—ശിവലിംഗത്തിന്റെ വൃത്തഭാഗത്തിന്റെ മുകളിലെ വിസ്താരത്തെ, വസുനന്ദാദിത്യരുദ്രാംശകം കൃത്വാ—എട്ടതാൻ ഒമ്പതുതാൻ പന്ത്രണ്ടുതാൻ പതിനൊന്നു

താൻ പകുത്ത്, പരിതഃ ക്രമതഃ ദ്വേ്യകദ്വിലോകാംശകാൻ വിശോദ്ധ്യ—ചുററും ക്രമേണ രണ്ടംശവും ഒരംശവും രണ്ടംശവും മൂന്നംശവും കളവൂ. പൂജാഭാഗം അത്യഷ്ടിതിഥിപ്രകൃത്യതിധൃതിവ്യാതാംശയുക്തം കൃത്വാ—പിന്നെ പൂജാഭാഗത്തേ പതിനേഴതാൻ പതിനഞ്ചു താൻ ഇരുപത്തിയൊന്നു താൻ പത്തൊമ്പതുതാൻ പകുത്ത്, ഇഹ ഉപരിഷ്ടാത് ക്രമാത് വർണ്ണിഷു ഉക്തഭാഗം ശോധയേത്—ഈ പൂജാഭാഗത്തിൻെറ മുകളിലും ക്രമേണ ബ്രാഹ്മണാദിവർണ്ണങ്ങളിൽ മുകളിൽ പറഞ്ഞതപോലെ രണ്ടും ഒന്നും രണ്ടും മൂന്നും അംശങ്ങളേക്കളവൂ.

(വ്യാ—൨) ഇനി അഗ്രത്തുങ്കലേ പണി ചൊല്ലുന്നു:—

ശിവലിംഗത്തിലേ അഗ്രത്തിൻെറ വണ്ണത്തേ എട്ടുതാൻ ഒമ്പതുതാൻ പന്ത്രണ്ടുതാൻ പതിനൊന്നുതാൻ ക്രമത്താലേ രണ്ടു് ഒന്നു് രണ്ടു് മൂന്നംശം പുറത്തേ അരികിൽ ചുററും കളയണം. പിന്നെ വൃത്തഭാഗത്തിങ്കലേ നീളംകൊണ്ടു പതിനേഴുതാൻ പതിനഞ്ചുതാൻ ഇരുപത്തിഒന്നുതാൻ പത്തൊമ്പതുതാൻ പകുത്താൽ, ക്രമത്താലേ നടേ ചൊല്ലിയപോലെ രണ്ടും ഒന്നും മൂന്നും എന്നീ അംശങ്ങൾ മീതേ അററത്തു് അഴിച്ചുകളയണം. ഇവിടെ ബ്രാഹ്മണനു് എങ്കിൽ വണ്ണംകൊണ്ടു് എട്ടംശിച്ചു് രണ്ടു മേൽനീളംകൊണ്ടു് അഴിക്ക. പതിനേഴിട്ടു രണ്ടംശം താഴെയുമഴിക്കണം. ക്ഷത്രിയനു് എങ്കിൽ വീതികൊണ്ടു് ഒമ്പതിട്ടു് ഒന്നു വീതികൊണ്ടും, പതിനഞ്ചിട്ടു് ഒന്നു നീളംകൊണ്ടും അഴിക്ക. വൈശ്യനു് എങ്കിൽ പന്ത്രണ്ടിട്ടു മൂന്നു വീതികൊണ്ടും, പത്തൊമ്പതിട്ടു മൂന്നു നീളംകൊണ്ടും അഴിക്ക.

ഇനിയും മറെറാരു പ്രകാരം മുകളിലേ പണിയേ പറയുന്നു:—

തന്മസ്തകേ നവവിഭാഗതയാ വിഭക്തേ
ഭാഗം വിശോദ്ധ്യ പരിതഃ ശിവഭാഗദൈർഘ്യം
ദ്വാത്രിംശദംശകതയാ പരികല്പ്യ ഭാഗാ-
ന്നേകൈകശോ ദ്വിജമുഖേഷു വിശോധയേദ്വാ.

[൫൨൭

തന്മസ്തകേ നവവിഭാഗതയാ വിഭക്തേ—ശിവലിംഗത്തിൻെറ മുകളിലേ വൃത്തത്തേ ഒമ്പതായിട്ടു പകുത്താൽ, പരിതഃ ഭാഗം വിശോദ്ധ്യ—ചുററും ഓരോ അംശത്തേക്കളവൂ. ദ്വിജമു

ഖേഷു ശിവഭാഗദൈൎഘ്യം ദ്വാത്രിംശദംശകതയാ പരികല്പ്യ-പൂജാഭാഗനീളത്തേ മുപ്പത്തിരണ്ടായിട്ടു പകുത്താൽ, ദ്വിജമുഖേഷു ഏകൈകശഃ വിശോധയേദ് വാ-ബ്രാഹ്മണാദി ജാതിക്രമേണ ഒന്നും രണ്ടും മൂന്നും നാലും അംശങ്ങളേ മുകളിൽ കളഞ്ഞു ഉരുട്ടി ഉണ്ടാക്കൂ. ഇങ്ങനെയുമാം.

(വ്യാ—വ.) അത് എന്നിയേ മറെറാരു പ്രകാരം ചൊല്ലുന്നു:—

ലിംഗാഗ്രവൎണ്ണത്തേ ഒമ്പതു പകുത്താൽ ഒരംശംകൊണ്ടു ചുററുമഴിച്ച് പിന്നെ ശിവഭാഗനീളത്തേ മുപ്പത്തിരണ്ടംശത്താൽ ബ്രാഹ്മണനെങ്കിൽ തലയ്ക്കലൊരംശമഴിപ്പൂ. ക്ഷത്രിയന് എങ്കിൽ രണ്ടംശമഴിപ്പൂ. വൈശ്യന് എങ്കിൽ മൂന്നംശമഴിപ്പൂ. ശൂദ്രനെങ്കിൽ നാലംശമഴിപ്പൂ.

കുൎവീത ത്രപുഷീഫലാഗ്രസദൃശം
ഛത്രോപമം മസ്തകം
ബാലേന്ദ്വാകൃതി കുക്കുടാണ്ഡസദൃശം
വിപ്രാദിവൎണ്ണക്രമാത്
ഭേദാഃ സൎവ്വസമാംശകപ്രഭൃതയോ-
നാഹപ്രഭേദാനപി താ-
ന്യേ(?) ച്ച്യേത ക്രമതഃ സ്യുരേതദനുലോ-
മാംഗീകൃതിശ്ചേഷ്യതേ. ൧൨൨(?)

വിപ്രാദിവൎണ്ണക്രമാത്-ബ്രാഹ്മണാദിവൎണ്ണക്രമേണ, മസ്തകം ത്രപുഷീഫലാഗ്രസദൃശം-ബ്രാഹ്മണൎക്കു ലിംഗത്തിന്റെ മുകളു ചുരയ്ക്കായുടെ മുകളിലേപ്പോലെയും, ഛത്രോപമം-ക്ഷത്രിയനു കുടയുടെ പുറംപോലെയും, ബാലേന്ദ്വാകൃതി-വൈശ്യനു ചന്ദ്രക്കലപോലെയും, കുക്കുടാണ്ഡസദൃശം-ശൂദ്രനു കോഴിമുട്ടപോലെയും, കുൎവീത-ഉണ്ടാക്കണം. സൎവ്വസമാംശകപ്രഭൃതയഃ നാഹപ്രഭേദാനപിതാഃ തേ ഭേദാഃ അപി-ബ്രാഹ്മണാദിവൎണ്ണങ്ങൾക്കു മുമ്പിൽ സൎവ്വസമം സമാംശം വൃദ്ധ്യുത്തരം ഈശാധികം ഇങ്ങനെ നാലുപ്രകാരം പറഞ്ഞഭേദങ്ങളും ചുററു ഭേദങ്ങളുംകൂടി ഉണ്ടാക്കകയുമാം. ഏതത് ക്രമതഃ, ബ്രാഹ്മണാദിവൎണ്ണക്രമേണ അനുലോമാംഗീകൃതിഃ ച ഇഷ്യതേ-തനിക്കു തനിക്കു പറഞ്ഞതും കീഴായിട്ടു പറഞ്ഞ ജാതിക്കു പറഞ്ഞതും കൊള്ളാം.

(വ്യാ—വ) ഇനി ആകാരത്തേ ചൊല്ലുന്നു:—

ലിംഗാഗ്രഭാഷ ചുരയ്ക്കയുടെ അഗ്രംപോലെ ബ്രാഹ്മണൎക്ക്; കുടപോലെ ക്ഷത്രിയൎക്ക്; ചന്ദ്രക്കലപോലെ വൈശ്യൎക്ക്; കോഴിമുട്ടപോലെ ശൂദ്രൎക്ക്; ഗൎഭഗൃഹംകൊണ്ടു ചൊല്ലിയതു സാധാരണമെന്നും വരും. ഇവയെല്ലാം നടേ ചൊല്ലിയപോലെ അവരവൎക്കു തന്റെ തന്റേതും തങ്ങളുടെ കീഴേവയും കൊള്ളാം.

ഭങ്ക്ത്വാ ത്രേധാ ശിവാംശായതിമുപരിതനം
ഭാഗമുൽക്ഷിപ്യ ശിഷ്ടം
കൃത്വാഷ്ടാംശം സമാസ്ഥാല്യ ച വിഷുവസിരാ-
സൂത്രമത്രാഷ്ടമാംശേ
ലിംഗാഭം ലക്ഷ്മ സാധാരണമഥ യവരൂ-
പം മഹേശേക്ഷണാഭം
വ്രീഹ്യാകാരം ച ബദ്ധാഞ്ജലിനിഭമപി വി-
പ്രാദികേഷ്വപ്യാലിഖേദ്വാ. ഫ വ ൻ

ശിവാംശായതിം ത്രേധാ ഭങ്ക്ത്വാ-ശിവഭാഗനീളത്തേ മൂന്നായിട്ടു പകുത്താൽ, ഉപരിതനം ഭാഗം ഉൽക്ഷിപ്യ-അതിൽ മുകളിലേ ഭാഗത്തേ മുകളിൽ നിൎത്തി, ശിഷ്ടം അഷ്ടാംശം കൃത്വാ-ശിഷ്ടം താഴത്തേ ഭാഗത്തേ രണ്ടിനേയും ഒന്നാക്കി എട്ടായി പകുപ്പൂ. അത്ര വിഷുവസിരാസൂത്രം ആസ്ഥാല്യ- ഇവിടെ ചുവട്ടിൽ തുടങ്ങി ഏഴംശം കഴിവോളം നേരേ നടുവിൽ സുഷുമ്നാനാഡിയായ സൂത്രത്തേ ഇട്ടു രേഖയേ ഉണ്ടാക്കൂ. അഥ അഷ്ടമാംശേ സാധാരണം ലക്ഷ്മ-രേഖയുടെ മുകളിൽ എട്ടാമത്തേ അംശത്തിൽ നാലുജാതിക്കൎക്കും സമാനമായിരിക്കുന്ന ശിവലിംഗാകൃതിയായ അടയാളത്തേ ഉണ്ടാക്കൂ. അഥ വിപ്രാദികേഷ്വപ്യാ യവരൂപം മഹേശേക്ഷണാഭം വ്രീഹ്യാകാരം ബദ്ധാഞ്ജലിനിഭം അപി ലിഖേദ്വാ-ബ്രാഹ്മണൎക്ക് ഈ അടയാളം യവം പോലെയും, ക്ഷത്രിയന്നു ആനയുടെ കണ്ണുപോലെയും, വൈശ്യന്നു നെല്ലുപോലെയും, ശൂദ്രന്നു കൈരണ്ടും കൂട്ടി തൊഴുന്നപോലെയും ഉണ്ടാക്കിലും ആം.

(വ്യാ—വ) ലക്ഷണത്തേ ചൊല്ലുന്നു:—

ശിവഭാഗനീളത്തേ മൂന്നു പകുത്തു മീതേ ഇട്ടു കളഞ്ഞ ശേഷത്തേ എട്ടംശിച്ചു ആ സൂത്രങ്ങൾ ചുററുമിട്ടേപ്പൂ. മുമ്പിൽ മദ്ധ്യത്തിലും സൂത്രമിട്ടു. അതിൽ കീഴേന്നുതുടങ്ങി എട്ടംശ

ത്തിൽ ലക്ഷ്മമിട്ടു. അതു നേരേ മുമ്പിലായിരിക്കയും വേണം. ലിംഗാകാരമെങ്കിലെല്ലാവക്കും കൊള്ളാം. യവംപോലെയെങ്കിൽ ബ്രാഹ്മണക്ക്; ആനക്കണ്ണുപോലെയെങ്കിൽക്ഷത്രിയക്ക്, നെല്ലുപോലെയെങ്കിൽ വൈശ്യക്ക്; തൊഴുത കൈപോലെയെങ്കിൽ ശൂദ്രക്ക്.

രേഖാം ലക്ഷണമൂലതോ മണിമയീം
മൂലാംശയുഗ്മാന്തിമം
രേഖേ ദക്ഷിണപാർശ്വജേ ച പരിലി-
ഖ്യേഷ്വംശമദ്ധ്യാവധി
ഊർദ്ധ്വാഗ്രൈരൂ ഋജുസൂത്രകൈസ്ത്രിദശകോ-
ഷ്ഠാനി പ്രകല്പ്യാഥ തേ
തത്കർണക്രമതഃ പരാഗവനിപ-
ങ്ക്ത്യന്തേ മിഥോ യോജയേത്. ൧൩൦

ലക്ഷണമൂലതഃ മൂലാംശയുഗ്മാന്തിമം മണിമയീം രേഖാം-ലക്ഷണത്തിന്റെ ചുവട്ടിൽ തുടങ്ങി കീഴ്പോട്ടു ചുവട്ടിലേ രണ്ടംശത്തിന്റെ മേല വക്കോളം മണിരേഖയേയും, ഇഷ്വംശമദ്ധ്യാവധി ദക്ഷിണപാർശ്വജേ രേഖേ ച പരിലിഖ്യ-പിന്നെ ലക്ഷണത്തിന്റെ ചുവട്ടിൽ മണിരേഖയുടെ രണ്ടു പുറത്തുംകൂടി കീഴ്പ്പോട്ടു് അഞ്ചാമത്തേ അംശത്തിന്റെ നടുവിലോളം പാർശ്വരേഖകളേയും വരച്ചു. ഊർദ്ധ്വാഗ്രൈഃ ഋജുസൂത്രകൈഃ ത്രിദശകോഷ്ഠാനി പ്രകല്പ്യ-പിന്നെ ഈ അഞ്ചംശം കഴിവോളവും വൃത്തരേഖകൾ ഇട്ടു് ചുററിനേ ആറായിട്ടു് അംശിച്ചു് ആ അംശങ്ങളിൽ പഞ്ചാംശം കഴിവോളം ആറു് ഊർദ്ധ്വരേഖകളും ഇട്ടു് മുപ്പതുപദങ്ങൾ വരുത്തിയാൽ, തത്കർണ്ണക്രമതഃ അവനിപങ്ക്ത്യന്തേ പരാക് തേ മിഥഃ യോജയേത്-ആ പദങ്ങളുടെ കർണ്ണമാർഗ്ഗേണ രണ്ടു പുറത്തുമുള്ള പാർശ്വരേഖകളെ വരച്ചു് പൃഷ്ഠഭാഗത്തു് ആദ്യാംശകത്തിന്റെ മുകളിൽ അന്യോന്യം രണ്ടു രേഖകളേയും യോജിപ്പിക്കണം.

(വ്യാ—ഖ) രേഖാലക്ഷണത്തേ ചൊല്ലുന്നു:—

ലക്ഷ്മലക്ഷണത്തിന്റെ ചുവട്ടിൽനിന്നു രേഖാനടുവേ കീഴ്പോട്ടു കീഴിന്നു തുടങ്ങി രണ്ടാമംശത്തിന്റെ അററത്തോളം വരച്ചു. അതിന്നു മണിരേഖയെന്നു പേരു്. പിന്നെ ലക്ഷ്മത്തിന്റെ

താഴത്തു രണ്ടു രേഖ വരപ്പൂ. ശിവാംശത്തിന്റെ ചുററുകൊണ്ടു ആറു് അംശിപ്പൂ. അപ്പോളയ്യാറു മുപ്പത്തു പദമുണ്ടാം. പിന്നെ ആ രണ്ടു രേഖകളും അവിടെനിന്നു് ഓരോ പദങ്ങളുടെ കണ്ണുത്തൂടേ വരച്ചു് നേരേ പിന്നിൽ കീഴ്പ്പേ ഒരംശം കിടക്കും രേഖ അററത്തു തങ്ങളിൽ കൂട്ടുകയും വേണം. അവററിന്നു പാർശ്വരേഖകൾ എന്നു പേരു്.

വിസ്താരോ/ധമലക്ഷണേ ദ്വിയവത-
സ്തത് പാദവൃദ്ധ്യോർദ്ധ്വതോ-
രേഖാ തദ്ദലതോ മിതാ മണിമയീ
തൽസാമിക് ഞപേ്ത പരേ
രേഖാ ദക്ഷിണവാമമദ്ധ്യരചിതാ
ബ്രഹ്മാജിതാനംഗജി-
ദ്ദേവത്യാശ്ചതുരശ്രകാദിശിവലിം-
ഗാംശാശ്ച തദ്ദേവതാഃ. ൧൩൧

അധമലക്ഷണേ ദ്വിയവതഃ വിസ്താരഃ_അധമത്തുങ്കൽ രണ്ടു യവം വിസ്താരമായിട്ടു ലക്ഷണത്തെ ഉണ്ടാക്കൂ. ഊർദ്ധ്വതഃ തൽ പാദവൃദ്ധ്യാ_മദ്ധ്യമത്തുങ്കൽ രണ്ടേകാൽ യവം വിസ്താരമായും ഉത്തമത്തുങ്കൽ രണ്ടര യവം വിസ്താരമായും ലക്ഷണം ഭവിക്കും. യവം ലിംഗനീളത്തുങ്കൽനിന്നു് ഉണ്ടാക്കുന്നതു്; മണിമയീ രേഖാ തദ്ദലതഃ മിതാ–മണിരേഖയ്ക്കു ലക്ഷണത്തിൽ പാതി വിസ്താരം വേണം. പരേ തത്സാമിക് ഞപ്തേ_പാർശ്വരേഖകൾക്കു മണിരേഖയിൽ പാതി വിസ്താരം വരും. ദക്ഷിണവാമമദ്ധ്യരചിതാഃ രേഖാഃ ബ്രഹ്മാജിതാനംഗജിദ്ദേവതാഃ— ദക്ഷിണഭാഗത്തെ രേഖയ്ക്കു ബ്രഹ്മാവു ദേവതാ; വാമഭാഗത്തെ രേഖയ്ക്കു വിഷ്ണു ദേവതാ; മണിരേഖയ്ക്കു ശിവൻ ദേവതാ; ചതുരശ്രകാദിശിവലിംഗാംശാഃ തദ്ദേവതാഃ— ചതുരശ്രഭാഗത്തു ബ്രഹ്മാവും അഷ്ടാശ്രഭാഗത്തു വിഷ്ണുവും വൃത്തഭാഗത്തു ശിവനും ദേവതകൾ ഭവിക്കും.

(വ്യാ—വ) ഇനി അവററിന്റെ വിസ്താരത്തെ ചൊല്ലുന്നു:—

ലക്ഷ്മത്തിന്നു രണ്ടു തോര അധമം, രണ്ടേകാൽ തോര മദ്ധ്യമം. രണ്ടരത്തോര ഉത്തമം. ലക്ഷ്മവിസ്താരത്തിൽ പാതി മണിരേഖയുടെ വിസ്താരം. പാർശ്വരേഖകൾക്കും വിസ്താരം അപ്പണ്ണം തന്നെ കണ്ടുകൊൾക. പിന്നെ വലത്തെ രേഖയ്ക്കു ബ്രഹ്മൻ ദേവ

തയാകുന്നതു്. ഇടത്തേ രേഖയ്ക്കു വിഷ്ണു ദേവതയാകുന്നതു്. നടുവിലേതു ശിവൻ ദേവതയാകുന്നതു്. പിന്നെ ശിവലിംഗത്തിന്റെ ചതുരശ്രത്തിന്നു ബ്രഹ്മൻ ദേവത. അഷ്ടാശ്രത്തിന്നു വിഷ്ണു ദേവത. വൃത്തത്തിന്നു ശിവൻ ദേവത. ഇങ്ങനെ ലിംഗലക്ഷണത്തെ ചൊല്ലി.

അനന്തരം പീഠാദികളുണ്ടാക്കുമാറു പറയുന്നു:—

ബിംബേ ബിംബോച്ഛ്രയസമസമായാമവിസ്താരയുക്തം
സ്വവ്യാസാർദ്ധോച്ഛ്രയപരിഗതം ച പ്രകുർവീത പീഠം
ലിംഗവ്യാസത്രിഗുണിതവിതത്യാതതിഭ്യാം സമേതം
ലിംഗേ സ്വാഷ്ടാശ്രകസമസമുച്ഛ്രായി തുങ്ഗശ്രുപം.
[ഫന്ദ

ബിംബേ ബിംബോച്ഛ്രയസമസമായാമവിസ്താരയുക്തം- ബിംബങ്ങളിൽ ഒക്കെയും ബിംബനീളത്തോളം വിസ്താരവും നീളവുംകൂടി, സ്വവ്യാസാർദ്ധോച്ഛ്രയപരിഗതം പീഠം പ്രകുർവീത_ പീഠവിസ്താരത്തിൽ പാതി പൊക്കവും ആയി പീഠത്തെ ഉണ്ടാക്കൂ. ലിംഗേ ലിംഗവ്യാസത്രിഗുണിതവിതത്യാതതിഭ്യാം സമേതം- ശിവലിംഗങ്ങളിൽ ലിംഗവിസ്താരത്തിൽ ഇരട്ടിച്ചതുകൊണ്ടു ദീർഘവിസ്താരത്തോടും, സ്വാഷ്ടാശ്രകസമസമുച്ഛ്രായി തുങ്ഗശ്രുപം പീഠം പ്രകുർവീത-ലിംഗത്തിന്റെ അഷ്ടാശ്രത്തോളം പൊക്കത്തോടുംകൂടി ചതുരശ്രമായിട്ടു പീഠത്തെ ഉണ്ടാക്കൂ.

(വ്യാ-വ) ഇനി പീഠലക്ഷണത്തെ ചൊല്ലുന്നു:—

ബിംബങ്ങളിൽ ഈ ബിംബത്തിന്റെ നീളത്തോളം നീളവുമായി ആ നീളത്തോളം വിസ്താരവുമായി വിസ്താരത്തിൽ പാതി പൊക്കവുമായി ചതുരശ്രമായിട്ടു് പണിചെയ്ക. ശിവലിംഗങ്ങളിൽ ലിംഗവണ്ണത്തിൽ മൂന്നിരട്ടി നീളവുമായി ആ നീളത്തോളം വിസ്താരവുമായി ലിംഗത്തിന്റെ അഷ്ടാശ്രനീളത്തോളം ഇവരവുമായി ചതുരശ്രമായിട്ടു പണിചെയ്ക.

ദ്വ്യഷ്ടാംശേ ശിവപാദകേക്ഷിതിശരാ-
ബ്ധീന്ദുപംശകേ പാദുകം
പ്രാഗ്ദ്ധ്യാജ്ജഗതീം തഥാ കുമുദകം
തത്പട്ടികാം ച ക്രമാത്

അംശാഭ്യാം ഗളമംശകേന ഗളപ-
ട്ടിം ജാഗത്യബ്ധ്യംശിനി
ഗ്രീവാന്ത്യർദ്ധയുതദ്വയേന വളഭിം
ശിഷ്ടേന പട്ടിം സദാ. ൧൩൩

ശിവപീഠകേ ദൃഷ്ടാംശേ-ശിവന്റെ പീഠത്തിന്റെ പൊക്കത്തേ പതിനാറായിട്ടു പകുത്താൽ, ക്ഷിതിശരാബ്ധീന്ദ്വംശകൈഃ പാദുകം ജഗതീം കുമുദകം തത് പട്ടികാം ച- ഒരംശംകൊണ്ടു പാദുകത്തേയും അഞ്ചംശംകൊണ്ടു ജഗതിയേയും നാലംശം കൊണ്ടു കുമുദത്തേയും ഒരംശംകൊണ്ടു കുമുദപട്ടികയേയും, അംശാഭ്യാം ഗളം-രണ്ടംശംകൊണ്ടു ഗളത്തേയും, അംശകേന ഗളപട്ടിം- ഒരംശംകൊണ്ടു ഗളപട്ടികയേയും, ജാഗതേ അബ്ധ്യംശിനി- ജഗതി നാലംശമെങ്കിൽ, ഗ്രീവാന്തേ അർദ്ധയുതദ്വയേന വളഭിം- ഗളം കഴിഞ്ഞാൽ രണ്ടരകൊണ്ടു പട്ടികയേയും വളരിനേയും ഉണ്ടാക്കു. ശിഷ്ടേന സദാ പട്ടിം ച പ്രാദദ്ധ്യാത്-ശിഷ്ടമുള്ള ഒന്നരകൊണ്ടുതാൻ രണ്ടുകൊണ്ടു താൻ രണ്ടുപക്ഷത്തിലും പട്ടിയേയും ക്രമേണ ഉണ്ടാക്കു.

(വ്യാ-വ) ഇനി പീഠത്തിന്റെ അവയവത്തേ ചൊല്ലുന്നു:- പീഠത്തിന്റെ ഉയരത്തേ പതിനാറംശിച്ചാൽ ഒരംശം പാദുകം. (അഞ്ച്) അംശം ജഗതി. നാലംശം കുമുദകം. ഒരംശം കുമുദപട്ടം. രണ്ടംശം ഗളം. ഒരംശം ഗളത്തിന്മേലേ പട്ടം. രണ്ടംശം പടി. എന്നിയേ മറെറാരു പ്രകാരം ചൊല്ലുന്നു: ഒന്നുകൊണ്ടു പാദുകം, നാലുകൊണ്ടു ജഗതി, നാലുകൊണ്ടു കുമുദകം, ഒന്നുകൊണ്ടു പട്ടം, രണ്ടുകൊണ്ടു ഗളം, രണ്ടരകൊണ്ടു വളര്, ഒന്നരകൊണ്ടു പടി എന്നാകിലുമാം.

പീഠേ മുക്താ പ്രതിഷ്ഠാവടമുദധിവിഭാ-
ഗം വിധായാവശിഷ്ടം
ദ്വാഭ്യാമാധായ പാദോവലയമുദകധാ-
ത്രീം വിധായാംശകേന
ശിഷ്ടേനാധായ തദ്വേഷ്ടനമഥ തദ്ദക്
ത്ര്യംശവിസ്താരദൈർഘ്യം
കുര്യാദഷ്ടാശ്രമാശാംശകകൃതജലകു-
ല്യം കുശാഗ്രം പ്രണാളം. ൧൩൪

പീഠേ പ്രതിഷ്ഠാവടം മുക്ത്വാ അവശിഷ്ടം ഉദധിവിഭാഗം പ്രകല്പ്യ-പീഠത്തിൻെറ മുകളിൽ പ്രതിഷ്ഠാഗർത്തത്തേ നീക്കി ശേഷം ചുററുമുള്ള വിസ്താരത്തേ നാലായിട്ടു പകുത്താൽ, ദ്വാഭ്യാം പാദോവലയം-രണ്ടു ഭാഗംകൊണ്ടു നടുവിൽ വെള്ളം പോകുവാനുള്ള വൃത്തത്തേയും, അംശകേന ഉദകധാത്രീം ശിഷ്ടേന തദ്ബഹിഷ്ടനാം ച-ഒരംശംകൊണ്ടു വെള്ളമൊഴുകുവാനുള്ള വഴിയും ഒരംശംകൊണ്ടു പുറത്തു മേഖലയേയുമുണ്ടാക്കൂ. തദ്ദൈർഘ്യം ത്ര്യംശവിസ്താരദൈർഘ്യം-പീഠത്തിൻെറ വടക്ക് പീഠവിസ്താരത്തിൽ മൂന്നിലൊന്നു വിസ്താരദീർഘമായ, അഷ്ടാശ്രം ത്രിശാംശകകൃതജലകുല്യം കൃശാഗ്രം പ്രണാളം കുര്യാത്-എട്ടു പട്ടമായും പത്താലൊന്നുകൊണ്ടു വെള്ളം പോകുന്ന വഴിയോടും കൂടി തലയ്ക്കു വണ്ണം കുറഞ്ഞുവരുമാറു് ഓവിനേയുമുണ്ടാക്കൂ.

(വ്യാ-വ.) ഇനി പീഠത്തിൻെറ മേലേഭാഗത്തേ വിഭാഗത്തേ ചൊല്ലുന്നു:—

പീഠത്തിൻെറ നടുവിൽ പ്രതിഷ്ഠാസ്ഥാനം കല്പിച്ചേടത്തുന്ന് ശേഷിച്ചതിനേ നാലു പകുത്താൽ നടുവിലേതു രണ്ടംശവും വെള്ളം പോവാൻ കുഴിക്കണം. വീതിയിൽ പാതി കുഴി. അകമേയും ഓരോ അംശം വെള്ളത്തിൻെറ തടവു്. പിന്നെ പീഠത്തിൻെറ വടക്കേപ്പുറത്തു പാഠവിസ്താരത്തിൽ മൂന്നൊന്നു വണ്ണവും അത്രയും നീളവുമായിട്ടു് ഓവുപണി ചെയ്യണം: അഗ്രം ചെറുതായി ഇരിക്കയും വേണം. വീതിയിൽ പത്താലൊന്നു വെള്ളം പോവാൻ കുഴിക്കയും വേണം. മാതൃകത്തുങ്കൽനിന്നു പതിനാറാലൊന്ന് കീഴക്കോട്ടു നീങ്ങി ഇരിക്കിലുമാം.

ബിംബേ നപുംസകശിലാം നിജനാളമൂല-
വിസ്താരതോƒധിചരണാംശദളാംശതാനാം
ദ്വിഷ്ണുപ്രഥാം ച വിദധീത നിജപ്രധാർദ്ധ-
പാദോനതത്സമസമുച്ഛ്രയസമ്പ്രപന്നാം.

[ ൨൩ ]

ബിംബേ നിജനാളമൂലവിസ്താരതഃ അധിചരണാംശദളാംശതാനാം-ബിംബത്തുങ്കൽ തൻെറ നാളവിസ്താരത്തിൽ ഒന്നേകാൽ ഒന്നര വിസ്താരമായിട്ടും, ദ്വിഷ്ണുപ്രഥാം ച-രണ്ടിരട്ടി വിസ്താരമായിട്ടും, നപുംസകശിലാം വിദധീത-നപുംസകശിലയേ ഉണ്ടാക്കൂ.

നിജപ്രഥാർദ്ധപാദോനതത്സമസമുച്ഛ്രയസമ്പ്രപന്നാം - നപുംസകശിലയ്ക്കു തന്റെ വീതിയിൽ പാതിയും മുക്കാലും വീതിയോളം കനവുമുണ്ടായിരിക്കണം.

(വ്യാ-വ) ഇനി നപുംസകശിലയേ ചൊല്ലുന്നു:—

ബിംബത്തുങ്കലേ നപുംസകശിലയ്ക്കു് തന്റെ നാളമൂലത്തുങ്കലേ വീതിയിൽ ഒന്നേകാൽ താൻ ഒന്നരതാൻ ഇരട്ടിതാൻ വിസ്താരമായി, വീതിയിൽ പാതിതാൻ മുക്കാലുതാൻ സമംതാൻ ഇവരവുമായിട്ട് ഉണ്ടാക്കണം.

ഭങ്ക്ത്വാ ത്രിധാംഘ്രിദൃഷദുച്ഛ്രയമേകമംശം
പീഠം ദ്വിഭാഗമുപവേശയതൂർവ്വരായാം
ദ്വ്യേകാർദ്ധിതാംഗുലമിതം ഖനതൂത്തമാദി
ബ്രഹ്മാശ്മമൂർദ്ധ്ന്യുചിതനാളനിവേശനായ.

[ഫലമന്ത

അംഘ്രിദൃഷദുച്ഛ്രയം ത്രിധാ ഭങ്ക്ത്വാ—നപുംസകശിലയുടെ പൊക്കത്തെ മൂന്നായിട്ടു പകുത്താൽ, പീഠേ ഏകം അംശം ഉർവ്വരായാം ദ്വിഭാഗം ഉപവേശയതു- ഒരംശം പീഠത്തുങ്കൽ കേറിയും രണ്ടംശം ഭൂമിയിങ്കലും വരുമാറു വയ്ക്കണം. ഉത്തമാദി ബ്രഹ്മാശ്മമൂർദ്ധ്നി ഉചിതനാളനിവേശനായ ദ്വ്യേകാർദ്ധിതാംഗുലമിതം ഖനതു—ഉത്തമമായിരിക്കുന്ന നപുംസകശിലയുടെ മുകളിൽ നാളത്തിന്റെ ചുവടു ചെല്ലുന്നതിന്നായിട്ട് രണ്ടംഗുലം താഴ്ത്തു കുഴിക്കണം. മദ്ധ്യമനപുംസകശിലയിങ്കൽ ഒരംഗുലവും അധമനപുംസകശിലയിങ്കൽ അരയംഗുലവും താഴ്ത്തു കുഴിക്കണം.

(വ്യാ-വ) അതിന്റെ പ്രതിഷ്ഠയേ ചൊല്ലുന്നു:—

നപുംസകശിലയുടെ ഇവരത്തെ മൂന്നു പകുത്താൽ ഒരംശം പീഠത്തിൽ മേല്പോട്ടു പൂവിക്കയും വേണം. രണ്ടംശം ഭൂമിയിൽ കീഴ്പോട്ടു താഴ്കയും വേണം. ആ പാദശിലയുടെ മുകളിൽ രണ്ടു വിരലുതാൻ ഒരു വിരലുതാൻ അരവിരലുതാൻ കുഴിക്കണം. നാളംപൂരാൻ തക്കവണ്ണം ആക്കുഴിയിൽ നടുവിലും എട്ടു ദിക്കിലും ഇങ്ങനെ ഒമ്പതു രത്നകുപങ്ങളും വേണം.

നപുംസകശിലയുടെ കുഴിയിൽ രത്നന്യാസത്തിന് ഒമ്പതു കുഴിയുമുണ്ടാക്കണം. ശിലകളുടെ നപുംസകശിലയേ പറയുന്നു:—

ലിംഗായാമസമോ നപുംസകശിലാ-
വ്യാസോ വരിഷ്ഠാവരഃ
പൂജാംശദ്വിഗുണസ്യദന്തരമിതാഃ
വാസ്തുാംശിതായാം ക്രമാത്

അംശർദ്ധ്യാഽധമമദ്ധ്യമാദികവിധിർ-
വ്യാസാർദ്ധതോഽംഘ്രിന്തിമ-
ശ്ചോത്സേധശ്ച തഥാ ലിംഗവിനിവേ
ശാർഹശ്ച കാര്യോഽവടഃ. ൧൩൧

ലിംഗായാമസമഃ നപുംസകശിലാവ്യാസഃ വരിഷ്ഠഃ–ശിവ ലിംഗത്തിന്റെ നീളത്തോളം ദീർഘവിസ്താരമായി ഉണ്ടാകുന്ന നപുംസകശില ഉത്തമം. പൂജാംശദ്വിഗുണഃ അവരഃ–പൂജാഭാഗത്തിലിരട്ടി നീളമുള്ള നപുംസകശില അധമം. തദന്തരമിതെ അഷ്ടാംശിതായാം– ഈ രണ്ടിന്റെ ഇടയിലുള്ള നീളത്തെ എട്ടായിട്ടു പകുത്തു, അംശർദ്ധ്യാ അധമമദ്ധ്യമാദികവിധിഃ–പൂജാഭാഗത്തിൽ ഓരോ അംശംകൂടി കൂട്ടിയാൽ അധമമദ്ധ്യമം അധമോത്തമം ഇങ്ങനെ തുടങ്ങി ഒമ്പതു പ്രകാരം നപുംസകശിലയുടെ നീളമുണ്ടാക്കാം. വ്യാസാർദ്ധതഃ അംഘ്രിന്തിമഃ ഉത്സേധഃ ച–നപുംസകശിലയുടെ വീതിയിൽ പാതി കനം ഉത്തമം. വീതിയിൽ കാൽവാശി കനമുള്ളതു് അധമം. അവിടെയും കനത്തിന്റെ ഇട അംശിച്ചു് ഓരോ അംശം കൂട്ടി ഒമ്പതു പ്രകാരം കനവുമുണ്ടാക്കാം. ലിംഗവിനിവേശാർഹഃ അവടഃ ച കാര്യഃ–ശിവലിംഗത്തിന്റെ ചുവടു ചെല്ലുന്നതിന്നു തക്കതായിട്ടു് കുഴിയും അക്കുഴിയിൽ രത്നന്യാസത്തിന്നു വേണ്ടുന്ന ഒമ്പതു കുഴിയും കൂടെ ഉണ്ടാക്കണം.

(വ്യാ–വ) ഇനി ശൈവത്തിങ്കലേ നപുംസകശിലയേ ചൊല്ലുന്നു:—

ലിംഗത്തിന്റെ നീളത്തോളം നപുംസകശിലയുടെ വിസ്താരം. അതു് ഉത്തമോത്തമം. പൂജാംശനീളത്തിലിരട്ടി അധമാധമം അതിന്റെ പ്രകാരം പൂജാംശദ്വിഗുണവും ലിംഗായാമവും തങ്ങളിലുള്ള അന്തരംകൊണ്ടു എട്ടംശിച്ചു പൂജാംശദ്വിഗുണത്തിൽ ഓരോ അംശംകൂടെ കൂട്ടി ഇരിപ്പൂ. അവിടെ പൂജാംശദ്വിഗുണം അധമാധമം. അതിൽ ഒരംശംകൂടിയതു് അധമമദ്ധ്യമം. രണ്ടു കൂടിയാൽ അധമോത്തമം. മൂന്നുകൂടിയാൽ മദ്ധ്യമാധമം. നാലുകൂടിയാൽ മദ്ധ്യമമദ്ധ്യമം. അഞ്ചുകൂടിയാൽ മദ്ധ്യമോത്തമം. ആറു കൂടിയാൽ ഉത്തമാധമം. ലിംഗത്തോളമുള്ളതു് ഉത്തമോത്തമം. പിന്നെ വിസ്താരത്തിൽ പാതി ഉത്തമോത്തമമായുള്ള ഇവരം. പാതിയിൽ നാലൊന്നു് അധമോത്തമം. അവിടെയും

അന്തരംകൊണ്ടു് എട്ടംശിച്ച് ഒക്കെ ഉണ്ടാക്കിക്കൊള്ളു. അതിൻെറ മുകളിൽ ലിംഗത്തിൻെറ ചതുരശ്രം പോവാൻ തക്കവണ്ണം കുഴിച്ചുകൊള്ളുക. അതിൽ നടേത്തെപ്പോലെ രത്നകുംഭങ്ങളും വേണം. അതിൻെറ അവകാശം വരുംന്നടത്തു് പ്രതിഷ്ഠിച്ചുകൊള്ളുക.

അനന്തരം സചിത്രബിംബാദികളെച്ചൊല്ലുന്നു:—

സകളേ സതി മൂലബിംബേ കം
നിഗമാംശോന്മിതി കർമ്മബിംബകം
സകളാകൃതി നിഷ്കളേƒപി വാ
സ്ഥിതമാസീനമുത പ്രകല്പയേത്. ഫലവൃ

സകളേ നിഷ്കളേ അപി മൂലബിംബകേ—അവയവത്തോടുകൂടീട്ടും ലിംഗാകൃതിയായിട്ടും രണ്ടുപ്രകാരമുള്ള മൂലബിംബത്തുങ്കൽ, നിഗമാംശോന്മിതി സകളാകൃതി കർമ്മബിംബകം—മൂലബിംബത്തിൻെറ നാലൊന്നുകൊണ്ടു് അവയവങ്ങളോടുകൂടീട്ടു് കർമ്മബിംബത്തേ ഉണ്ടാക്കണം. സ്ഥിതം ഉത ആസീനം വാ പ്രകല്പയേത്—നില്പായിട്ടുതന്നെ എന്നില്ല, ഇരിപ്പായിട്ടുമാം.

ഇവിടെ നാലൊന്നുകൊണ്ടു് കർമ്മബിംബത്തിൻെറ നീളം പറഞ്ഞതു് എല്ലാടവും ഒന്നുപോലെ ചേരുന്നതല്ലായ്കകൊണ്ടു് വിമർശിനിയിൽ വേർപെട്ടു പറഞ്ഞിരിക്കുന്ന പ്രമാണത്തേയും കൂടെ എഴുതുന്നു:—

"മഹതി പ്രതിമായാം ച
തിഥിഭക്തേ മധ്യമേ ഷിഷഃ
അഗ്ന്യാദ്യദ്രന്തിമൈരംശൈർ-
ബലിബിംബം പ്രകല്പയേത്.
സപ്തായാമപഞ്ചഷഡ്ഭാഗൈഃ
കർമ്മാച്ചാഷ്ട്യംശിതേƒഥവാ
അബ്ധ്യാശുഗരസാദ്ര്യംശൈ-
രല്പേ മഹതി വാ ഭവേത്." ഇതി—

"ബിംബദീർഘനവഭാജിതേƒംശകൈ-
ർവ്വേദഭൂതരസപർവ്വതൈസ്സ്വഥാ
അംഗുലൈശ്ച ഭവതി സപ്തയോനിജൈഃ
കർമ്മബിംബമിതിരച്യുതാഖ്യയോഃ."

ബിംബനീളത്തെ പതിനാറായി പകുത്താൽ അതിൽ നാലൊന്നായിട്ടും അഞ്ചൊന്നായിട്ടും ആറൊന്നായിട്ടും ഏഴൊന്നായിട്ടും കർമ്മബിംബത്തെ ഉണ്ടാക്കുക. സ്വയോന്യാദ്യൈഃ അംഗുലൈഃ ച കർമ്മബിംബമിതിഃ ഭവതി_എന്നതുകൊണ്ട് മൂലബിംബത്തിന്റെ യോനി മുതലായവരുന്ന അംഗുലംകൊണ്ടും യവംകൊണ്ടും കർമ്മബിംബത്തിന്റെ നീളമുണ്ടാക്കാം. ഇപ്രകാരം തന്നെ അധികമുണ്ടാക്കിവരുന്നത്.

(വ്യാ_വ) ഇനി ബിംബങ്ങളുടെ അർച്ചനാമൂർത്തിയെ ചൊല്ലുന്നു:—

ബിംബത്തിൽ നാലൊന്ന് ഇവരമായിട്ടു കർമ്മബിംബത്തെ ഉണ്ടാക്കുക. ബിംബമായി പണി ചെയ്യണം. ലിംഗത്തിൽ ബിംബമായിയും ലിംഗമായിയും ചെയ്യാം. എല്ലാടവും ഇരുന്നിട്ടും നിന്നിട്ടുമാം.

ആയാമേന ശിവാംശകസ്യ രചയേ-
ന്നാഹേന വാ സമ്മിതം
വ്യാസേനാപി ച മന്ത്രലിംഗവിഷയേ
തത് കർമ്മബിംബം ശിവേ।
ഭക്ത്വാ ഷോഡശധാ പുനസ്ത്രയമിദം
രുദ്രാംകശൈലാശുഗാ-
ഗ്ന്യംശൈർവാധികമൂനിതം ച കുഹചിത്
കുര്യാത്തദൌചിത്യതഃ.                                 പ്രമാൻ

ശിവേ മന്ത്രലിംഗവിഷയേ ശിവാംശകസ്യ ആയാമേന-ശിവങ്കൽ ലിംഗങ്ങളുടെ വൃത്തഭാഗങ്ങളുടെ നീളംകൊണ്ടുതാൻ, നാഹേന വാ വ്യാസേന അപി വാ-വൃത്തഭാഗങ്ങളുടെ ചുററുകൊണ്ടുതാൻ വിസ്താരംകൊണ്ടുതാൻ, തത് കർമ്മബിംബം രചയേത്_ഈ മൂന്നുപ്രകാരവും ബലിബിംബത്തെ ഉണ്ടാക്കാം. ഇദം ത്രയം ഷോഡശധാ ഭക്ത്വാ-ഈ മൂന്നു പ്രകാരം പറഞ്ഞതിനേയും പതിനാറായിട്ടു പകുത്താൽ, രുദ്രാങ്കശൈലാശുഗാഗ്ന്യംശൈഃ - അതിൽ പതിനൊന്ന് ഒമ്പതു് ഏഴ് അഞ്ച് മൂന്ന് ഈ അംശങ്ങളെക്കൊണ്ടും കർമ്മബിംബനീളമുണ്ടാക്കാം. കുഹചിത് തദൌചിത്യതഃ അധികം ഊനിതം ച കുര്യാത്_കർമ്മബിംബങ്ങളുടെ യോനിപ്പെട്ടുവരുന്നതിന്റെ ഔചിത്യം നോക്കി ഈ പറഞ്ഞതിൽ അല്പം അധികമായിട്ടും കുറച്ചിട്ടും വേണ്ടിവരും.

(വ്യാ-വ) ബലിബേരത്തിങ്കലേ കർമ്മബിംബത്തേ ചൊല്ലുന്നു:—

ശിവാംശത്തിന്റെ നീളത്തോളം താൻ വണ്ണത്തോളം താൻ ലിംഗത്തുങ്കലേ കർമ്മബിംബത്തിന്റെ നീളം. പിന്നെ ഇവ മൂന്നിനേക്കൊണ്ടും പതിനൊന്നുതാൻ ഒമ്പതുതാൻ ഏഴുതാൻ മൂന്നുതാൻ ഓരോന്നും അംശമേറിയും കുറഞ്ഞും കൊള്ളാം. അപ്പോൾ മുപ്പത്തിമൂന്നുപ്രകാരമുണ്ടാം. ഇതിലവിടെ ഉചിതമാകുന്നതിനേ കണ്ടുകൊള്ളണം.

ശിഖിവിശിഖാസുഷിരഭക്തേ
മൂലഗൃഹേ മൂലബിംബേ ച
നേത്രാഗ്നിഭൂതഭാഗൈർ-
ബാലഗൃഹം ബാലലിംഗം ച. ൧൪൦

മൂലഗൃഹേ മൂലബിംബേ ച ശിഖിവിശിഖസുഷിരഭക്തേ-മൂലപ്രാസാദത്തേയും മൂലബിംബത്തേയും മൂന്നുകൊണ്ടുതാൻ അഞ്ചുകൊണ്ടുതാൻ ഒമ്പതുകൊണ്ടുതാൻ പകുത്താൽ, നേത്രാഗ്നിഭൂതഭാഗൈഃ ബാലഗൃഹം ബാലബിംബം ച കുര്യാത്-രണ്ടുഭാഗംകൊണ്ടും മൂന്നുഭാഗംകൊണ്ടും അഞ്ചുഭാഗംകൊണ്ടും ബാലാലയത്തേയും ബാലബിംബത്തേയുമുണ്ടാക്കൂ.

(വ്യാ-വ) ഇനി ഇളംകോവിൽ കൊള്ളുവാൻ ചൊല്ലുന്നു:—

മൂലപ്രാസാദത്തേ മൂന്നുതാനഞ്ചുതാൻ ഒമ്പതുതാൻ പകുത്താൽ രണ്ടും മൂന്നും അഞ്ചും ഇങ്ങനെ ബാലപ്രാസാദം കൊള്ളേണ്ടൂ. അവ്വണ്ണം തന്നെ ബാലബിംബവും മൂലബിംബത്തേക്കൊണ്ടു കണ്ടുകൊള്ളുക. അവിടെ നപുംസകശില വേണ്ട എന്നു വിശേഷം. ഇതു മൂലപ്രാസാദത്തിന്റെ ഈശാനകോണിൽതാൻ വായുകോണിൽതാൻ പ്രതിഷ്ഠിക്കേണ്ടൂ.

ഇതി തന്ത്രസമുച്ചയേ ദ്വിതീയഃ
പടലോ ദർശിതദേവധിഷ്ണ്യലക്ഷ്മാ
പരിമണ്ഡപബിംബലിംഗപീഠാ-
ദികകൢപ്തിസമന്വിതഃ സമാപ്തഃ. ൧൪൧

ഇതി തന്ത്രസമുച്ചയേ-ഇപ്രകാരം തന്ത്രസമുച്ചയത്തുങ്കൽ, ദർശിതദേവധിഷ്ണ്യലക്ഷ്മാ-ദർശിക്കപ്പെട്ടിരിക്കുന്ന പ്രാസാദങ്ങളുടെ ലക്ഷണങ്ങളോടുകൂടി, പരിമണ്ഡപബിംബലിംഗപീഠാദികകൢപ്ത്യ

കതിസമന്വിതഃ-ചുററമ്പലങ്ങളുടേയും വിളക്കുമാടം തുടങ്ങി പഞ്ചപ്രാകാരങ്ങളുടേയും ബിംബത്തിന്റേയും ശിവലിംഗത്തിന്റെ പീഠത്തിന്റേയും നപുംസകശിലയുടേയും ലക്ഷണങ്ങളോടും കൂടിയിരിക്കുന്നു; ദ്വിതീയഃ പടലഃ സമാപ്തഃ-രണ്ടാമത്തെ പടലം സമാപ്തമായി ഭവിച്ചു.

ഇതി തന്ത്രസമുച്ചയഭാഷായാം
ദ്വിതീയഃ പടലഃ സമാപ്തഃ.

---

## തൃതീയഃ പടലഃ.

അനന്തരം മൂന്നാമത്തെ പടലംകൊണ്ടു മുളയിടുക തുടങ്ങിയുള്ള ക്രിയകളെ പറയുന്നു:—

കുര്യാത് പ്രാഗധിവാസകർമ്മദിവസാ-
ന്മിത്രാങ്കസംഖ്യേ ദിനേ
ശൈലേഷുപ്രമിതേ/പി വാ/ഥ ഗതയാ-
മായാം ശുഭായാം നിശി
പ്രത്യഗ്ദ്വാരി സുരാലയോദഗുപകണ്ഠ-
ന്റേ സംവൃതേ മണ്ഡപേ
മന്ത്രീ തന്തുകുശസ്രഗാദികൃതസം-
സ്കാരേ/ങ്കുരാരോപണം. ൧

അധിവാസകർമ്മദിവസാത് പ്രാക്-പ്രതിഷ്ഠയുടെ തലേദിവസം ധ്യാനാധിവാസം, ആ ധ്യാനാധിവാസദിവസത്തുങ്കൽനിന്നു മുമ്പിൽ; മിത്രാങ്കസംഖ്യേ ദിനേ അപി വാ ശൈലേഷുപ്രമിതേ-പന്ത്രണ്ടു ദിവസംതാൻ ഒമ്പതു ദിവസംതാൻ ഏഴുദിവസംതാൻ അഞ്ചുദിവസംതാനട്ടത്തു്, ഗതയാമായാം ശുഭായാം നിശി-ഏഴര നാഴിക രാത്രി കഴിച്ചാൽ നല്ലൊരു രാശിയെ അറിഞ്ഞു രാത്രിയിങ്കൽ, സുരാലയോദഗുപകണ്ഠേ-പ്രാസാദത്തിൽ വടക്കുഭാഗത്തു്, പ്രത്യഗ്ദ്വാരി സംവൃതേ മണ്ഡപേ-പടിഞ്ഞാറോട്ടു വാതിലോടും കൂടി ചുറവും മറച്ചുകെട്ടി ഇരിക്കുന്ന മണ്ഡപത്തുങ്കൽ; തന്തുകുശസ്രഗാദികൃതസംസ്കാരേ-പ്രാസാദശുദ്ധിയിങ്കൽ പറയുന്നപോലെ നൂലും ദർഭമാലയും ചുററി മുഷ്ട്യാദിധൂപദീപാന്തമായ സ്ഥല

കേരളസാഹിത്യ അക്കാദമി

ശുദ്ധികളേയും ചെയ്തിരിക്കുന്ന സ്ഥലത്തു് മുളയിടുന്നതിൻെറ ക്രിയകളെച്ചെയ്‌വൂ.

ക്ഷേത്രേ വാരിധിവർഗ്ഗകോഷ്ഠസുവിചി-
ത്രേ ശാലിദർഭാഗ്രകൈഃ
പീഠാനി പ്രവിധായ തേഷു വിനിദ-
ധ്യാത് പാലികാഃ ഷോഡശ
അസ്ത്രാപ്ക്ഷാളിതവർമ്മസൂത്രകലിതാ
ദൂർവ്വാദിദീപ്താ ലസത്-
കൂർച്ചാ മൃത്സികതാകരീഷരജസാ
പൂർണ്ണാ ഹുതാശാദിതഃ. ൨

വാരിധിവർഗ്ഗകോഷ്ഠസുവിചിത്രേ ക്ഷേത്രേ – പതിനാറു പദങ്ങളിൽ സ്വസ്തികങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന ചതുരശ്രക്ഷേത്രത്തിങ്കൽ, ശാലിദർഭാഗ്രകൈഃ പീഠാനി പ്രവിധായ – നെല്ലിട്ടു കുറുമ്പുല്ലുകളും വെച്ചു് പീഠങ്ങളെ ഉണ്ടാക്കിയാൽ; തേഷു ഹുതാശാദിതഃ – ആ പീഠങ്ങളിൽ അഗ്നികോണിൽ തുടങ്ങി, അസ്ത്രാപ്ക്ഷാളിതവർമ്മസൂത്രകലിതാഃ – അസ്ത്രംകൊണ്ടും വെള്ളംകൊണ്ടും കഴുകി കവചമന്ത്രംകൊണ്ടു മുന്നുലാ ചുററി, ദൂർവ്വാദിദീപ്താഃ – കറുകയും ആലും മാവും ഉഴിഞ്ഞയും ചുററിക്കെട്ടി, ലസത്കൂർച്ചാഃ – നടുവിൽ കൂർച്ചങ്ങളും നാട്ടി, മൃത്സികതാകരീഷരജസാ പൂർണ്ണാഃ – മണ്ണുകൊണ്ടും മണലുകൊണ്ടും ചാണകപ്പൊടികൾകൊണ്ടും നിറച്ചിരിക്കുന്ന, ഷോഡശ പാലികാഃ വിനിദധ്യാത് – പതിനാറു പാലികകളെ തെക്കേവരിയിൽ പടിഞ്ഞാറോളവും, രണ്ടാംവരിയിൽ പടിഞ്ഞാറു തുടങ്ങി കിഴക്കോട്ടും, മൂന്നാംവരിയിൽ കിഴക്കുതുടങ്ങി പടിഞ്ഞാറോട്ടും, വടക്കേ അററത്തെ നാലാംവരിയിൽ പടിഞ്ഞാറു തുടങ്ങി കിഴക്കോട്ടും ഈശകോണിൽ കഴിയുമാറു വയ്പൂ.

അസ്ത്രസ്വമന്ത്രജലദുഗ്ദ്ധസമാപ്ലുതാനി
ബീജാനി തത്ര പുരതോ വിനിധായ മന്ത്രീ
ഇഷ്ടാംബികേയകൃതനാന്ദ്യഭിധാനകർമ്മാ
പുണ്യാഹമാചരതു മൂർത്തിധരൈരുപേതഃ. ൩

തത്ര പുരതഃ – അവിടെ പാലികകളുടെ മുമ്പിൽ, അസ്ത്രസ്വമന്ത്രജലദുഗ്ദ്ധസമാപ്ലുതാനി ബീജാനി നിധായ – അസ്ത്രംകൊണ്ടും വെള്ളംകൊണ്ടും തൻെറ മന്ത്രംകൊണ്ടും പാലുകൊണ്ടും കഴുകി

യിരിക്കുന്ന മുളദ്രവ്യങ്ങളെ ഒരു പാത്രത്തിൽ വച്ച്, ഇഷ്ടാംബികേയ കൃതനാന്ദ്യഭിധാനകർമ്മാ - ദേഹശുദ്ധ്യാദി ഗണപതിപൂജാന്തം ചെയ്തു നാന്ദീമുഖം കല്പിച്ച ദാനംചെയ്തു, മൂർത്തിധരൈഃ ഉപേതഃ പുണ്യാഹം ആചരതു-പരികർമ്മികളോടുകൂടി, 'ബീജാംകുരദേവതാഃ പ്രീയന്താം' എന്ന വിശേഷം കൂട്ടി പുണ്യാഹത്തെ തളിപ്പൂ.

പീഠം പ്രപൂജ്യ പരികല്പിതസംസ്ക്രിയാസു
വിഷ്ണും സ്വനാമമനുനാഽർഹതു പാലികാസു
ബീജേഷു തത്തദധിപാംശ്ച പൃഥക്സ്ഥിതേഷു
സമ്മിശ്രിതേഷു യജതാമഥവൌഷധീശം. ൪

പീഠം പ്രപൂജ്യ-പിന്നെ പാലികകൾക്കും ബീജങ്ങൾക്കും പീഠപൂജയേച്ചെയ്തു, പരികല്പിതസംസ്ക്രിയാസു പാലികാസു സ്വനാമമനുനാ വിഷ്ണും അർഹതു-കലശങ്ങൾക്ക പറയുന്നപോലെ ശോഷണാദികളും പാത്രപൂജയും കൂർച്ചപൂജയും രണ്ടിടത്തും ചെയ്തു, പാലികകളിൽ 'ഓം വിഷ്ണവേ നമഃ' എന്നതുകൊണ്ടു വിഷ്ണുവിനേ ആവാഹിച്ച് 'ഓം ഹൃദയായ നമഃ' ഇത്യാദ്യംഗം ന്യസിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ. പൃഥക്സ്ഥിതേഷു ബീജേഷു തത്തദധിപാൻ ച-മുളദ്രവ്യങ്ങൾ വെവ്വേറേ വയ്ക്കുന്ന പക്ഷത്തുങ്കൽ വെവ്വേറേ അതതിന്റെ അധിപതികളേ ആവാഹിച്ചു പൂജിക്കണം. സമ്മിശ്രിതേഷു ബീജേഷു ഓഷധീശം ച യജതാം-മുളദ്രവ്യങ്ങൾ കൂട്ടി ഒന്നാക്കി ഒരു പാത്രത്തിൽ വയ്ക്കുന്ന പക്ഷത്തുങ്കൽ 'സോം സോമായ നമഃ'-എന്നതുകൊണ്ടു സോമനെ ആവാഹിച്ച് 'സോം ഹൃദയായ നമഃ' ഇത്യാദ്യംഗം ന്യസിച്ചു പൂജിച്ചു അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

മുളദ്രവ്യങ്ങളെ വെവ്വേറേ പൂജിക്കുന്നേടത്തു ദേവതകളെ പറയുന്നു:—

ബ്രഹ്മാഽർച്ച്യഃ ശ്രീയവം മുരാരിരധിമു-
ദ്ഗം സർഷപേഷ്വീശ്വരോ-
നിഷ്പാവേഷു മരുത് പ്രിയംഗുഷു ഗുഹോ-
മാഷേഷ്വപാമർത്ത്യാധിപഃ
ഖല്വേഷ്വഗ്നിരിനോഽധിശാല്യധിതിലം
പ്രേതാധിഭൂ രാജമാ-
ഷാഢ്യേഷ്വപ്പതിരാഢകീഷു ച രമാ
ശ്യാമേഷു സോമഃ ക്രമാത്. ൫

അധിയവം(ബ്രഹ്മാ)-യവത്തുകൽ ബ്രഹ്മാവും, അധിമുദ്ഗം മുരാരിഃ-ചെറിയ പയറുകൾ വിഷ്ണുവും, സർഷപേഷു ഈശ്വരഃ-കടുകുകളിൽ ശിവനും, തിഷ്ഠാഢകേഷു മരുത്-തുവരയിങ്കൽ വായുവും, പ്രിയംഗുഷു ഗുഹഃ-തിനകളിൽ സുബ്രഹ്മണ്യനും, മാഷേഷു അമർത്ത്യാധിപഃ-ഉഴുന്നുകൽ ദേവേന്ദ്രനും, ചണേഷു അഗ്നിഃ-മുതിരയിങ്കൽ അഗ്നിയും, അധിശാലി ഇനഃ-നെല്ലുകൽ ആദിത്യനും, അധിതിലം പ്രേതാധിഭൂഃ-എള്ളുകൽ യമനും, രാജമാഷാഖ്യേഷു അപ്പതിഃ-വലിയപയറുകൾ വരുണനും, ആഢകീഷു രമാ-അമരയിങ്കൽ ശ്രീഭഗവതിയും, ശ്യാമേഷു സോമഃ ച-ചാമയിങ്കൽ സോമനും, ക്രമാത് അച്യ്യാഃ-ക്രമേണ പൂജിപ്പൂ. ഇതെന്നെല്ലാം ഒന്നായിട്ടുവച്ച് സോമനേ പൂജിക്കുന്നേയുള്ളൂ.

ഏതാനി ബീജാനി സമാഹിതാത്മാ
ക്രമേണ പാത്രേഷു പവിത്രപാണിഃ
നദത്സു വാദ്യേഷു വപേത്തദുക്ത-
മന്ത്രേണ വഹ്ന്യാദി ശിവാവസാനം. ൬൯

സമാഹിതാത്മാ മന്ത്രി-സാവധാനമനസ്സായിരിക്കുന്ന ആചാര്യൻ ദാനവും മുഹൂർത്തവും ചെയ്തു നീരാജനവും ഉഴിഞ്ഞാൽ, നദത്സു വാദ്യേഷു-വാദ്യങ്ങൾ കൊട്ടിയിരിക്കുമ്പോൾ, പാത്രേഷു ഏതാനി ബീജാനി-പാലികകളിൽ പൂജിച്ചിരിയ്ക്കുന്ന മുളദ്രവ്യങ്ങളെ, തദുക്തമന്ത്രേണ വഹ്ന്യാദിശിവാവസാനം ക്രമേണ പവിത്രപാണിഃ വപേത്-അതതു ദേവന്മാർക്ക് പറയുന്ന മന്ത്രങ്ങളെക്കൊണ്ട് അഗ്നികോണിൽ തുടങ്ങി ഈശകോൺ അവസാനമാകും വണ്ണം മുമ്പിൽ പറഞ്ഞ ക്രമത്തേ അനുസരിച്ച് പവിത്രഹസ്തനായിട്ടു വിതയ്ക്കണം.

താനി പ്രോക്ഷ്യ തതഃ ദാഗമസമു-
ക്തേനാണുനാ സാദരം
പാഥോഭിഃ കുശകൂർച്ചമർച്ചിതകരോ-
ഗന്ധാക്ഷതാദ്യൈരപി
ദേവം തത്ര തതോഽഭിവാഹ്യ സകളീ-
കൃത്യോപഹാരാൻ ക്രമാ-
ദ്ദത്വാ സ്ഥാനാദിധൗ സമുക്ഷ്യ തഥാ-
പ്രോഹ്യാദിതന്മന്ത്രതഃ. ൭

കുശകൃച്ഛചർച്ചിതകരഃ ഗുരുഃ-ദർഭകൂർച്ചഹസ്തനായിരിക്കുന്ന ആചാര്യൻ, ഗന്ധക്ഷമാപാമേദുരൈഃ പാഥോഭിഃ-അഷ്ടഗന്ധവും മഞ്ഞൾപ്പൊടിയും കലർന്നിരിക്കുന്ന വെള്ളംകൊണ്ടു്, തത്തദാഗമസമുക്തേന അണുനാ-അവരവരുടെ ആഗമങ്ങളിൽ പറയപ്പെട്ടിരിക്കുന്ന മന്ത്രംകൊണ്ടു്, താനി ബീജാനി സാദരം പ്രോക്ഷയേത്-പാലികകളിൽ വിതച്ചിരിക്കുന്ന ബീജങ്ങളെ സാദരമാകുംവണ്ണം പ്രോക്ഷിപ്പൂ. തതഃ തത്ര ദേവം അഭിവാഹ്യ സകളീകൃത്യ-പിന്നെ അവിടെ ദേവനെ മൂലംകൊണ്ടു് ആവാഹിച്ചു് വ്യാപകാംഗാന്തം ന്യസിച്ചു്, ഉപഹാരാൻ ക്രമാത് ദത്വാ-അർഘ്യാദികളെ ക്രമംപോലെ കൊടുത്തു്; സ്നാനവിധൌ 'ആപോഹ്യാദി' തന്മന്ത്രതഃ തഥാ സമുക്ഷ്യ-സ്നാനംകഴിഞ്ഞാൽ ആപോഹിഷ്ഠാദി മൂന്നു് ഋക്കുകൊണ്ടും മുമ്പിലേപ്പോലെ വെള്ളംകൊണ്ടു തളിപ്പൂ.

ദത്വാ വസ്ത്രാദിഭൂഷാവധി തദനു യജേത്
തദ്വൽ പഞ്ചോപഹാരൈർ-
നൈവേദ്യാന്തേ പ്രസാദ്യാമലവസനവൃതാ-
ന്യസ്ത്രതസ്താനി രക്ഷേത്
പ്രാഗാദ്യാസൂപലിപ്താസ്വ് ഋതകുശരുചിരാ-
സ്വഷ്ടദിക്ഷ്വർച്ചയിത്വാ
ദദ്യാത്തദ്രാത്രിപേഭ്യോ ബലിമപി പരിഷ-
ത്സംയുതേഭ്യോ ഗ്രഹേഭ്യഃ. ൮

തദനു വസ്ത്രാദി ഭൂഷാവധി ദത്വാ പഞ്ചോപഹാരൈഃ യജേത്-പിന്നെ വസ്ത്രാദിഭൂഷണാന്തം കൊടുത്തു് ജലഗന്ധപുഷ്പധൂപദീപങ്ങളെക്കൊണ്ടു മൂർത്തിപൂജയും നിവേദിപ്പൂ. നൈവേദ്യാന്തേ പ്രസാദ്യ-നിവേദ്യം കഴിച്ചാൽ പ്രസന്നപൂജയും ചെയ്തു്, അമലവസനവൃതാനി താനി അസ്ത്രതഃ രക്ഷേത്-അവറ്റെ കോടിവസ്ത്രംകൊണ്ടു മൂടി അസ്ത്രംകൊണ്ടു രക്ഷിപ്പൂ. പ്രാഗാദ്യാസു അഷ്ടദിക്ഷു-പിന്നെ മുളയിട്ടതിന്റെ കിഴക്കു തുടങ്ങി എട്ടുദിക്കുകളിലും, ഉപലിപ്താസ്വ് ഋതകുശരുചിരാസു-മെഴുകി കുറുമ്പുല്ലുകളും വിരിച്ചു, തദ്രാത്രിപേഭ്യഃ പരിഷത്സംയുതേഭ്യഃ ഗ്രഹേഭ്യഃ അർച്ചയിത്വാ-അതതു രാത്രീശന്മാരായിരിക്കുന്ന ഗ്രഹങ്ങൾക്കും തന്റെ പാർഷദന്മാരോടുകൂടീട്ടു് അതതു മന്ത്രംകൊണ്ടു് അർച്ചിച്ചിട്ടു്, ബലിം ദദ്യാത്-ബലിയേ തൂകണം.

ഉക്ഷേത്ഥൂർദ്ധ്വാദിനേഷു പീഠയജനാ-
ന്തേ പാത്രബീജാധിനാദ-
വേജ്യാകൃതസവനേഷു ദേവമഭിവാ-
ഹ്യോക്തക്രമാത് പൂജയേത്
രാത്രൌ തത്ര ബലിം ഹരേദിഹ ബലിഃ
ശുദ്ധേന ഭൂതാന്ധസാ
തത്തദ് ദ്രവ്യസമന്വിതേന ചരുണാ
വാന്തേ സ്വയം സ്നാത്വാ ച. ൯

ഊർദ്ധ്വാദിനേഷു-രണ്ടാംദിവസം തുടങ്ങിയുള്ള ദിവസങ്ങളിൽ, സവനേഷു-കാലത്തും ഉച്ചയ്ക്കും രാത്രിയിലും മൂന്നുനേരത്തും, പീഠയജനാന്തേ-ദേഹശുദ്ധ്യാദി പീഠപൂജാന്തം ചെയ്തു്, പാത്രബീജാധിദൈവേജ്യാകൃത് ഉക്ഷേത്-പാലികകളിൽ വിഷ്ണുവിനേ ആവാഹിച്ചു പൂജിപ്പൂ. രണ്ടിനം നിവേദ്യസ്ഥാനത്തു് അർഘ്യം വീഴ്ത്തിമാനസപൂജയും ചെയ്വൂ. പിന്നെ ഗന്ധരജനിജലംകൊണ്ടു പവിത്രപാണിയായിട്ടു തളിപ്പൂ. ദേവം അഭിവാഹ്യ ഉക്തക്രമാത് പൂജയേത്-പിന്നെ ദേവനേ ആവാഹിച്ചു് വ്യാപകാന്തം ന്യസിച്ചു് അർഘ്യാദികൊടുത്തു് സ്നാനകാലത്തു തളിച്ചു് അസ്ത്രാദിമൂർത്തിപൂജയേ ചെയ്തു് നിവേദിച്ചു് പ്രസന്നപൂജയും ചെയ്തു രക്ഷിപ്പൂ. തത്ര രാത്രൌ ബലിം ഹരേത്-അവിടെ നിത്യവും രാത്രിയിങ്കൽ ബലിയും തൂകൂ. ഇഹ ബലിഃ ശുദ്ധേന ചരുണാ വാ ഭൂതാന്ധസാ വാ-ഇവിടെ ബലി ശുദ്ധഹവിസ്സുകൊണ്ടുമാം; ഭൂതക്രൂരഹവിസ്സുകൊണ്ടുമാം. തത്തദ്ദ്രവ്യസമന്വിതേന ചരുണാ വാ-അതതു ദേവതകൾക്കു വെവ്വേറെ ചൊല്ലുന്ന ദ്രവ്യങ്ങളേക്കൊണ്ടുമാം. അന്തേ സ്വയം സ്നാത്വാ ച-ബലികഴിഞ്ഞാൽ ആചാര്യൻ കുളിക്കയും വേണം. ശുദ്ധഹവിസ്സുകൊണ്ടു ബലിതൂകിയാൽ കാൽകഴുകിആചമിച്ചു ശേഷം ക്രിയകൾ ചെയ്കകാരണം.

ശാലീമാഷയവപ്രിയംഗുതിലമു-
ത്സാഖല്വമദ്ഗാസുരീ-
ശിംബശ്യാമകരാജമാഷകമയഃ
ശാർങ്ഗീശദ്ഗാജിതേ

ബീജൈരമലൈഃ ശിവ ഷ്ണ്വയോരപയവാ-
ന്ത്യോഃ സന്ത്യചിഹീനോ ഗുഹേ
നിമ്മുദ്ഗാദിരഥാദ്യകേ സസമനോ-
വേണ്വത്ഥനീവാരവാൻ. ൧൦

ശാർങ്ഗിശേ ഭർഗാജ്ഞിതേ-ശങ്കരനാരായണങ്കലും വിഷ്ണുവി ങ്കലും ഭർഗയിങ്കലും; ശാലി=നെല്ല്, മാഷം=ഉഴുന്ന്, യവം=അതു തന്നെ. പ്രിയംഗു=തിന, തിലം=എള്ള്, മുത്സാ=തുവര, ഖല്വം= മുതിര, മുദ്ഗം=ചെറുപയറ്, ആസുരീ=കടുക്, ശിംബം=അമര, ശ്യാമം=ചാമ, രാജമാഷം=വലിയപയറ്, ബീജൈരമലൈഃ=മുളദ്രവ്യ ങ്ങൾ. ശിവവിഷ്ണ്വയോഃ അപയവാന്ത്യഃ-ശിവങ്കലും ഗണപതിയി ങ്കലും യവവും വലിയ പയറും കൂടാതെ ശേഷമുള്ള പത്തുകൂട്ടം മുളദ്രവ്യങ്ങൾ; ഗുഹേ അന്ത്യചിഹീനഃ=സുബ്രഹ്മണ്യങ്കൽ ചാമയും വലിയപയറും കൂടാതെ ശേഷം പത്തുകൂട്ടം മുളദ്രവ്യങ്ങൾ; ആദ്യകേ നിർമ്മുദ്ഗാദിഃ സസമനോവേണ്വത്ഥനീവാരവാൻ - ശാസ്താവി ങ്കൽ ചെറുപയറ് കടുക് അമര ചാമ വലിയ പയറ് ഇവ അഞ്ചു കൂടാതെ ശേഷം ഏഴും കോതമ്പും മുളനെല്ലും വരിനെല്ലുംകൂടി പത്തുകൂട്ടം മുളദ്രവ്യങ്ങൾ.

ബീജാനി വഹ്നിഭുവി വാ ശിവവൽ; സ്വമൂലം
പ്രക്ഷാളനേഽണരഖിലേഷു ഹരാവിനാർണ്ണം
തത്രേശപരേ ഭവതി തത്പുരുഷഃ പ്രവാപേ
സ്യാത് ത്ര്യംബകാണരധിശൂലി പരേഷു മൂലം. ൧൧

വഹ്നിഭുവി ബീജാനി ശിവവത് വാ-സുബ്രഹ്മണ്യങ്കൽ മുള ദ്രവ്യങ്ങൾ ശിവനേപ്പോലെയുമാം. അഖിലേഷു പ്രക്ഷാളനേ സ്വമൂലം അണഃ-എല്ലാവക്കും പാലുകൊണ്ടു ദ്രവ്യങ്ങളേ കഴകുന്നി ടത്ത് തന്റെ തന്റെ മൂലമന്ത്രം; ഹരൌ ഇനാർണം-വിഷ്ണുവി ങ്കൽ കഴകുവാൻ ദ്വാദശാക്ഷരം; തത്ര ഈശപരേ തത്പുരുഷഃ- ശിവങ്കൽ കഴകുവാൻ 'തത്പുരുഷായ വിദ്മഹേ' ഇത്യാദിഗായത്രീ. അധിശൂലി പ്രവാപേ ത്ര്യംബകാണഃ-ശിവങ്കൽ ദ്രവ്യങ്ങളേ വിത പ്പാൻ 'ത്ര്യംബകായ ശർവായ' ഇത്യാദിമന്ത്രം. പരേഷു മൂലം സ്യാത്-ശേഷമെല്ലാവക്കും വിതപ്പാൻ തന്റെ മൂലം ഭവിക്കും.

"ത്ര്യംബകായ ച ശർവ്വായ ശങ്കരായ ശിവായ ച
സർവ്വലോകപ്രധാനായ ശാശ്വതായ നമോ നമഃ"

ഇതു ശിവങ്കൽ വിതൃപ്പാനുള്ള മന്ത്രം.

ഗായത്ര്യാ നിജയാത്ര സേചനവിധി-
ർവ്വിഘ്നാര്യഷാണ്മാതുരേ
ശാർങ്ഗീശാജിതയോസ്ത്രിതാരകനമോ-
മൂർദ്ധ്നാ ജിതന്താണുനാ
കാര്യഃ ഷണ്മുഖവിദ്യയേഷുഭുവി വാ
ശക്ത്യാ ധ്രുവാദ്യന്തയാ
ദുർഗ്ഗായാം മനുനാ മനോഭവരിപൌ
വാമേപാദിതേന സ്വയം. ൫൨

അത്ര വിഘ്നാര്യഷാണ്മാതുരേ-ഇവിടെ ഗണപതിയിങ്കലും ശാസ്താവിങ്കലും സുബ്രഹ്മണ്യങ്കലും; നിജയാ ഗായത്ര്യാ സേചനവിധിഃ കാര്യാ-തന്റെ തന്റെ ഗായത്രികൊണ്ടു മൂന്നുനേരവും വെള്ളം തളിക്കണം. ശാർങ്ഗീശാജിതയോഃ ത്രിതാരകനമോമൂർദ്ധ്നാ ജിതന്താണുനാ-ശങ്കരനാരായണങ്കലും വിഷ്ണുവിങ്കലും മൂന്നു പ്രണവവും നമഃ എന്നുംകൂടി ഒട്ടക്കത്ത് ഇരിക്കുന്ന 'ജിതം തേ പുണ്ഡരീകാക്ഷ' ഇത്യാദിമന്ത്രംകൊണ്ടു തളിപ്പൂ. ഇഷുഭുവി ഷണ്മുഖവിദ്യയാ വാ-സുബ്രഹ്മണ്യങ്കൽ തന്റെ ഉപചാരംകൊണ്ടുമാം. ദുർഗ്ഗായാം ധ്രുവാദ്യന്തയാ ശക്ത്യാ-ദുർഗ്ഗയിങ്കൽ പ്രണവപുടിതമായ ഹ്രീംകാരംകൊണ്ടു തളിപ്പൂ. മനോഭവരിപൌ വാമേപാദിതേന മനുനാ സ്വയം-ശിവങ്കൽ ദ്രവ്യങ്ങളെ വിതൃപ്പാൻ പറഞ്ഞ 'ത്ര്യംബകായ' ഇത്യാദികൊണ്ടുതന്നെ തളിപ്പൂ.

ബലേർബ്ബ്രഹ്മഭൂതേന്ദ്രഗന്ധർവ്വയക്ഷാഃ
സരക്ഷഃപിശാചാഃ സ്മൃതാ വിഷ്ണുവിഘ്നാഃ
ഗതഃ സ്കന്ദരുദ്രാഃ ശിവാഃ ശർവ്വവിഷ്ണ്വോ
ദിഷദ്ദേവതാ രാത്രിക്ഷേ പൂര്യാത്രയോജ്യാഃ. ൫൩

ശർവ്വവിഷ്ണ്വോ ബലേഃ-ശിവങ്കലും ഗണപതീങ്കലും ബലിതൂകുവാൻ, ബ്രഹ്മഭൂതേന്ദ്രഗന്ധർവ്വയക്ഷാഃ - ബ്രഹ്മഗ്രഹേഭ്യോ നമഃ; ഭൂതഗ്രഹേഭ്യോ നമഃ; ഇന്ദ്രഗ്രഹേഭ്യോ നമഃ; ഗന്ധർവ്വഗ്രഹേഭ്യോ നമഃ; (യക്ഷഗ്രഹേഭ്യോ നമഃ); സരക്ഷഃപിശാചാഃ-രാക്ഷസഗ്രഹേഭ്യോ നമഃ; പിശാചഗ്രഹേഭ്യോ നമഃ; വിഷ്ണുവിഘ്നാഃ-വിഷ്ണു

നമഃ; സ്കന്ദരുദ്രാഃ- സ്കന്ദഗ്രഹേഭ്യോ നമഃ രുദ്രഗ്രഹേഭ്യോ നമഃ ശിവാഃ-ശിവഗ്രഹേഭ്യോ നമഃ; ഷഡ്ദേവതാഃ സ്മൃതാഃ-ഇങ്ങനെ പന്ത്രണ്ടുദിവസത്തേയ്ക്കും ബലിമന്ത്രങ്ങൾ പറയപ്പെട്ടു. അത്ര രാത്രിക് ഞപ്ഷ്ടാ യോജ്യാഃ-ഇവിടെ എത്ര ദിവസം മുളപൂജവേണമെന്നാൽ അത്ര ദിവസത്തേ മന്ത്രങ്ങൾ എടുത്തുകൊള്ളു.

ഭൂതപിതൃയക്ഷനാഗ-
ബ്രഹ്മശിവാ ബലിഭുജഃ സ്മൃതാ വിഷ്ണ്വന്താഃ
ഹരിഹരദുർഗാഹരിഷു
സ്കന്ദ ഇമേ ശിവസമുക്തബീജാപ്തിവിധൌ. ൧൫

ഹരിഹരദുർഗാഹരിഷു-ശങ്കരനാരായണങ്കലും വിഷ്ണുവിങ്കലും ദുർഗയിങ്കലും, ഭൂതപിതൃയക്ഷനാഗബ്രഹ്മശിവാഃ വിഷ്ണ്വന്താഃ-ഭൂതഗ്രഹേഭ്യോ നമഃ പിതൃഗ്രഹേഭ്യോ നമഃ യക്ഷഗ്രഹേഭ്യോ നമഃ നാഗഗ്രഹേഭ്യോ നമഃ ബ്രഹ്മഗ്രഹേഭ്യോ നമഃ ശിവഗ്രഹേഭ്യോ നമഃ വിഷ്ണുഗ്രഹേഭ്യോ നമഃ; ബലിഭുജഃ സ്മൃതാഃ-ഇങ്ങനെ ഏഴു ദിവസത്തേയ്ക്കു ബലിദേവതകൾ പറയപ്പെട്ടു. ശേഷം ദിവസമുണ്ടെങ്കിൽ ഒടുക്കത്തേതുതന്നെ. സ്കന്ദേ ശിവസമുക്തബീജാപ്തിവിധൌ ഇമേ-സുബ്രഹ്മണ്യങ്കൽ ശിവന്നു പറഞ്ഞ മുളദ്രവ്യങ്ങൾ ആകുമ്പോൾ ബലിമന്ത്രങ്ങൾ ഈ വിഷ്ണുവിന്നു പറഞ്ഞതു തന്നെ.

ഭൂതേശേ ബലിഭാജോ-
ഭൂതപിശാചാശ്ച യക്ഷനാഗാശ്ച
ബ്രഹ്മശിവവിഷ്ണുപിതരഃ
സസർവ്വദേവാ ഗ്രഹാ നവ പ്രോക്താഃ. ൧൬

ഭൂതേശേ-ശാസ്താവിങ്കൽ, ഭൂതപിശാചാഃ യക്ഷനാഗാഃ ച-ഭൂതഗ്രഹേഭ്യോ നമഃ പിശാചഗ്രഹേഭ്യോ നമഃ യക്ഷഗ്രഹേഭ്യോ നമഃ നാഗഗ്രഹേഭ്യോ നമഃ. ബ്രഹ്മശിവവിഷ്ണുപിതരഃ സസർവ്വദേവാഃ-ബ്രഹ്മഗ്രഹേഭ്യോ നമഃ ശിവഗ്രഹേഭ്യോ നമഃ വിഷ്ണുഗ്രഹേഭ്യോ നമഃ പിതൃഗ്രഹേഭ്യോ നമഃ സർവ്വദേവഗ്രഹേഭ്യോ നമഃ; ബലിഭാജഃ നവ ഗ്രഹാഃ പ്രോക്താഃ-ഇങ്ങനെ ഒമ്പതു ദിവസത്തേയ്ക്കു് ബലിഗ്രഹങ്ങൾ പറയപ്പെട്ടു. അധികം ദിവസമുണ്ടെങ്കിൽ ഒടുക്കത്തേതുതന്നെ.

ഇതീരിതാനാം ബലിദേവതാനാം
സംഖ്യാതിരിക്തേഷു ബലിം ദിനേഷു
തദന്ത്യയാ ദേവതയൈവ ദദ്യാദ്;
വക്ഷ്യേ ബലിദ്രവ്യഗണം ക്രമേണ. ൮൧

ഇതി ഈരിതാനാം ബലിദേവതാനാം- ഇപ്രകാരം പറയപ്പെട്ടിരിക്കുന്ന ബലിദേവതകൾക്ക്, ദിനേഷു സംഖ്യാതിരിക്തേഷു- ദിവസങ്ങളധികമായിട്ടുവന്നാൽ, തദന്ത്യയാ ദേവതയാ ഏവ ബലിം ദദ്യാത്- അവററിലൊടുക്കത്തേ മന്ത്രംകൊണ്ട് ശേഷം ദിവസങ്ങളിൽ ബലിയെച്ചെയ്‌വൂ. അഥ ബലിദ്രവ്യഗണം ക്രമേണ വക്ഷ്യേ- അനന്തരം ഞാൻ ഈ ദേവതകളുടെ ബലിദ്രവ്യത്തെ ക്രമേണ പറയുന്നേൻ.

ബ്രാഹ്മം പുഷ്പകുശാക്ഷതാംബുചരുണാ
ന്യം ഭൂതക്രൂരാന്ധസാ
സർപ്പിസ്സക്തുപയോദധീഗുളതിലാംബ്-
ഗൌളാന്ധസൈന്ദ്രം ഹരേത്
ത്ര്യം വൈശ്രവപായസേന ജലപ-
ഷ്ഷാജ്യാന്ധസാ പഞ്ചമം
ദോഷാംബുജൈഃ സരക്തകുസുമാ-
ന്ധാഗന്ധൈക രാക്ഷസം. ൮൨

മാഷാന്നാന്വിതമത്സ്യമാംസകൃസര-
ക്ഷീരൈരദ്രൈഃ സതൈലക്ഷപാ-
ലാജൈഃ സപൂപമഷ്ടമം ഗുളഭവാ
വൈഷ്ണം ത്രിമധ്വാദനൈഃ
ദധ്യാജ്യാന്വിതകർദ്ദമചരുണാ
സ്കാന്ദം ശൈവ്യന്ത്യം നിശാ-
ദധ്യദ്ര്യർക്കൃസരേണ സദീപമുഖേ
ന്ത്യം സാജ്യഭൂശാന്ധസാ. (യുഗ്മകം) ൮൩

സദീപമുഖേ ദിവസേ- ഗണപതിയിങ്കലും ശിവങ്കലും, പുഷ്പകുശാക്ഷതാംബുചരുണാ ബ്രാഹ്മം- തുളസിപ്പൂവും കുശയും അക്ഷതവും വെള്ളവും കൂടിയ ഹവിസ്സുകൊണ്ട് ബ്രഹ്മഗ്രഹത്തിനും, ഭൂതക്രൂരാന്ധസാ അന്യം- ഹാരിദ്രാദി അഞ്ചും കൂടിയ ഭൂതക്രൂരഹവിസ്സുകൊണ്ട് രണ്ടാംദിവസം ഭൂതഗ്രഹത്തിനും, സർപ്പിസ്സക്തുപയോദധീഗുളതിലാംബുഗൌളാന്ധസാ ഐന്ദ്രം- നെയ്യും അരിവറുത്തുപൊ

ടിച്ചതും പാലും തയിരും ഉഴിഞ്ഞതണ്ടും ശൎക്കരയും കൂടിയ ഹവിസ്സുകൊണ്ടു് ഇന്ദ്രഗ്രഹത്തിനും, വൈണവപായസേന തൃതീയം-മുളയരിയിട്ടു പാലുകൂട്ടി വെച്ചിട്ടുപായസം കൊണ്ടു് നാലാംദിവസം ഗന്ധൎവ്വഗ്രഹത്തിനും, ജലപുഷ്പാജ്യാന്ധസാ പഞ്ചമം-വെള്ളവും താമരപ്പൂവും നെയ്യും കൂടിയ ഹവിസ്സുകൊണ്ടു് അഞ്ചാംദിവസം യക്ഷഗ്രഹത്തിനും, ദോഷാകംബുജൈഃ സരക്തകുസുമാന്ധോഗന്ധകൈഃ രാക്ഷസം-മഞ്ഞളും കമ്പിളിയും ഉമിയും ചെമ്പരത്തിപ്പൂവും അഷ്ടഗന്ധവും കൂടിയ ഹവിസ്സുകൊണ്ടു് ആറാംദിവസം രാക്ഷസഗ്രഹത്തിനും, സതൈലകമ്പാലകജൈഃ ദോഷാന്നാന്വിതമത്സ്യമാംസകൃസരക്ഷീരൈഃ സപ്തമം-എണ്ണയും മഞ്ഞളും മലരും ഉഴുന്നുപരിപ്പും മത്സ്യമാംസപ്രതിനിധിയായ വത്സനും എള്ളുവറുത്തതും തേനും കൂടിയ ഹവിസ്സുകൊണ്ടു് ഏഴാംദിവസം പിശാചഗ്രഹത്തിനും, ഗുളഭവാ അഷ്ടമം-ശൎക്കരയിട്ടു വെന്ത ഹവിസ്സുകൊണ്ടു് എട്ടാംദിവസം വിഷ്ണുഗ്രഹത്തിനും, ത്രിമധുപായസൈഃ വൈഷ്ണം-പാലും തേനും നെയ്യും കൂടിയ ഹവിസ്സുകൊണ്ടു് വിഷ്ണുഗ്രഹത്തിനും, ദധ്യാജ്യാന്വിതകേരദുഗ്ധചരുണാ സ്കാന്ദം-തൈരും നെയ്യും തേങ്ങാപ്പാലും കൂടിയ ഹവിസ്സുകൊണ്ടു് സ്കന്ദഗ്രഹത്തിനും, നിശാദധ്യുദ്ധൃത്കൃസരേണ അന്ത്യം-മഞ്ഞളും തൈരും എള്ളുവറുത്തതും കൂടിയ ഹവിസ്സുകൊണ്ടു് പതിനൊന്നാം ദിവസം രുദ്രഗ്രഹത്തിനും, സാജ്യദുഗ്ധാന്ധസാ അന്ത്യം-പാലും നെയ്യും കൂടിയ ഹവിസ്സുകൊണ്ടു പന്ത്രണ്ടാംദിവസം ശിവഗ്രഹത്തിനും, ബലിം ഹരേത്-ബലിയേ തൂകു.

ഗുഹേ/ത്ര നിഃശ്യാമകരാജമാഷേ
ബീജേ വിപൎയ്യസ്തമുപാദ്യയുഗ്മം
സ്കന്ദഗ്രഹേഭ്യോ ബലിരഷ്ടമേ/ഹ്നി
ഗൌൎജ്ജന ശൈവശേഷന തത്ര പരസ്യാൽ. ൨൦

അത്ര ഗുഹേ നിഃശ്യാമകരാജമാഷേ ബീജേ-ഇവിടെ സുബ്രഹ്മണ്യങ്കൽ ചാമയും വലിയ പയറും കൂടാതെ തനിക്കു വിധിച്ചിരിക്കുന്ന മുളദ്രവ്യങ്ങളെക്കൊണ്ടു് മുളയിട്ടിരിക്കുന്നേടത്തു്, ഉപാദ്യയുഗ്മം വിപൎയ്യസ്തം-ഈ മന്ത്രങ്ങളിൽ രണ്ടാമത്തേതു മൂന്നാമതായിട്ടും മൂന്നാമത്തേതു രണ്ടാമതായിട്ടും വേണം. അപ്പോൾ ബ്രഹ്മഗ്രഹേഭ്യഃ എന്നു കഴിഞ്ഞാൽ രണ്ടാംദിവസം ഇന്ദ്രഗ്രഹേഭ്യഃ എന്നും

മൂന്നാംദിവസം ഭൂതഗ്രഹേഭ്യഃ എന്നും വേണം. ബലിദ്രവ്യങ്ങളും അതതിന്നർഹമായിട്ടുവരണം. നാലാംദിവസം തുടങ്ങി ഏഴാം ദിവസംവരെയും ഗന്ധർവയക്ഷരാക്ഷസപിശാചഗ്രഹങ്ങൾ തന്നെ. അഷ്ടമേ അഹനി ഗൌളേന സ്കന്ദഗ്രഹേഭ്യഃ ബലിഃ-എട്ടാംദിവസം ശർക്കരപ്പായസംകൊണ്ട് സ്കന്ദഗ്രഹങ്ങൾക്കായിക്കൊണ്ട് ബലിയെ ച്ചെയ്‌വൂ. തതഃ പരസ്താത് പൌരുഷേണ പ—ഒമ്പതാംദിവസം തുടങ്ങി കഴിയുമ്പോളം പാൽപ്പായസം കൊണ്ടുതന്നെ സ്കന്ദഗ്രഹങ്ങൾക്ക ബലിയെച്ചെയ്‌വൂ. എട്ടാംദിവസം തുടങ്ങിയാൽ സ്കന്ദഗ്രഹേഭ്യോ നമഃ എന്നു തന്നെ ബലിമന്ത്രം.

ഹാരിദ്രം ദധിലാജസക്തുപലലാ-
ഢ്യം ഭൂതക്രൂരാഹപയം
പ്രാചീനം തിലതണ്ഡുലം പരമുദു-
മ്ബം ലാജധാനാന്വിതം
യാക്ഷം നാഗമുശന്തി കേരരസശാ-
ലീപിഷ്ടസക്തൂത്തരം
പാഥോജാക്ഷരമന്നപൂപമപരം
ഗൌളൌദനം സപ്തമം. ൧൭

ദിവസേഽഷ്ടമേ പയോന്നം
കൃസരം നവമേ പയോന്നമത ഊർദ്ധ്വം
ദ്രവ്യാണി വിഷ്ണുദുർഗാ-
ഹരീശഷാണ്മാതുരേഷു പാഹുഃ. ൧൮

വിഷ്ണുദുർഗ്ഗാഹരീശഷാണ്മാതുരേഷു-വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും ശങ്കരനാരായണങ്കലും സുബ്രഹ്മണ്യങ്കലും, ഹാരിദ്രം ദധിലാജസക്തുപലലാഢ്യം ഭൂതക്രൂരാഹപയം പ്രാചീനം-മഞ്ഞളും തയിരും മലരും അരിവറുത്തു പൊടിച്ചതും എള്ളുവറുത്തതും കൂടിയ ഹവിസ്സ് ഒന്നാംദിവസം ഭൂതഗ്രഹത്തിന്നു ഭൂതക്രൂരമെന്നു പേരാകുന്നതും. തിലതണ്ഡുലം പരം-എള്ളും അരിയും കൂടിയ ഹവിസ്സ രണ്ടാംദിവസം പിതൃഗ്രഹത്തിന്നു, ലാജധാനാന്വിതം ഉദുംബം യാക്ഷം-മലരും അരിവറുത്തതും ഉമിയും കൂടിയ ഹവിസ്സ മൂന്നാം ദിവസം യക്ഷഗ്രഹത്തിന്. കേരരസശാലീപിഷ്ടസക്തു നാഗം-തേങ്ങാപ്പാലും നെല്ല് അരച്ചതും അരി വറുത്തതും കൂടിയ ഹവിസ്സ്

നാലാംദിവസം നാഗഗ്രഹത്തിന്ന്. പായസാജ്യാക്ഷതം ഉത്തരം-താമരപ്പൂവും അക്ഷതവും ഹവിസ്സും കൂടിയത് അഞ്ചാംദിവസം ബ്രഹ്മഗ്രഹത്തിന്ന്. അന്നപൂപം അപരം-ഹവിസ്സും അപ്പവും കൂടി ആറാംദിവസം ശിവഗ്രഹത്തിന്ന്. ഗൌളൌദനം സപ്തമം-ശർക്കരപ്പായസം ഏഴാംദിവസം വിഷ്ണുഗ്രഹത്തിന്നും, അഷ്ടമേ ദിവസേ പയോന്നം-എട്ടാം ദിവസം പാൽപ്പായസം വിഷ്ണുഗ്രഹത്തിന്നും, നവമേ കൃസരം- ഒമ്പതാംദിവസം എള്ളുവറുത്തതും ഹവിസ്സും കൂടി വിഷ്ണുഗ്രഹത്തിന്നും, അത ഉൎദ്ധ്വം പയോന്നം-പത്താംദിവസം മുതൽ പാൽപ്പായസം തന്നെയും, ദ്രവ്യാണി ഉശന്തി-ബലിദ്രവ്യങ്ങളെ ഇച്ഛിക്കുന്നു.

ഭൂതാന്നൈസ്തൈലമാംസൌദനരജനിരജഃ-
    സക്തുഭിർലാജധാനാ-
ദധ്യൌദധ്യംബൈർബ്ബസ്തഥാ തണ്ഡുലവിമലരജഃ-
    സക്തുകേരീപയോന്നൈഃ
സ്യാത് പദ്മവ്രീഹിദ്ദൂർവ്വാക്ഷതയവതിലസി-
    ദ്ധാർത്ഥഗന്ധൈർഗ്ഗുളാന്നൈർ-
ദൌശ്ധാന്നൈർദ്ദാധികാന്നൈർബ്ബലിരിഹ കുസുമാ-
    ന്നൈഃ ക്രമാദ് ഭൂതനാഥേ. ൨൩

ഭൂതനാഥേ- ശാസ്താവിങ്കൽ, ഭൂതാന്നൈഃ-ഒന്നാംദിവസം ഹാരിദ്രാദിഭൂതക്രൂരഹവിസ്സുകൊണ്ടും, തൈലമാംസൌദനരജനി രജഃസക്തുഭിഃ-രണ്ടാംദിവസം എണ്ണയും മാംസപ്രതിനിധിയായ വത്സനും മഞ്ഞപ്പൊടിയും അരി വറുത്തതും കൂടിയ ഹവിസ്സുകൊണ്ടും, ലാജധാനാദധ്യൌദധ്യംബൈഃ-മൂന്നാംദിവസം മലരും അരിവറുത്തതും തൈരും ഉദമന്നും കൂടിയ ഹവിസ്സുകൊണ്ടും, തഥാ തണ്ഡുലവിമലരജഃസക്തുകേരീപയോന്നൈഃ-നാലാംദിവസം വെളുത്ത അരിപ്പൊടിയും അരി വറുത്തതും തേങ്ങാപ്പാലും കൂടിയ ഹവിസ്സുകൊണ്ടും, പദ്മവ്രീഹിദ്ദൂർവ്വാക്ഷതയവതിലസിദ്ധാർത്ഥഗന്ധൈഃ-അഞ്ചാംദിവസം താമരപ്പൂവും നെല്ലും കറുകയും അക്ഷതവും യവവും എള്ളും കടുകും അഷ്ടഗന്ധവും കൂടിയ ഹവിസ്സുകൊണ്ടും, ഗുളാന്നൈഃ-ആറാം ദിവസം ശർക്കരപ്പായസം കൊണ്ടും, ദൌശ്ധാന്നൈഃ-ഏഴാംദിവസം പാൽപ്പായസം കൊണ്ടും, ദാധി

കാലന്നേഃ_എട്ടാംദിവസം തൈരു വീഴ്ത്തി വെന്ത ഹവിസ്സു കൊണ്ടും, കന്യകാന്നേഃ_ഒമ്പതാംദിവസം പുഷ്പങ്ങളോടുകൂടിയ ഹവിസ്സുകൊണ്ടും, ഇഹ ബലിഃ സ്യാത്_ഇവിടെ ബലി ഭവിക്കും.

പൌർവ്വാഹ്ണികേ പ്രുത്തബലീൻ സുരൂപാൻ
സ്വാരൂഢപീഠാദിചിതീനഥൈതാൻ
ബീജാങ്കുരാൻ മന്ത്രിവരോഽധിവാസ-
കർമ്മണ്യമുഷ്മിൻ വിനിയോജയേച്ച. ൨൪

മന്ത്രിവരഃ_ആചാര്യശ്രേഷ്ഠൻ, അമുഷ്മിൻ അധിവാസകർമ്മണി-ഈ മുളയ്ക്കു് ഉപയോഗമായിരിക്കുന്ന അധിവാസദിവസത്തുങ്കൽ, പൌർവ്വാഹ്ണികേ_നേരത്തേതന്നെ ഒരു പൂജകഴിഞ്ഞാൽ, പ്രുത്തബലീൻ സ്വാരൂഢപീഠാദിചിതീൻ_പുറവും അദ്ദിവസത്തേ ബലിയും തൂകി പീഠശക്തിയും ബീജഗതശക്തിയും ഉപാസിച്ചു്, സുരൂപാൻ ഏതാൻ ബീജാങ്കുരാൻ_മനോഹരങ്ങളായിരിക്കുന്ന മുളപ്പാലികകളെ, അധിവാസകർമ്മണി വിനിയോജയേത്-ധ്യാനാധിവാസത്തിന്റെ ശയ്യാപൂജകഴിഞ്ഞാൽ ശയ്യയുടെ പുറവും കൊണ്ടുചെന്നു വച്ചേക്കൂ.

സംസ്ഥാപ്യ കേതും ബലിപീഠബാഹ്യേ
ഘണ്ടാപതാകാനിജവാഹനാഢ്യം
ത്രിസന്ധ്യമഭ്യർച്ച്യ കിരേദ് ബലിം ച
തത്പ്രക്രിയാം വച്മി മഹോത്സവോക്തൌ.
൨൫

ബലിപീഠബാഹ്യേ-മുളയിട്ടാൽ രാത്രിയിൽ വലിയ ബലിക്കല്ലിന്റെ പുറത്തു് മൂന്നു കോൽ മാററിക്കഴിച്ചു്, ഘണ്ടാപതാകാനിജവാഹനാഢ്യം കേതും സംസ്ഥാപ്യ-മണിയും മാലയും കൊടിക്കൂറയും വാഹനവും കൂടി ഇരിക്കുന്ന കവുങ്ങുകൊണ്ടുള്ള കൊടിമരത്തെ നാട്ടി വാഹനത്തെ പൂജിപ്പൂ. ത്രിസന്ധ്യം അഭ്യർച്ച്യ ബലിം കിരേത് പ-പിന്നെ നിത്യവും മൂന്നു നേരവും കൊടിമരത്തും മൂട്ടിൽ വാഹനത്തിന്നു് അച്ചിച്ച ബലിയും തൂകണം. തത്പ്രക്രിയാം മഹോത്സവോക്തൌ വച്മി_കൊടിമരം നാട്ടുന്നതിന്റെ ക്രിയ ഒമ്പതാം പടലത്തിൽ ഉത്സവക്രിയയിങ്കൽ പറയുന്നുണ്ടു്.

ഇങ്ങനെ മൂലമായിട്ടതിനെ പറഞ്ഞിട്ട് ബിംബപരിഗ്രഹത്തെ പറയുന്നു:—

അധിവാസവിധാനവാസരാത് പ്രാ-
ഗഥ തുര്യേഽഹനി സാധകഃ സുകല്പ്യാം
പ്രതിമാം പരിഗൃഹ്യ കാരുവര്യാ-
ദപരാഹ്ണേഽപ്സ്വധിവാസയേത ശൈലീം.
[൨൫

സാധകഃ-ആചാര്യൻ, അധിവാസവിധാനവാസരാത് പ്രാക് തുര്യേ അഹനി-ധ്വജാദ്യധിവാസദിവസത്തിങ്കൽനിന്നു മുമ്പിൽ നാലാംദിവസത്തിങ്കൽ; സുകല്പ്യാം (ശൈലീം) പ്രതിമാം കാരുവര്യാത് പരിഗൃഹ്യ-നല്ല ലക്ഷണങ്ങളോടുകൂടിയുണ്ടാക്കിയിരിക്കുന്ന ശിലാമയമായ മൂലബിംബത്തേ ശില്പിയുടെ കൈയിൽ നിന്നും പരിഗ്രഹിച്ചിട്ട്; അപരാഹ്ണേ അപ്സു അധിവാസയേത-അപരാഹ്ണസമയത്തിങ്കൽ തീർത്ഥജലത്തിൽ അധിവസിപ്പിക്കണം.

അതിന്റെ ക്രിയകളേ പറയുന്നു:—

സ്നാത്വാ സമാചമ്യ സമഞ്ചിതാത്മാ
മന്ത്രീ സമഭ്യർച്ച്യ ഗണാധിനാഥം
സന്തർപ്പ്യ വിപ്രാൻ ശിവദിക്പ്രകല്പ്തേ
തന്മണ്ഡപേ നേത്രവിധിം വിദധ്യാത്. ൨൬

മന്ത്രീ സ്നാത്വാ സമാചമ്യ സമഞ്ചിതാത്മാ-ആചാര്യൻ കുളിച്ചു കോടിവസ്ത്രമുടുത്ത് കാലും കഴുകി സ്ഥാനാന്തത്തിങ്കൽ ഇരുന്നു ദേഹശുദ്ധിശംഖപൂരണാത്മാരാധനകളേച്ചെയ്തു്: ഗണാധിനാഥം സമഭ്യർച്ച്യ-സ്വസ്തികത്തിൽ ഗണപതിയേ പൂജിച്ച് [മുമ്പിൽ സ്വസ്തികത്തിൽ നെല്ലുമരിയുമിട്ടു പീഠം കല്പിച്ച് അതിൽ പൊന്നുംകിണ്ണവും തുശിയും വച്ചു് പീഠപൂജ തുടങ്ങി കൂർച്ചന്യാസാന്തം ചെയ്തു തേനും നെയ്യുംകൂട്ടി നിറച്ച് മൂലംകൊണ്ടു പൂജിച്ചു. അതിന്റെ വടക്കുഭാഗത്തു പല്ലുകരം ഠിതിച്ച് അതിൽ തന്റെ തന്റെ ശോധനദ്രവ്യങ്ങളേയും വച്ചു ശോഷണാദിത്രയം ചെയ്തു് അസ്ത്രം കൊണ്ടു പൂജിച്ച് മൂലം തൊട്ടു ജപിച്ചു.]; വിപ്രാൻ സന്തർപ്പ്യ-പിന്നെ ബ്രാഹ്മണക്കു ദാനങ്ങളേയും ചെയ്തു്, ശിവദിക്പ്രകല്പ്തേ തന്മണ്ഡപേ നേത്രവിധിം വിദധ്യാത-ഈശകോണിൽ ബിംബപരിഗ്രഹത്തിന്നായിട്ടു കെട്ടി അലംകരിച്ചിരിക്കുന്ന മണ്ഡപത്തിൽ പോയി നേത്രോല്ലേഖനത്തേ ചെയ്യൂ.

സംയോജ്യാജ്യമധു സുവർണ്ണചഷകേ
സഞ്ജപ്യ മധുപ്രക്ത്രികം
ശുദ്ധസ്വാലയസമ്മുഖീനശയനീ-
യന്യസ്തബിംബാക്ഷിണീ
സൂച്യഗ്രേണ വിലിഖ്യ സാജ്യമധുനാ
തക്ഷ്ണാ സമുൽകീര്യതേ
പ്രോക്ഷ്യാപൂര്യ തഥൈവ സാജ്യമധുനാ
ശയ്യാദി തക്ഷ്ണേർപ്പയേത്. ൨൬

സുവർണ്ണചഷകേ ആജ്യമധു സംയോജ്യ മധുപ്രക്ത്രികം സഞ്ജപ്യ—പൊന്നുംകിണ്ണത്തിൽ തേനും നെയ്യും കൂട്ടിയതിനേ 'മധുവാതാ' ഇത്യാദി മൂന്ന് ഋക്കുകളേ തൊട്ടു ജപിച്ചു ശുദ്ധസ്വാലയസമ്മുഖീനശയനീയന്യസ്തബിംബാക്ഷിണീ- പ്രാസാദത്തിനേ നോക്കിയിരിക്കുന്ന ശയ്യയിങ്കൽ ശില്പിയാൽ കിടത്തിയിരിക്കുന്ന ബിംബത്തിന്റെ കണ്ണുകളേ, സാജ്യമധുനാ സൂച്യഗ്രേണ വിലിഖ്യ- തേനും നെയ്യും പുററിച്ചിരിക്കുന്ന പൊന്നുംതൂശിയുടെ അഗ്രം കൊണ്ടു കണ്ണുകളേ കീറിയാൽ, തക്ഷ്ണാ തേ സമുൽകീര്യ-ശില്പി അടുത്തു വന്ന് ആ കണ്ണുകളേ ശസ്ത്രംകൊണ്ട് ഉണ്ടാക്കിയാൽ, പ്രോക്ഷ്യ സാജ്യമധുനാ തഥൈവ ആപൂര്യ — ആചാര്യൻ ചെന്ന് വെള്ളംകൊണ്ടു ബിംബത്തെത്തളിച്ച് ശേഷമുള്ള തേനും നെയ്യും കൂട്ടിയതിനേ കണ്ണിൽ നിറച്ച്; ശയ്യാദി തക്ഷ്ണേ അർപ്പയേത്- അവിടെ ഉപയുക്തങ്ങളായ ശയ്യ തുടങ്ങിയുള്ളവറേറ ശില്പിക്കായിക്കൊണ്ടു കൊടുപ്പൂ.

ശയ്യായാം ശയിതസ്യ ശർവ്വഗുഹയോർ-
ബിംബസ്യ ദദ്യാദ് ബലിം
സാജ്യാജ്യാജ്ഞപലപായസേന പരിതഃ
പ്രാദേശതാശ്ച്യേന്ദ്രനാ
മൂർധന്യക്ഷതസർഷപാച്ഛകുസുമം
ന്യസ്യാത് ത്രിനേത്ര തതഃ
സൂത്രം ചന്ദനചർച്ചിതം ച മണിരേ-
ഖായാമനേന ക്ഷിപേത്. ൨൭

ശിവന്റേയും സുബ്രഹ്മണ്യന്റേയും വിശേഷം:—ശയ്യായാം ശയിതസ്യ ശർവ്വഗുഹയോഃ ബിംബസ്യ—ശയ്യയിങ്കൽ കിടത്തിയിരി

ക്കുന്ന ശിവലിംഗത്തിന്റേയും സുബ്രഹ്മണ്യബിംബത്തിന്റേയും; രാജ്യാജ്യോജ്ജ്വലപായസേന, ദേവതാഭ്യോ ന്നമാ പരിതഃ പ്രാക് ബലിം ദദ്യാത്-കടുകും നെയ്യും കൂട്ടി ഇരിക്കുന്ന പായസാന്നം കൊണ്ടു് "ദേവതാഭ്യഃ പിതൃഭ്യഃ" ഇത്യാദിമന്ത്രംകൊണ്ടു് കിഴക്കു തുടങ്ങി എട്ടു ദിക്കിലും മുമ്പിൽ തന്നെ ബലിയെ തൂകു. തതഃ ത്രിനേത്രേ മൂർദ്ധ്നി-പിന്നെ ശിവലിംഗത്തിന്റെ ശിരസ്സിങ്കൽ, അക്ഷതസർഷപാച്ഛകുസുമം ന്യസേത്-അക്ഷതവും കടുകും വെളുത്ത പൂക്കളും കൂടി ന്യസിപ്പൂ. ചന്ദനചർച്ചിതം സൂത്രം അനേന മണിരേഖായാം ക്ഷിപേത്-പിന്നെ ചന്ദനപങ്കത്തിൽ മുക്കിയിരിക്കുന്ന നൂൽചരടിനേ ഈ പറയുന്ന മന്ത്രംകൊണ്ടു മണിരേഖയിങ്കൽ സ്പർശിപ്പിച്ചു വയ്പൂ.

"ഓം നമോ ഭഗവതേ രുദ്രായ
ഹിരണ്യരേതസേ മഹാത്മനേ
ശിവായ ശിവരൂപായ
ഉമാപ്രിയായ നമോ നമഃ."

ഇതു ചരടിനേ ഇടുവാനുള്ള മന്ത്രം.

സംപ്രോക്തക്രമതോ വിലോചനവിധിം
കുര്യാദ് ഗൃഹേഽഘോരേ
അഘോരേണാജ്യമധു സംയോജ്യ മധുമ-
ന്മന്ത്രം പ്രജപ്യാമുനാ
സൂച്യഗ്രേണ വിലിഖ്യ ലക്ഷ്മമണിരേ-
ഖാപാർശ്വപാദരഖാന്വിതം
തക്ഷ്ണാ തദ്വിരചയ്യ സർവമഥ മ-
ധ്വാജ്യേന സംപൂരയേത്. ൩൦

അഥ ഗൃഹേ സംപ്രോക്തക്രമതഃ വിലോചനവിധിം കുര്യാത്-പിന്നെ ബലി തൂകിയാൽ സുബ്രഹ്മണ്യങ്കൽ പറഞ്ഞ പോലെ ആജ്യമധുകൊണ്ടു നേത്രോല്ലേഖനത്തെച്ചെയ്വൂ. ശിവേ അഘോരേണ ആജ്യമധു സംയോജ്യ മധുമന്മന്ത്രം പ്രജപ്യ-ശിവങ്കൽ അഘോരനേക്കൊണ്ടു നെയ്യും തേനും കൂട്ടി പൂജിച്ചു 'മധുവാതാ' ഇത്യാദി മൂന്നു് ഋക്കും ജപിച്ചാൽ, സൂച്യഗ്രേണ അമുനാ

മണിരേഖാപാർശ്വരേഖാന്വിതം ലക്ഷ്മ വിലിഖ്യ-സൂച്യഗ്രം കൊണ്ടു ആജ്യമധുക്കളെ എടുത്തു് ലക്ഷണത്തേയും മണിരേഖയേയും പാർശ്വരേഖകളേയും ലേഖനംചെയ്തു്, തക്ഷ്ണാ തദപിരചയ്യ മധ്വാജ്യേന സർവ്വം പൂരയേത്-ശില്പിയേക്കൊണ്ടു് ലക്ഷ്മാദിരേഖകളേ ഉണ്ടാക്കിച്ചാൽ തളിച്ച തേനും നെയ്യും കൂട്ടിയതുകൊണ്ടു് അവറ്റേ പൂരണം ചെയ്വൂ.

സന്തുഷ്ടേന തക്ഷ്ണാ നിജായതനവദ്
ഭദ്രാസനേ സ്ഥാപിതം
തക്ഷ്ണാ തത്കരതഃ പ്രഗൃഹ്യ യജമാ-
നേനാഥ തത് പ്രാപ്പിതം
താരേണ പ്രവിലോക്യ തച്ചരണയോ-
സ്താരം പ്ലുതം പ്രോച്ചരദ്
ഗൃഹ്ണീയാന്മനുബിംബമുദ്ഗതകുശാ-
ഗ്രാഭ്യാം കരാഭ്യാം ഗുരുഃ. ൩൧

ഗുരുഃ സന്തുഷ്ടേന തക്ഷ്ണാ-ആചാര്യൻ സമ്മാനങ്ങളേ കൊടുത്തു സന്തോഷിപ്പിക്കപ്പെട്ടിരിക്കുന്ന ശില്പിയേക്കൊണ്ടു്; നിജായതനവത് ഭദ്രാസനേ സ്ഥാപിതം-പ്രാസാദത്തുങ്കൽ ഭാവിയായിരിക്കുന്ന പ്രതിഷ്ഠയിങ്കലേപ്പോലെ മുഖംവരുമാറു് മരംകൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന ഭദ്രപീഠത്തുങ്കൽ വയ്പിച്ചു. അഥ യജമാനേന തത്കരതഃ പ്രഗൃഹ്യ-പിന്നെ ഉടമാളരാൽ ശില്പിഹസ്തത്തുങ്കൽനിന്നു ബിംബത്തേ പ്രതിഗ്രഹിച്ചു്; പ്രാപിതം ബിംബം താരേണ പ്രവിലോക്യ-ആചാര്യനായിക്കൊണ്ടു കൊടുക്കുന്നപ്പോൾ ബിംബത്തേ പ്രണവംകൊണ്ടു് കേശാദിപാദാന്തംനോക്കി; പ്ലുതം താരം പ്രോച്ചരൻ-പ്ലുതമായിട്ടു പ്രണവത്തേ ജപിച്ചു്; ഉദ്ഗതകുശാഗ്രാഭ്യാം കരാഭ്യാം മനുബിംബം ഗൃഹ്ണീയാത്-രണ്ടു കൈയിലും പിടിച്ചിരിക്കുന്ന ദർഭാഗ്രങ്ങളേക്കൊണ്ടു് ബിംബത്തിൽ പാദാഗ്രങ്ങളിൽ അഭിവാദ്യരൂപേണ തൊട്ടു് ബിംബത്തേ പരിഗ്രഹിപ്പൂ.

അനന്തരം ശോധനകളേ പറയുന്നു:—

പാദ്യോദർകഗന്ധാബ്ജാലംകൃതമാ-
സൂരാംബുഭിഃ ശ്രീപതൌ
സാജ്യക്ഷൌദ്രകവല്ക്കമൃദ്ഭസിതച്ചൂ-
ർണ്ണൈർഗന്ധതോയൈഃ ശിവേ

അപ് ക്ഷൌദ്രാജ്യകദർഭവല്ക്ക സൃമൃദ-
ദ് ഭിശ്ചാജ്ജിതേശേ മധ്യ-
ദ്ധ്വാസ്ഥാജ്യേന ഹരീരിതേന മഹിഷാ-
രാവംബ്വദർഭാദിനാ. ൩൨

ശ്രീപതൌ പാദ്ധേ ദർകുഃധനബാലാഗ്ര്യതമാസൂരാംബുഭിഃ -വിഷ്ണുവിങ്കൽ വെള്ളവും ദർഭമുഷ്ടിയും പശുവിന്റെ ബാലാഗ്ര രോമവും നെയ്യും കടലയ്ക്കാപ്പൊടിയും വെള്ളവും ഇവറേറക്കൊണ്ടു് ബിംബത്തേ ശോധിപ്പൂ. ശിവേ സാജ്യക്ഷൌദ്രകവല്കമൃദ് ഭസിത ചൂർണ്ണൈഃ ഗന്ധഃതോയൈഃ-ശിവങ്കൽ നെയ്യും തേനും തൊലി കളും മണ്ണുകളും ഭസ്മവും മുദ്ഗാദി പൊടികളും അഷ്ടഗന്ധ ജലവും ഇവറേറക്കൊണ്ടു ശോധിപ്പൂ. അജ്ജിതേശേ അപ് ക്ഷൌ ദ്രാജ്യകദർഭവല്ക്കസൃമൃദദ്ഭിഃ മ-ശങ്കരനാരായണങ്കൽ വെള്ളവും തേനും നെയ്യും തൊലികളും മണ്ണുകളും വെള്ളവും ഇവറേറ ക്കൊണ്ടു ശോധിപ്പൂ. മഹിഷാരൌ മധൂദ്ധ്വസ്ഥാജ്യേന ഹരീരി തേന അംബുദർഭാദിനാ-(മഹിഷമർദ്ദിനിയിൽ) വിഷ്ണുവിങ്കൽ പറ ഞ്ഞിരിക്കുന്ന ജലദർഭാദികളിൽ നെയ്യുടെ മുമ്പിൽ തേനും കൂട്ടി ക്കൊള്ളൂ. അപ്പോൾ വെള്ളം ദർ പശുബാലാഗ്രം നെയ്യ് തേന് കടലയ്ക്കായ്യ് വെള്ളം ഇവകൊണ്ടു് ശോധിപ്പൂ.

ദർഭാദ്യപ്പശുശല്യമഗോഘൃതമസൂ-
രാബ് ഗോമയാദ് ഭിർഗ്ഗുഹേ
പാദ്ധ്യമ്പന്നിജകല്ക്കദർഭജലമ-
ധ്വാജ്യൈസ്സമാസൂരകൈഃ
വിഘ്നേ ശാസ്തരി സാംബുദർഭകുശമൃ-
ത്താപഗ്രവ്യൈഃ ശാലിപി-
ഷ്ടാദ് ഭിശ്ച ക്രമതഃ സ്വമൂലമനുനാ
സ്വാസ്ത്രേണ വാ ശോധയേത്. ൩൩

ഗുഹേ ദർഭാദ്യപ്പശുശല്യമഗോഘൃതമസൂരാബ് ഗോമയാദ് ഭിഃ-സുബ്രഹ്മണ്യങ്കൽ ദർഭമുഷ്ടിയും മണ്ണും തൊലികളും വെള്ളവും പശുവിന്റെ ബാലാഗ്രരോമവും നെയ്യും കടലപ്പൊടിയും വെള്ളവും ഗോമയജലവും ഇവറേറക്കൊണ്ടും; വിഘ്നേ പാദ്ധ്യമ്പന്നി ജകല്ക്കദർഭജലമധ്വാജ്യൈഃ സമാസൂരകൈഃ-ഗണപതിയിങ്കൽ

വെള്ളവും മണ്ണും തന്റെ തൊലികളും ദർഭമുഷ്ടിയും വെള്ളവും തേനും നെയ്യും കടലയ്ക്കാപ്പൊടിയും ഇവററകൊണ്ടും; ശാസ്താരി സാംബുദർഭകുശമൃത്ത്വഗ്ഗവ്യൈഃ ശാലിപിഷ്ടാദ്ഭിഃ ച-ശാസ്താവിങ്കൽ വെള്ളവും ദർഭകളും കുശയും മണ്ണും തൊലികളും പഞ്ചഗവ്യവും നെല്ലു പൊടിച്ചതും വെള്ളവും ഇവറേറകൊണ്ടും; സ്വമൂലമന്ത്രേണ സ്വാസ്ത്രേണ വാ ക്രമതഃ ശോധയേത്-തന്റെ മൂലമന്ത്രംകൊണ്ടുതാൻ തന്റെ അസ്ത്രംകൊണ്ടുതാൻ ബിംബത്തേ യഥായോഗ്യമാകുംവണ്ണം ശോധിപ്പൂ.

മുദ്ഗനിശായവശാലീ
  ഗോധൂമസുവർണ്ണജാനി ചൂർണ്ണാനി
സ്ഥാണൌ സ്വബിംബകലശാ-
  ദ്ദവഗന്തവ്യം മൃദാദി സർവ്വേഷു. ൩൪

സ്ഥാണൌ-ശിവങ്കൽ, മുദ്ഗം-ചെറുപയറ്, നിശാ-മഞ്ഞൾ, യവം- അതുതന്നെ; ഗോധൂമം-ഗോതമ്പ്, സുവർണ്ണം-പൊന്ന് ചൂർണ്ണാനി-ഇവ ഒക്കെയും പൊടിച്ചതു കൂട്ടിയതു പൊടികൾ, സർവ്വേഷു മൃദാദി സ്വബിംബകലശാത് അവഗന്തവ്യം- എല്ലാ ദേവന്മാരിലും മണ്ണുകൾ തൊലികൾ ഇത്യാദി തന്റെ ബിംബശുദ്ധികലശത്തുങ്കൽ പറയുന്നതു് എടുത്തുകൊള്ളണം.

അഥാലംകൃത്യ ഗന്ധാദ്യൈഃ
  കുര്യാന്നീരാജനം ശിവേ
വിഷ്ണ്വാദൌ നിജഹോമാന്തേ
  വിഘ്നാദൌ കൌതുകാന്തതഃ. ൩൫

അഥ ശിവേ ഗന്ധാദ്യൈഃ അലംകൃത്യ നീരാജനം കുര്യാത്-ശോധനചെയ്താൽ ശിവങ്കൽ ഗന്ധപുഷ്പമാലകൾകൊണ്ട് അലങ്കരിച്ചു നീരാജനത്തേ ഉഴിവൂ. വിഷ്ണ്വാദൌ നിജഹോമാന്തേ-വിഷ്ണുവിനും ദുർഗ്ഗയ്ക്കും സുബ്രഹ്മണ്യനും അക്ഷതഹോമംചെയ്തു സമ്പാതസ്പർശനം ചെയ്താൽ നീരാജനം ഉഴിവൂ. വിഘ്നാദൌ-ഗണപതിക്കും ശങ്കരനാരായണനും ഇവിടെ കാപ്പുകെട്ടിയാലും ശാസ്താവിനു അലങ്കരിച്ചാലും നീരാജനത്തേ ഉഴിവൂ.

ഇനി അക്ഷതഹോമത്തെ പറയുന്നു: —

അഗ്രേഗ്നിം വിനിധായ തത്ര വിധിവദ്
വിഷ്ണൌ സദുർഗ്ഗാഗുഹേ
പ്രത്യേകം ശതശശ്ശമീദളമിള-
ദ്ഭിഃ സാജ്യൈകെരക്ഷതൈഃ
സപ്തവ്യാഹൃതിഭിർജ്ജുഹോതു ജിനവ-
ർണ്ണേനാത്ര പൂർണ്ണാ ഹരൌ
സമ്പാതം പ്രതിമാംഗപൂർത്തിവിധയേ
പാദാദിഷു പ്രാപ്പയേത്. ൩൩

അത്ര സദുർഗ്ഗാഗുഹേ വിഷ്ണൌ–ഇവിടെ ദുർഗ്ഗയിങ്കലും സുബ്രഹ്മണ്യങ്കലും വിഷ്ണുവിങ്കലും; അഗ്രേ വിധിവദ് അഗ്നിം വിനിധായ–ബിംബാഗ്രഭാഗത്തുങ്കൽ കീറിത്തീയിട്ടു തപോടി വ്ളാകി പരിസ്തരിച്ച് ആജ്യസംസ്കാരവും അഗ്ന്യലങ്കാരവും പീഠപൂജാദി നിവേദ്യത്തോളവുംചെയ്തു ചാൺചമത ഇട്ടു് പ്രണവവ്യാഹൃതി മൂലാഷ്ടാജ്യാഹുതി പൂർണ്ണാഹുതി ചെയ്താൽ; ശമീദളദ്ഭിഃ സാജ്യൈകഃ അക്ഷതൈഃ–വഹ്നിയിലയും നെയ്യും കൂട്ടി ഇളക്കിയിരിക്കുന്ന അക്ഷതങ്ങളേക്കൊണ്ടു; സപ്തവ്യാഹൃതിഭിഃ പ്രത്യേകം ശതശഃ ജുഹോതു–ഓം ഭൂഃസ്വാഹാ ഓം ഭുവഃസ്വാഹാ ഓം സ്വഃസ്വാഹാ ഓം മഹഃസ്വാഹാ ഓം ജനഃസ്വാഹാ ഓം തപഃസ്വാഹാ ഓം സത്യം സ്വാഹാ ഈ സപ്തവ്യാഹൃതികളേക്കൊണ്ടു വെവ്വേറേ നൂറെറ്റീരത ഉരു ഹോമിപ്പൂ. ഇടയിൽ പൂർണ്ണാഹുതികളുംചെയ്തു സമ്പാതവും ഉണ്ടാക്കൂ അത്ര ഹരൌ ജിനവർണ്ണേന പൂർണ്ണാ–ഇവിടെ വിഷ്ണുവിങ്കൽ പൂർണ്ണാഹുതിക്കു ഗായത്രി വേണം. പിന്നെ വ്യാഹൃതി പ്രണവാദിഹോമം മുടിച്ചു പ്രസന്നപൂജയും ചെയ്തു് ഉദ്വസിച്ചു വ്ളാകിയാരാധിപ്പൂ. പ്രതിമാംഗപൂർത്തിവിധയേ സമ്പാതം പാദാദിഷു പ്രാപ്പയേത്–ബിംബത്തിന്റെ അവയവപൂരണത്തിന്നായിക്കൊണ്ടു് ആ സംപാതത്തേ പാദാഗ്രത്തുങ്കലും മുട്ടുകളിലും ഗുഹ്യപ്രദേശത്തും നാഭിയിങ്കലും ഹൃദയത്തുങ്കലും ശിരസ്സിങ്കലും കേശഭാരാഗ്രത്തുങ്കലും വെവ്വേറെ ദ്രവ്യഹോമാനന്തരം സ്പർശിപ്പൂ.

ഇനി കൌതുകബന്ധനത്തെ പറയുന്നു:—

ഇഷ്ട്വാ ഗന്ധാദിഭിഃ കൌതുകമപി കലയേ-
ന്മൂലതോ വിഘ്നശർവ്വ-
ശ്രീശേ താരാഭിരുദ്ധോപചരണമനുനാ-
ക്താഹുതേഃ പ്രാക് കുമാരേ
ചണ്ഡ്യാം ചക്രേണ വോർദ്ധ്വം മുരഭിദി ജലവാ-
സോദ്ധൃതൌ സോപചാരേ-
ണാഷ്ടാർണ്ണേനായ്യകേ പ്രാങ് നിജകലശവിധേർ-
ബ്ബീജമന്ത്രേണ മന്ത്രീ. ൩൭

വിഘ്നശർവ്വശ്രീശേ ഗന്ധാദിഭിഃ ഇഷ്ട്വാ മൂലതഃ കൌതുകം കലയേത്—ഗണപതിയിങ്കലും ശങ്കരനാരായണങ്കലും ശോധന കഴിഞ്ഞാൽ ഗന്ധപുഷ്പാദികളേക്കൊണ്ട് അലങ്കരിച്ച് കൌതുകത്തെ മൂലംകൊണ്ടു കെട്ടു. കുമാരേ ഉക്താഹുതേഃ പ്രാക് താരാഭിരുദ്ധോപചരണമനുനാ—സുബ്രഹ്മണ്യന് അക്ഷതഹോമത്തിനു മുമ്പിൽ അലങ്കരിച്ച് പ്രണവപുടിതമായിരിക്കുന്ന ഉപചാരം കൊണ്ട് കൌതുകത്തെ ബന്ധിപ്പൂ. ചണ്ഡ്യാം ഉക്താഹുതേഃ ഊർദ്ധ്വം വാ ചക്രേണ—ദുർഗ്ഗയിങ്കൽ അക്ഷതഹോമത്തിനുമുമ്പിലും അക്ഷതഹോമം കഴിഞ്ഞാലും രണ്ടു പ്രകാരവും സുദർശനം കൊണ്ടു ബന്ധിപ്പൂ. മുരഭിദി ജലവാസോദ്ധൃതൌ സോപചാരേണ അഷ്ടാർണ്ണേന—വിഷ്ണുവിങ്കൽ ജലാധിവാസത്തുങ്കൽനിന്നു ബിംബം എടുത്ത് ഭൂതസ്വസ്ത്യാദി ചെയ്താൽ അലങ്കരിച്ച് ഉപചാരവും അഷ്ടാക്ഷരവുംകൂട്ടി കൌതുകബന്ധനത്തെച്ചെയ്വൂ. ആയ്യകേ നിജകലശവിധേഃ പ്രാക് ബീജമന്ത്രേണ—ശാസ്താവിങ്കൽ ബിംബശുദ്ധികലശമാടുന്നതിനു മുമ്പിൽ പന്ത്രണ്ടാംപടലത്തിൽ പറയുന്ന ബീജമന്ത്രംകൊണ്ട് കൌതുകത്തേ ബന്ധിപ്പൂ.

സ്ഥിത്വാ പ്രാൎത്ഥ്യ നമസ്സു ഇത്യൎണയുജാ
ദർഭാഗ്രഗർഭാഞ്ജലിഃ
ക്ഷൌമക്ഷ്മിപ്രസമുക്തസൎഷപസുവ-
ർണ്ണോർണ്ണസ്ഥലം കൌതുകം
ഉൎണ്ണാസൂത്രസിതം സുവർത്യ പരിജ-
പ്യ സ്വാങ്ഗനാ സപ്രധാ
സ്വാംഗുഷ്ഠോപകനിഷ്ഠികാംഗുലിയുജാ
ബധ്നാതു ബാഹ്വുത്തമേ. ൩൮

കാപ്പുകെട്ടുവാൻ നീരാജനമുഴിഞ്ഞാൽ സ്ഥിതപാ ദർഭാഗ്രഗർഭാഞ്ജലിഃ—എഴുന്നേററുനിന്നു രണ്ടു കൈയിലും ദർഭാഗ്രങ്ങളേ എടുത്തു്, നമസ്തു ഇത്യണയുജാ പ്രാത്ഥ്യ- "നമസ്തേസ്തു/ച്ചേ സുരേശാനി" ഇത്യാദി രണ്ടുകൊണ്ടും പ്രാത്ഥിച്ചു, ക്ഷൌമമക്ഷിപ്തസമുക്തസർഷപസുവർണ്ണോജ്ജസ്ഥലം ഉൎണ്ണാസൂത്രസ്തം കൌതുകം—ഒരു പട്ടിന്റെ ഖണ്ഡത്തിൽ ഒരു മുത്തും കടുകും പൊന്നിന്റെ ശകലവുംവച്ചു് കരിമ്പടത്തിന്റെ ചരടുകൊണ്ടു കെട്ടിയിരിക്കുന്ന കാപ്പുകെട്ടുവാനുള്ളതിനേ എടുത്തു്, സ്വാണ്ടനാ പരിജപ്യ സപ്തധാ സുവർത്ത്യ—തന്നിക്കു തന്നിക്കുള്ള മന്ത്രംജപിച്ചു ഏഴുപ്രാവശ്യം പിരിച്ചു്; സാംഗുഷ്ഠോപകനിഷ്ഠികാംഗുലിയുജാ—പെരുവിരലും മോതിരവിരലുംകൊണ്ടു പിരിച്ചു്; ബാഹൂത്തമേ ബധ്നാതു—ബിംബത്തിന്റെ വലത്തേ കൈയിന്മേൽ കെട്ടു.

"നമസ്തേസ്തു/ച്ചേ സുരേശാനി പ്രതികേ വിശ്വകമ്മണഃ
പ്രഭാവിതാശേഷജഗദ്ധാത്രി തുഭ്യം നമോ നമഃ.
ത്വയി സംപൂജയാമീശം നാരായണമനാമയം
രഹിതാ യോനിദോഷൈസ്ത്വമൃദ്ധിയുക്താ സദാ ഭവ"

ഇതു രണ്ടും വിഷ്ണുവിങ്കലേ പ്രാത്ഥനാമന്ത്രം.

ശങ്കരനാരായണങ്കൽ—

"ത്വയി സമ്പൂജയാമീശൌ ശംങ്കരനാരായണൌ സദാ."

ഇങ്ങനെ രണ്ടാം മന്ത്രത്തിന്റെ ആദിക്കു ഭേദം.

"ഇത്യാദിതത്തൽകല്പോക്തഭിദയാ/ത്ര മനും പഠേൽ"

ഇങ്ങനെ അതാതു ദേവന്മാരുടെ ആഗമങ്ങളിൽ പറയുന്ന ഭേദത്തേ അറിഞ്ഞു് പ്രാത്ഥനാമന്ത്രത്തേ അതതു ദേവന്മാരുടെ നാമങ്ങൾ കൂട്ടി പ്രാത്ഥനാമന്ത്രം ചൊല്ലു.

ദുർഗ്ഗയിങ്കൽ—

"നമസ്തേസ്തു/ച്ചേ സുരേശാനി വിശ്വാവാസേ സുരാരിണി
പ്രഭാവിതാശേഷജഗദ്ധാത്രി! തുഭ്യം നമോ നമഃ,
ത്വയി സംപൂജയാമീശേ ദേവീം നാരായണീം സദാ
രഹിതേത്യാദിരൂപോ/ത്ര ദുർഗ്ഗോപസ്ഥാനമന്ത്രതഃ."

ദുർഗ്ഗയുടെ പ്രാത്ഥനാമന്ത്രത്തുങ്കൽ "രഹിതാ യോനിദോഷൈസ്ത്വം" ഇത്യാദി കൂട്ടിച്ചൊല്ലു.

അനന്തരം ജലാധിവാസത്തെ പറയുന്നു:—

അച്ഛാമഥാഽവേഷ്ട്യ സദർഭവസ്ത്രൈ-
രാരോപ്യ മന്ത്രീ നിപുണം രഥാദൌ
ഛത്രധ്വജാദ്യൈർബഹുവാദ്യഹൃദ്യം
ജലാധിവാസായ നയേച്ച തീർത്ഥം. ൩൯

അഥ മന്ത്രീ സദർഭവസ്ത്രൈഃ അച്ഛാം ആവേഷ്ട്യ-പിന്നെ ആചാര്യൻ വസ്ത്രങ്ങളെക്കൊണ്ടു് ബിംബത്തെ മൂടി പുൽക്കയറു കൊണ്ടു കെട്ടി, രഥാദൌ നിപുണം ആരോപ്യ-തേരിന്റെ മുകളിൽതാൻ പല്ലക്കിൽതാൻ നല്ലവണ്ണം കരേററി, ഛത്രധ്വജാദ്യൈഃ ബഹുവാദ്യഹൃദ്യം ജലാധിവാസായ തീർത്ഥം നയേത്-വിളക്കും വാദ്യഘോഷങ്ങളും കൊട കൊടി തഴ ഇത്യാദികളോടും കൂടി ജലാധിവാസത്തിന്നായിക്കൊണ്ടു തീർത്ഥത്തിന്റെ സമീപത്തേയ്ക്കു് മംഗലസൂക്തവുംസ്വസ്തികസൂക്തവും ജപിച്ച് ബിംബത്തെക്കൊണ്ടുപോവൂ.

തീരേഽവതാര്യ സലിലം സകളീകൃതാത്മാ
സംശോധ്യ തത്ര വരുണം പരിപൂജ്യ ദേവം
തന്മന്ത്രതശ്ച പരിജപ്യ ച വാരുണാദ്യം
കൃത്വാഽത്രബോധിഫലകം പ്രയജേത പീഠം. ൪൦

തീരേ അവതാര്യ-ബിംബത്തെ തീർത്ഥത്തിന്റെ സമീപത്തു് ഇറക്കിയാൽ സകളീകൃതാത്മാ- ദേഹശുദ്ധിശംഖപൂരണാത്മാരാധനകളേച്ചെയ്തു്, സലിലം സംശോധ്യ-വെള്ളത്തിൽ പീഠപൂജയും ശോഷണാദിയും ചെയ്തു്; തത്ര വരുണം ദേവം ച തന്മന്ത്രതഃ പരിപൂജ്യ-വെള്ളത്തിൽ വരുണനേയും ദേവനേയും തത്തന്മന്ത്രം കൊണ്ടു് ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയേച്ചെയ്‌വൂ. "വം വരുണായ നമഃ." എന്നു മൂലം.

"ആയാതു വരുണഃ ശീഘ്രം പ്രാണിനാം പ്രാണരക്ഷകഃ
അതുല്യബലവന്നത്ര സർവ്വദുഷ്ടപ്രശാന്തയേ."

എന്നു് ഉപചാരം. വാരുണ്യാദ്യം പരിജപ്യ-"അവതേ ഹേഡ" എന്നും "ഉദുത്തമം" എന്നും "ഇമം മേ വരുണ" എന്നും "തത്ത്വാ യാമി" എന്നും "ത്വന്നോ അഗ്നേ" എന്നും ഈ പഞ്ചവാരുണത്തേ തൊട്ടു ജപിച്ച്, അത്ര ബോധിഫലകം കൃത്വാ പീഠം പ്രയജേത-

ഈ വെള്ളത്തിൽ അരയാലുകൊണ്ടുള്ള പലകയേവച്ചു പീഠത്തെ പൂജിപ്പൂ.

ഹ്ളാമാദിസ്വസ്വബീജോർദ്ധ്വഗതനതിപരാ-
യാക്ഷരാദ്യത് പൃഥിവ്യാ-
ദ്യാഖ്യോദ്ഭിന്നാത്മനേ ഹും ഫഡിതി മനുമദീ-
ര്യാസ്തമുദ്ഘാതവൃത്ത്യാ
ആയമ്യാനേന ഹുംഫട് പദകൃതനമസാ-
ദ്വ്യാപ്യ ഹൃത്വാ ധരാദ്യം
ജ്യോതീരൂപാം ശുഷ്വണ പ്രതികൃതിമുദകേ
വാസയേത് പ്രാക്ശിരസ്കാം. ൭൬

ഹ്ളാമാദിസ്വസ്വബീജോർദ്ധ്വഗതനതിപരായാക്ഷരോദ്യത്പൃഥിവ്യാദ്യാഖ്യോദ്ഭിന്നാത്മനേ ഹും ഫട് ഇതി മന്ത്രം ഉദീര്യ–ഹ്ളാം ഹ്ളീം ഹ്ളൂം ഹ്ളൈം ഹ്ളൗം ഈ ബീജങ്ങളുടെ മുകളിൽ ഗതമായിരിക്കുന്ന 'നമഃ പരായ' എന്നുള്ള അക്ഷരവും പൃഥിവ്യപ്തേജോവായ്വാകാശങ്ങളും 'ആത്മനേ ഹും ഫട്' 'ഓം ഹ്ളാം നമഃ പരായ പൃഥിവ്യാത്മനേ ഹുംഫട്' 'ഓം ഹ്ളീം നമഃ പരായ അബാത്മനേ ഹും ഫട്' 'ഓം ഹ്ളൂം നമഃ പരായ തേജ ആത്മനേ ഹും ഫട' 'ഓം ഹ്ളൈം നമഃ പരായ വായ്വാത്മനേ ഹും ഫട്' 'ഓം ഹ്ളൗം നമഃ പരായ ആകാശാത്മനേ ഹും ഫട്' ഇങ്ങനെ പഞ്ചഭൂതമന്ത്രങ്ങളെ ചൊല്ലി, ഉദ്ഘാതവൃത്ത്യാ അസും ആയമ്യ–നൂററിയിരുപത്തിയഞ്ച് നൂററിയെഴുപത്തിയഞ്ച് അമ്പത്ത് ഇരുപത്തിയഞ്ച് ഇങ്ങനെ പ്രാണായാമങ്ങളേയും ചെയ്തു്, ഹും ഫട് പദകൃതനമസാ അനേന ഉദ്വ്യാപ്യ–ഹുംഫട് എന്നുള്ളേടത്തു നമഃ എന്നു കൂടി ഇടയിൽ പാദാഗ്രനാഭിഹൃദയകണ്ഠതാലുദേശാവധികളായി വ്യാപകങ്ങളേയും ചെയ്തു്, ധരാദ്യം ഹൃത്വാ–പൃഥിവ്യാദി പഞ്ചഭൂതങ്ങളേ സംഹരിച്ചു ശോഷണദഹനങ്ങളേയും ചെയ്തു്; ജ്യോതീരൂപാം പ്രതികൃതിം പ്രാക്ശിരസ്കാം ഉദകേ വാസയേത്–തേജോരൂപമായിരിക്കുന്ന ബിംബത്തേ കിഴക്കോട്ടു തല വരുമാറു വെള്ളത്തിൽ പൂജിച്ച് പലകമേൽ കിടത്തു.

രക്ഷാം കൃത്വാ പഞ്ചമന്ത്രൈഃ സമന്താത്
[1]സ്വാസ്ത്രൈർദിക്പാംസ്തദ്ബഹിഃ സംവിഭാവ്യ
ദീപാനഗ്നിം ജാഗരൂകാംശ്ച പുംസ-
സ്തത്രാരക്ഷേത് സ്ഥാപയിത്വാ ത്രിരാത്രം. ൭൭

1. 'സാസ്ത്രൈ' എന്നു പാഠഭേദം.

പഞ്ചമമന്ത്രൈഃ സമന്താത് രക്ഷാം കൃത്വാ-പഞ്ചതത്വങ്ങളേക്കൊണ്ടു നാലുദിക്കുകളിലും നടുവിലും പൂവാരാധിച്ചു രക്ഷയേ കല്പിച്ച്, തദ്ബഹിഃ സ്വാസ്ത്രൈഃ ദിക്പാൻ സംവിഭാവ്യ-അതിൻെറ പുറത്തേ അഷ്ടദിക്പാലന്മാരേയും വജ്രാദിതദായുധങ്ങളേയും ആരാധിച്ചു കല്പിച്ച്, ദീപാൻ അഗ്നിം ജാഗരൂകാൻ പുംസഃ ച തത്ര സ്ഥാപയിത്വാ - വിളക്കുകളേയും തീയിനേയും ഉറങ്ങാതെയിരിക്കുന്ന കാവൽക്കാരേയും നിൎത്തി കാവലുമാക്കി, ത്രിരാത്രം ആരക്ഷേത്-മൂന്ന് ദിവസം മുഴുവൻ ഇങ്ങനെ രക്ഷിക്കണം. ഇങ്ങനെ ജലാധിവാസക്രിയാ.

അനന്തരം പ്രാസാദശുദ്ധിയേ പറയുന്നു:—

പ്രാസാദം പരിഗൃഹ്യ കാരുകരതഃ
കൎത്താ ഗുരുഃ പ്രാൎത്ഥിതം
പശ്ചാത്യ പ്രയതോഽഥ രാത്രിസമയേ
സംഗൃഹ്യ സംശോധ്യ ച
ഏത്യ ദക്ഷിണതോ നിഷദ്യ സകളീ-
കൃത്യാച്ചിതാത്മാഽഗ്രതോ
വിഘ്നേശം പ്രസമച്ച്യ ബീജമനുനാ
നിൎവിഘ്നതാം പ്രാൎത്ഥയേത്. ൨൪

പ്രയതഃ ഗുരുഃ രാത്രിസമയേ-സ്നാനാദികൾചെയ്തു ശുദ്ധനായിരിക്കുന്ന ആചാൎയ്യൻ സന്ധ്യകഴിഞ്ഞാൽ രാത്രിയിൽ, കൎത്താ കാരുകരതഃ പരിഗൃഹ്യ പ്രാൎത്ഥിതം പ്രാസാദം-യജമാനനാൽ കാരുവിൻെറ കൈയിൽനിന്ന് വാങ്ങിച്ച് ആചാൎയ്യാധീനമാക്കിക്കൊടുത്തിരിക്കുന്ന പ്രാസാദത്തേ, സംഗൃഹ്യ-ദൎഭപാണിയായി പ്രതിഗ്രഹിച്ചിട്ട്, സംശോധ്യ പശ്ചാത്യ ച-എല്ലാടവും അടിച്ചുതളിച്ചു ശുദ്ധിവരുത്തി പ്രദക്ഷിണമായിവന്ന് ലക്ഷണങ്ങളേനോക്കിക്കണ്ട്, ഏത്യ ദക്ഷിണതഃ നിഷദ്യ സകളീകൃത്യ അച്ചിതാത്മാ-പ്രാസാദത്തിൻെറ തെക്കുഭാഗത്ത് ഇരുന്ന് ദേഹശുദ്ധിയും ശംഖപൂരണവും ആത്മാരാധനയും ചെയ്ത്, അഗ്രതഃ ബീജമനുനാ വിഘ്നേശം പ്രസമച്ച്യ-മുമ്പിൽ സ്വസ്തികത്തിൽ 'ഗംനമഃ' എന്ന ബീജമന്ത്രംകൊണ്ടു ഗണപതിയേ ആവാഹിച്ചു പൂജിച്ചു പ്രസന്നപൂജാന്തം ചെയ്ത്, നിൎവിഘ്നതാം പ്രാൎത്ഥയേത്-നിൎവിഘ്നമസ്തു എന്നു പ്രാൎത്ഥിപ്പൂ.

തതഃ സമാസ്തീർണ്ണകുശേഷു സാദിതം
ത്രിസൂത്രകാദ്യക്ഷതസൂനപശ്ചിമം
വിശോധിതം ധാരണയാ ധ്രുവാർച്ചിതം
പരാമൃശേത് സൈപർമന്ത്രൈർയഥാക്രമം. ൯൯

തതഃ സമാസ്തീർണ്ണകുശേഷു സാദിതം-പിന്നെ വടക്കുഭാഗത്തു പുല്ലുവിരിച്ച് തങ്കൽചാതിക്ക. ത്രിസൂത്രകാദി അക്ഷതസൂന പശ്ചിമം-പൂണന്നൂലുതുടങ്ങി ഗന്ധപുഷ്പാക്ഷതം അവസാനമായിട്ടുള്ളവററകളേ, ധാരണയാ വിശോധിതം-തളിച്ചു രക്ഷിച്ച് ശോഷണാദികളേക്കൊണ്ടു ശുദ്ധിചെയ്തു, ധ്രുവാർച്ചിതം - പ്രണവം കൊണ്ടു പൂജിച്ച്, യഥാക്രമം സൈഃ മന്ത്രൈഃ പരാമൃശേത്-ക്രമേണ ത്രിസൂത്രാദികളെ തന്റെ തന്റെ മന്ത്രം കൊണ്ടു തൊട്ടു ജപിപ്പൂ.

സൂത്രം പ്രാക് ത്രിവൃതം കുശസ്രജമഥോ
മുഷ്ട്യാ ശകൃദ്വാരി വാ
പശ്ചാത് സഘപമുഷ്ടിഗോമയജലം
ഗവ്യം ക്രമാത്തത്പരം
കുര്യാദ്വാ വികിരം സമുഷ്ടികമഥോ
ഗന്ധാംബു പുഷ്പാക്ഷതം
ദർഭാഗ്രാന്വിതമന്തതോ വികിരവാ-
പേഽന്തേ തു തത്സാദനം. ൧൦

പ്രാക് ത്രിവൃതം സൂത്രം-മുമ്പിൽ മൂന്നിഴക്കൂട്ടിയ നൂലും അഥോ കുശസ്രജം-പിന്നെ ദർഭകൊണ്ടു പാരിച്ച മാലയേയും, മുഷ്ട്യാ ശകൃദ്വാരി വാ-പിന്നെ മുഷ്ടിയോടുകൂടിയ ചാണകവെള്ളത്തേ വികല്പിച്ചിട്ടും, പശ്ചാത് സഘപമുഷ്ടിഗോമയജലം-പിന്നെ കട്ടകം നെയ്യുംമുഷ്ടിയും ചാണകവെള്ളത്തേയും, ഗവ്യം ച-പഞ്ചഗവ്യത്തേയും, തത്പരം ക്രമാത് സമുഷ്ടികം വികിരം വാ-പിന്നെ മുഷ്ടിയോടുകൂടിയ വികിരത്തേയും വികല്പമായിട്ടും, അഥോ ഗന്ധാംബു പുഷ്പാക്ഷതം ദർഭാഗ്രാന്വിതം-പിന്നെ അഷ്ടഗന്ധജലത്തേയും ഗന്ധപുഷ്പാക്ഷതദർഭാഗ്രങ്ങളേ ഒന്നായിട്ടും, കുര്യാത്-ചാതിക്കണം. അന്തതഃ വികിരവാപേ തു തത്സാദനം ച-ഒടുക്കം വികിരത്തേ ഇടുന്ന പക്ഷത്തുങ്കൽ ഒടുക്കം വികിരത്തേ മാത്രം വയ്പൂ. അപ്പോൾ മുഷ്ടിയില്ല.

ഒട്ടു ജപിപ്പാനുള്ള മന്ത്രങ്ങളെ പറയുന്നു:—

വ്യസ്താവ്യസ്തനിരഞ്ജനം ത്രിഗുണദാ-
മ്നോഃ യം ത്രിമൂർത്ത്യാം ശക്ര-
ത്തോയേ വം സിതസർഷപേ രമഥവാ
സൈംഹം ഹരൌ മന്ത്രവിത്
ഗവ്യേ പഞ്ച ജപേന്മന്ത്രൻ വികിരകാ-
ദ്യേഷു സ്വമൂലം ഹരാ-
വർക്കാർണം വികിരേ ത്രിതന്തുഷു തനു-
ത്രം ഗവ്യമന്യാസ്ത്രകം. ൭൧

ത്രിഗുണദാമ്നോഃ വ്യസ്താവ്യസ്തനിരഞ്ജനം-മൂന്നുലിന്നുവെവ്വേറേയുള്ള പ്രണവം അം ഉം മം എന്നും മുഴുയറിന്ന പ്രണവം തന്നെയും, ത്രിമൂർത്ത്യാം യം-മൂന്നു മൂർത്തിക്കും യം എന്നും, ശക്രത്തോയേ വം-ചാണകവെള്ളം രണ്ടിനും വം എന്നും; സിതസർഷപേ രം-വെളുത്ത കടുകിനു രം എന്നും, അഥവാ ഹരൌ സൈംഹം-എന്നിയേ വിഷ്ണുവിങ്കൽ കടുകിന്നു നരസിംഹബീജമായ ക്ഷ്രൌം എന്നും ആം. ഗവ്യേ പഞ്ച മന്ത്രൻ-പഞ്ചഗവ്യത്തിന് പഞ്ചതത്വങ്ങളേയും, വികിരകാദ്യേഷു സ്വമൂലം-വികിരം തുടങ്ങി മൂന്നിന്നും തന്റെ തന്റെ മൂലത്തേയും, ഹരൌ വികിരേ അർക്കാർണം-വിഷ്ണുവിങ്കൽ വികിരത്തിന്നു ദ്വാദശാക്ഷരത്തേയും, ത്രിതന്തുഷു കൃതസൂത്രം (?തനുത്രം) വാ-മൂന്നൂലിന്നു കവചമന്ത്രത്തേയും, ഗവ്യമന്യ അസ്ത്രകം ച വാ ജപേത്-പഞ്ചഗവ്യത്തിന്നു അസ്ത്രകത്തേയും ജപിക്കിലുമാം.

ദത്വാ ധേനൂർദ്വിജേഭ്യോ ദ്വിരദവദനമു-
ദ്വാസ്യ തദ്ദേവതാത്മാ
സ്ഥിത്വാ ദ്വാരാന്തികേന്തോ വിഹിതസദനമദഃ-
പ്രേക്ഷ്യ ദൃഷ്ട്യാസ്ത്രമസ്മിൻ
ഫട്കാരാന്തേന താരേണ ച ചുളുകജലൈ-
രഷ്ടതാരാഭിജപ്തൈഃ
പാദാഘാതൈഃ പ്രോക്ഷ്യ രക്ഷഃപ്രകരമിഹ കൃതാ-
വാസമുത്സാരയേച്ച. ൭൨

ദ്വിജേഭ്യഃ ധേനൂഃ ദത്വാ-പിന്നെ ബ്രാഹ്മണർക്കായിക്കൊണ്ടു പശുദ്ദാനങ്ങളേച്ചെയ്തു്, ദ്വിരദവദനം ഉദ്വാസ്യ-ഗണപതിയേ ഉദ്വസിച്ചു, തദ്ദേവതാത്മാ-അവിടത്തേ ദേവന്റെ ദേഹശുദ്ധിയേ

ചെയ്തു ദേവസ്വരൂപനായിട്ട്, ആരോപകന്റെ സ്ഥിതം-പ്രാസാദത്തിന്റെ നടയിൽ നിന്ന്, അസ്ത്രമയ്യാ ദൃഷ്ട്യാ അതഃ വിള സദനം പ്രേക്ഷ്യ-അസ്ത്രമന്ത്രം ജപിച്ച പ്രാസാദത്തെ നോക്കി, ഫട്കാരാന്തേന താരേണ-ഓം ഫട് എന്ന ജപിച്ച്, അഷ്ടതാരാഭിജപ്തൈഃ ചുളുകട്ടൈതെഃ പാഥോഭിഃ പ്രോക്ഷ്യ-ഉള്ളംകൈയിൽ വെള്ളമെടുത്ത് എട്ടുരു പ്രണവം ജപിച്ച് പ്രാസാദത്തെ തളിച്ച്, ഇഹ കൃതാവാസം രക്ഷഃപ്രകരം ഉത്സാരയേത് ച-ഈ പ്രാസാദത്തുങ്കൽ വസിച്ചിരിക്കുന്ന ഭൂതസമൂഹത്തെ പുറത്തു മാററിക്കളഞ്ഞെന്നു സങ്കല്പിച്ച് അസ്ത്രംകൊണ്ടു രക്ഷിപ്പൂ.

ഈശാദീശദിഗന്തിമം ഗുണകുശ-
സ്രഗ്ഭ്യാം കപോതോപരി
പ്രാസാദം പരിവേഷ്ട്യ ദിഷ്ടമനുനാ
മുഷ്ട്യാദ്യയാന്തർബഹിഃ
സമ്മൃജ്യ പ്രസമുക്ഷ്യ [1]ഗോമയജലാൻ
പ്രോൽകീര്യ സിദ്ധാർത്ഥകാൻ
മാർജന്യാ പരിമൃജ്യ സിഞ്ചതു ശകൃ-
ത്തോയേന ഗവ്യേന ച. ൫൩

ഈശാദ് ഈശദിഗന്തിമം കപോതോപരി- ഈശകോണിൽ തുടങ്ങി ഈശകോണിൽ കഴിയുമാറു് പ്രദക്ഷിണമായിട്ടു് ഭിത്തിയുടെ മുകളിലേ കപോതത്തിന്റെ മേൽ, ഗുണകുശസ്രഗ്ഭ്യാം പ്രാസാദം പരിവേഷ്ട്യ-മന്ത്രചരടുകൊണ്ടും ദർഭമാലകൊണ്ടും പ്രാസാദത്തേ ചുററിക്കെട്ടിയാൽ, ദിഷ്ടമനുനാ-ജപിക്കാൻ പറഞ്ഞ അതാതു മന്ത്രങ്ങളേക്കൊണ്ട്, ആദ്യയാ മുഷ്ട്യാ അന്തഃ ബഹിഃ ച സമ്മൃജ്യ - മുമ്പിലത്തേ മുഷ്ടികൊണ്ടു ഗർഭഗൃഹത്തിലും ഇടനാഴിയിലും പിറത്തും അടിച്ച്, ഗോമയജലാൻ പ്രസമുക്ഷ്യ-ചാണകവെള്ളം തളിച്ച്, സിദ്ധാർത്ഥകാൻ പ്രോത്കീര്യ-കടുകിനേ വിതറി, മാർജന്യാ പരിമൃജ്യ-പിന്നെയും മുഷ്ടികൊണ്ടു അടിച്ച്, ശകൃത്തോയേന ഗവ്യേന ച സിഞ്ചതു-ചാണകവെള്ളംകൊണ്ടും പഞ്ചഗവ്യംകൊണ്ടും എല്ലാടവും തളിപ്പൂ.

ത്രേധാ ച പ്രവികീര്യ തത്ര വികിരാൻ
സമ്മൃജ്യ ചാപോഹനാ
വോക്ഷേദ് ഗന്ധജലൈഃ കിരേത് പുനരിഷേ-
ത്യേത്യാദിനാ വാക്ഷതൈഃ

1. 'ഗോമയജലേനോൽകീര്യ പാഠാന്തരം.

ധൂപം ദീപമപി പ്രകല്പ്യ പരിതോ-
മൂലേന ഗർഭാലയേ-
ഷ്വേശാനാവനിലേഷ്വഥാസ്ത്രമുദകം-
ഭേദ്ധോഗ്രക്രച്ചേച്ചയേത്. ൭൮

തത്ര ത്രേധാ ച വികിരാൻ പ്രവികീര്യ സമ്മൃജ്യ ച - അവിടെ നടയിൽനിന്ന് അഞ്ജലികൊണ്ടു വികിരങ്ങളെ മൂന്നുപ്രാവശ്യം നടുവിലും വലത്തും ഇടത്തും വിതറി അകത്തും പുറത്തും വിതറി, ആപോഹിഷ്ഠാദിനാ വാ ഗന്ധജലൈഃ ഉക്ഷേത് - "ആപോഹിഷ്ഠാ" ദികൊണ്ടുതാൻ മൂലംകൊണ്ടുതാൻ ജപിച്ച അഷ്ടഗന്ധജലം കൊണ്ട് എല്ലാടവും തളിച്ച, പുനഃ ഇഷേത്വേത്യാദിനാ വാ അക്ഷതൈഃ കിരേത് - "ഇഷേത്വോർജ്ജേ ത്വാ" ഇത്യാദികൊണ്ടുതാൻ ഗന്ധപുഷ്പാക്ഷതങ്ങളെ വിതറൂ. മൂലേന ഗർഭാലയേ പരിതഃ ധൂപം ദീപം അപി പ്രകല്പ്യ-പിന്നെ മൂലംകൊണ്ടു ഗർഭഗൃഹത്തുങ്കൽ ചുററും ധൂപത്തേയും ദീപത്തേയും കാട്ടി, അഥ ഈശേ അഗ്നൌ അനിലേ വാ അധോഗ്രക്രച്ചേച്ച ഉദകംഭേ അസ്ത്രം അച്ചയേത് - ഈശകോണിൽ താനഗ്നികോണിൽതാൻ വായുകോണിൽ താൻ സ്വസ്തികത്തിൽ പീഠപൂജാദിചെയ്തു കലശം പൂജിച്ച കീഴ്പോട്ടു കൂർച്ചം ന്യസിച്ച് വെള്ളം നിറച്ച് തന്റെ തന്റെ അസ്ത്രത്തേ ആവാഹിച്ച പൂജിപ്പൂ.

ഈശേശാജിതവിഘ്നശാസ്തൃഷു സദ-
ർഭബ്രഹ്മശാഖാകൃതാ
മുഷ്ടിഃ സൈവ ഗുഹേ സപിപ്പലശിഖാ-
ശാഖാശലാകാകൃതാ
ദുർഗ്ഗാശാർങ്ഗഭൃതോസ്സഹാശ്രിതശലാ-
കാദർഭസന്ദർഭിതാ
ശാർങ്ഗീശേ ദ്വിജശാഖയാ പ്രകലിതാ
വിഷ്ണ്വാദിതാ വാ ഭവേത്. ൭൯

ഈശേശാജിതവിഘ്നശാസ്തൃഷു സദർഭബ്രഹ്മശാഖാകൃതാ മുഷ്ടിഃ-ശിവങ്കലും ശങ്കരനാരായണങ്കലും ഗണപതിയിങ്കലും ശാസ്താവിങ്കലും പുല്ലും പ്ലാശ്ശുംകഴയും കൂടി കെട്ടിയതു മുഷ്ടി. ഗുഹേ സപിപ്പലശിഖാശാഖാശലാകാകൃതാ സൈവ-സുബ്രഹ്മണ്യങ്കൽ അരയാൽക്കഴയും പച്ചീർക്കിലും ദർഭകളും പ്ലാശ്ശുങ്കഴയും

കൂടിയതു മുഷ്ടി. ദുൎഗ്ഗാശാൎങ്ഗഭൃതോഃ സഹാശ്രിതശലാകാ ദൎഭ സന്ദൎഭിതാ-ദുൎഗ്ഗയിങ്കലും വിഷ്ണുവിങ്കലും പൂവാങ്കുറുന്തലും പച്ചീൎക്കിലും (ദൎഭയും) കൂടിയതു മുഷ്ടി. ശാൎങ്ഗീശേ ദപിജശാഖയാ പ്രകലിതാ വാ വിഷ്ണ്വാദിതാ വാ മുഷ്ടിഃ ഭവേത്-ശങ്കരനാരായണങ്കൽ വിഷ്ണുവിങ്കലേപ്പോലെയും അതിൽ പ്ലാശുംകൂഴ കൂട്ടീട്ടും താൻ മുഷ്ടിഭവിക്കും.

ചക്രം ചക്രിനിസുംഭജിദ്ധരിഹരേ-
ഘോരം ഗണേശശപരേ
സ്യാദപാ പാശുപതം തദന്യിതരഥാം-
ഗം വാസ്ത്രമീശാച്യുതേ
ജപാലാമാലിനിഹും ജപലാദിഘ്വണിഹും
ഫട് ചാദി സങ്കീൎത്തിതേ
അസ്ത്രേ ശക്തിധരാൎയ്യയോഃ സപലിപിക്ഷേ-,
പ്യാംഗേ തഥാംശാക്ഷരേ. ൭൩

ചക്രിനിസുംഭജിദ്ധരിഹരേ ചക്രം അസ്ത്രം-വിഷ്ണുവിങ്കലും ദുൎഗ്ഗയിങ്കലും ശങ്കരനാരായണങ്കലും സുദൎശനം അസ്ത്രം, ഗണേശശപരേ അഘോരം പാശുപതം വാ സ്യാത്-ഗണപതിയിങ്കലും ശിവങ്കലും അഘോരമന്ത്രം താൻ പാശുപതമന്ത്രം താൻ അസ്ത്രം ഭവിക്കും. ഈശാച്യുതേ തദന്യിതരഥാംഗം വാ-ശങ്കരനാരായണങ്കൽ പാശുപതവും സുദൎശനവും കൂടീട്ടും അസ്ത്രമാം. ശക്തിധരാൎയ്യയോഃ ജപാലാമാലിനിഹും ജപലാദിഘ്വണിഹും ഫട് ച-സുബ്രഹ്മണ്യങ്കൽ ജപാലാമാലിനിഹും എന്നും ശാസ്താവിങ്കൽ ജപലഘ്വണിഹും ഫട് എന്നും, അംശാക്ഷരേ സപലിപിക്ഷപ്താംഗേ-ആറു് അക്ഷരങ്ങളോടുകൂടി തന്റെ അക്ഷരങ്ങളേക്കൊണ്ടു് അംഗബീജങ്ങളോടുകൂടീട്ടു്, അസ്ത്രേ സങ്കീൎത്തിതേ-അസ്ത്രമന്ത്രങ്ങൾ പറയപ്പെട്ടിരിക്കുന്നു.

ഗൎഭാലയേ'ഭ്യൎച്ചിതദൎഭകേ'ത്ര
പ്രാസാദമന്ത്രേണ ശിവേ പരേഷു
മൂലേന ദേവം ഗൃഹമൂൎത്തിരൂപം
പ്രകല്പ്യ സാംഗം പ്രയജേദ്ദിഗീശൈഃ. ൭൪

അത്ര ഗൎഭാലയേ അഭ്യൎച്ചിതദൎഭകേ-ഈ ഗൎഭഗൃഹമദ്ധ്യത്തിങ്കൽ അക്ഷതവും പുല്ലും വച്ചു പീഠം പൂജിച്ചാൽ, ശിവേ

പ്രാസാദമന്ത്രേണ-ശിവങ്കൽ ഹൌം എന്ന പ്രാസാദമന്ത്രംകൊണ്ടും, പരേഷു മൂലേന-വിഷ്ണ്വാദികളിൽ മൂലംകൊണ്ടും, ഗൃഹമൂർത്തിരൂപം ദേവം പ്രകല്പ്യ-പ്രാസാദമൂർത്തിയാകുന്ന ദേവനേ ആവാഹിച്ച് വ്യാപകാദി ന്യസിച്ച്, ദിഗീശൈഃ സാംഗം പ്രയജേത്-ഇന്ദ്രാദിദിക്പാലന്മാരോടും അംഗങ്ങളോടും കൂടി പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്‌വൂ.

ജപ്ത്വാ കൃണുഷ്വാദ്യസകൃത്തഥാഷ്ട-
ശതം നിജാസ്ത്രം ച വികീര്യ ലാജാ
ഗവ്യൈരുത പ്രോക്ഷ്യ ഗൃഹം പ്രരക്ഷേത്
പുഷ്പാസ്ത്രതാലത്രയകല്പനാദ്യൈഃ. ൭൨

കൃണുഷ്വാദി അസകൃത്-'കൃണുഷ്വപാജ' ഇത്യാദി സൂക്തം പല ഉരുവും, അഷ്ടശതം നിജാസ്ത്രം ച ജപേത്-നൂറെട്ടുരു അസ്ത്രവും ജപിച്ച്, ലാജാ വികീര്യ-കട്ടകൊണ്ട് എല്ലാടവും വിതറി, ഉതഗവ്യൈഃ പ്രോക്ഷ്യ-പഞ്ചഗവ്യങ്ങളെക്കൊണ്ട തളിച്ചിട്ടുതാൻ, പുഷ്പാസ്ത്രതാലത്രയകല്പനാദ്യൈഃ ഗൃഹം പ്രരക്ഷേത് - അസ്ത്രം കൊണ്ട പ്രാസാദത്തിന്റെ എട്ടുദിക്കിലും പുഷ്പാരാധനകളെച്ചെയ്തു അസ്ത്രമുദ്രകളേ കാട്ടി താലത്രയാദിചെയ്തു പ്രാസാദത്തേ രക്ഷിപ്പൂ.

തതോ ബഹിഃ സ്ഥണ്ഡിലമാരചയ്യ
ഹുതാശകോണേ വിനിധായ വഹ്നിം
ആധായ്യവാഹാഗ്നിമുഖാദിക് കൃത്വാ
രാക്ഷോഘ്നഹോമം വിദധീത വിദ്വാൻ. ൭൩

തതഃ ബഹിഃ ഹുതാശകോണേ സ്ഥണ്ഡിലം ആരചയ്യ-പിന്നെ പുറത്ത് കിഴക്കെ അമ്പലത്തിൽ അഗ്നികോണിൽ മെഴുകി ആയതനമുണ്ടാക്കി, വഹ്നിം വിനിധായ-തീയിനേ ഇട്ട് വിദ്വാൻ ആധായ്യവാഹാഗ്നിമുഖാദിക് കൃത്വാ രാക്ഷോഘ്ന ഹോമം വിദധീത-വിദ്വാനായിരിക്കുന്ന ഗുരു യാജുഷമാർഗ്ഗേണ ജുഷ്ടോപസ്ഥാനാദി അഗ്നിമുഖം കഴിവോളം രാക്ഷോഘ്നഹോമത്തേ ചെയ്‌വൂ.

പാകം രക്ഷോഹണാദിദ്വയമയമനനാ-
ജ്യം കൃണുഷ്വാദ്യമന്ത്രൈ-
ശ്ശ്വേദവാദ്യൈശ്ച ദുർഗ്ഗാമനുഭിരപി സദ്ദ്ര-
രാദിഭിശ്ചാഖിലൈഷു

പ്രാഗ് ഭൂരാദേഃ സ്വഗൃഹ്യാണഭിരജിതഹരേ
മാർഗ്ഗജാജ്യാന്നസപ്പീം-
ഷ്യസ്ത്രേണാഷ്ടയുക്തം ശതമപി ജുഹുയാത്
സർവ്വതസ്സംപൂർണ്ണം. ൬൭

രക്ഷോഹണാദിഭയമയമന്നാ പകം-'രക്ഷോഹണം വാജിനം' 'വാജ്യോതഷാ ബൃഹതാ....വനക്ഷേ സ്വാഹാ ഈ രണ്ടു ഋക്കുകൾകൊണ്ടു് ചരുഹോമത്തേയും 'കൃണുഷ്വപാ'ദിമന്ത്രൈഃ 'യേ ദേവാദ്യൈഃ' ഋഗ്ഗ്ഗാമന്ത്രൈഃ സഭൂരാദിഭിഃ ച അഖിലേഭ്യ ആജ്യം-'കൃണുഷ്വ പാജഃ' ഇത്യാദി പതിനെട്ടുകൊണ്ടും 'യേദേവാഃ പുരസ്സദ' ഇത്യാദി അഞ്ചുകൊണ്ടും, പഞ്ചവർഗ്ഗകൾകൊണ്ടും, ഭൂരാദിവ്യാഹൃതി നാലുകൊണ്ടും എല്ലാ ദേവന്മാരേയും നെയ്യിനെ ഹോമിപ്പൂ. അജിതഹരേ ഭൂരാദേഃ പ്രാക് സ്വഗൃഹ്യാണഭിഃ-ശങ്കരനാരായണങ്കൽ വ്യാഹൃതിഹോമത്തിന്മുമ്പിൽ തന്റെ പഞ്ചതത്ത്വങ്ങൾകൊണ്ടു കൂടെ ഹോമിക്കണം. അഥ അസ്ത്രേണ മാർഗ്ഗജാജ്യാന്നസപ്പീംഷി അഷ്ടയുക്തം ശതം അപി സർവ്വതഃ സംപൂർണ്ണം ജുഹുയാത്-പിന്നെ അസ്ത്രമന്ത്രം കൊണ്ടു കടലാടിച്ചമതയും നെയ്യും ഹവിസ്സും നെയ്യും നൂറെറട്ടിതെ ഉരു എല്ലാ ദേവന്മാൎക്കും പൂർണ്ണാഹുതിയോടുകൂടീട്ടു ഹോമിക്കണം.

ഹോമാന്തേ ഖരമഞ്ജരീരസലസദ്-
ഭസ്മപ്രണീതാംഭസാ
സമ്പാതേന ശതാസ്ത്രജാപമഹിതേ-
നോക്ഷേദ് ഗൃഹം സർവ്വതഃ
ദർഭബ്രഹ്മമയൂരപിപ്പലശിലാ-
ഭിർഹോമമന്ത്രൈരമും
നിക്ഷിപ്യാനലമേവ വാസ്തുഹവനം
കുർവ്വീത ശാർവ്യാം ദിശി. ൬൮

ഹോമാന്തേ-പിന്നെ സ്വിഷ്ടകൃദാദിഹോമം മുടിച്ചു; ഖരമഞ്ജരീരസലസദ്ഭസ്മപ്രണീതാംഭസാ സമ്പാതേന - കടലാടിയുടെ നീരും ഭസ്മവും പ്രണീതാജലവും കൂടിയ സമ്പാതംകൊണ്ടു്; ശതാസ്ത്രജാപമഹിതേന-അസ്ത്രം നൂററിയെട്ടുരു ജപിച്ചാൽ,ഹോമമന്ത്രൈഃ-ഹോമമന്ത്രങ്ങളും ജപിച്ചു്, ദർഭബ്രഹ്മമയൂരപിപ്പലശിലാഭിഃ ഗൃഹം സർവ്വതഃ ഉക്ഷേത്-കറുകപ്പുല്ലും പലാശ്ശും കുഴയും

കടലാടികഴയും കൂട്ടിക്കെട്ടിയതുകൊണ്ടു പ്രാസാദത്തേ എല്ലാട വും തളിപ്പൂ. ശാവ്യാം ദിശി അമും അനലം ഏവ നിക്ഷിപ്യ വാസ്തുഹവനം കുവ്വ്വിത പിന്നെ ഈശകോണിൽ മെഴുകി ആയ തനമുണ്ടാക്കി ഈ രക്ഷോഘ്നഹോമത്തിന്റെ തിയ്യിനേ ഒക്ക യും പാത്രത്തിൽ കോരി ശ്വാസം വീക്കാതെ കൊണ്ടുപോയി ഈ ജുഷ്ടോപസ്ഥാനാദി അഗ്നിമുഖാന്തം വാസ്തുഹോമത്തെച്ചെയ്യവൂ.

പൂവേണ രം ഹുതവഹം റിരചയ്യ പീഠം
ശാലീനവീനവസനാമലതണ്ഡുലാദ്യൈഃ
ദൂർവ്വാശമീദളകുശോത്തരകൂർച്ചചർച്ചി-
തേന്ന്യസ്മിൻ യജേത കലശൌ പരിധാനതഃ പ്രാക്. ന്യവ

തം ഹുതവഹം പൂവേണ-ആ ഹോമത്തിന്റെ കിഴക്കെഭാഗ ത്തു്, പരിധാനതഃ പ്രാക്- പരിധി വയ്ക്കുന്നതിനുമുമ്പിൽ; ശാലീന വീനവസനാമലതണ്ഡുലാദ്യൈഃ-നെല്ലും അരിയും എള്ളും കട്ടകം കോടിവസ്ത്രാന്തരിതമാക്കംവണ്ണം രണ്ടു സ്വസ്തികപത്മങ്ങളിൽ വ ച്ചു പീഠം ഉണ്ടാക്കി; ദൂർവ്വാശമീദളകുശോത്തരകൂർച്ചചർച്ചിതേ അ സ്മിൻ-കറുകളും, വഹ്നിയിലയും, കുശമൂട്ടം, ദർഭക്കൂർച്ചങ്ങളും വച്ചിരിക്കുന്ന ഈ പീഠത്തുങ്കൽ പീഠപൂജയേച്ചെയ്തു്, കലശൌ യജേത-രണ്ടു കലശങ്ങളേ കമഴ്ത്തി ശോഷണാദി പാത്രപൂ ജയും ചെയ്തു മലർത്തിവച്ചു പൂജിപ്പൂ.

ന്യക്കുബ്ജേ/ഭ്യർച്ച്യയതു നിജയാ വിദ്യയാ
ff വാഹ്യ വിദ്വാൻ
പ്രത്യക് സംസ്ഥ പ്രകൃതഘടയോ-
സ്തണ്ഡുലസ്വർണ്ണപൂർണ്ണ
"ശന്നോ ദേവ്യാ" ദിഭിരഭിഹിതവ
ദാംഗയച്ഛത്ര ശാന്തിം
പ്രാചീ ന ച പ്രയജതു തഥാ
സ്വർണ്ണരത്നോദപൂർണ്ണ. ന്യബ

ന്യക്കുബ്ജേ-കലശം രണ്ടിലും കീഴ്പോട്ടുഗ്രമായി കൂർച്ചങ്ങളേ ന്യസിച്ചു പൂജിച്ചാൽ; പ്രകൃതഘടയോഃ പ്രത്യക് സംസ്ഥേ തണ്ഡു ലസ്വർണ്ണപൂർണ്ണേ - ഈ കലശങ്ങളിൽ പടിഞ്ഞാറേക്കലശത്തിൽ സ്വർണ്ണമിട്ടു് അരികൊണ്ടു നിറച്ചു്; നിജയാ വിദ്യയാ ആവാഹ്യ- തന്റെ മൂലമന്ത്രംകൊണ്ടു് ആവാഹിച്ചു പൂജിപ്പൂ. പ്രാചീനേ

സ്വർണ്ണരത്നോദപൂർണ്ണേ-കിഴക്കേ കലശത്തിൽ സ്വർണ്ണരത്നങ്ങളേ ന്യസിച്ചു വെള്ളം നിറച്ച്, ദ്വിരഭിഹിതപാദാംഗയാ ശന്നോദേവ്യാ ശാന്തിം ആവാഹ്യ തഥാ പ്രയജതു- രണ്ടു പ്രാവശ്യം ചൊല്ലിയാൽ വരുന്ന ആറു പാദങ്ങളേക്കൊണ്ടു അംഗന്യാസത്തോടുകൂടിയിരിക്കുന്ന 'ശന്നോദേവീ' എന്ന ഋക്കുകൊണ്ടു ശാന്തിയേ ആവാഹിച്ചു തദംഗങ്ങളോടും കൂടി രണ്ടു കലശങ്ങളേയും പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്തു പരിധ്യാദിഹോമം ചെയ്വൂ. 'ശന്നോദേവീരഭിഷ്ടയേ ഹൃദയായ നമഃ' ഇത്യാദി അംഗം, സിന്ധുദ്വീപഃ ഋഷിഃ, ഗായത്രീ ഛന്ദഃ, ശാന്തിർദ്ദേവതാ ഇങ്ങനെ ഋഷിഛന്ദോദേവതകൾ.

പാകം വാസ്തോഷ്പതേ്യന്തേ പ്രതിമനയുഗളേ-
നാഥ സർപ്പിർദ്ധ്രുവാസ്ഥ-
ണ്ണാദ്യൈർജ്ജാതാദിഭിഃ ശാന്ത്യൃഗണുഭിരപി ഭ്രൂ-
രാദിഭിശ്ചാഖിലേഷു
ഭർഗ്ഗേ ദുർഗ്ഗാപദേ പഞ്ചഭിരപി ജുഹുയാദ്
ബ്രഹ്മഭിർഗ്ഗുഹ്യമന്ത്രൈഃ
ശാർങ്ഗീശേ തത് പുരസ്താത്തദുപരി നിജഷ-
ണ്മന്ത്രകൈഷ്ഷണ്മുഖേ ച. ൬൨

വാസ്തോഷ്പതേന്തേ പ്രതിമനയുഗളേന പാകം-വാസ്തോഷ്പതേ പ്രതിജാനീഹി വാസ്തോഷ്പതേ ശഗ്മയാ ... സദാനഃസ്വാഹാ ഈ രണ്ടു ഋക്കുകളേക്കൊണ്ടു പാകത്തേ ഹോമിപ്പൂ. അഥ അഖിലേഷു ധ്രുവാ സ്ഥ്ണാദ്യൈഃ ജാതാദിഭിഃ ശാന്ത്യൃഗണുഭിഃ ഭ്രൂരാദിഭിഃ ച ആജ്യം-പിന്നെ എല്ലാ ദേവന്മാരിലും വാസ്തോഷ്പതേ ധ്രുവാ സ്ഥ്ണാം ഇത്യാദി ആറുകൊണ്ടും, ജാതാദി പഞ്ചദുർഗ്ഗകൊണ്ടും, ശന്ന ഇന്ദ്രാഗ്നീ ഇത്യാദി പതിനഞ്ചു ഋക്കുകൊണ്ടും, ഭൂരാദിവ്യാഹൃതികളേക്കൊണ്ടും ആജ്യാഹുതികളെച്ചെയ്വൂ. ഭർഗ്ഗേ ദുർഗ്ഗാപദേ പഞ്ചഭിഃ ബ്രഹ്മഭിഃ—ശിവങ്കൽ പഞ്ചദുർഗ്ഗവേണ്ടാ. തത്സ്ഥാനത്തു പഞ്ചബ്രഹ്മങ്ങളേക്കൊണ്ടും; ശാർങ്ഗീശേ തത് പുരസ്താത് ഗുഹ്യമന്ത്രൈഃ ശങ്കരനാരായണങ്കൽ പഞ്ചദുർഗ്ഗയുടെ മുമ്പിൽ തന്റെ പഞ്ചതത്വങ്ങളേക്കൊണ്ടും; ഷണ്മുഖേ ച തദുപരി നിജഷണ്മന്ത്രകൈഃ സുബ്രഹ്മണ്യങ്കൽ പഞ്ചദുർഗ്ഗ കഴിഞ്ഞാൽ തന്റെ ഷണ്മന്ത്രങ്ങളേക്കൊണ്ടും; സർപ്പിഃ ജുഹുയാത്-നെയ്യിനേ ഹോമിപ്പൂ.

ശന്നോ ദേവ്യ്യണനാ ശമീഘൃതഹവി-
സ്സർപ്പിംഷി ഗവ്യാപ്ലുതാ
ദൂർവാശ്ചാഷ്ടശതം ജുഹോതു നിഖിലേ
പൂർണ്ണാഭിപൂർണ്ണം പൃഥക്
ദുർഗ്ഗായാം പുനരാദ്യയാദിമചതു-
ഷ്കം ദാനവാരൌ ഹുനേദ്
ദൂർവാമൂലത ഏവ ശാസ്തൃഗുഹയോ-
സ്സർവ്വം ജിനാർണേന വാ. ൩൯

നിഖിലേ ശന്നോ ദേവ്യ്യണനാ—എല്ലാദേവന്മാരിലും ശന്നോ ദേവീ എന്നതുകൊണ്ടു; ശമീഘൃതഹവിസ്സർപ്പിംഷി ഗവ്യാപ്ലുതാഃ ദൂർവാഃ ച വഹ്നിച്ചമതയും നെയ്യും ഹവിസ്സും നെയ്യും പഞ്ചഗവ്യത്തിൽ മുക്കിയ കറുകയും; അഷ്ടശതം പൂർണ്ണാഭിപൂർണ്ണം പൃഥക് ജുഹോതു-നൂററെട്ടീതെ ഉരു ഇടയിൽ പൂർണ്ണാഹുതിയോടു കൂടുംവണ്ണം വെവ്വേറെ ഹോമിപ്പൂ. ദുർഗ്ഗായാം ആദ്യയാ ആദിമചതുഷ്കം - ദുർഗ്ഗയിങ്കൽ ജാതവേദസേ എന്ന ആദിയിലത്തെ ഋക്കുകൊണ്ടു വഹ്നിച്ചമത തുടങ്ങി നാലിനേയും ഹോമിപ്പൂ. ദാനവാരൌ ദൂർവാഃ മൂലതഃ ഏവ - വിഷ്ണുവിങ്കൽ കറുകകളേ മൂലം കൊണ്ടുതന്നെ ഹോമിക്കണം. ശാസ്തൃഗുഹയോഃ സർവം ജിനാർണ്ണേന വാ ഹുനേത് - ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും ഈ ദ്രവ്യങ്ങളേ അഞ്ചിനേയും തങ്ങളുടെ ഗായത്രികൊണ്ടു ഹോമിക്കിലും ആം.

പ്രാക് പാവകഠ സ്വിഷ്ടകൃതോഽവശേഷ്ടേ-
നാന്നേന തോയാജ്യസമന്വിതേന
വികീര്യ ദർഭാഗ്രചയം നമോരു-
ദ്രാദ്യേന മന്ത്രേണ ബലിം വിദദ്ധ്യാത്. ൩൩

പാവകം പ്രാഗ്-പിന്നെ സ്വിഷ്ടകൃദാദിഹോമം ചെയ്ത തീയുടെ കിഴക്കഭാഗത്തു; ദർഭാഗ്രചയം വികീര്യ—കറുമ്പുല്ലു വിരിച്ച്; സ്വിഷ്ടകൃതഃ അവശിഷ്ടേന തോയാജ്യസമന്വിതേന അന്നേന-സ്വിഷ്ടകൃത്തുങ്കൽ അവശിഷ്ടമായിരിക്കുന്ന ഹവിസ്സുകൊണ്ടു വെള്ളവും നെയ്യും കൂടുംവണ്ണം ഉപസ്തരിച്ച് വെള്ളവും കൂട്ടി; നമോ രുദ്രാദ്യേന മന്ത്രേണ ബലിം വിദദ്ധ്യാത് - നമോ രുദ്രായ വാസ്തോഷ്പതയേ ഇത്യാദി ഋക്കുകൊണ്ടു ബലിയേച്ചെയ്യണം.

ഏകാശീതിപദാത്മപദ്മവിഹിതം
വഹ്നേരുദീച്യാമഥ
പ്രാച്യാം വാസ്തുബലിം മഹേശദിശി വാ
കുര്യാന്നിജോക്തക്രമാത്
സമ്പാതേന സഭസ്മശാന്തിജലഗ-
വ്യേനാഥ ശമ്യാദികൈ-
രുക്ഷേത്സ്വാന്ത്യഭിമന്ത്രിതേന ഭവനം
ത്വാം വിപ്രമന്ത്രം ജപൻ. ൹

വഹ്നേഃ ഉദീച്യാം ഉത പ്രാച്യാം മഹേശദിശി വാ-പിന്നെ വാസ്തുഹോമത്തിന്റെ വടക്കുതാൻ കിഴക്കുതാൻ ഈശകോണിൽതാൻ; ഏകാശീതിപദാത്മപദ്മവിഹിതം വാസ്തുബലിം-എമ്പത്തിയൊന്നു പദമായ പത്മത്തിൽ മുമ്പു പറഞ്ഞിരിക്കുന്ന വാസ്തുബലിയെ നിജോക്തക്രമാത് കുര്യാത്-തനിക്കു പറഞ്ഞ ക്രമംപോലെ ചെയ്‌വൂ. അഥ ശാന്ത്യഭിമന്ത്രിതേന സഭസ്മശാന്തിജലഗവ്യേന സമ്പാതേന-പിന്നെ ശന്നോദേവീമന്ത്രം കൊണ്ടു നൂററിയെട്ടു ഉരു ജപിച്ചു ഭസ്മവും പ്രണീതാജലവും പഞ്ചഗവ്യവും കൂടിയിരിക്കുന്ന വാസ്തുഹോമസമ്പാതം കൊണ്ടു്; ത്വാം വിപ്രമന്ത്രം ജപൻ—'ത്വാം വിപ്രസ്ത്വാം കവിഃ 'എന്ന ഋക്കു ജപിച്ചു്; ശമ്യാദികൈഃ ഭവനം ഉക്ഷേത്-വഹ്നിക്കലയും ദർഭയും പ്ലാശിങ്കുഴയും അരയാൽക്കലയും കൂട്ടി കെട്ടിയതുകൊണ്ടു പ്രാസാദത്തുങ്കൽ എല്ലാടവും തളിപ്പൂ.

ഗർഭാഗാരേ കലശസഹിതാം-
സ്ഥണ്ഡിലായാം ഗേഹമൂർത്തൗ
പ്രോൽകീർണ്ണായാം കലശസലിലൈ-
ശ്ചാപി സിക്ത്വാ ഽഭ്യർച്ച്യ
കൃത്വാ പുണ്യാഹമപി സശിവാം വാ-
സ്തുവാദാദിവിപ്രൈഃ
കൃത്വാ നീരാജനമപി നിജാംഗസ്തുണ്ണ
രക്ഷാം ച കുര്യാത്. ൹൨

ഗർഭാഗാരേ ഗേഹമൂർത്തൗ-പിന്നെ ഗർഭഗൃഹമദ്ധ്യത്തുങ്കൽ പ്രാസാദമൂർത്തിയേ മുമ്പിൽ പറഞ്ഞ മന്ത്രംകൊണ്ടു പൂജിച്ചു്;

തണ്ഡുലാൻ പ്രോൽകിര്യ-അരി നിറച്ച കലശംകൊണ്ടു് മൂടി; തയാച്ഛാദ്യ ഏതത് കലശസലിലൈഃ ച സിക്ത്വാ- അതു മൂടുകകൊണ്ടു കലശജലവുമവിടെയാടി; വിപ്രൈഃ പുണ്യാഹം അപി കൃത്വാ. പിന്നെ ബ്രാഹ്മണരോടുകൂടി വാസ്തുദേവതാഃ പ്രീയന്താം എന്നു വിശേഷംകൂട്ടി പ്രാസാദത്തിന്നു പുണ്യാഹംതളിച്ചു്; സശിവം വാസ്തുവാദാദി കൃത്വാ-ശിവം വാസ്തു ശാന്തിരസ്തു സുമംഗലം ഭവതു ഇങ്ങനെ എല്ലാവരും നടയിൽനിന്നു തൊഴുതു ചൊല്ലി; നീരാജനം അപി കൃത്വാ നിജാസ്ത്രേണ രക്ഷാം ച കുര്യാത്-നീരാജനത്തേയും ഉഴിഞ്ഞു് തന്റെ അസ്ത്രംകൊണ്ടു താലത്രയാദിചെയ്തു രക്ഷിപ്പൂ. ഇങ്ങനെ പ്രാസാദശുദ്ധികരം.

അനന്തരം ബിംബശുദ്ധികലശപൂജയെ പറയുന്നു:—

ശുദ്ധോദഗ്ഭവനേ/ഥസപ്തദശക
ദ്രവ്യക്രമാത് ക്ഷേത്രകം
കൃത്വാ/ന്തർനവകം പ്രകല്പ്യ കലശാ-
നാം ബാഹ്യതോ യുക്തിതഃ
ശ്രീശേ/ന്തർനവകേ/ങ്കുരാദിനവകം
ഗന്ധോദകം ദിഗ്വിദിക്-
ഖണ്ഡാന്തസ്ഥലകേഷു ശുദ്ധസലിലം
ശേഷേഷു ചാപൂരയേത്. ൧൯

അഥ ശുദ്ധോദഗ്ഭവനേ-അനന്തരം ധ്യാനാധിവാസത്തിന്റെ തലനാൾ സ്ഥലശുദ്ധി ചെയ്തിരിക്കുന്ന ഈശകോണിൽ അമ്പലത്തിൽ—സപ്തദശകദ്രവ്യക്രമാത് ക്ഷേത്രകം കൃത്വാ-കലശത്തുങ്കൽ സപ്തദശദ്രവ്യന്യാസത്തിന്നു പറയുന്നപോലെ പത്മത്തെ ഉണ്ടാക്കൂ. അന്തഃ നവകം ബാഹ്യതഃ കലശാനാം യുക്തിതഃ ച പ്രകല്പ്യ—ഇവിടെ അകത്തു് എല്ലാപ്പക്ഷത്തിലും ഒമ്പതുകലശം തന്നെ. പുറത്തു് അവിടത്തെ യുക്തിക്കുതക്ക വണ്ണം ത്ര്യേകാംശാബ്ജിനവാംകഗോപികൃതികളിൽ ഒന്നിനേയുമുണ്ടാക്കൂ. ശ്രീശേ അന്തഃ നവകേ അങ്കുരാദിനവകം-വിഷ്ണുവിങ്കൽ അകത്തെ നവകത്തിൽ പല്ലവങ്ങൾ തുടങ്ങി ഒമ്പതു ദ്രവ്യങ്ങളേയും; ദിഗ്വിദിക്ഖണ്ഡാന്തസ്ഥലകേഷു ഗന്ധോദകം-പിറത്തു ദിക്കിലേയും കോണിലേയും ഖണ്ഡബ്രഹ്മകലശങ്ങളിൽ അഷ്ടഗന്ധജലത്തേയും; ശേഷേഷു ശുദ്ധസലിലം ച ആപൂരയേത്-ശേഷമുള്ള പരികലശ

ങ്ങളിൽ ശുദ്ധജലത്തേയും നിറപ്പൂ. ഇങ്ങനെ വിഷ്ണുവിങ്കൽ പതിനേഴ ബ്രഹ്മനായിട്ട് ദ്രവ്യന്യാസം ഭവിക്കും.

മദ്ധ്യാന്തം നവഖണ്ഡകേഷു ശിവശാ-
സ്ത്രോർദ്ദിഗാദിദിക്ക്ഷ്വപ്യഥോ-
ദുർഗ്ഗാഭാനനയോഃ പ്രദക്ഷിണതയാ
ദ്രവ്യാണി വിന്യസ്യ തു
ദിക്കോണക്രമതോഽന്തരാദി ശരജേ-
ഽഥേശാച്യുതേ മദ്ധ്യതോ
മദ്ധ്യാശാവിദിശാക്രമാന്നവ ബഹിഃ
ഖണ്ഡേഷു ഹേമാംബു ച. ൧൦

ശിവശാസ്ത്രോഃ നവഖണ്ഡകേഷു-ശിവങ്കലും ശാസ്താവിങ്കലും നടുഖണ്ഡത്തിലെയും പുറത്തേ എട്ടു ഖണ്ഡത്തിലേയും ഖണ്ഡബ്രഹ്മകലശങ്ങളിൽ; ദിഗാദിദിക്ക്ഷ്വപ്യഥഃ മദ്ധ്യാന്തം-പുറത്തു ദിക്കുകൾ നാലും കോണുകൾ നാലും കഴിഞ്ഞു നടുവിലേ ബ്രഹ്മകലശത്തിലും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. ദുർഗ്ഗാഭാനനയോഃ പ്രദക്ഷിണതയാ മദ്ധ്യാന്തം-(ദുർഗ്ഗയിലും ഗണപതിയിങ്കലും) പുറത്തു കിഴക്കു തുടങ്ങി പ്രദക്ഷിണക്രമേണ എട്ടു ഖണ്ഡബ്രഹ്മനും കഴിഞ്ഞാൽ നടുവിലും ബ്രഹ്മനിലായിട്ടും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. ശരജേ അന്തരാദി ദിക്കോണക്രമതഃ-സുബ്രഹ്മണ്യങ്കൽ അകത്തേ ബ്രഹ്മൻ മുമ്പായിട്ടും പിന്നെ പുറത്തേ ഖണ്ഡബ്രഹ്മനിൽ ദിക്കും കോണും ആയിട്ടും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. അഥ ഈശാച്യുതേ മദ്ധ്യതഃ മദ്ധ്യാശാവിദിശാക്രമാത് ന.വ-ശങ്കരനാരായണങ്കൽ നടുഖണ്ഡത്തിലേ ഒമ്പതുങ്കൽ നടുവിലും ദിക്കുകൾ നാലും കോണുകൾ നാലു കഴിഞ്ഞാൽ; ബഹിഃ ഖണ്ഡേഷു ഹേമാംബു ച ദ്രവ്യാണി വിന്യസ്യ തു പുറത്തേ ഖണ്ഡബ്രഹ്മഘടങ്ങളിൽ ദിക്കും കോണുമായിട്ടു സ്വർണ്ണം ന്യസിച്ചു വെള്ളം നിറപ്പൂ. ഇങ്ങനെ പതിനേഴ ദ്രവ്യങ്ങൾ.

അനന്തരം ദ്രവ്യങ്ങളെ പറയുന്നു:—

ക്ഷീരിശ്രീബകുളാമ്രചമ്പകപലാ-
ശാശോകനീപാർജ്ജുന-
പ്ലോതാന്യത്ര തു പല്ലവാനി കലശേ
കാർശാനവാശാദളേ

രക്ഷോദിക്സഥലേ സപദ്മകപടീ-
രദ്വന്ദ്വജാത്യാത്തവം
ദർഭസ്തംബസകന്ദനന്ദ്യഭിധദൂ-
ർവ്വാരോചനാസർഷപം. ൧൭

ഹരൌ കാൎശാനവാശാദലേ-വിഷ്ണുവിങ്കൽ അകത്തേ ഒമ്പതിൽ അഗ്നികോണിലേ ദലകലശത്തിൽ ക്ഷീരി=നാല്പാമരം; ശ്രീ=കൂവളം, ബകുളം=ഇലഞ്ഞി, ആമ്രം=മാവ്; ചമ്പകം= അതുതന്നെ, പലാശം=പ്ലാശ്; അശോകം=അശവ്; നീപം=കടമ്പ്; അൎജ്ജുനം=മരുതു ഈ വൃക്ഷങ്ങളുടെ തളിരുകളേയും, രക്ഷോദിക്സ്ഥലേ-പിന്നെ നിരൃതികോണിലേ ദലകലശത്തിൽ,പത്മകം=പതിമുകം; പടീരദ്വന്ദ്വം=ചന്ദനവും രക്തചന്ദനവും; ജാത്യാത്തവം= പിച്ചകപ്പൂവ്; ദർഭസ്തംബം=ദർഭമുള; കന്ദം=കുരുന്ന്; നന്ദ്യഭിധം= നന്ത്യാർവട്ടം; ദൂർവ്വാ=കറുക; രോചനാ=ഗോരോചനാ; സർഷപം=കടുക് ഇവയെ ന്യസിപ്പൂ.

യവവ്രീഹിസ്വർണ്ണം രജതതിലകൂലദ്വിതയമൃ-
ച്ഛകൃദ്യുക്തം ന്യസ്യേത്സതതഗതിദിക്പത്രകലശേ
സഹാവിഷ്ണുക്രാന്തീമധുകരമൃളച്യാർദ്രകശമീഃ
ശതാവര്യ്യാ ശ്യാമാകമപി ശിവദിക്പത്രകലശേ. ൧൮

സതതഗതിദിക്പത്രകലശേ — വായുകോണിലേ കലശത്തിൽ, യവം=അതുതന്നെ, വ്രീഹി=നെല്ല്, സ്വർണ്ണം=അതുതന്നെ; രജതം=വെള്ളി; തിലം=എള്ള്; കൂലദ്വിതയമൃത്=പുഴയുടെ രണ്ടു കരയിലേയും മണ്ണ്; ശകൃദ്യുക്തം-ചാണകത്തോടു കൂടീട്ട് ഇവയെ ന്യസിപ്പൂ. ശിവദിക്പത്രകലശേ-ഈശകോണിലേ ദലകലശത്തിൽ, സഹാ=പൂവാങ്കുറന്തൽ, വിഷ്ണുക്രാന്തി=അതുതന്നെ, മധുകരം=കയ്യോന്നി; മൃളചീ=അമൃതു്; ആർദ്രകം=ഇഞ്ചി; ശമീ=വഹ്നിയില; ശതാവര്യ്യാ=ശതാവേലി; ശ്യാമാകം=കവിട്ട (?) ഇവയെ ന്യസിപ്പൂ.

പ്രത്യക് ഫലം ന്യസതു ഗവ്യമവാക് കഷായം
പ്രാഗുത്തരേ ച ശതമൂല്യമൃതാകുമാരീഃ
വ്യാഘ്രീം വചാം ബൃഹതികാം ച സഹാം ച സിംഹീം
വല്മീകസപ്തമൃദഃ കലശേ/ന മദ്ധ്യേ. ൧൯

പ്രത്യക് ഫലം-പിന്നെ പടിഞ്ഞാറു ഫലദ്രവ്യത്തേയും, അവാക് ഗവ്യം-തെക്കു പഞ്ചഗവ്യത്തേയും, പ്രാക് കഷായം-കിഴക്കു കഷായത്തേയും, ഉത്തരേ-വടക്ക് ശതമൂലി=കഞ്ഞിരിക്കയും, അമൃതാ-അമൃതും, കുമാരി- കററാൽവാഴയും, വ്യാഘ്രീ-ചെറുവഴുതിനയും, വചാ-വയമ്പും, ബഹുസുതാ-ശതാവേലിയും, സഹാം - പൂവാംകുറന്തിലയും, സിംഹീം - വലിയവഴുതിനയും ഇവ൰ററ ന്യസിപ്പൂ. അഥ മദ്ധ്യേ കലശേ വല്മീകസപ്തകമൃദഃ ന്യസത്തു-ഇങ്ങനെ ദലകലശം എട്ടും നിറച്ചാൽ നടുവിലേ ബ്രഹ്മകലശത്തിൽ ഏഴുക്കുട്ട പുററുമണ്ണുകളേയും ന്യസിച്ചു വെള്ളം നിറപ്പൂ.

ഓം സോമായ വനസ്പ-
ത്യന്തർഗതായ നമോ മൃദന്തമന്ത്രഃ
ഗന്ധോദ്ദേശ്യഷ്ടാർണം സ്യാ-
ച്ഛുദ്ധോദേ ദ്വാദശാക്ഷരം ച ഹരൌ. ൧൪

ഹരൌ-വിഷ്ണുവിങ്കൽ, ഓം സോമായ വനസ്പത്യന്തർഗ്ഗതയേ നമഃ മൃദന്തമന്ത്രഃ-ഈ ദലകലശങ്ങളും ബ്രഹ്മ.നും നിറപ്പാൻ ഓം സോമായ വനസ്പത്യന്തർഗ്ഗതയേ നമഃ എന്ന മന്ത്രം ഭവിക്കും. ഗന്ധോദേ അഷ്ടാർണ്ണം ശുദ്ധോദേ ദ്വാദശാക്ഷരം ച സ്യാത - പുറത്തേ ഖണ്ഡബ്രഹ്മനിൽ അഷ്ടഗന്ധജലം നിറപ്പാൻ മൂലവും, പരികലശങ്ങളിൽ ശുദ്ധജലം നിറപ്പാൻ ദ്വാദശാക്ഷരവും മന്ത്രം ഭവിക്കും. ഇങ്ങനെ വിഷ്ണുവിങ്കലേ സപ്തദശദ്രവ്യന്യാസക്രമം.

കഷായോദഗവ്യഭസിതാനി ശിവേ മൃദംഭോ-
ഗോമൂത്രദുഗ്ദ്ധദധികം കുശഗന്ധവാരി
മൃത്സാജലം കഥിതവാര്യഥ പഞ്ചഗവ്യം
വ്യസ്തം സമസ്തമപി ഗന്ധജലം പ്രഭേദേ. ൧൫

ശിവേ-ശിവങ്കൽ, ദിക്കും കോണും നടുവും ക്രമേണ ഖണ്ഡബ്രഹ്മകലശങ്ങളിൽ, കഷായോദഗവ്യഭസിതാനി-കഷായജലത്തേയും പഞ്ചഗവ്യത്തേയും ഭസ്മത്തേയും, മൃദംഭഃ-മൃജ്ജലത്തേയും, ഗോമൂത്രദുഗ്ദ്ധദധികം-ഗോമൂത്രത്തേയും പാലിനേയും തയിരിനേയും; കുശഗന്ധവാരി-കുശജലത്തേയും അഷ്ടഗന്ധജലത്തേയും, ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങളേ ന്യസിപ്പൂ. പ്രഭേദേ-ശാസ്താവിങ്കൽ ഈവണ്ണം തന്നെ, മൃത്സാജലം-മൃജ്ജലത്തേയും,കഥിതവാരി-കഷായജലത്തേയും, അഥ പഞ്ചഗവ്യം വ്യസ്തം സമസ്തം അപി-പിന്നെ ഗോമൂത്ര

ത്തേയും ചാണകവെള്ളത്തേയും പാലിനേയും തയിരിനേയും നെയ്യിനേയും ഇങ്ങനെ വേറെയുള്ള പഞ്ചഗവ്യങ്ങളേയും പിന്നെ കൂട്ടിയ പഞ്ചഗവ്യത്തേയും, ഗന്ധജലം-നടുവിൽ അഷ്ടഗന്ധജലത്തേയും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങളേ ന്യസിപ്പൂ.

വ്യസ്തം ക്രമേണ മഹിഷദ്വിഷി പഞ്ചഗവ്യം
മൃത്കഷായരത്നസലിലാന്യപി ഗന്ധതോയം
പാദ്യാർഘ്യഗവ്യകപയാംസി ദധി ദ്വിപാസ്യേ
കഷായാംബുമൃത്കുശജലാന്യപി ഗന്ധവാരി. ൧൩

മഹിഷദ്വിഷി ക്രമേണ-ദുർഗ്ഗയിങ്കൽ ഖണ്ഡബ്രഹ്മനിൽ പ്രദക്ഷിണക്രമേണ, വ്യസ്തം പഞ്ചഗവ്യം-ഗോമൂത്രം ചാണകം പാല് തയിര് നെയ്യ് ഇതു് അഞ്ചും മൃത്കഷായരത്നസലിലാനി-മണ്ണുകളും കഷായജലവും രത്നജലവും ന്യസിച്ച്, ഗന്ധതോയം-നടുവിൽ അഷ്ടഗന്ധജലത്തേ നിറപ്പൂ. ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. ദ്വിപാസ്യേ-ഗണപതിയിങ്കൽ, ഈവണ്ണം തന്നെ, പാദ്യാർഘ്യഗവ്യകപയാംസി-പാദ്യദ്രവ്യത്തേയും അർഘ്യദ്രവ്യത്തേയും പഞ്ചഗവ്യത്തേയും പാലിനേയും, ദധി-തൈരിനേയും, കഷായാംബുമൃത്കുശജലാനി-കഷായജലത്തേയും മൃജ്ജലത്തേയും കുശജലത്തേയും ന്യസിച്ച്; ഗന്ധവാരി അപി- നടുവിൽ അഷ്ടഗന്ധജലത്തേയും ന്യസിപ്പൂ.

കൌശോദഗവ്യകകഷായകദൌർവ്വരാജി-
മൃദ്രത്നശുദ്ധജലഗന്ധജലം കുമാരേ
മൃത്കഷായകം ഹരിഹരേ പൃഥഗാസ്ഥിതാനി
ഗവ്യാനി പഞ്ച ഫലവാര്യഖിലൌഷധം ച. ൧൧

കുമാരേ-സുബ്രഹ്മണ്യങ്കൽ അകത്തു തുടങ്ങി, കൌശോദഗവ്യകകഷായകദൌർവ്വരാജിമൃദ്രത്നശുദ്ധജലഗന്ധജലം- കുശജലത്തേയും പഞ്ചഗവ്യത്തേയും കഷായജലത്തേയും കറുകയിട്ട വെള്ളത്തേയും കടുകിനേയും മണ്ണുകളേയും രത്നങ്ങളേയും ശുദ്ധജലത്തേയും അഷ്ടഗന്ധജലത്തേയും ഇങ്ങനെ ഒമ്പതുദ്രവ്യങ്ങളേ ന്യസിപ്പൂ. ഹരിഹരേ-ശങ്കരനാരായണങ്കൽ മദ്ധ്യഖണ്ഡനവകത്തിൽ നടുവിലും ദിക്കോണുകളിലും, മൃത്കഷായകം-മണ്ണും കഷായജലത്തെ, പൃഥക് ആസ്ഥിതാനി പഞ്ചഗവ്യാനി-ഗോമൂത്രം ചാണകം പാല് തൈര് നെയ്യ് ഇങ്ങനെ വേറേ(പഞ്ച)ഗവ്യങ്ങളേയും, ഫലവാരി-ഫലജല

ത്തേയും; അഖിലൌഷധം ച-സവ്വൌഷധത്തേയും, ഇങ്ങനെ ഒമ്പതിനേ അകത്തു ന്യസിച്ച് പുറത്ത് ദിക്കോണഖണ്ഡബ്രഹ്മാംഗങ്ങളിൽ സ്വൎണ്ണത്തേയും ന്യസിപ്പൂ. ഇങ്ങനെ പതിനേഴു ദ്രവ്യങ്ങൾ.

സ്വാസ്വാദിക്സംസ്ഥിതബ്രഹ്മതദംഗൈരിഹ പൂരയേത്
മദനദ്രുഹി തദ്ദ്രവ്യാണ്യപരേഷു സ്വമൂലതഃ. ൧൭

ഇഹ മദനദ്രുഹി ഇവിടെ ശിവങ്കൽ, സ്വാസ്വാദിക്സംസ്ഥിതബ്രഹ്മതദംഗൈഃ ദ്രവ്യാണി പൂരയേത്-കിഴക്ക തൽപുരുഷനും തെക്ക് അഘോരനും പടിഞ്ഞാറു സദ്യോജാതനും വടക്ക വാമദേവനും അഗ്നികോണിൽ പഞ്ചബ്രഹ്മാംഗത്തിന്റെ ഹൃദയവും നിരൃതിയിങ്കൽ ശിഖയും വായുവിങ്കൽ കവചവും ഈശകോണിൽ ശിഖയും നടുവിൽ ഈശാനനും ഇങ്ങനെ അതതു ദിക്കുകളിൽ പറഞ്ഞിരിക്കുന്ന പഞ്ചബ്രഹ്മനേക്കൊണ്ടും തദംഗങ്ങളേക്കൊണ്ടും ദ്രവ്യങ്ങളേ ന്യസിപ്പൂ. അപരേഷു സ്വമൂലതഃ-മററുള്ള ദേവന്മാരിൽ തന്റെ തന്റെ മൂലംകൊണ്ട് ദ്രവ്യങ്ങളേ ന്യസിപ്പൂ.

അനന്തരം ഇവിടത്തെ സംഘടനദ്രവ്യങ്ങളെ പറയുന്നു:—

സ്ഥാണൌ നാകുക്ഷതീൎത്ഥദ്വിപശിഖരിനദീ-
വേദികാചത്വരോത്ഥാ-
വിഘ്നേ ക്ഷേത്രാഖുജാഢ്യാശ്ച്യുതചരമസരി-
ജ്ജാശ്ച്യുതാദ്യന്തിമാഃ സ്യുഃ
സംക്രാന്ത്യോഢോത്ഥാഃ കുമാൎയ്യാം സരിദുഭയതട-
ക്ഷേത്രനാകുക്ഷജാതാ
മൃത്സാഃ ശാൎങ്ഗിശ ആദ്യേ കരികിരിവൃഷവ-
ല്മീകനദ്യുദ്ഭവാശ്ച. ൧൮

സ്ഥാണൌ-ശിവങ്കൽ,നാകു-പുററുമണ്ണ്, ഉക്ഷം-കാളക്കൊമ്പത്തേ മണ്ണ്, തീൎത്ഥം-തീൎത്ഥത്തിലേ മണ്ണ്, ദ്വിപം-ആനക്കൊമ്പത്തേ മണ്ണ്, ശിഖരി-പൎവ്വതത്തിലേ മണ്ണ്, നദീ-പുഴയിലേ മണ്ണ്, വേദികാ-അഗ്നിഹോത്രവേദിയിലേ മണ്ണ്, ചത്വരം-നാലുവഴി കൂട്ടുന്നേടത്തേമണ്ണ്. മൃത്സാഃ-ഈ മണ്ണുകൾ വിഘ്നേ ക്ഷേത്രാഖുജാഢ്യാഃ-ഗണപതിയിങ്കൽ ഈ പറഞ്ഞതിൽ വയൽഭൂമിയിലേ മണ്ണും എലി തുരന്ന മണ്ണും കൂടെ വേണം. ച്യുതചരമസരിജ്ജാഃ-നാലുവഴിയിലേ മണ്ണും പുഴയിലേ മണ്ണും വേണ്ടാ; അപ്പോൾ ഗണപതിയുടെ മണ്ണുകൾ. കുമാൎയ്യാം ച്യുതാദ്യന്തിമാഃ സംക്രാന്ത്യോഢോത്ഥാഃ-ദുർഗയി

ങ്കൽ ശിവന്റെ മണ്ണുകളിൽ പുററുമണ്ണും നാലുവഴിയിലെ മണ്ണും വേണ്ടാ. പന്നി തുരന്നിടത്തെ മണ്ണുംകൂടി കൂട്ടിക്കൊള്ളണം. ശാർങ്ഗീശേ സരിദുഭയതടം-(ശങ്കരനാരായണങ്കൽ) ആററിന്റെ രണ്ടുകരയിലെ മണ്ണ്, ക്ഷേത്രം-കണ്ടത്തിലെ മണ്ണ്, നാകം-പുററുമണ്ണ്, ഉക്ഷജാതം-കാളക്കൊമ്പേലെ മണ്ണ്, [ആദ്യേ-ശാസ്താവിങ്കൽ, കരി-ആനക്കൊമ്പത്തെ മണ്ണ്] കിരി-പന്നി തുരന്ന മണ്ണ്, വൃഷം-കാളക്കൊമ്പേലെ മണ്ണ്, വല്മീകം-പുററുമണ്ണ്, നദ്യുത്ഭവം-പുഴയിലെ മണ്ണ്, ഇങ്ങനെ അഞ്ചു്.

ക്ഷീരിദ്വിജദ്രുമശമീഖദിരം കുമാര്യ്യാം
കപാഥാംഗകം ഹരിഹരേ ഖദിരോനിതം തത്
വിഘ്നേ പയോദ്രുമകപിത്ഥമധൂകബില്വം
ശേഷപ്രസിദ്ധിരുപരി സ്നപനാഭിധാനേ. വൃ ൦

കുമാര്യ്യാം ക്ഷീരിദ്വിജദ്രുമശമീഖദിരം കപാഥാംഗകം-ദുർഗ്ഗയിങ്കൽ നാല്പാമരത്തൊലിയും പ്ലാശിന്തൊലിയും വഹ്നിത്തൊലിയും കരിങ്ങാലിത്തൊലിയും കൂടിയതു് കഷായദ്രവ്യം. ഹരിഹരേ ഖദിരോനിതം തത്-ശങ്കരനാരായണങ്കൽ കരിങ്ങാലി കൂടാതെ ഈ പറഞ്ഞതു് കഷായദ്രവ്യം. വിഘ്നേ പയോദ്രുമകപിത്ഥമധൂകബില്വം-ഗണപതിയിങ്കൽ നാല്പാമരത്തൊലിയും പ്ലാശിന്തൊലിയും ഇലിപ്പത്തൊലിയും കൂവളത്തൊലിയും കൂടിയതു് കഷായദ്രവ്യം. ഉപരിസ്നപനാഭിധാനേ ശേഷപ്രസിദ്ധിഃ-മുകളിൽ എട്ടാം പടലത്തിൽ കലശദ്രവ്യങ്ങൾ പറയുന്നേടത്തു് ശേഷം ഇവിടെ വേണ്ടുന്നതിനേ പറയും.

സർവ്വൌഷധാനി തിലമാഷയവപ്രിയംഗു-
ഗോധൂമശാല്യണുസമാഹ്വയകാന്യഥ സ്യുഃ
നീവാരഗാർമ്മുകഗവേധുകജത്തിലാഢ്യ-
ശ്യാമാകവേണുഫലവാസ്തുകസംയുതാനി. വൃ ൧

ശങ്കരനാരായണങ്കൽ, തിലം-എള്ളു്, മാഷം-ഉഴുന്നു്, യവം-അതുതന്നെ, പ്രിയംഗു-തിന, ഗോധൂമം-കോതമ്പു്, ശാലി-നെല്ലു്, അണുസമാഹ്വയം-പഞ്ഞിപ്പുല്ലു് ഈ ഏഴു ഗ്രാമ്യങ്ങളും, നീവാരം-വരിനെല്ലു്, ഗാർമ്മുകം-കാട്ടുപയറു്, ഗവേധുകം-ചലന്തി, ജത്തിലം-കാട്ടെള്ളു്, ശ്യാമാകം-തവിട്ടപ്പയർ, വേണുഫലം-മുളനെല്ലു്, വാസ്തുകം-വാസ്തുച്ചീര അരി ഇവ ഏഴും ആരണ്യങ്ങൾ. സർവ്വൌഷധാനി സ്യുഃ-ഈ പതിന്നാലും കൂടിയതു് സർവ്വൌഷധങ്ങൾ.

മൂലാഷ്ടോർദ്ധശതാജ്യഹുതിദിതസ-
മ്പാതം സമർപ്യാത്മഭൃ-
ഖണ്ഡസ്ഥേഷു ഹിരണ്യവർണ്ണമനമ-
ന്യേഷു സ്വമൂലം ഹരൗ
സർവ്വത്ര സ്വകമൂലമേവ പരിജ-
പ്യാന്യേഷു വസ്ത്രൈർനവൈ-
രാച്ഛാദ്യേത്യധിവാസ്യ തത് സ്നപനതഃ
പൂർവ്വേഽഹ്നി രക്ഷേദ് ഘടാൻ. ൨൧

പിന്നെ കലശങ്ങളുടെ വടക്കു കീറിത്തീയിട്ടുമെഴുകിത്ത ലോടി പരിസ്തരിച്ചു വിളാകി ആജ്യസംസ്കാരം തുടങ്ങി സ്രുക്സ്രു മ്മാർജനാന്തം ചെയ്തു് വിളാകിയാരാധിച്ചു് ഗണപതിയ്ക്കും നിവേ ദിച്ചു് ഹോമത്തുങ്കൽ പീഠപൂജാദിനിവേദ്യത്തോളം ചെയ്തു ചമ്മത ഇട്ടു് പ്രണവവ്യാഹൃതി ഹോമിച്ചാൽ, മൂലാഷ്ടോർദ്ധശതാജ്യ ഹുതിദിതസമ്പാതം-തന്റെ തന്റെ മൂലംകൊണ്ടു നൂററിയെട്ടുരു ആജ്യാഹുതിചെയ്തു് വ്യാഹൃതിപ്രണവാദിചെയ്തു പ്രസന്നപൂജയും വിളാകിയാരാധിക്കയും ചെയ്തു് സമ്പാതത്തിൽ ഉപസിച്ചു് ഹോമം മുടിച്ചു സമ്പാതത്തേ, ആത്മഭൃഖണ്ഡസ്ഥേഷു സമർപ്യ-ബ്രഹ്മ കലശങ്ങളിൽ ദ്രവ്യന്യാസക്രമേണ സമർപ്പിച്ചു്; ഹരൗ ഹിരണ്യ വർണ്ണമനം-വിഷ്ണുവിങ്കൽ 'ഹിരണ്യവർണ്ണാം ഹരിണീം' ഇത്യാദി തൊട്ടുജപിപ്പൂ. അന്യേഷു സ്വമൂലം-മററുള്ള കലശങ്ങളിൽ അഷ്ടാക്ഷരത്തേയും തൊട്ടുജപിപ്പൂ. അന്യേഷു സർവ്വത്ര സ്വകമൂലം ഏവ പരിജപ്യ-മററുള്ള ദേവന്മാരിൽ എല്ലാക്കലശങ്ങളിലും സമ്പാതം സമപ്പിച്ചു് മൂലം തന്നെ തൊട്ടു ജപിപ്പൂ. നവൈഃ വസ്ത്രൈഃ ആച്ഛാദ്യ-പിന്നെ കോടിവസ്ത്രങ്ങളേക്കൊണ്ടു കലശ ങ്ങളേ ഒക്കെയും മൂടി, ഇതി അധിവാസ്യ-ഇപ്രകാരം കലശങ്ങളേ അധിവസിച്ചു്; തത് സ്നപനതഃ പൂർവ്വേ അഹ്നി ഘടാൻ രക്ഷേത്- ഇക്കലശങ്ങളേ ആടുന്ന ധ്യാനാധിവാസദിവസത്തിന്റെ തലേ ദിവസം ഘടങ്ങളേ അധിവസിച്ചു രക്ഷിപ്പൂ.

ഇതി തന്ത്രസമുച്ചയേ തൃതീയഃ
പടലോ മംഗലബീജരോപണാദ്യഃ
ജലവാസനവാസ്തുയാഗബിംബാ-
പ്ലവകുംഭാർച്ചനചർച്ചിതഃ പ്രണീതഃ. ൨൨

ഇതി തന്ത്രസമുച്ചയേ-ഇപ്രകാരം തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തുങ്കൽ മംഗലബീജരോപണാഢ്യഃ-മുള ഇടുന്നതിന്റെ ക്രിയകളോടുകൂടീട്ടു്, ജലവാസനവാസ്തുയാഗബിംബാപ്ലവകുംഭാച്ചന ചച്ചിതഃ ജലാധിവാസക്രിയകളെക്കൊണ്ടും പ്രാസാദശുദ്ധിതുടങ്ങി വാസ്തുബല്യവസാനമുള്ള ക്രിയകളെക്കൊണ്ടും ബിംബശുദ്ധികലശ പൂജയുടെ പ്രകാരങ്ങളെക്കൊണ്ടും ശോഭിച്ചിരിക്കുന്ന, തൃതീയഃ പടലഃ-മൂന്നാമത്തെ പടലം, പ്രണീതഃ-പറയപ്പെട്ടു.

ഇതി തന്ത്രസമുച്ചയഭാഷായാം
തൃതീയഃ പടലഃ സമാപ്തഃ.

---

## ചതുൎത്ഥപടലം

അനന്തരം നാലാമത്തെ പടലംകൊണ്ടു് മണ്ഡപസംസ്കാരാദിധ്യാനാധിവാസത്തോളം പറയുന്നു:—

കേരള സാഹിത്യ അക്കാദമി

അധിവാസനമണ്ഡപം തദർഹേ-
ഹ്ന്യാഗ സംഗൃഹ്യ ഗുരുർവിശോധയേത
രുചിരൈഃ പരിഭൂഷിതം വിതാന-
പ്രമുഖൈർമൃഷ്ടസുലിപ്തഭൂമിഭാഗം. ൧

തദർഹേ അഹനി-ധ്യാനാധിവാസദിവസത്തുങ്കൽ നേരത്തേ, ഗുരുഃ-ആചാൎയ്യൻ, രുചിരൈഃ വിതാനപ്രമുഖൈഃ പരിഭൂഷിതഃ-മനോഹരങ്ങളായിരിക്കുന്ന വിതാനാദികളെക്കൊണ്ടും മാലകളെക്കൊണ്ടും അലങ്കരിക്കപ്പെട്ടിരിക്കുന്നതായും, മൃഷ്ടസുലിപ്തഭൂമിഭാഗം-തറയേ തളിച്ചു മെഴുകിയിരിക്കുന്ന ഭൂസ്ഥാനത്തോടുംകൂടി ഇരിക്കുന്ന, അധിവാസനമണ്ഡപം-പൂൎവ്വദ്വാരമായ പ്രാസാദത്തുങ്കൽ പ്രത്യങ്മുഖമായും പ്രത്യഗ്ദ്വാരപ്രാസാദത്തുങ്കൽ പൂൎവ്വദ്വാരമായും ഭിന്നയോനിയാകുംവണ്ണം ഉണ്ടാക്കിയിരിക്കുന്ന അധിവാസമണ്ഡപത്തെ, സംഗൃഹ്യ വിശോധയേത-പരിഗ്രഹിച്ചിട്ടു് ശുദ്ധികളെ ചെയ്യൂ.

സ്നാത്വാ ശുദ്ധനവീനവസ്ത്രപരിധാ-
യ്യാചമ്യ തന്മണ്ഡപം
സ്വാഗ്രേസ്രുക്ഷ്വാദിനിരസ്തഭൂതനിവഹം
പ്രാവിശ്യ പശ്യേത്ത്യ ച

നൈരൃത്യാമുപവിശ്യ ശോധിതസമി-
ഷ്ടാത്മാഥ വിഘ്നേശ്വരം
സംപൂജ്യാഭിഹിതക്രമാത് ത്രിഗുണസൂ-
ത്രാദീനി സംസാദയേത്. ൨

സ്നാത്വാ ശുദ്ധനവീനവസ്ത്രപരിധായീ ആചമ്യ-ആചാര്യൻ കുളിച്ചു കോടിവസ്ത്രവുമുടുത്ത് ആചമിച്ച്, സ്വാസ്ത്രേക്ഷാദിനിരസ്ത ഭൂതനിവഹം തന്മണ്ഡപം പ്രാവിശ്യ പശ്ചാത്യ ച-അസ്ത്രദൃഷ്ടികൊണ്ട് ഭൂതസമൂഹത്തെ പുറത്ത് ആക്കിയാൽ തളിച്ച ദർഭപാണിയായി പ്രതിഗ്രഹിച്ചാൽ അകത്തു പ്രദക്ഷിണമായി ലക്ഷണങ്ങളും നോക്കിവന്ന്, നൈരൃത്യാമുപവിശ്യ ശോധിതസമിഷ്ടാത്മാ-നിരൃതികോണിൽ വന്നിരുന്ന് ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെ ചെയ്തു, അഥ വിഘ്നേശ്വരം സംപൂജ്യ-പിന്നെ മുമ്പിൽ സ്വസ്തികത്തിൽ ഗണപതിയെ പൂജിച്ച്, അഭിഹിതക്രമാത് ത്രിഗുണസൂത്രാദീനി സംസാദയേത്-പ്രാസാദശുദ്ധിയിങ്കൽ പറഞ്ഞപോലെ മുന്നൂലു ദർഭമാല മുഷ്ട്യാദിഗന്ധപുഷ്പാക്ഷതാദ്യതാം ഒക്കെയും ചാതിച്ചു പൂജിച്ചു തൊട്ടുജപിപ്പൂ.

വിപ്രാനനുജ്ഞാപ്യ നിരേത്യ മുഖ്യ-
ദ്വാരാദസ്ത്രതഃ പ്രോക്ഷ്യ ച മണ്ഡപം തത്
ഈശാദി നിഃപ്രോപരി തന്തുദർഭ-
സ്രഗ്ഭ്യാം യഥോക്തം പരിവേഷ്ടയേച്ച. ൩

വിപ്രാൻ അനുജ്ഞാപ്യ-പിന്നെ ബ്രാഹ്മണരെ ദാനംചെയ്തു അനുജ്ഞാപിച്ചിട്ട്, മുഖ്യദ്വാരാ നിരേത്യ-മണ്ഡപത്തിന്റെ പ്രധാനദ്വാരത്തിലൂടെ പുറത്തുവന്ന്, അസ്ത്രതഃ തന്മണ്ഡപം പ്രോക്ഷ്യ-പ്രണവം ജപിച്ചു ഫഡന്തപ്രണവംകൊണ്ട് ആ മണ്ഡപത്തെത്തളിച്ച്, ഈശാദി നീപ്രോപരി-മണ്ഡലത്തിന്റെ ഈശകോടിയിൽ വാവടയുടെ മുകളിൽ, തന്തുദർഭസ്രഗ്ഭ്യാം യഥോക്തം പരിവേഷ്ടയേത്-നൂലുകൊണ്ടും ദർഭമാലകൊണ്ടും മുമ്പിൽ പറഞ്ഞപോലെ ഈശകോണ് അവസാനമായി ചുറ്റു.

സച്ഛത്രാപ്യഥ തോരണാംശ്ചതസൃഷു
പ്രാഗാദിദിക്ഷു ക്രമാത്
കേതൂംശ്ചാഷ്ടസു ദർഭപല്ലവപടീ-
സംഭൂഷിതാൻ സ്ഥാപയേത്

ദ്വൌ ദ്വൌ ദ്വാസ്ഥധ്വജൌ ഹരീശമഹിഷാ-
ഢ്യോസ്തു തോരണാഭ്യന്തരേ
വിന്യസ്യേദ്വൃഷവാഹനേ നവസു ദി-
ക്ഷൂർദ്ധ്വാവസാനം പുനഃ. ൭

അഥ സർവ്വത്ര ചതസൃഷു ദിക്ഷു തോരണാൻ-പിന്നെ എല്ലാദേവന്മാരിലും നാലുദിക്കുകളിലും നാലുമരങ്ങളേക്കൊണ്ടു് ഉണ്ടാക്കിയ തോരണങ്ങളേയും, പ്രാഗാദി അഷ്ടദിക്ഷു കേതൂൻ ച- കിഴക്കു തുടങ്ങി ക്രമേണ എട്ടു ദിക്കുകളിലും മുളയുടെ തലകളാകുന്ന ധ്വജങ്ങളേയും, ദർഭപല്ലവപടീസംഭൂഷിതാൻ സ്ഥാപയേത്- ദർഭകളേക്കൊണ്ടും തളിരുകളേക്കൊണ്ടും അലങ്കരിച്ചു പ്രതിഷ്ഠിപ്പൂ. ഹരീശമഹിഷാഢ്യോഃ ദ്വാരി തോരണാഭ്യന്തരേ-ശങ്കരനാരായണങ്കലും ദുർഗ്ഗയിങ്കലും നാലുദ്വാരങ്ങളിലും തോരണങ്ങളുടെ അകത്തു്, ദ്വൌ ദ്വൌ ദ്വാരം-ഈരണ്ടു ധ്വജങ്ങളേ നാട്ടുകിലും ആം. വൃഷവാഹനേ നവസു ദിക്ഷു ഊർദ്ധ്വാവസാനം-ശിവങ്കൽ ഒമ്പതു ദിക്കുകളിൽ ഊർദ്ധ്വഭാഗം സങ്കല്പിച്ചു് ഒന്നുകൂടെ കൂട്ടി ഒമ്പതു ധ്വജങ്ങളേ നാട്ടണം.

പ്ലാക്ഷൌദുംബരരൌഹിണാശ്ചലദലോ-
ത്ഥശ്ചേശപാരേ തോരണാഃ
സാഢ്യേ തേ ഗുഹവിഘ്നയോശ്ച്വടഭവാ-
ന്ത്യാസ്തു ഹരീശാച്യുതേ
പ്രോക്താഃ പ്ലാക്ഷചതുർത്ഥപൈപ്പലപുരോ-
ഗാസ്ത്വപി മദ്ധ്യസ്ഥയു-
ഗ്യന്ത്യാസ്സാന്മഹിഷദ്വിഷി സ്യുരഖിലേ-
ഷ്വിഷ്ടാ ധ്വജാ വൈണവാഃ. ൮

സാഢ്യേ ഈശപാരേ-ശാസ്താവിങ്കലും ശിവങ്കലും, പ്ലാക്ഷൌദുംബരരൌഹിണാഃ ചലദലോത്ഥഃ ച തോരണാഃ-കിഴക്കു് ഇത്തിയും തെക്കു അത്തിയും പടിഞ്ഞാറു പേരാലും വടക്കു് അരയാലും ഇങ്ങനെ തോരണവൃക്ഷങ്ങളുടെ ക്രമം ഭവിക്കും. ഗുഹവിഘ്നയോഃ-സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും, അന്ത്യാ വടഭവാ-പേരാൽ ഒടുക്കം. അപ്പോൾ ഇത്തി, അത്തി, അരയാൽ, പേരാൽ ഇങ്ങനെ ക്രമം. ഹരീശാച്യുതേ-ശങ്കരനാരായണങ്കലും വിഷ്ണുവിങ്കലും (പ്ലക്ഷ...ഗാഃ)ഇത്തി ഒടുക്കം; അരയാലാദിക്കുവരും.

അപ്പോൾ അരയാൽ അത്തി പേരാൽ ഇത്തി, അരയാൽ പേരാൽ അത്തി ഇത്തി ഇങ്ങനെ വരും. മഹിഷദ്വിഷി-ദുൎഗ്ഗയിങ്കൽ, മദ്ധ്യസ്ഥയുഗവ്യത്യാസാത് തേ അപി-നടുവിലത്തെ രണ്ടും മാറിയിട്ട് ഈ വിഷ്ണുവിങ്കൽ പറഞ്ഞതുതന്നെ. അപ്പോൾ ഇങ്ങനെ എല്ലായിടത്തേയും തോരണവൃക്ഷങ്ങൾ. അഖിലേ/അപി ധ്വജാഃ വൈണവാഃ ഇഷ്ടാഃ-എല്ലാടവും ധ്വജങ്ങൾ മുളകളുടെ അഗ്രം ഇലകളോടും കൂടിയിരിക്കുന്നതു്.

ദ്വാരാം പാൎശ്വയുഗേ കൃതാസ്ത്രഖനനാ-
ദിക്ഷിപ്ത ദൎഭാക്ഷതാ-
ദീഷ്ടാബ്ജാസനകേ വരാസ്ത്രവിഹിതാ-
ക്ഷാദീൻ ക്രമാത്തോരണാൻ
യോഗേ യോഗളൂചാങ്ഘ്രിയുഗ്ഭിരപി ദേ-
വസ്യേതി ശൂലൈഃ സ്വയോ-
ജ്യോത്തിഷ്ഠേത്യധിദൈവതാമഭിരപി
ന്യസ്യേച്ഛിവോ മന്ത്രവിത്. ൩

മന്ത്രവിത് ഗുരുഃ-മന്ത്രജ്ഞനായിരിക്കുന്ന ആചാൎയ്യൻ, ദ്വാരാം പാൎശ്വയുഗേ-കിഴക്ക തുടങ്ങിയുള്ള വാതില്ക്കളുടെ രണ്ടു പുറത്തും, ദ്വാരത്തിൻെറ വലത്തുഭാഗം മുമ്പായിട്ട്; കൃതാസ്ത്രഖനനാദി-അസ്ത്രം കൊണ്ടു കുഴിച്ചു മണ്ണുകളഞ്ഞു ചാണകവെള്ളം തളിച്ചു മെഴുകി,ക്ഷിപ്തദൎഭാക്ഷതാദി-കുറുമ്പുല്ലുമിട്ട് ഗന്ധപുഷ്പാക്ഷതത്തെ വച്ച്; ഇഷ്ടാബ്ജാസനകേ-പത്മായ നമഃ എന്നു പീഠവും പൂജിച്ചിരിക്കുന്ന അവിടെ അക്കുഴിയിൽ; അസ്ത്രവിഹിതാക്ഷാദീൻ തോരണാൻ-അസ്ത്രംകൊണ്ടു തളിച്ചു ശോഷണാദിത്രയവും തത്തന്മന്ത്രപ്രാണായാമവും ചെയ്തിരിക്കുന്ന തോരണങ്ങളേ, ശിവോ യോഗേയോഗളൂചാ അംഘ്രിയുഗ്ഭിഃസംയോജ്യ-ശിവങ്കൽ "യോഗേയോഗേ തവസ്തരം" എന്ന ഋക്കുകൊണ്ടു കാലുകൾ രണ്ടും പടിയോടു കൂട്ടമാറു തൊട്ടു ജപിച്ച്, ദേവസ്യ ഇതി ശൂലൈഃ സ്വയോജ്യ-'ദേവസ്യ ത്വാ സവിതുഃ' എന്നതുകൊണ്ടു ശൂലങ്ങളോടു പടിയേയും കൂട്ടി, ഉത്തിഷ്ഠേത്യധിദൈവതാമഭിഃ അപി ന്യസ്യേത്-'ഉത്തിഷ്ഠ ബ്രഹ്മണസ്പതേ' എന്നും തത്തദധിദേവതാമന്ത്രവും ചൊല്ലി കുഴിയിൽ സ്ഥാപിപ്പൂ.

തൈരേവേഷ്ടഭവേഽഥ തൈർമുരരിപോ
സ്യോനാപൃഥിവ്യാ യുതൈ-
ർവ്വേദാദ്യൈർമ്മഹിഷാരിശാസ്തൃഗണപേ-
ഷ്വീശാച്യുതേ താരതഃ
പ്രാഗ്ദ്വാർദക്ഷിണപാർശ്വപൂർവ്വവിഹിത-
സ്ഥാനേഷു സംസ്ഥാപയേത്
കേതൂംശ്ച ക്രമവിദ്ദ്വയേഷു യജതാ-
മാവാഹ്യ തദ്ദേവതാഃ. ൧

ഇഷ്ടഭവേ തൈഃ ഏവ—സുബ്രഹ്മണ്യങ്കൽ അധിദേവതാമന്ത്രങ്ങൾ കൊണ്ടു തന്നെയും, മുരരിപൌ സ്യോനാപൃഥിവ്യാ യുതൈഃ തൈഃ—വിഷ്ണുവിങ്കൽ 'സ്യോനാപൃഥിവി ഭവ' എന്ന ഋക്കും അധിദേവതാമന്ത്രങ്ങളും കൂടിയും, മഹിഷാരിശാസ്തൃഗണപേഷു വേദാദ്യൈഃ-ദുർഗ്ഗയിങ്കലും ശാസ്താവിങ്കലും ഗണപതിയിങ്കലും കിഴക്ക് 'അഗ്നിമീളേ' എന്നും തെക്ക് 'ഇഷേ ത്വാ' എന്നും പടിഞ്ഞാറ് 'അഗ്ന ആയാഹി' എന്നും വടക്ക 'ശന്നോ ദേവീ' എന്നും ഈ വേദാദി നാലുകൊണ്ടും, ഈശാച്യുതേ താരതഃ—ശങ്കരനാരായണങ്കൽ പ്രണവംകൊണ്ടും തോരണങ്ങളെ നാലു ദ്വാരത്തുങ്കലും സ്ഥാപിച്ചു പൂജിച്ചാൽ, പ്രാഗ്ദ്വാർദക്ഷിണപാർശ്വപൂർവ്വവിഹിതസ്ഥാനേഷു കേതൂൻ ച (സംസ്ഥാപയേത്) – കിഴക്കേ ദ്വാരത്തുങ്കൽ തെക്കും, തെക്കേദ്വാരത്തുങ്കൽ പടിഞ്ഞാറും, പടിഞ്ഞാറേദ്വാരത്തുങ്കൽ വടക്കും, വടക്കേ ദ്വാരത്തുങ്കൽ കിഴക്കും ഇങ്ങനെ വലത്തുഭാഗത്തായിട്ടു ധ്വജങ്ങളേയും അതതു മന്ത്രംകൊണ്ടു സ്ഥാപിപ്പൂ. ക്രമവിദ് ദ്വയേഷു തദ്ദേവതാഃ ആവാഹ്യ യജതാം-ക്രമത്തെ അറിഞ്ഞിരിക്കുന്ന ഗുരു തോരണങ്ങളിലും ധ്വജങ്ങളിലും അതതു ദേവതാമന്ത്രങ്ങൾ കൊണ്ട് ആവാഹിച്ച് വ്യാപകവും പ്രണവാംഗവും ന്യസിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

അവറ്റിടെ നാമങ്ങളെപ്പറയുന്നു:—

സുശോഭനഃ ശാർങ്ഗധരോ സുഭദ്രഃ
സുകർമ്മനാമാ ച തഥാ സുഹോത്രഃ
ശിവോ പ്രമോദാഭയശാന്തസംജ്ഞാ-
മഹാംശ്ച ചത്വാര ഇതി പ്രദിഷ്ടാഃ. ൨

ശാർങ്ഗധരേ-വിഷ്ണുവിങ്കൽ, സുശോഭനായ നമഃ സുഭദ്രായ നമഃ സുകമ്മണേ നമഃ സുഹോത്രായ നമഃ ഈ നാലും തോരണദേവതകൾ. ശിവേ-ശിവങ്കൽ പ്രമോദായ നമഃ അഭയായ നമഃ ശാന്തായ നമഃ മഹതേ നമഃ ഇങ്ങനെ നാലും.

സുമംഗലഃ സ്ഥാണുഹരൌ സുഹോത്ര-
സ്സുധൈാ കല്യാണകഭദ്രകൌ ച
യജ്ഞേശനാമാ മഹിഷാഭിമാതൌ
പ്രഭാകരോ മംഗലസുപ്രഭൌ ച. ൯

സ്ഥാണുഹരൌ-ശങ്കരനാരായണങ്കൽ, സുമംഗലായ നമഃ സുഹോത്രായ നമഃ കല്യാണായ നമഃ ഭദ്രകായ നമഃ ഇങ്ങനെ നാല്. മഹിഷാഭിമാതൌ-ദുർഗ്ഗയിങ്കൽ, യജ്ഞേശായ നമഃ പ്രഭാകരായ നമഃ മംഗലായ നമഃ സുപ്രഭായ നമഃ ഇങ്ങനെ നാല്.

ഷാണ്മാതുരേ സ്വവരദോ യശോദോ
ദൌ പുഷ്ടിദശ്രീപ്രദസംജ്ഞിതൌ ച
വിഘ്നേ സുപൂർണ്ണാഹ്വയപൂർണ്ണഭദ്രൌ
പ്രശാന്തനാമാ വിജയാഭിധശ്ച. ൧൦

ഷാണ്മാതുരേ-സുബ്രഹ്മണ്യങ്കൽ, വരദായ നമഃ യശോദായ നമഃ പുഷ്ടിദായ നമഃ ശ്രീപ്രദായ നമഃ ഇങ്ങനെ നാലും ഭവിക്കും. വിഘ്നേ-ഗണപതിയിങ്കൽ സുപൂർണ്ണായ നമഃ പൂർണ്ണഭദ്രായ നമഃ പ്രശാന്തായ നമഃ വിജയായ നമഃ ഇങ്ങനെ നാലും.

ആര്യ്യഃ ശാസ്താ ഗുഹാസന്നഃ
സേനാനീശ്ച പ്രഭാപതൌ
ഇതി സപ്തസു സംപ്രോക്താഃ
ക്രമാത്തോരണദേവതാഃ. ൧൧

പ്രഭാപതൌ-ശാസ്താവിങ്കൽ, ആര്യ്യായ നമഃ ശാസ്ത്രേ നമഃ ഗുഹാസന്നായ നമഃ സേനാന്യൈ നമഃ ഇങ്ങനെ നാലും, സപ്തസു ക്രമാത തോരണദേവതാഃ സംപ്രോക്താഃ-ഇപ്രകാരം വിഷ്ണ്വാദികളായ ഏഴുദേവന്മാരിലും ക്രമേണ തോരണദേവതകൾ വചിക്കപ്പെട്ടു.

കുമുദകുമുദാക്ഷസംജ്ഞൌ
ലക്ഷ്മീശേ പുണ്ഡരീകവാമനകൌ
അഥ ശങ്കുകർണ്ണസർവ്വാ-
ദിക്ഷുനേത്രൌ സുമുഖസുപ്രതിഷ്ഠിതാഖ്യൌ. ൧൮

ലക്ഷ്മീശേ-വിഷ്ണുവിങ്കൽ, കുമുദായ നമഃ കുമുദാക്ഷായ നമഃ പുണ്ഡരീകായ നമഃ വാമനായ നമഃ ശംകുകർണ്ണായ നമഃ സർവ്വനേത്രായ നമഃ സുമുഖായ നമഃ സുപ്രതിഷ്ഠിതായ നമഃ ഇങ്ങനെ എട്ടു ധ്വജദേവതകൾ.

ഭൃംഗീശകാർത്തികേയൌ
വൃഷനന്ദീശൌ ശിവേ മഹാകാളഃ
കുംഭോദരോ മഹോദര-
നാമാഥോ വീരഭദ്രകോ ബ്രഹ്മാ. ൧൯

ശിവേ-ശിവങ്കൽ, ഭൃംഗീശായ നമഃ കാർത്തികേയായ നമഃ വൃഷായ നമഃ നന്ദീശായ നമഃ മഹാകാളായ നമഃ കുംഭോദരായ നമഃ മഹോദരായ നമഃ വീരഭദ്രായ നമഃ ബ്രഹ്മണേ നമഃ ഇങ്ങനെ ഒൻപതു ധ്വജദേവതകൾ. ഒടുക്കത്തേതും ഈശകോണിൽതന്നെ.

ശിവശാർങ്ഗിണി ഗിരിശോത്സവ-
വിധാസ്യമാനാഃ സ്യുരഷ്ടനന്ദ്യാദ്യാഃ
ഭൃംഗീശാദ്യാ നവ വാ
കുമുദാത്മാദ്യൈസ്ത്വഥാഷ്ടഭിഃ സംഹിതാഃ. ൨൦

ശിവശാർങ്ഗിണി-ശങ്കരനാരായണങ്കൽ, ഗിരിശോത്സവവിധാസ്യമാനാഃ നന്ദ്യാദ്യാഃ അഷ്ട സ്യുഃ-ശിവന്റെ ഉത്സവത്തിങ്കൽ പറവാൻ ഭാവിച്ചിരിക്കുന്ന നന്ദിനേ നമഃ ഇത്യാദി കപാലിനേ നമഃ ഇത്യന്തമുള്ള എട്ടും ഇവിടെ ധ്വജദേവതകളായി ഭവിക്കും. ഭൃംഗീശാദ്യാഃ നവ വാ-ഇവിടെ പറഞ്ഞ ഭൃംഗീശാദി ഒമ്പതായിട്ടുമാം. കുമുദാത്മാദ്യൈഃ അഷ്ടഭിഃ സഹിതാഃ വാ-നന്ദിനേ കുമുദാത്മനേ നമഃ മഹാകാളായ കുമുദാക്ഷാത്മനേ നമഃ ഭൂതനാഥായ പുണ്ഡരീകാത്മനേ നമഃ മഹീധരായ വാമനാത്മനേ നമഃ പർവ്വതേശായ ശങ്കുകർണ്ണാത്മനേ നമഃ ഗുഹേശായ സർവ്വനേത്രാത്മനേ നമഃ കാലപാശായ സുമുഖാത്മനേ നമഃ കപാലിനേ സുപ്രതിഷ്ഠിതാത്മനേ നമഃ ഇങ്ങനെ എട്ടായിട്ടുമാം. ഭൃംഗീശായ കുമുദാത്മനേ നമഃ ഇത്യാദി എട്ടും കഴിഞ്ഞാൽ ഒടുക്കത്തെ ബ്രഹ്മണേ നമഃ എന്നുതന്നെ മതി.

കാളീ കരാളീ വിരജാ മന്ദരാ വിന്ധ്യവാസിനി
സുപ്രഭാ സിംഹവക്ത്രാന്ത്യാ ദുർഗ്ഗായാം ദൈത്യമർദ്ദിനീ. ൮൬

ദുർഗ്ഗായാം-ദുർഗ്ഗയിങ്കൽ, കാള്യൈ നമഃ കരാള്യൈ നമഃ വിരജായൈ നമഃ മന്ദരായൈ നമഃ വിന്ധ്യവാസിന്യൈ നമഃ സുപ്രഭായൈ നമഃ സിംഹവക്ത്രായൈ നമഃ ദൈത്യമർദ്ദിന്യൈ നമഃ ഇതു എട്ടും ധ്വജദേവതകൾ.

ഗോപ്താ ച പിംഗലാക്ഷശ്ച
വീരസേനശ്ച ശാംഭവഃ
ത്രിനേത്രശ്ശൂലിനൌ ദക്ഷ-
ഭീമരൂപൌ ച ശാസ്തരി. ൮൭

ശാസ്തരി-ശാസ്താവിങ്കൽ, ഗോപ്ത്രേ നമഃ പിംഗലാക്ഷായ നമഃ വീരസേനായ നമഃ ശാംഭവായ നമഃ ത്രിനേത്രായ നമഃ ശൂലിനേ നമഃ ദക്ഷായ നമഃ ഭീമരൂപായ നമഃ ഇതു് എട്ടും ധ്വജദേവതകൾ.

കേരളസാഹിത്യ അക്കാദമി

സ്കന്ദദന്തീന്ദ്രമുഖയോഃ ഇന്ദ്രാദ്യാ ദിഗധീശ്വരാഃ
ഇതി സപ്തസു സംപ്രോക്താഃ ക്രമേണ ധ്വജദേവതാഃ. ൮൮

സ്കന്ദദന്തീന്ദ്രമുഖയോഃ-സുബ്രഹ്മണ്യങ്കലും, ഇന്ദ്രാദ്യാ ദിഗധീശ്വരാഃ-ഇന്ദ്രൻ തുടങ്ങി ഈശാനാന്തമുള്ള ദിക്പാലന്മാരുതന്നെ, ഇന്ദ്രായ നമഃ അഗ്നയേ നമഃ ഇത്യാദി മന്ത്രങ്ങൾ. ഇതി സപ്തസു ദേവേഷു ക്രമേണ ധ്വജദേവതാഃ സംപ്രോക്താഃ-ഇങ്ങനെ വിഷ്ണ്വാദി ഏഴു ദേവന്മാരിലും ധ്വജദേവതകൾ പറയപ്പെട്ടു.

ഇഷ്ട്വാ ബലിം തോരണദേവതാഭ്യോ-
ധ്വജാധിപേഭ്യോƒപി ച വാദ്യഘോഷം
ദത്വാ സമാചമ്യ സമേത്യ ചാന്തഃ
സമാചരേദ് ദ്വാരഘടാർച്ചനാദ്യം. ൮൯

തോരണദേവതാഭ്യഃ ധ്വജാധിപേഭ്യഃ വാദ്യഘോഷം ച ഇഷ്ട്വാ ബലിം ദത്വാ-തോരണദേവതകൾക്കായിക്കൊണ്ടും ധ്വജദേവതകൾക്കായിക്കൊണ്ടും വാദ്യഘോഷത്തോടും വിളക്കോടും കൂടി തത്തദധിദേവതാമന്ത്രംകൊണ്ടു പൂജിച്ച് ബലിയേയും തൂകിയാൽ, സമാചമ്യ അന്തഃ സമേത്യ ദ്വാരഘടാർച്ചനാദ്യം സമാചരേത്-കാലും കഴുകി ആചമിച്ച് മണ്ഡപത്തിന്റെ അകത്തുവന്നു് ദ്വാരകലശപൂജാദിയെ തുടങ്ങൂ. ഇവിടെ നൂലുംമാല ചുററുക തുടങ്ങി ബലിതൂകുന്നവരെ അഞ്ചു പ്രദക്ഷിണം വരും.

പ്രാഗ്ദ്വാരദക്ഷിണസൌമ്യപാർശ്വസമുപ-
ക്രാന്ത്യാ ചതുർദിക്ഷ്വപി
ദ്വാഃസ്ഥാൻ പൂർണഘടേഷു വിഷ്ണുഗുഹവി-
ഘ്നാദ്യേശ്വരേഷു ദ്വിശഃ
ദ്വാഃശാഖാസു യജേത വാ ശിവഹരൌ
ദ്വാഃസ്ഥാനിഹാഷ്ടാസു ദി-
ക്ഷ്വാശേശാൻ കലശേഷു കേവലമമൂൻ
വൈ തേഷു സ്വംഭദ്വിഷി. ൧൯

വിഷ്ണുഗുഹവിഘ്നാദ്യേശ്വരേഷു-വിഷ്ണുവിങ്കലും സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും ശാസ്താവിങ്കലും. ശിവങ്കലും, ചതുർദ്ദിക്ഷ്വപി-നാലു നടകളിലും അളിന്ദത്തുങ്കൽ, പ്രാഗ്ദ്വാരദക്ഷിണസൌമ്യപാർശ്വസമുപക്രാന്ത്യാ-പൂർവ്വദ്വാരത്തുങ്കൽ തുടങ്ങി വലത്തുഭാഗം മുമ്പായിട്ട് സ്വസ്തികങ്ങളിൽ പീഠപൂജാദി ചെയ്ത് രണ്ടു കലശങ്ങളെ ശോഷണാദികൂർച്ചന്യാസാന്തം ചെയ്ത് വെള്ളം നിറച്ചാൽ, പൂർണഘടേഷു ദ്വിശഃ ദ്വാഃസ്ഥാൻ യജേത-കലശങ്ങളിൽ ഈരണ്ടു ദ്വാസ്ഥന്മാരെ ആവാഹിച്ചു പൂജിപ്പൂ. ശിവഹരൌ ദ്വാഃശാഖാസു യജേത വാ-ശങ്കരനാരായണങ്കൽ കലശം കൂടാതെ തത്സ്ഥാനത്തു സ്വസ്തികത്തുങ്കൽ ദ്വാഃസ്ഥന്മാരെ പൂജിക്കുകയുമാം; കൂടാതെയുമാം. ഇഹ അഷ്ടാസു ദിക്ഷു കലശേഷു ആശേശാൻ-ഈ ശങ്കരനാരായണങ്കൽ കിഴക്കു തുടങ്ങി എട്ടുദിക്കുകളിലും ഓരോ കലശങ്ങളിൽ ഇന്ദ്രായ നമഃ ഇത്യാദി ദിക്പാലന്മാരെ എട്ടിനെയും പൂജിക്കണം. സ്വംഭദ്വിഷി കേവലം അമൂൻ വാ-ദുർഗ്ഗയിങ്കൽ എട്ടുദിക്കിലും കലശങ്ങളിൽ ദിക്പാലന്മാരെത്തന്നെയായിട്ടുമാം. ദ്വാരദേശത്ത് ഈരണ്ടു കലശങ്ങളിൽ കാളി കരാളി ഇത്യാദി ഈരണ്ടിനെ പൂജിക്കിലുമാം. അപ്പോൾ ഇന്ദ്രാദികളെ സ്വസ്തികത്തിൽ പൂജിപ്പൂ.

പദ്മരാഗം പ്രവാളം വിദൂരോദ്ഭവം
പുഷ്യനീലാശ്മഗർഭാണി മുക്താഫലം
സ്ഫാടികം ചിന്യസേദ്വിഷ്ണുവിഷ്ണ്വീശയോർ-
ദ്വാരകുംഭേഷു ഹേമാപി വാ സർവതഃ. ൨൦

വിഷ്ണുവിഷ്ണ്വീശയോഃ ദ്വാരകുംഭേഷു-വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ദ്വാരകലശങ്ങളിൽ, പത്മരാഗം-അതുതന്നെയും, പ്രവാളം-പവിഴത്തേയും, വിദൂരോത്ഭവം-വൈഡൂര്യത്തേയും, പുഷ്യനീലാശ്മഗർഭാണി-പുഷ്യരാഗത്തേയും നീലത്തേയും (ഇന്ദ്രനീല

ത്തേയും), മുക്താഫലം-മുത്തിനേയും, സ്ഫാടികം-സ്ഫടികത്തേയും കിഴക്കാദിയായ ദിക്കുകളിലേ കലശങ്ങളിൽ ന്യസിപ്പൂ. സർവ്വത്ര ഹേമ അപി വാ ന്യസേത്-എല്ലാദേവന്മാരിലും സ്വർണ്ണകലശത്തെത്തന്നെ ന്യസിക്കിലുമാം.

ദ്വാരപാലാ ഹരൌ പൂർണ്ണപുഷ്കരാനന്ദനന്ദനാഃ
വീരസേനസുഷേണൌ ച സംഭവപ്രഭവൌ ക്രമാത്. ൭൭

ഹരൌ-വിഷ്ണുവിങ്കൽ, പൂർണ്ണായ നമഃ പുഷ്കരായ നമഃ ആനന്ദായ നമഃ നന്ദനായ നമഃ വീരസേനായ നമഃ സുഷേണായ നമഃ സംഭവായ നമഃ പ്രഭവായ നമഃ ഇങ്ങനെ എട്ടു ദ്വാരകലശദേവതകൾ.

സ്ഥാണൌ മഹോദരമഹാ-
കായ മഹാകണ്ഠകാ മഹോരസ്കഃ
അഗ്ന്യാദിജിഹ്വനേത്രൌ
തദനു വിരൂപാക്ഷകോ വിശാലാക്ഷഃ. ൭൮

സ്ഥാണൌ-ശിവങ്കൽ, മഹോദരായ നമഃ മഹാകായായ നമഃ മഹാകണ്ഠായ നമഃ മഹോരസ്കായ നമഃ അഗ്നിജിഹ്വായ നമഃ അഗ്നിനേത്രായ നമഃ വിരൂപാക്ഷായ നമഃ വിശാലാക്ഷായ നമഃ ഇങ്ങനെ എട്ട്.

വീരമഹാദ്യൌ സേനാദ്യാ
ഭദ്രാദ്യശ്ചാരുപൂർവകഃ സേനാഃ
അഥോ ഗുഹേ സുഷേണൊ-
സ്സേനാന്ത്യഃ പൂർണചിത്രപൂർവൌ ച. ൭൯

ഗുഹേ-സുബ്രഹ്മണ്യങ്കൽ, വീരസേനായ നമഃ മഹാസേനായ നമഃ സുസേനായ നമഃ ഭദ്രസേനായ നമഃ ചാരുസേനായ നമഃ സുഷേണായ നമഃ പൂർണ്ണസേനായ നമഃ ചിത്രസേനായ നമഃ ഇങ്ങനെ എട്ട്.

ഗണരാജി വക്രദന്താ-
ഗജാസ്യകോ ഭീമനാമമഹിഷാസ്യൌ
അഥ മേഘനാദക വിരൂ-
പാക്ഷൌ വരദശ്ച സർവ്വഭക്ഷശ്ച. ൮൦

ഗണരാജി-ഗണപതിയിങ്കൽ, വക്രദന്തായ നമഃ ഗജാസ്യായ നമഃ ഭീമായ നമഃ മഹിഷാസ്യായ നമഃ മേഘനാദായനമഃ വിരൂപാക്ഷായനമഃ വരദായനമഃ സർവ്വഭക്ഷായ നമഃ ഇങ്ങനെ എട്ട്.

വീരബാഹുർമ്മഹാവീരവിദ്യുദ്ദന്തവിലാസിനഃ
തീക്ഷ്ണസ്തീക്ഷ്ണദന്തസ്താരാക്ഷശ്ച ഭവോദ്ഭവഃ. ൨൫

ആദ്യേ-ശാസ്താവിങ്കൽ, വീരബാഹവേ നമഃ മഹാവീരായ നമഃ വിദ്യുദ്ദന്തായ നമഃ വിലാസിനേ നമഃ തീക്ഷ്ണായ നമഃ തീക്ഷ്ണദന്തായ നമഃ താരാക്ഷായ നമഃ ഭവോദ്ഭവായ നമഃ ഇങ്ങനെ എട്ട്.

മഹോദരാദയസ്ത്വഷ്ടൌ പൂർണ്ണാത്മാദിഭിരഷ്ടഭിഃ
സംഭേദിതാ ഹരിഹര ദ്വാരപാലാ ഇരീരിതാഃ. ൨൬

ഹരിഹരേ-ശങ്കരനാരായണങ്കൽ, പൂർണ്ണാത്മാദിഭിഃ അഷ്ടഭിഃ സംഭേദിതാഃ മഹോദരാദയഃ-വിഷ്ണുവിങ്കലേ പൂർണ്ണാത്മാദികളായ എട്ടിനോടും കൂടീട്ട് ശിവങ്കലേ മഹോദരാദികൾ എട്ടുംതന്നെ. അപ്പോൾ മഹോദരായ പൂർണ്ണാത്മനേ നമഃ മഹാകായായ പുഷ്കരാത്മനേ നമഃ മഹാകണ്ഠായ നന്ദാത്മനേ നമഃ മഹോരസ്കായ നന്ദനാത്മനേ നമഃ അഗ്നിജിഹ്വായ വീരസേനാത്മനേ നമഃ അഗ്നിനേത്രായ സുഷേണാത്മനേ നമഃ വിരൂപാക്ഷായ സംഭവാത്മനേ നമഃ വിശാലാക്ഷായ പ്രഭവാത്മനേനമഃ ഇങ്ങനെ എട്ട്. ദുർഗ്ഗയിങ്കൽ ഇന്ദ്രാദിദിക്പാലന്മാരെന്നു മുമ്പേ പറഞ്ഞു എങ്കിലും നാലു ദിക്കിലും ഈരണ്ടു കാള്യാദിധ്വജദേവതകളായിട്ടും ചെയ്യുന്നു. ഇതി ദ്വാരപാലാ ഈരിതാഃ-ഇങ്ങനെ ദ്വാരകലശങ്ങളിലേ ദേവതകൾ പറയപ്പെട്ടു.

സഹസ്രവീചി വിമലാ ശതാദി-
ധാരാ പ്രമോദിന്യപി ധൂർജടൈഃ സ്യുഃ
അർച്ച്യാശ്ചതുസ്തോരണകുംഭകേഷു
ദിക്പാ ഹരേർ മന്ത്രവിദാ സ്വമന്ത്രൈഃ. ൨൭

ധൂർജടൈഃ-ശിവങ്കൽ, ചതുസ്തോരണകുംഭകേഷു-നാലുദിക്കിലും ദ്വാരങ്ങളുടെ വലത്തുഭാഗത്ത് സ്വസ്തികത്തുങ്കൽ തോരണകലശങ്ങളേ പൂജിക്കുന്നതിന്ന്, സഹസ്രവീച്യൈനമഃ വിമലായൈ നമഃ ശതധാരായൈ നമഃ പ്രമോദിന്യൈ നമഃ ഇങ്ങനെ നാലു ദേവതകൾ. മന്ത്രവിദാ ഹരേഃ ദിക്പാ അർച്ച്യാഃ-മന്ത്രജ്ഞനായിരിക്കുന്ന ആചാര്യനാൽ വിഷ്ണുവിങ്കൽ, ഇന്ദ്രായ നമഃ യമായ നമഃ വരുണായ നമഃ സോമായ നമഃ ഈ നാലു ദിക്കിലേയും ദിക്പാലന്മാരേ പൂജിപ്പാൻ യോഗ്യങ്ങൾ. മററുള്ളേടത്തു തോരണകലശങ്ങളില്ല.

കുംഭഭദ്രാദികൌ കൎണ്ണൌ ശ്വേതഗോപൂൎവ്വികാവപി
ശിവശാൎങ്ഗീശയോൎദ്വാരമദ്ധ്യേഽൎച്ച്യാ ദ്വാരദേവതാഃ.
[൨൭

ശിവശാൎങ്ഗീശയോഃ-ശിവങ്കലും ശങ്കരനാരായണങ്കലും, ദ്വാരമദ്ധ്യേ-കിഴക്കുതുടങ്ങി നാലുദിക്കുകളിലും ദ്വാരങ്ങളുടെ നടുവിൽ സ്വസ്തികമിട്ട് അതിൽ കുംഭകൎണ്ണായ നമഃ ഭദ്രകൎണ്ണായ നമഃ ശ്വേതകൎണ്ണായ നമഃ ഗോകൎണ്ണായ നമഃ ഈ നാലു കൊണ്ടും ദ്വാരദേവതകളെ ആവാഹിച്ചു പൂജിക്കണം.

അഗ്ന്യാദീശദിഗന്തമുക്തവിധിനാ
മൃഷ്ട്യാദിഭിഃ ശോധയേത്
സിദ്ധാൎത്ഥാദിഭിരേവ വാ സശിഖികു-
ണ്ഡം മണ്ഡപാന്തഃസ്ഥലം
പ്രാഗാസ്യോഽഞ്ജലിനാ ത്രിധാഽത്ര വികിരാ-
ഞ്ഛക്ത്യാത്മനി പ്രോൽകിരേത്
സ്വസിദ്ധാൎത്ഥാൻ വികിരാംശ്ച രക്ഷതു സശേ-
ഷാൻ മാൎജ്ജനോപാൎജ്ജിതാൻ. ൨൮

ഉക്തവിധിനാ-മുമ്പിൽ പ്രാസാദശുദ്ധിയിങ്കൽ പറഞ്ഞ പ്രകാരം; മൃഷ്ട്യാദിഭിഃ വാ സിദ്ധാൎത്ഥാദിഭിഃ ഏവ വാ-മൃഷ്ടി ഗോമയജലം ഇത്യാദികൊണ്ടുതാൻ കടുക ഗോമയജലം ഇത്യാദികൊണ്ടുതാൻ; അഗ്ന്യാദീശദിഗന്തിമം സശിഖികുണ്ഡം മണ്ഡപാന്തഃസ്ഥലം-അഗ്നികോണിൽ തുടങ്ങി ഈശകോണിൽ കഴിയുമാറ് ഹോമകുണ്ഡങ്ങളേയും മണ്ഡപത്തിൽ എല്ലാടവും; ശോധയേത്-ശുദ്ധിയെ ചെയ്യണം. പ്രാഗാസ്യഃ ശക്ത്യാത്മനി അത്ര-പിന്നെ വികിരം വിതറുമ്പോൾ കിഴക്കോട്ടുനിന്ന് അതതു ദേവന്റെ ശക്തിബീജം കൊണ്ടു മണ്ഡപത്തേ പൂജിച്ചിരിക്കുന്ന മണ്ഡപമദ്ധ്യത്തുങ്കൽ; വികിരാൻ ത്രിധാ പ്രോൽകിരേത്-വികിരങ്ങളേ നേരേ കിഴക്കോട്ടും വലത്തും ഇടത്തുമായിട്ട്; അഞ്ജലിനാ-കൈയിൽ നിറച്ച് എടുത്തുവിതറിയശേഷം എല്ലാടവും വിതറു. സശേഷാൻ മാൎജ്ജനോപാൎജ്ജിതാൻ സിദ്ധാൎത്ഥാൻ വികിരാൻ ച രക്ഷതു-പിന്നെ പാത്രങ്ങളിൽ അല്പം ശേഷിച്ചിരിക്കുന്നവറ്റേയും നിലത്തു തൂകിയതിനേ മൃഷ്ടികൊണ്ട് അടിച്ച് എടുക്കുന്നവറ്റെയും കടുകിനേയും വികിരത്തേയും ഒരു പാത്രത്തിലെടുത്തു കുംഭേശപൂജാസ്ഥാനത്തു കൊണ്ടു ചെന്നു സൂക്ഷിപ്പൂ.

മദ്ധ്യേഃവേദി സമിഷ്ടപീഠനിജശ-
ക്ത്യാ സ്ഥാപിതം മൂലതോ-
ദേവേശം ദിഗധീശപരാനപി ദിശാ-
സ്വഭ്യർച്ച്യ കൃത്വാ തതഃ
പുഷ്പാസ്ത്രപ്രവിമോചനഞ്ച പരിതോ-
ധൂപം പ്രദീപം തഥാ
ന്യസ്യ ശ്രീരക്ഷതു മണ്ഡപാത്മകമമും
ദേവം ത്രിതാലാദിനാ. ൩൦

മദ്ധ്യേവേദി-പിന്നെ മണ്ഡപമദ്ധ്യത്തുങ്കൽ സ്വസ്തികം പ ത്മമിട്ടതിൽ പീഠപൂജയും ചെയ്ത്; മൂലതഃ സമിഷ്ടപീഠനിജശ ക്ത്യാ സ്ഥാപിതം- ദേവേശശക്തിയേ ആവാഹിച്ച് പൂജിച്ച് അ ർഘ്യപുഷ്പാഞ്ജലിയും ചെയ്താൽ അവിടെ മൂലംകൊണ്ട ദേവനേ ആവാഹിച്ച് പൂജിക്കേണ്ടു; ദിശാസു ദിഗധീശപരാൻ അപി അ ഭ്യർച്ച്യ-എട്ടുദിക്കുകളിലും ഇന്ദ്രാദി ദിക്പാലന്മാരേയും കൂടി പൂ ജിച്ച് ദേവന്ന നിവേദിച്ച് പ്രസന്നപൂജയും ചെയ്ത്; തതഃ ദിക്കു പാസ്ത്രപ്രവിമോചനം ച കൃത്വാ-പിന്നെ ദിക്പാലാസ്ത്രങ്ങളായ വജ്രാദികളേക്കൊണ്ടും പുഷ്പാരാധനകളേച്ചെയ്ത്; ധൂപം പ്രദീപം ച പരിതഃ തഥാ ന്യസ്യ-പിന്നെ മണ്ഡപത്തിൽ നാലുദിക്കിലും ധൂപങ്ങളേയും ദീപങ്ങളേയും വച്ചാൽ, തഥാ എന്നതുകൊണ്ട ആ ധാരശക്ത്യാദിപീഠമന്ത്രങ്ങളേ ന്യസിക്കണമെന്ന പറയുന്നു. ആധാ രശക്ത്യാദി പൃഥിവ്യന്തം മുകളിൽ മുകളിൽ. ധർമ്മാദിനാലും തൂണ കളിൽ. അധർമ്മാദിനാലും ഉത്തരങ്ങളിൽ. സത്വാദിമൂന്നും വിതാ നക്കയറുകളിൽ. മായാദി വിതാനവസ്ത്രങ്ങളിൽ. പത്മാദ്യസമ ഷ്ട്യന്തം മണ്ഡപമദ്ധ്യത്തിൽ നിലത്തുതന്നെയും ന്യസിപ്പൂ. മണ്ഡ പാത്മകം അമും ദേവം ത്രിതാലാദിനാ ആരക്ഷതു-മണ്ഡപസ്വ രൂപനായിരിക്കുന്ന ദേവനേ താലത്രയാദിചെയ്തു രക്ഷിപ്പൂ.

അനന്തരം കുംഭങ്ങളുടെ പൂജയേ പറയുന്നു:—

അഥ ശിവദിശി പർജന്യേപി വാ കല്പയിത്വാ
വസുദലകമലം തദ്ദക്ഷിണേ സ്വസ്തികം ച
തദസിരഹിതശാലീവസ്ത്രദർഭാദിപീഠ
ന്യസതു കലശരാജം സ്വസ്തികേ കക്കരീം ച. ൩൧

അഥ ശിവദിശി പാർജന്യേ അപി വാ-അനന്തരം മണ്ഡപത്തിന്റെ അളിന്ദത്തുങ്കൽ ഈശകോണിൽ താൻ, തൽസമീപത്തു തെക്കേ ഭാഗത്തു പർജന്യസ്ഥാനത്തു താൻ; വസുദലകമലം-അഷ്ടദലപത്മത്തേയും; തദ്ദക്ഷിണേ സ്വസ്തികം ച കല്പയിത്വാ. അഷ്ടദലത്തിന്റെ തെക്ക് സ്വസ്തികത്തേയും ഉണ്ടാക്കിയാൽ; സശാലീവസ്ത്രദർഭാദിപീഠേ സരസിരുഹി കലശരാജം-നെല്ല്, അരി, എള്ള്, കട്ടക് വസ്ത്രാന്തരിതം പീഠം വിരിച്ച കുംഭേശകലശത്തേയും, സ്വസ്തികേ കൎക്കരീം ച ന്യസതു-തെക്കേ സ്വസ്തികത്തിൽ പാലുള്ള കൎക്കരീകലശത്തേയും വയ്പൂ.

ആരാധ്യ യോഗാസനമത്ര തോയൈഃ
സിക്തം പ്രസക്തം ഘനഗന്ധധൂപൈഃ
സുസംസ്കൃതം ന്യസ്തകുശാദ്യമിഷ്ടം
ഘടം സമുത്താനിതമാത്തകൂർച്ചം. ൩൨

അത്ര യോഗാസനമാരാധ്യ-ബ്രഹ്മകലശപൂജയിങ്കൽ പറയുന്നപോലെ ദേഹശുദ്ധിയും ശംഖപൂരണവും ആത്മാരാധനയും ചെയ്തു രണ്ടിടത്തും പീഠം പൂജിച്ചു; തോയൈഃ സിക്തം ഘനഗന്ധധൂപൈഃ പ്രസക്തം-വെള്ളംകൊണ്ടുകഴകി നൂലും ചുററി അഷ്ടഗന്ധം തേച്ച ധൂപിച്ച് കമത്തി; ന്യസ്തകുശാദ്യം-ദശാഷണാദിചെയ്തു പുല്ലുവച്ചു ചന്ദനം തളിച്ച് അക്ഷതവുമിട്ടു; ഇഷ്ടം സമുത്താനിതം ആത്തകൂർച്ചം-മൂലം കൊണ്ടു പൂജിച്ചു മലൎത്തിവച്ചു ത്രികലാന്യാസവും പൂജയും അക്ഷതന്യാസവും കുംഭാവാഹനയും പൂജയും ചെയ്തു; ആത്തകൂർച്ചം-കൂർച്ചന്യാസവും തത്പൂജയും ചെയ്‌വൂ.

സഹേമരത്നാക്ഷതഗന്ധപുഷ്പം
സുധീഃ സമാപൂൎയ്യ ജലൈശ്ച പൂതൈഃ
തത്രേഷ്ടവൎണ്ണാംബരുഹോപവിഷ്ട-
മൂൎത്ത്യന്തരുദ്ധ്രാസകലാത്മരത്നാ. ൩൩

സഹേമരത്നാക്ഷതഗന്ധപുഷ്പൈഃ ഘടം - നവരത്നവും സ്വൎണ്ണവും അക്ഷതവും അഷ്ടഗന്ധവും കൂട്ടി ദ്രവ്യത്തേ ന്യസിച്ചു പൂജിച്ചു മാനസപൂരണവും ചെയ്തു; പൂതൈഃ ജലൈഃ സമാപൂൎയ്യ-വടക്കേ ജലദ്രോണിയിൽ അരിച്ച വെള്ളമുണ്ടാക്കി വരുണനേയും ഗംഗയേയും ദേവനേയും പൂജിച്ചു വാരുണമന്ത്രങ്ങൾ ജപിച്ചാൽ

ആ വെള്ളംകൊണ്ട് കലശത്തേ അർഘ്യോത്തരം നിറച്ച്; തത്ര ഇഷ്ടവർണ്ണാംബുരുഹോപവിഷ്ടമൂർത്ത്യന്തരദ്വ്യസകളാത്മതത്ത്വ- അവിടെ ലിപിപങ്കജത്തേ പൂജിച്ച് മൂർത്ത്യാവാഹനയും ചെയ്തു കലകളേ ആവാഹിച്ചുനിറച്ച് കലാന്യാസവും വിദ്യാഽഽവാഹനയും ചെയ്തു തത്ത്വങ്ങളെ ആവാഹിച്ചുനിറച്ചു തത്ത്വന്യാസവും തത്പൂജയും ചെയ്വൂ.

ത്ര്യാധാരപദ്മേഷ്വഭിവാഹ്യ ചാത്മ-
വിദ്യാപരാഖ്യാന്യപി തത്ത്വകാനി
സർവ്വേഷു സംപൂജയതി ത്രിഃനത്രേ
പരാംശസംഭിന്നശിവാനി മന്ത്രീ. ൩൭

മന്ത്രീ- മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ; സർവ്വേഷു ത്ര്യാധാരപദ്മേഷു ആത്മവിദ്യാപരാഖ്യാനി തത്ത്വകാനി അഭിവാഹ്യ സമ്പൂജയതു- എല്ലാദേവന്മാരിലും മൂലാധാരത്തുങ്കൽ അന്നമഃ പരായ ആത്മതത്ത്വാത്മനേ നമഃ എന്നും ഹൃദയത്തുങ്കൽ ഉന്നമഃ പരായ വിദ്യാതത്ത്വാത്മനേനമഃ എന്നും, ഭ്രൂമദ്ധ്യത്തുങ്കൽ മന്നമഃ പരായ പരതത്ത്വാത്മനേ നമഃ എന്നും ഈ മൂന്നു തത്ത്വങ്ങളേ വെവ്വേറേ ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയേ ചെയ്വൂ. ത്രിനേത്രേ പരാംശസംഭിന്നശിവാനി- ശിവങ്കൽ പരായ എന്നതിന്നു ശിവായ എന്നുകൂട്ടിക്കൊള്ളണം. അന്നമശ്ശിവായ ആത്മതത്ത്വാത്മനേ നമഃ ഉന്നമഃ ശിവായ വിദ്യാതത്ത്വാത്മനേ നമഃ മന്നമഃ ശിവായ പരതത്ത്വാത്മനേ നമഃ ഇങ്ങനെ മന്ത്രങ്ങൾ.

തസ്മിൻ പല്ലവചക്രികാദിഘടിതേ
താരോപചാരാദിനാ
ദേവേശം കലശേഽഭിവാഹ്യ നിജമൂ-
ലേനാർണതത്ത്വാദിഭിഃ

സാകല്യം പരികല്പ്യ കല്പവിധിനാ
ദത്ത്വോപഹാരാൻ ക്രമാത്
സംപൂജ്യാഥ നിവേദ്യ തോഷണസപ-
ര്യാം ച പ്രകുര്യാദ് ഗുരുഃ. ൩൮

പല്ലവചക്രികാദിഘടിതേ തസ്മിൻ കലശേ- പിന്നെ ആലും മാവും തളിരുകളും ചക്രികയുംവച്ച്; ആ കലശത്തിൽ, ഗുരുഃ

താരോപചാരാദിനാ നിജമൂലേന ദേവേശം അഭിവാഹ്യ- പ്രണവോപചാരമൂലങ്ങളേക്കൊണ്ടു ദേവനേ ആവാഹിച്ച് കല്പവിധിനാ അംഗതത്ത്വാദിഭിഃ സാകല്യം പരികല്പ്യ-ലിപിതത്ത്വാക്ഷരാംഗങ്ങളേ ന്യസിച്ച സകളമായി ധ്യാനിച്ച്; ഉപഹാരാൻ ക്രമാദ് ദത്വാ സമ്പൂജ്യ നിവേദ്യ-അൎഘ്യാദികളായ ഉപഹാരങ്ങളേക്കൊണ്ടു സപരിവാരമായി മൂൎത്തിപൂജയും ചെയ്തു നിവേദിച്ച്; തോഷണസപൎയ്യാം ച കുൎയ്യാത്-പ്രസന്നപൂജയേയും ചെയ്വൂ.

പ്രക്ഷ്ണപൂൎവ്വയോഗാസനപൂജനാദികാം
ഗളന്തികാം ഗാളിതവാരിപൂരിതാം
തതോ നിജാസ്ത്രേണ കൃതാഭിവാഹനാം
പ്രകല്പിതാംഗാമമുനാ പ്രപൂജയേൽ. ൩-൩

പ്രക്ഷ്ണപൂൎവ്വയോഗാസനപൂജനാദികാം — കക്കരിക്കു പീഠപൂജ കഴിഞ്ഞാൽ ശോഷണാദികൃച്ഛ്രപൂജാന്തം ചെയ്തു്; ഗാളിതവാരിപൂരിതാം-ജലദ്രോണിയിൽ പൂജിച്ച വെള്ളംകൊണ്ടു നിറച്ചു. തതഃ നിജാസ്ത്രേണ കൃതാഭിവാഹനാം പ്രകല്പിതാംഗാം-പിന്നെ അസ്ത്രംകൊണ്ടു് ആവാഹിച്ച് അംഗന്യാസാന്തം ചെയ്തു് ഉപഹാരങ്ങളേക്കൊടുത്തു്; അമുനാ പ്രപൂജയേത് — അസ്ത്രംകൊണ്ടു് മൂൎത്തിപൂജാദിചെയ്തു നിവേദിച്ച പ്രസന്നപൂജയും ചെയ്വൂ.

തതഃ കരകധാരയാ വിഹിതകുഡ്യമൂലോക്ഷയാ
പ്രദക്ഷിണപരിഭ്രമം വിതനയാദഌിന്ദേ/സ്ത്രതഃ
ഘടം നയതു പൃഷ്ഠതോ/പ്യപര ഏവാർജ്ജിതാൻ സൎഷപാൻ
വികീൎയ്യ കരകം ഘടീം വികിരകാംശ്ച പാത്രേ ന്യസേത്. ൩-൭

തതഃ അഌിന്ദേ_അനന്തരം മണ്ഡപത്തിന്റെ അളിന്ദത്തുങ്കൽ; വിഹിതകുഡ്യമൂലോക്ഷയാ കരകധാരയാ_ഒരു പരികൎമ്മിയേക്കൊണ്ടു കക്കരിയേ എടുപ്പിച്ച പാലിൽക്കൂടെ വെള്ളത്തേ മണ്ഡപത്തിന്റെ ഉത്തരത്തിന്നു നേരേ താഴെ വൎത്തിക്കൊണ്ടു്; അസ്ത്രതഃ പ്രദക്ഷിണപരിഭ്രമം വിതനയാദ്_അസ്ത്രം ജപിച്ച പ്രദക്ഷിണത്തേ വയ്വൂ. പൃഷ്ഠതഃ ഘടം നയതു-അപ്പോളാചാൎയ്യൻതാൻ വേറേയൊരുത്തൻതാൻ ജലധാരയിൽക്കൂടെ കുംഭേശകലശത്തേ എടുത്തുകൊണ്ടുപോയി പ്രദക്ഷിണമായിട്ടു് ഈശകോണിൽ സംസ്ഥാനത്തുവരുമ്പോൾ; പൂരാജിതാൻ സൎഷപാൻ വികീൎയ്യ കരകം-

മുമ്പിൽ മണ്ഡപസംസ്കാരത്തിങ്കൽ എടുത്തിരിക്കുന്ന കട്ടകിന്മേ പീഠത്തിന്മേലിട്ട കക്കരിയേയും, വികിരാൻ വികീര്യ ഏടീം ച പിഠേ ന്യസേത്-തദപികിരങ്ങളേ പീഠത്തേൽ ഇട്ടു കുംഭേശകലശത്തേയും പീഠത്തിന്മേൽ വയ്പൂ.

ആധാരത്രിതയേ യഥാപുരമഥഃ
സമ്പൂജ്യ തത്ത്വത്രയം
മൂലേനാത്ര വിഭാവ്യ ദേവമണുനാ
സാംഗം സമഭ്യർച്ചയേത്
പൂർണ്ണീകൃത്യ ഗളന്തികാമപി യജേൽ
സ്വാസ്ത്രേണ കൃത്വാ ദ്വയോഃ
നൈവേദ്യം പരിതോഷ്യ രക്ഷതു ഘടൌ
ദേവ്യാംശുകാവേഷ്ടിതൌ. ന.ല്വ

ആധാരത്രിതയേ യഥാപുരം അഥഃ തത്ത്വത്രയം സമ്പൂജ്യ-മുമ്പിലേപ്പോലെ മൂലാധാരഹൃദയഭ്രൂമദ്ധ്യങ്ങളിൽ ഇവിടെ പറഞ്ഞ ത്രിതത്ത്വങ്ങളേ ആവാഹിച്ച് പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു; അത്ര മൂലേന അണുനാ ദേവം വിഭാവ്യ-മൂലമന്ത്രംകൊണ്ടു ദേവനേ ആവാഹിച്ച്; സകളീകരിച്ച്; സാംഗം സമഭ്യർച്ചയേത്-സപരിവാരം പൂജിപ്പൂ. ഗളന്തികാമപി പൂർണ്ണീകൃത്യ സ്വാസ്ത്രേണ യജേത്-കക്കരിയേയും വെള്ളംനിറച്ച അസ്ത്രം ആവാഹിച്ച് പൂജിപ്പൂ. ദ്വയോഃ നൈവേദ്യം കൃത്വാ-രണ്ടിടത്തും നിവേദിച്ച്; പരിതോഷ്യ ദേവ്യാംശുകാവേഷ്ടിതൌ ഘടൌ രക്ഷതു—പ്രസന്നപൂജയുംചെയ്തു രണ്ടുവസ്ത്രംകൊണ്ട് കുംഭേശകലശത്തേയും, ഒരു വസ്ത്രംകൊണ്ട് കക്കരിയേയും മൂടി രക്ഷിപ്പൂ. ഇങ്ങനെ കുംഭേശ പൂജാപ്രകാരം.

അനന്തരം അഗ്നിജനനത്തെ പറയുന്നു:—

സ്വിഷ്ടാത്മാ പരിമാർജ്ജനാദിപരിശു-
ദ്ധേഽസ്മിന്നഥാരോക്ഷിതേ
വാതാഗ്നാംബുമഹീവിയദ്ഭഹനബീ-
ജൈസ്തത്ത്വസംഖ്യാദിഭിഃ

സന്ധായ്യാസുമസൌ വിധായ പരിശോ-
ഷാദിപ്രദാഹാന്തിമം
തദ്വൈപശേഷികശോധനം പ്രജനയേത്
കുണ്ഡേ സപകേ/നാനലം. ൩൯

സപിഷ്ടാത്മാ പ്രജനയേത്-ആചാൎയ്യൻ ദേഹശുദ്ധിശംഖപൂരണാത്മാരാധനകളേച്ചെയ്തു ഗണപതിയേ നിവേദിച്ച്; പരിമാൎജ്ജനാദിപരിശുദ്ധേ - മുഷ്ട്യാദികളെക്കൊണ്ടു സ്ഥലശുദ്ധിയേ ചെയ്തിരിക്കുന്ന,സപകേ കുണ്ഡേ-ആചാൎയ്യകുണ്ഡത്തുങ്കൽ;അസ്ത്രാന്തതാരോക്ഷിതേ-ഓം ഹ്രംഫട് എന്ന മന്ത്രംകൊണ്ടു തളിച്ച്; തത്തപസംഖ്യോദിതൈഃ വായപഗ്ന്യംബുമഹീവിയദ്ഭഹനബീജൈഃ അസും സന്ധായ്യ-ഇരുപത്തഞ്ചുരുജപിച്ചിരിക്കുന്ന യം രം മം ലം ഹം രം ഈ വായപാദി പഞ്ചഭൂതങ്ങളേക്കൊണ്ടു പ്രാണായാമത്തേച്ചെയ്തു; അസൌ പരിശോഷാദിപ്രദാഹാന്തിമം തദ്വൈപശേഷികശോധനം വിധായ അനലം പ്രജനയേത്-ആചാൎയ്യൻ ശോഷണാദി ദഹനാന്താത്മ വിശേഷശോധനത്തേച്ചെയ്തു അഗ്നിയേ ജനിപ്പിക്കണം.

താരേണാജിതസുംഭജിദ്ധരിഹരേ
രേഖാമുദഗ്ഗാമിനീം
പ്രാഗഗ്രേ ച തദന്തയോൎവ്വിലിഖേത്
ദേ തേ ച തിസ്രോ/ന്തരാ
തച്ഛേഷേഷ്വഥ തിസ്ര ഏവ വിലിഖേത്
പാശ്ചാത്യരേഖോൎദ്ധ്വതോ-
യാമ്യാദിക്രമതോ മഹേശഗുഹയോ-
സ്സ്യാഃ സപാസ്സ്രുതഃ കല്പവിത്. ൪൦

കല്പവിദ് ഗുരുഃ-കല്പങ്ങളേ അറിഞ്ഞിരിക്കുന്ന ആചാൎയ്യൻ, അജിതസുംഭജിദ്ധരിഹരേ-വിഷ്ണുവിങ്കലും ദുൎഗ്ഗയിങ്കലും ശങ്കരനാരായണങ്കലും; താരേണ ഉദഗ്ഗാമിനീം രേഖാം-പ്രണവംകൊണ്ടു കുണ്ഡത്തിൽ പടിഞ്ഞാറേ അരികിൽ ശകലമെടുത്ത് വടക്കോട്ട് ഒരു രേഖയേ വരച്ചാൽ; തദന്തയോഃ പ്രാഗഗ്രേ ദേ-ആ രേഖയുടെ തെക്കും വടക്കും കിഴക്കോട്ടു രണ്ടു രേഖകളേയും വരച്ച്; അന്തരാ തിസ്രഃ ച വിലിഖേത്-ആ രണ്ടു രേഖകളുടെ നടുവിൽ വലത്തും നടുവിലും എടത്തുമായിട്ടു മൂന്നു രേഖകളേയും വരപ്പൂ. തച്ഛേഷേഷു പാശ്ചാത്യരേഖോൎദ്ധ്വതഃ യാമ്യാദിക്രമതഃ തിസ്രഃ ഏവ വിലിഖേത്-ശേഷമുള്ള ശിവാദി നാലു ദേവന്മാരിലും പടിഞ്ഞാറേ

രേഖ വരച്ചാൽ അതിന്മേൽ തെക്കു തുടങ്ങി കിഴക്കോട്ടു മൂന്നുരേഖ കളെത്തന്നെ വരപ്പൂ. ഇങ്ങനെ എല്ലാടവും പ്രണവംകൊണ്ടു കീറൂ. മഹേശഗുഹയോഃ താഃ സ്വാസ്ത്രതഃ-ശിവങ്കലും സുബ്രഹ്മണ്യ ങ്കലും കീറുന്നതു തങ്ങളുടെ അസ്ത്രംകൊണ്ടുവേണം.

സ്കന്ദേശയോഃ കവചതോ ധ്രുവതഃ പരേഷു
ഭൂയഃ സമുക്ഷ്യ സലിലൈഃ ശകലം നിരസ്യ
ന്യസ്യേത് സഗന്ധകുസുമാക്ഷതവാരികൂർച്ചെ-
സ്താരേണ വിഷ്ടരമിഹാർഹതു യോഗപീഠം. ൧൯

സ്കന്ദേശയോഃ കവചതഃ-സുബ്രഹ്മണ്യങ്കലും ശിവങ്കലും കവചമന്ത്രംകൊണ്ടും; പരേഷു ധ്രുവതഃ-വിഷ്ണ്വാദി എല്ലാവൎക്കും പ്രണവംകൊണ്ടും; ഭൂയഃ സലിലൈഃ സമുക്ഷ്യ-വെള്ളംകൊണ്ടു വര ച്ചേടത്തു തളിച്ച്; ശകലം നിരസ്യ-ശകലത്തെയെടുത്തു നിരൃതിയി ങ്കൽ കളഞ്ഞു; താരേണ സുഗന്ധകുസുമാക്ഷതവാരികൂർച്ചൈഃ വിഷ്ടരം ന്യസ്യേത്-പ്രണവം ജപിച്ചു ഗന്ധപുഷ്പാക്ഷതദർഭകൂർച്ച ങ്ങളോടുകൂടിയ വിഷ്ടരത്തെ കണ്ഡത്തിന്റെ നടുവിൽ വയ്പൂ. ഇഹ യോഗപീഠം അർഹതു-പിന്നെ ഇവിടെ പീഠമന്ത്രങ്ങളേ ക്കൊണ്ടു പീഠപൂജയേച്ചെയ്‌വൂ.

ശ്രീബീജേന പ്രകൃതിമഭിവാഹ്യാജിതേഽന്യേഷു ശക്ത്യാ
ചേഷ്ട്വാ ദീർഘസ്വരഭിദുരബീജാംഗസാംഗീകൃതാം താം
പത്രീയന്തീം ശുചിമൃതുമതീം പ്രാക് ശിരസ്കാം ഋതോൽകാ-
മുത്താനാംഗീമുദരകുഹരീഭൂതകുണ്ഡാം സ്മരേച്ച. ൨൦

അജിതേ ശ്രീബീജേന-വിഷ്ണുവിങ്കൽ ശ്രീഭഗവതിയുടെ ബീ ജംകൊണ്ടും; അന്യേഷു ശക്ത്യാ ച-മററുള്ള ദേവന്മാരിൽ ഭുവനേ ശ്വരിയുടെ ബീജമന്ത്രംകൊണ്ടും, പ്രകൃതിം അഭിവാഹ്യ-മായയേ ആവാഹിച്ച്; ദീർഘസ്വരഭിദുരബീജാംഗസാംഗീകൃതാം താം ഇ ഷ്ട്വാ-ശ്രാം ഹൃദയായ നമഃ ഇത്യാദികൊണ്ടും ഹ്രാം ഹൃദയായ നമഃ ഇത്യാദികൊണ്ടും അംഗന്യാസാദി ചെയ്തു് അർഘ്യാദ്യുപഹാരങ്ങളേ കൊടുത്തു് അംഗങ്ങളോടുകൂടി മൂൎത്തിപൂജയും ചെയ്തു് അർഘ്യപു ഷ്പാഞ്ജലിയും മാനസപൂജയും ചെയ്തു ധ്യാനിപ്പൂ. പത്രീയന്തീം-പ ത്രോൽപത്തിയേ ആശ്രയിച്ചിരിക്കുന്നു എന്നും; ശുചിം-ശുദ്ധയാ യിരിക്കുന്നു എന്നും; ഋതുമതീം-ഋതുസ്നാതയായി എന്നും; പ്രാക്ശിരി

രസ്സാം-കിഴക്കോട്ടു ശിരസ്സായി ഇരിക്കുന്ന എന്നും, ഉത്താനാംഗീം-മലൎന്നു കിടക്കുന്ന എന്നും, രതോത്കാം-ഭോഗത്തുങ്കൽ മനസ്സോടുകൂടിയിരിക്കുന്ന എന്നും, ഉദരകുഹരീഭൂതകുണ്ഡാം_ഉദരാന്തർഗ്ഗമായ കുണ്ഡത്തോടുകൂടിയിരിക്കുന്ന എന്നും, സ്മരേത്-ആ പ്രകൃതിയേ ധ്യാനിക്കണം.

വിപ്രാവസഥ്യം നിഭൃതോപനീത-
മക്കാശ്മജം വാഽരണിസംഭവം വാ
ഹവ്യാദമാദായ നിധായ നാഭൌ
ക്രവ്യാദഭാഗം നിരൃതൌ നിരസ്യേത്. ൩൩

വിപ്രാവസഥ്യം-ബ്രാഹ്മണന്റെ അടുക്കളയിൽ നിന്നുതാൻ, അക്കാശ്മജം-സൂൎയ്യകാന്തത്തിലുണ്ടാകുന്നതുതാൻ, അരണിസംഭവം വാ_അരണികൊണ്ടു കടഞ്ഞെടുത്തു ഉണ്ടാക്കിയതുതാൻ, നിഭൃതോപനീതം ഹവ്യാദം ആദായ-ഒരു പാത്രത്തിലാക്കി അടച്ചുകൊണ്ടുന്നിരിക്കുന്ന തീയിനേ വാങ്ങിച്ച്, നാഭൌ നിധായ-കുണ്ഡത്തിന്റെ പടിഞ്ഞാറേ നാഭിസ്ഥാനത്തു കൂൎച്ചത്തിന്റെ മുകളിൽവെച്ച്, നിരൃതൌ ക്രവ്യാദഭാഗം നിരസ്യേത്_നിരൃതികോണിലൊരു തീക്കനലെടുത്തു രാക്ഷസാംശം എന്നു കല്പിച്ചു കളവൂ.

ഉന്നീയ വഹ്നിചിതിമാത്മനി സംവിലാപ്യ
കൃത്വാ പ്രദാഹചരമാം പരിശുദ്ധിമസ്യൌ
പ്രത്യൎപ്യ തത്ര ചിതിമാത്മഗതാം നിജേന
ബീജേന താരപുടിതേന യജേച്ച കിഞ്ചിത്. ൩൪

വഹ്നിചിതിം ഉന്നീയ ആത്മനി സംവിലാപ്യ-പിന്നെ ഓം രം ഓം എന്നമന്ത്രം കൊണ്ട് അഗ്നിചൈതന്യത്തേ ഉദ്വാസിച്ച് തങ്കൽ യോജിപ്പിച്ചു; അസ്യൌ പ്രദാഹചരമാം പരിശുദ്ധിം കൃത്വാ_തീയിനേ അടച്ചു പുൽകൊണ്ടു കെട്ടി ശോഷണദഹനങ്ങളേച്ചെയ്തു പത്മമാത്രം പീഠം പൂജിച്ച്, ആത്മഗതാം ചിതിം പ്രത്യൎപ്യ-തങ്കൽ ഉദ്വാസിച്ച് അഗ്നിചൈതന്യത്തേ അഗ്നിയിങ്കൽ യോജിപ്പിച്ച് വ്യാപകാംഗം ചെയ്തു, താരപുടിതേന നിജേന ബീജേന കിഞ്ചിദ് യജേത്-പ്രണവപുടിതമായ അഗ്നിബീജംകൊണ്ടു പൂജിച്ച് മാനസപൂജയും ചെയ്വൂ.

ഉദ്ബുദ്ധമുദ്ധൃതപിധാനമുദൎച്ചിഷം ത്രി-
രാസ്ഥായ ജാനുയുഗളേന പരിഭ്രമയ്യ

യോന്യാം ധ്രുവേണ വിഭുവീര്യമയം നിദധ്യാദ്
ഗർഭാശയം സമുപനീയ സമേധയേച്ച. ൧൭

ഉദ്ബുദ്ധം ഉദ്ധൃതപിധാനം ഉദഗ്ദിഷാ-പിന്നെ ശകലം കൊണ്ട് അഗ്നിയേ കൊട്ടിയുണത്തി അടച്ചതിനേ അഴിച്ച വീശി കത്തിച്ച്; ജാനയുഗങ്ങളന ആസ്ഥായ, മുട്ടുകുത്തിയിരുന്ന്, ത്രിഃ പരിഭ്രമയ്യ-കുണ്ഡത്തിന്റെ മുകളിൽ മൂന്നുപ്രാവശ്യം പാത്രത്തോടുകൂടി വട്ടത്തിൽ ചുഴററി, വിഭുവീര്യമയം അഗ്നിം യോന്യാം നിദധ്യാത്-ദേവന്റെ ബീജാത്മകമായിരിക്കുന്ന തീയിനേ യോനിരൂപമായ കുണ്ഡത്തിന്റെ പടിഞ്ഞാറ് ഇട്ടു. ഗർഭാശയം സമുപനീയ സമേധയേത് ച-ഒരു തീ ശകലംകൊണ്ടു ഗർഭാശയത്തിലാക്കി വീശിക്കത്തിപ്പൂ.

സ്വസ്വോക്തവത് പരിസമൂഹപരിസ്തരാദ്യം
സ്രുക്സ്രുവപ്രഭൃതിസംസ്കരണം ച കൃത്വാ
കല്യാണരേതസമമും പരിപൂജ്യ ഗർഭാ-
ധാനാദിസംസ്കൃതിമഥ ക്രമശശ്ച കുര്യാത്. ൧൮

സ്വസ്വോക്തവത്-തന്റെ തന്റെ ഗൃഹ്യത്തുകൽ പറഞ്ഞിരിക്കുന്നപോലെ, പരിസമൂഹപരിസ്തരാദ്യം-തലോടി വ്ളാകി പരിസ്തരിച്ചു തൊട്ടു വ്ളാകിയാൽ, സ്രുക്സ്രുവപ്രഭൃതിസംസ്കരണം ച കൃത്വാ-ആജ്യസംസ്കാരം തുടങ്ങി സ്രുക്സമ്മാർജ്ജനം കഴിവോളം ചെയ്തു; കല്യാണരേതസം അമും പരിപൂജ്യ-ആ അഗ്നിയെ ഗന്ധപുഷ്പങ്ങളെ ആരാധിച്ച് അലംകരിച്ച്, ക്രമശഃ ഗർഭാധാനാദിസംസ്കൃതിം കുര്യാത്-ക്രമേണ ഗർഭാധാനാദികളായ ക്രിയകളേ ചെയ്വൂ.

ഗർഭാധാനാദിക്രിയാക്രമത്തെ പറയുന്നു:—

താരേണ പ്രസമർച്ച്യ കർമ്മ കരണീ-
യം കല്പയിത്വാ ധിയാ
ഹുത്വൈകാം സമിധം ഘൃതം പ്രജുഹുയാത്
സ്വാഹാന്തതാരേണ/ത്രാഷ്ടശഃ
തിഷ്ഠൻ സസ്രുവയാ സ്രുചാ ചതുരവത്താ-
ജ്യാഢ്യയാ ഹോമയേത്
പൂർണ്ണാം കർമ്മ കൃതാം സ്മരേത്തദധുനാ
വാ സ്യാദ് ധ്രുവേണാർച്ചനം. ൧൯

താരേണ പ്രസമർച്യ-പ്രണവംകൊണ്ടു് ജലഗന്ധപുഷ്പ ധൂപദീപാന്തം പൂജിച്ച; ധ്യായാ കരണീയം കൎമ്മ കല്പയിത്വാ-'ഗൎഭാധാനം കരിഷ്യേ' ഇങ്ങനെ ചെയ്യാനുള്ള കൎമ്മത്തെ പ്രാൎത്ഥിച്ച, ഏകാം സമിധം ഹുത്വാ-ഒരു ചാണ്ടമതയേ മന്ത്രം കൂടാതെ ഹോമിച്ച, സ്വാഹാന്താന്ന അഷ്ടശഃ ഘൃതം പ്രജുഹുയാത്-അതതു ക്രിയയ്ക്കു പറയുന്ന മന്ത്രംകൊണ്ടു് എട്ടുരു നെയ്യിനെ ഹോമിപ്പൂ. തിഷ്ഠൻ ചതുരവത്താജ്യാഢ്യയാ സസ്രുവയാ സ്രുചാ പൂൎണ്ണാം ഹോമയേത്-പിന്നെ ചതുരവദാനം ചെയ്തു നിറച്ചിരിക്കുന്ന ജുഹു കൊണ്ടു സ്രുവം കൂട്ടി നിന്നു പൂൎണ്ണാഹുതിയേ ഹോമിപ്പൂ. തത് കൎമ്മ കൃതം സ്മരേത്-'ഗൎഭാധാനം കൃതം' എന്നു് ആ ക്രിയയേ ചെയ്തു എന്നു ചൊല്ലൂ. ധ്രുവേണ അൎച്ചനം അധുനാ വാ-പ്രണവം കൊണ്ടുള്ള പൂജ ഒടുക്കമായിട്ടും ആം.

ഋതൗ ശ ഷോഡശ സേകപുംസവനസീ-
മന്തോന്നയാ ജാതക-
ൎമ്മാഖ്യാ നിഷ്ക്രമഭുക്തിചൗളമുപനീ-
തിശ്ച വ്രതാനി ക്രിയാഃ
സ്നാനോദ്വാഹവിതാനവഹ്നികരണം
ശേഷേഷ്വനിഷ്ക്രാന്തയഃ
സന്ത്യഷ്ടാപനയാന്തിമാ മഹിഷഹ-
ന്ത്ര്യാം സപ്ത ചൗളാന്തിമാഃ. ൪൨

ഋതൗ ശേ-ശിവങ്കൽ, സേകം-ഗൎഭാധാനം, പുംസവനം-അതു തന്നെ, സീമന്തോന്നയനം ജാതകൎമ്മ-അവതന്നെ, ആഖ്യാ-നാമകരണം, നിഷ്ക്രമഃ-ഉപനിഷ്ക്രാമണം, ഭുക്തി-അന്നപ്രാശനം, ചൗളം-ചൂഡാകൎമ്മ, ഉപനീതിഃ ഉപനയനം, വ്രതാനി-മഹാനാമ്ന്യംവ്രതം മഹാവ്രതംവ്രതം ഉപനിഷദംവ്രതം ഗോദാനം വ്രതം ഇങ്ങനെ ആശ്വലായനന്മാരുടെ വ്രതങ്ങൾ. ബോധായനന്മാരാകുമ്പോൾ ഹോതാരം ഉപനിഷദം ഗോദാനം ശുക്രിയം ഇങ്ങനെ നാലു്. കൌഷീതകാദികൾക്കും അവരവരുടെ വ്രതങ്ങൾ വേണം. സ്നാനോദ്വാഹവിതാനവഹ്നികരണം-സമാവൎത്തനം വിവാഹം അഗ്ന്യാധാനം, ഇതി ഷോഡശ ക്രിയാഃ— ഇങ്ങനെ പതിനാറു ക്രിയകൾ. ശേഷേഷു അനിഷ്ക്രാന്തയഃ ഉപനയാന്തിമാഃ അഷ്ട—ശേഷം വിഷ്ണ്വാദി അഞ്ചു ദേവന്മാരിലും ഉപനി

ഷ്ക്രാമണം കൂടാതെ ഉപനയനം കഴിവോളമുള്ള ക്രിയകൾ എട്ടും ചെയ്വൂ. മഹിഷഹന്ത്ര്യാം ചൌളാന്തിമാഃ സപ്ത ക്രിയാഃ— ദുർഗ്ഗയിങ്കൽ ചൌളം കഴിവോളമുള്ള ക്രിയകൾ ഏഴും ചെയ്വൂ.

ക്രിയകൾ ചെയ്യുന്നേടത്തു് ആജ്യാഹുതിയുടെ മന്ത്രങ്ങളെ പറയുന്നു:—

കുര്യാത്സദ്യാദിപഞ്ചാനനശിവനശിവ-
ബ്രഹ്മപങ്ക്ത്യർണ്ണനാദൈ-
രീശേ ശ്രീശാര്യ്യദുർഗ്ഗാസ്വപി മനുലിപിഭിഃ
സ്വാംഗബീജൈർഗ്ഗണേശേ
സംസ്കാരാനന്ത്യമന്ത്രൈൻ സ്മരമുരഭിദി ഭൂ-
രാദിഭിഃ സത്യതോഃ ദൈവ
ശ്രീശേ വാംഗൈഃ ഷഡാസ്യേ ഷഡണമനുയുജാ-
ര്യ്യേപി ഷണ്മൂലതാരൈഃ. ൭൬

ഈശേ—ശിവങ്കൽ, സദ്യാദി പഞ്ച—സദ്യോജാതനും വാമദേവനും അഘോരനും തത്പുരുഷനും ഈശാനനും ഇങ്ങനെ അഞ്ചും, ആനനശിവനശിവബ്രഹ്മപങ്ക്ത്യർണ്ണനാദൈഃ-ആനനം തത്പുരുഷൻ, ശിവൻ ഈശാനൻ, ന തത്പുരുഷൻ, ശിവൻ ഈശാനൻ, ബ്രഹ്മ സദ്യോജാതൻ വാമദേവൻ അഘോരൻ തത്പുരുഷൻ ഈശാനൻ ഇങ്ങനെ അഞ്ചും, പങ്ക്ത്യർണ്ണം—വ്യോമവ്യാപി ദശാക്ഷരം ഓം ആം ഈം ഊം വ്യാപി ദശാക്ഷരം ഓം എന്ന നാദം ഹൌം എന്നു ഷോഡശക്രിയകളുടെ മന്ത്രങ്ങൾ. ശ്രീശാര്യ്യദുർഗ്ഗാസു അപി മനുലിപിഭിഃ—വിഷ്ണുവിങ്കലും ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും മൂലമന്ത്രത്തിന്റെ അക്ഷരങ്ങളെക്കൊണ്ടു് എട്ടു ക്രിയകൾക്കും, ഗണേശേ സ്വാംഗബീജൈഃ-ഗണപതിയിങ്കൽ ഗാംഗീം ഇത്യാദി അംഗബീജങ്ങൾ ആറുകൊണ്ടും, അന്ത്യതഃ ത്രീൻ—ഒടുക്കത്തേവ ഗഃ എന്നു മൂന്നു പ്രാവശ്യമായിട്ടും എട്ടിന്നും മന്ത്രങ്ങൾ ഭവിക്കും. സ്മരമുരഭിദി—ശങ്കരനാരായണങ്കൽ ഭൂരാദിസപ്തവ്യാഹൃതികൊണ്ടും, സത്യതഃ ദൈവ—സത്യം സ്വാഹാ എന്നു രണ്ടു ക്രിയയ്ക്കുംകൂടി എട്ടും, ശ്രീശേ അംഗൈഃ-വിഷ്ണുവിങ്കൽ അഷ്ടാംഗങ്ങളെക്കൊണ്ടും, ഷഡാസ്യേ ഷഡണമനുയുജാ—സുബ്രഹ്മണ്യങ്കൽ ഷണ്മന്ത്രങ്ങൾ ആറും മൂലവും ഉപചാരവും ഇങ്ങനെ എട്ടും, ആര്യ്യേ അപി ഷണ്മലതാരൈഃ— ശാസ്താവിങ്കൽ ഷണ്മന്ത്രവും പ്രണവം രണ്ടുപ്രാവശ്യവും ഇങ്ങനെ എട്ടും ക്രിയകൾ ചെയ്യുന്നേടത്തു് ആജ്യാഹുതികൾക്കു മന്ത്രം ഭവിക്കും.

പൂൎണ്ണേഷു കൎമ്മസു സമൎച്ചിതയോഗപീഠേ/-
ത്രാവാഹ്യ മൂലമനനാ ലിപിതത്ത്വമന്ത്രാൻ
വിന്യസ്യ തം സകളിതം പരിദീപ്തസപ്ത-
ജിഹ്വാദികം പ്രയജതാമനസന്ധധാനഃ. ൫൦

കൎമ്മസു പൂൎണ്ണേഷു-ഇങ്ങനെ അവരവൎക്ക് പറഞ്ഞിരിക്കുന്ന ക്രിയകളൊക്കെയും ചെയ്താൽ, സമൎച്ചിതയോഗപീഠേ അത്ര മൂലമനനാ ആവാഹ്യ-അവിടെ പീഠമന്ത്രംകൊണ്ടു പീഠത്തേ പൂജിച്ച് മൂലമന്ത്രംകൊണ്ട് ദേവനേ ആവാഹിച്ച് ലിപിതത്ത്വമന്ത്രാൻ വിന്യസ്യ-ലിപിതത്ത്വങ്ങളേ ന്യസിച്ച്, സകളിതം തം പരിദീപ്ത സപ്തജിഹ്വാദികം-വ്യാപകന്യാസാദിചെയ്ത സകലസ്വരൂപനായി ഹിരണ്യാഗഗനാദി സപ്തജിഹ്വകളോടുകൂടിയ അഗ്നിയേ, അനസന്ധധാനഃ-ധ്യാനിച്ച്, പ്രയജതാം-മൂൎത്തിപൂജയേ ചെയ്ത നിവേദ്യത്തോളം ചെയ്വൂ.

താരവ്യാഹൃതിഭിഃ സ്വപീഠമനഭി-
സ്താരോപചാരസ്വമൂ-
ലാംഗൈരാവരണാണുഭിശ്ച സകൃദാ-
വൃത്ത്യാ ഹുത്വാ മൂലതഃ
പൂൎണ്ണാന്തേ പ്രജുഹോതു ഭൂഃ പ്രഭൃതിതാ-
രാദ്യൈസ്സമാപ്യാൎച്യ തം
രക്ഷേന്നിഷ്കളിതം തതോ/ത്ര[1] തന്മയാത്
പശ്യൻകൎമ്മാന്തം വിധിം. ൫൧

താരവ്യാഹൃതിഭിഃ---പിന്നെ ചാജ്യമെത്ത ഹോമിച്ച് പ്രണവവ്യാഹൃതികളേക്കൊണ്ടും, സ്വപീഠമനഭിഃ-തന്റെ പീഠപൂജാമന്ത്രങ്ങളേക്കൊണ്ടും, താരോപചാരസ്വമൂലാംഗൈഃ-പ്രണവോപചാര മൂലമൂലാക്ഷരാംഗായുധഭൂഷണമന്ത്രങ്ങൾകൊണ്ടും, ആവരണാണുഭിഃ ച-പരിവാരമന്ത്രങ്ങളേക്കൊണ്ടും, സകൃത്-ഒരു പ്രാവശ്യം ഹോമിച്ചു പൂൎണ്ണാഹുതിയേച്ചെയ്ത്, മൂലതഃ ആവൃത്ത്യാ ച(ഹുത്വാ)-മൂലംകൊണ്ട് നൂറെട്ടുതാൻ ഇരുപത്തെട്ടുതാൻ ഉരുവായിട്ടും ആജ്യാഹുതി ചെയ്ത്; പൂൎണ്ണാന്തേ ഭൂഃപ്രഭൃതിതാരാദ്യൈഃ ച ജുഹോതു-പൂൎണ്ണാഹുതിചെയ്ത് വ്യാഹൃതിപ്രണവംകൊണ്ടു ഹോമിച്ച്, സമാപ്യ-കോരിവാൎത്ത്, തം ആൎച്യ-ദേവന്റെ പ്രസന്നപൂജയും ചെയ്ത്, നിഷ്കളിതം തം രക്ഷേത്-ബ്രഹ്മാൎപ്പണാദിലയാംഗാന്തം ചെയ്തു രക്ഷിപ്പൂ.

1. "പരിഷേകാന്തം വിധിം ചാചരേത്" എന്നു പാഠാന്തരം.

തതഃ പശ്ചിമഗണാന്തം വിധിം ച തന്വയാത്-പിന്നെ തലോടിവ്ളാകിയാരാധിച്ച് ഗണപതിവിസർജ്ജനത്തേയും ചെയ്വൂ. ഇങ്ങനെ അഗ്നിജനനപ്രകാരം.

അനന്തരം ശയ്യാപൂജയെപ്പറയുന്നു:—

അഥ സമ്മൃഷ്ടലിപ്തായാം
വേദ്യാം ദക്ഷിണതോ ഗുരുഃ
ശയ്യാക്ഷേത്രം പ്രകുർവീത
മൂലപ്രാസാദസമ്മുഖം. ൮൨

അഥ ഗുരുഃ— അനന്തരം ആചാര്യൻ, സമ്മൃഷ്ടലിപ്തായാം വേദ്യാം ദക്ഷിണതഃ-പിന്നെയും തദർത്ഥമായി അടിച്ചുതളിച്ചിരിക്കുന്ന വേദിയിൽ തെക്കേ അർദ്ധത്തുങ്കൽ, മൂലപ്രാസാദസമ്മുഖം ശയ്യാക്ഷേത്രം പ്രകുർവീത-പൂർവ്വദ്വാരപ്രാസാദത്തുങ്കൽ നിരൃതിഖണ്ഡത്തുങ്കലും പശ്ചിമദ്വാരപ്രാസാദത്തുങ്കൽ അഗ്നിഖണ്ഡത്തുങ്കലും പ്രാസാദമുഖം പോലെ ശിരസ്സു വരുമാറ് ശയ്യാസ്ഥാനത്തേ ഉണ്ടാക്കൂ.

അവിടെ വീഥിസ്വസ്തികത്തെ ഉണ്ടാക്കുവാൻ പറയുന്നു:—

*പ്രാഗഗ്രസൂത്രാണ്യുദഗഗ്രസൂത്രാ-
ണ്യപി ക്രമാദത്ര ഷഡഷ്ട കൃത്വാ
ത്ര്യൈകൈഃ പദൈഃ സ്വസ്തികമാദധീത
ചതുർദിശാസ്വന്യപദാനി വീഥിഃ.

അത്ര പ്രാഗഗ്രസൂത്രാണി ഷഡ് ഉദഗഗ്രസൂത്രാണി അഷ്ട അപി കൃത്വാ-കിഴക്കുപടിഞ്ഞാറായിട്ട് ആറുസൂത്രങ്ങളേയും തെക്കുവടക്കായി എട്ടുസൂത്രങ്ങളേയും തിരിച്ചു മുപ്പത്തഞ്ചുഖണ്ഡങ്ങളേയുണ്ടാക്കി, ചതുർദിശാസു ത്ര്യൈകൈഃ പദൈഃ സ്വസ്തികം ആദധീത-നാലു ദിക്കിലും പുറത്തേ വരിയിൽ മൂന്നും അകത്തേ വരിയിൽ ഒന്നും കൂടി മുത്തസ്വസ്തികത്തേ നാലിനേയുമുണ്ടാക്കി, അന്യപദാനി വീഥിഃ-ശിഷ്ടംകൊണ്ടു തുടങ്ങി കോണോളമുള്ള പദങ്ങൾ പത്തൊമ്പതും ഒന്നാക്കി തുടച്ചു ലതാരേഖകളേയുമുണ്ടാക്കി ചുററും എട്ടു ദിക്കുകളിലും വിദ്യേശ്വരകലശങ്ങൾക്ക് സ്വസ്തികങ്ങൾ എട്ടും, ശിരസ്സുങ്കൽ നിദ്രാകലശത്തിന്നു ഒരു അഷ്ടദളപത്മത്തേയുമുണ്ടാക്കി അതിന്നു പുറത്ത് മുളപ്പാലികകളേ വയ്ക്കുന്നതിന്നു പതിനാറു സ്വസ്തികങ്ങളേയുമുണ്ടാക്കി, ശിരസ്ഥാനം ത്രികോണം വരുമാറ് രണ്ടുപുറത്തുനിന്നും കണ്ണുരേഖ ഇട്ടുകൂട്ടി പൊടികളേ യഥാശോഭം നിറപ്പൂ.

* ഈ പദ്യം മുദ്രിതഗ്രന്ഥത്തിലില്ല.

കൃത്വാ സ്വസ്തികമത്ര ധാന്യനിചയം
ദ്രോണാഷ്ടകാദ്യന്മിതം
മൂലേനാമലതണ്ഡുലാദിസഹിതം
ക്ഷിപ്ത്വാ കുശാഗ്രോത്തരം
തത്രൌൎണ്ണേയകതൂലസംഭൃതപടീ-
പട്ടാദിഭിഃ കല്പിതാം
ശയ്യാം ശാർങ്ഗിണി സംസ്തൃണാതു മിഹിരാ-
ൎണ്ണേനാന്യതോ മൂലതഃ. ൫൩

അത്ര സ്വസ്തികം കൃത്വാ-ഈ ശയ്യാക്ഷേത്രത്തിങ്കൽ പറഞ്ഞ പോലെ സ്വസ്തികങ്ങളെ ഉണ്ടാക്കിയാൽ, ദ്രോണാഷ്ടകാദ്യന്മിതം ധാന്യനിചയം ക്ഷിപ്ത്വാ-'ദ്രോണം' പതിനാറിടങ്ങഴികൊള്ളുന്നപറ. അതുകൊണ്ടു് അളവായിട്ട് എട്ടുതാൻ നാലുതാൻ രണ്ടുതാൻ ഒന്നുതാനളന്നു് ഇട്ടു. പിന്നെ വസ്ത്രം വിരിച്ചതിൽ, മൂലേന അമലതണ്ഡുലാദിസഹിതം ക്ഷിപ്ത്വാ-മൂലംകൊണ്ടു് നെല്ലിൽ പാതി അരിയും അരിയിൽ പാതി എള്ളും എള്ളിൽ പാതി കട്ടകം ഇങ്ങനെ വസ്ത്രാന്തരാളമായിട്ട് ഇട്ടാൽ, കുശാഗ്രോത്തരം-ദൎഭാഗ്രങ്ങളേയും വച്ചു്. തത്ര ഔൎണ്ണേയകതൂലസംഭൃതപടീപട്ടാദിഭിഃ കല്പിതാം ശയ്യാം-ആപീഠത്തിന്റെ മുകളിൽ ഔൎണ്ണേയകം=കരിമ്പടം ഇട്ടു. തൂലസംഭൃതപടീ-പഞ്ഞിയേ നിറച്ചിരിക്കുന്ന വസ്ത്രം. അതിന്റെ പുറമേ പട്ടുമിട്ടിരിക്കുന്ന കിടക്കയേ, ശാർങ്ഗിണി മിഹിരാൎണ്ണേന-വിഷ്ണുവിങ്കൽ ദ്വാദശാക്ഷരം കൊണ്ടും, അന്യതഃ മൂലതഃ-മററുള്ള ദേവന്മാരിൽ മൂലം കൊണ്ടും വിരിപ്പൂ.

പരാൎദ്ധ്യവാസോവിഹിതോത്തരച്ഛദേ
ശിരോപധാനാദിമതീഷ്ടവിഷ്ടരേ
യജേത തസ്മിഞ്ഛയനേ സമാഹിതഃ
സ്വകീയശക്തിം നിജബീജവിദ്യയാ. ൫൪

പരാൎദ്ധ്യവാസോവിഹിതോത്തരച്ഛദേ-അക്കിടക്കയിങ്കൽ നല്ലവസ്ത്രത്തേയും വിരിച്ചു്, ശിരോപധാനാദിമതി-ശിരസ്സിങ്കലും പാദദേശത്തും പാൎശ്വഭാഗങ്ങളിലും തലയിണയും വച്ചു്, ഇഷ്ടവിഷ്ടരേ-ദേഹശുദ്ധി തുടങ്ങി പീഠപൂജ കഴിവോളം ചെയ്തു്, തസ്മിൻ ശയനേ-ആ കിടക്കയിങ്കൽ, സമാഹിതഃ-സാവധാനചിത്തനായിരി

1. "തത്പീഠരൂഢാമിമാനിനീം." എന്നു മുദ്രിതപാഠം.

ക്കുന്ന ഗുരു, നിജബീജവിദ്യയാ സ്വകീയശക്തിം യജേത-വിഷ്ണുവിങ്കൽ ശ്രീബീജം കൊണ്ടും മറെറല്ലാടത്തും ഭുവനേശ്വരികൊണ്ടും തൻെറ തൻെറ ശക്തിയെ ആവാഹിച്ച് ആവാഹമുദ്രാദി കാട്ടി മൂത്തിപൂജാദി ചെയ്തു് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു രക്ഷിപ്പൂ.

അനന്തരം നിദ്രാകലശാദിയെ പറയുന്നു:—

ആപോഹിത്ര്യൺഭിഃ സ്മരദ്വിഷി ശിരോ-
ദേശേ കുമാരേ തഥാ-
പോദേവീരിതി മൂലതസ്ത്വിതരേ-
ഷ്വാദ്യേഥ ഐശ്യാം ദിശി
നിദ്രാകുംഭമഥാഭിപൂജ്യ വിധിവദ്
ഗന്ധാംഭസാ പൂരയേത്
ശയ്യാന്തേ പരിതോഷ്ടദിക്ഷു മന്ത്രവി-
ദ്വിദ്യേശകുംഭാനപി. ൬൬

സ്മരദ്വിഷി ശിരോദേശേ ആപോഹിത്ര്യൺഭിഃ–ശിവങ്കൽ ശിരഃസ്ഥാനത്തുങ്കൽ ബ്രഹ്മകലശപൂജപോലെ നിദ്രാകലശപൂജ തുടങ്ങി മാനസപൂരണാന്തം ചെയ്താൽ ജലദ്രോണി വെള്ളമെടുത്ത് 'ആപോഹിഷ്ഠാമയോ ഭുവഃ' എന്ന ഋക്കുകളെക്കൊണ്ടു നിറപ്പൂ. കുമാരേ തഥാ–സുബ്രഹ്മണ്യങ്കൽ അപ്രകാരം കലശപൂജ തുടങ്ങി, 'ആപോ ദേവീഃ' ഇതി-ആപോ ദേവീ എന്നതുകൊണ്ടു നിറപ്പൂ. തദിതരേഷു–വിഷ്ണ്വാദികളിൽ, മൂലതഃ–മൂലംകൊണ്ടു നിറപ്പൂ. അഥവാ ആദ്യേ ഐശ്യാം ദിശി–എന്നിയേ ശസ്താവിങ്കലീശകോണിൽതാൻ നിദ്രാകലശത്തെ പൂജിപ്പൂ. ഗന്ധാംഭസാ നിദ്രാകലശം അഭിപൂജ്യ വിധിവത് പൂജയേത്–ഈ പറഞ്ഞ മന്ത്രങ്ങളെക്കൊണ്ടു് അഷ്ടഗന്ധജലംകൊണ്ട് നിദ്രാകലശത്തെ നിറച്ച് ലിപിപങ്കജപൂജയും മൂത്ത്യാവാഹന കലാവാഹന വിദ്യാവാഹന തത്വാവാഹന മൂലാവാഹന ഇവ ഒക്കെയും ചെയ്തു് സപരിവാരം പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്‌വൂ. അഥ ശയ്യാന്തേ പരിതഃ മന്ത്രവിത് അഷ്ടദിക്ഷു വിദ്യേശകുംഭാൻ അപി പൂജയേത–പിന്നെ ശയ്യയുടെ ചുററും മന്ത്രജ്ഞനായ ആചാര്യൻ എട്ടു ദിക്കുകളിലേയും സ്വസ്തികത്തിൽ വിദ്യേശ്വരകലശങ്ങളേയും പൂജിപ്പൂ.

വിദ്യേശകലശദേവതകളെ പറയുന്നു:—

വിഷ്ണൌ വിഷ്ണുമുഖാഃ സമൂലലിപയോ
ദിക്കോണഗാസ്ത്രീക്ഷണേ-
ഽനന്താദ്യാ ദചിതയേഽപി തേ ശിവഹരൌ
ഗോപ്ത്രാദയഃ ശാസ്തരി
പൂജ്യാസ്തേഷു ഘടേഷു ഭാവിപരിവാ-
രാ മൂർത്തയഃ ശക്തയ-
ശ്ചാന്യേഷു ത്രിഷു മൂലമേവ ചതസൃ-
ഷ്വാശാസു വാ ഷണ്മുഖേ. ൩൬

വിഷ്ണൌ സമൂലലിപയഃ വിഷ്ണുമുഖാഃ ദിക്കോണഗാഃ-വിഷ്ണുവിങ്കൽ മൂലാക്ഷരത്തോടുകൂടിയിരിക്കുന്ന വിഷ്ണ്വാദികൾ ദിക്കുകളിലും കോണുകളിലും ആയി ഭവിക്കും. ഓം വിഷ്ണവേ നമഃ, നം മധുസൂദനായ നമഃ, മോം ത്രിവിക്രമായ നമഃ, നാം വാമനായനമഃ, രാം ശ്രീധരായ നമഃ, യം ഹൃഷീകേശായ നമഃ, ണാം പത്മനാഭായ നമഃ, യം ദാമോദരായ നമഃ ഇങ്ങനെ എട്ടുദേവതകൾ. ത്രീക്ഷണേ അനന്താദ്യാഃ-ശിവങ്കൽ അനന്തായ നമഃ, സൂക്ഷ്മായ നമഃ, ശിവോത്തമായ നമഃ, ഏകനേത്രായ നമഃ, ഏകരുദ്രായ നമഃ, ത്രിമൂർത്തയേ നമഃ, ശ്രീകണ്ഠായ നമഃ, ശിഖണ്ഡിനേ നമഃ; ഇതു കിഴക്കു തുടങ്ങി ദിക്കുകളിലും ഈശാനാദികോണുകളിലും ആയിട്ടു പൂജയിങ്കലേപ്പോലെ. ശിവഹരൌ തേ ദചിതയേ അപി-ശങ്കരനാരായണങ്കൽ ഇതു രണ്ടുവകയും കൂടി അനന്തായ വിഷ്ണ്വാത്മനേ നമഃ ഇത്യാദി എട്ടും ഭവിക്കും. ശാസ്തരി ഗോപ്ത്രാദയഃ-ശാസ്താവിങ്കൽ ഗോപ്ത്രേ നമഃ ഇത്യാദി ധ്വജദേവതകൾ എട്ടും മണ്ഡപസംസ്കാരത്തിങ്കൽ പറഞ്ഞതുതന്നെ. അന്യേഷു ത്രിഷു-സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും; (ദുർഗ്ഗയിങ്കലും) തേഷു ഘടേഷു-ആ വിദ്യേശകലശങ്ങളിൽ; ഭാവിപരിവാരാഃ മൂർത്തയഃ ശക്തയഃ ച-പൂജാപടലത്തിൽ പറയുന്ന പരിവാരങ്ങളാകുന്ന മൂർത്തികളും ശക്തികളും; പൂജ്യാഃ-പൂജിക്കണം. അവിടെ സുബ്രഹ്മണ്യങ്കൽ സനൽകുമാരാദി എട്ടും, ഗണപതിയിങ്കൽ ഗണഞ്ജയാദികൾ എട്ടും ഇവ മൂർത്തികൾ. ദുർഗ്ഗയിങ്കൽ, ജയായൈ നമഃ ഇത്യാദി എട്ടും ശക്തികളാകുന്നതു്. ഇവററിന്റെ ദിക്കുകൾ പൂജയിങ്കലേപ്പോലെ. ഷണ്മുഖേ ചതസൃഷു ആശാസു മൂലം ഏവ വാ-സുബ്രഹ്മണ്യങ്കൽ നാലു ദിക്കുകളിൽ മൂലം തന്നെയായിട്ടുമാം.

മദ്ധ്യേവേദി വിനിർമ്മിതേ രസദളേ
കൌമാരകേ മണ്ഡലേ
കൌമാരം കലശം പ്രപൂര്യ്യ വിധിവത്
സംപൂജ്യ തത് പൂർവ്വതഃ
ശയ്യാം ദക്ഷിണസൌമ്യദിക്കൃതസമാ-
യാമാം ഗൃഹേ കല്പയേത്
സോദ്ധ്യത്സപാഘടാദികാമഭിദധേ
കൌമാരകുംഭാർച്ചനം. ൫൭

സുബ്രഹ്മണ്യങ്കലേ വിശേഷത്തേ പറയുന്നു:_ ഗൃഹേ മദ്ധ്യേവേദി-സുബ്രഹ്മണ്യങ്കൽ മണ്ഡപത്തിന്റെ തറയുടെ നടുവിൽ; വിനിർമ്മിതേ രസദളേ കൌമാരകേ മണ്ഡലേ_പന്ത്രണ്ടാംപടലത്തിൽ പറയുന്നപോലെ ഷഡ്ദളമാകുന്ന പത്മത്തേയുണ്ടാക്കി പീഠംവിരിച്ച്; കൌമാരം കലശം വിധിവത് പ്രപൂര്യ്യ സംപൂജ്യ-കൌമാരകലശത്തേ വിധിവത്താകുംവണ്ണം നിറച്ച പൂജയും കഴിച്ചാൽ: തത്പൂർവ്വതഃ_അതിന്റെ കിഴക്ക മണ്ഡപത്തിന്റെ കിഴക്കേ പാതിയിൽ; ദക്ഷിണസൌമ്യദിക്കൃതസമായാമാം-പൂർവ്വദ്വാരത്തുങ്കൽ അഗ്നികോണിൽ ദക്ഷിണോത്തരദീർഘമായി വടക്ക ശിരസ്സവരുമാറും, പശ്ചിമദ്വാരത്തിങ്കൽ മണ്ഡപത്തിന്റെ ഈശകോണിൽ തെക്ക ശിരസ്സവരുമാറും; സോദ്ധ്യൽസപാഘടാദികാൻ ശയ്യാം കല്പയേത്-ശയ്യയുടെ ശിരഃസ്ഥാനത്തു നിദ്രാകലശത്തോടും ചുററും വിദ്യേശ്വരകലശങ്ങളോടും ബീജാങ്കുരപാലികാദികളോടും കൂടി ശയ്യയേ ഉണ്ടാക്കണം. അഹം കൌമാരകുംഭാർച്ചനം അഭിദധേ-ഞാൻ കൌമാരകലശപൂജയേ പറയുന്നു.

പീഠാന്തേ ബ്രഹ്മാണം
സഭദ്രകാളീഗണേശവിഷ്ണുമിഹ
ഈശപുരശാസ്താരാവപി
ദലഷട്കേ ഹരിദിഗാദി സമഭിയജേത്. ൫൮

പീഠാന്തേ-ദേഹശുദ്ധി ശംഖപൂരണാത്മാരാധനയും പീഠപൂജയും ശക്ത്യാവാഹനയും ചെയ്താൽ; ദലഷട്കേ ഹരിദിഗാദി-ഷഡ്ദലങ്ങളിൽ കിഴക്കുതുടങ്ങി; ബ്രഹ്മാണം-ബ്രഹ്മണേ നമഃ; സഭദ്രകാളീഗണേശവിഷ്ണും-ഭദ്രകാള്യൈ നമഃ, ഗണപതയേ നമഃ,

വിഷ്ണവേ നമഃ; ഈശ്വരശാസ്താരൌ അപി-ഈശ്വരായ നമഃ, ശാസ്ത്രേ നമഃ; സമഭിയജേത്-ഈ മന്ത്രങ്ങളെക്കൊണ്ടും പൂജിപ്പൂ.

പൂൎണ്ണേ ഹിരണ്മയാംബുജ-
ഗജശിഖിശക്തിസ്വത്രൂന്നിധായാത്ര
കലശേ സ്വൎണ്ണസരോജ
ഗൃഹമാവാഹ്യാൎച്ചയേത്സഹാവരണൈഃ. ൩൯

പൂൎണ്ണേ കലശേ-പിന്നെ കുംഭസംസ്കാരവും ത്രികലാന്യാസവും കുംഭാവാഹനയും കൂൎച്ചന്യാസവും നവരത്നസ്വൎണ്ണം ന്യസിച്ചു മാനസപൂരണവും ചെയ്തു് ജലദ്രോണി വെള്ളംകൊണ്ടു നിറച്ചാൽ, അത്ര ഹിരണ്മയാംബുജശിഖിശക്തിസ്വത്രൂൻ നിധായ പൊന്നുകൊണ്ടു് ഉണ്ടാക്കിയ താമരപ്പൂവും ആനയും മയിലും വേലും വജ്രവും അക്കലശത്തിലിട്ടു് ലിപിപങ്കജപൂജയും, മൂൎത്ത്യാവാഹനയും ചെയ്താൽ; ഗൃഹം ആവാഹ്യ ആവരണൈഃ സഹ അൎച്ചയേത്-സുബ്രഹ്മണ്യനെ മൂലംകൊണ്ടു് ആവാഹിച്ചു് പരിവാരങ്ങളോടുകൂടി പൂജിപ്പൂ.

പ്രാഗ്വജ്രാദേഃ പ്രയജേ-
ദാദിത്യാനശ്വിനൌ പിതൄൻ ഗണപം
മാതൄരപ്സരോവസൂനിഹ
രുദ്രാംശ്ചാഭ്യന്തരേ ജയന്താദ്യേ. ൪൦

വജ്രാദേഃ പ്രാക് ജയന്താദ്യേ അഭ്യന്തരേ-പരിവാരപൂജയിങ്കൽ ഇന്ദ്രാദികഴിഞ്ഞാൽ വജ്രാദികളുമുമ്പിൽ കിഴക്കുവടക്ക് ജയന്തസ്ഥാനമായ അന്തരാളത്തിൽ തുടങ്ങി; ആദിത്യാൻ-ആദിത്യേഭ്യോ നമഃ, അശ്വിനൌ-അശ്വിഭ്യാം നമഃ; പിതൄൻ-പിതൃഭ്യോ നമഃ; ഗണപം-ഗണപതയേ നമഃ; മാതൄരപ്സരോവസൂൻ-മാതൃഭ്യോ നമഃ, അപ്സരേഭ്യോ നമഃ, വസുഭ്യോ നമഃ; രുദ്രാൻ-രുദ്രേഭ്യോ നമഃ; ഇഹ പ്രയജേത്-ഇക്കൌമാരകലശത്തുങ്കൽ ഈ മന്ത്രങ്ങൾ എട്ടുംകൂടെ പൂജിക്കണം.

അനന്തരം ഉപഹാരപാത്രങ്ങളെ പറയുന്നു:—

ഗാംഗേയരൌപ്യമയതാമ്രജകാംസ്യമൃത്സ്നാ-
പാത്രാണി മൌലിപദപാൎശ്വയുഗാഗ്രഭാഞ്ജി
വിഷ്ണൌ ക്രമേണ ഘൃതമാക്ഷികദുഗ്ദ്ധഗാന്ധ-
വാൎവ്യവന്ത്യഭിമൃശേന്നിജപഞ്ചരത്നൈഃ. ൪൧

വിഷ്ണൌ മൌലിപദപാർശ്വയുഗാഗ്രഭാഞ്ജി-വിഷ്ണുവിങ്കൽ ശിരസ്സുങ്കലും പാദത്തുങ്കലും വലത്തുഭാഗത്തും ഇടത്തുഭാഗത്തും കിരീടാഗ്രത്തുങ്കലും; ഗാംഗേയരൌപ്യമയതാമ്രജകാംസ്യമൃത്സ്നാ പാത്രാണി-പൊന്നുകൊണ്ടും വെള്ളികൊണ്ടും ചെമ്പുകൊണ്ടും ഓട്ടുകൊണ്ടും മണ്ണുകൊണ്ടും ഉണ്ടാക്കിയിരിക്കുന്ന പാത്രങ്ങളെ വച്ചു ഘൃതമാക്ഷികദുഗ്ദ്ധശാന്തിവാഗ്ഗവ്യവന്തി-നെയ്യും തേനും പാലും ശാന്തിജലവും പഞ്ചഗവ്യവും നിറച്ച് അവററിനു ശോഷണാദി ചെയ്തു പൂജിച്ച്; നിജപഞ്ചതത്വൈഃ അഭിമൃശേത്-തന്റെ പഞ്ചതത്വങ്ങളെ തൊട്ടു ജപിച്ചു രക്ഷിപ്പൂ. പൊന്നും മുത്തുമിട്ട വെള്ളം ശാന്തിജലം.

ന്യസ്യേത് തദ്വത് പദപരിസരേ
പാത്രയോരർഘ്യപാദ്യേ
ക്ഷീരക്ഷൌദ്രേ മദനദമനേ
പാർശ്വയോർമ്മൂലതശ്ച
മൂലേനാര്യേ ഘൃതമധുശിരോഽംഘ്ര്യോഃ
കുമാരേഽർഘ്യപാദ്യേ
പാത്രദ്വന്ദ്വേ രജതരചിതേ
സോപചാരാണനാംഘ്ര്യോഃ. ൰൨

മദനദമനേ-ശിവങ്കൽ; തദ്വത്-വിഷ്ണുവിങ്കലേപ്പോലെ പൊന്ന് വെള്ളി ചെമ്പ് ഓട്ട് ഈ നാലുപാത്രങ്ങളേ; പദപരിസരേ പാത്രയോഃ അർഘ്യപാദ്യേ-രണ്ടു കാലിന്റെ ചുവട്ടിൽ അർഘ്യപാദ്യങ്ങളേയും; പാർശ്വയോഃ ക്ഷീരക്ഷൌദ്രേ-രണ്ടുപുറത്തും പാലും തേനും നിറച്ച്; മൂലതഃ അഭിമൃശേത്-മൂലംതൊട്ടുജപിക്കണം. ആര്യേ-ശാസ്താവിങ്കൽ; ശിരോഽംഘ്ര്യോഃ-ശിരസ്സുങ്കലും പാദത്തുങ്കലും പൊന്നും വെള്ളിയും കൊണ്ട് ഉണ്ടാക്കിയ പാത്രങ്ങളേവച്ച്; ഘൃതമധു-നെയ്യും തേനും നിറച്ച്; മൂലേന-മൂലംകൊണ്ടു ജപിപ്പൂ. കുമാരേ അംഘ്ര്യോഃ രജതരചിതേ പാത്രദ്വന്ദ്വേ-സുബ്രഹ്മണ്യങ്കൽ രണ്ടു കാലിന്റെ അടുക്കൽ വെള്ളിക്കിണ്ണം രണ്ടുംവച്ച് അതിൽ; അർഘ്യപാദ്യേ സോപചാരാണനാ-അർഘ്യപാദ്യജലം നിറച്ച് ഉപചാരംകൊണ്ടു ജപിപ്പൂ.

ഹൈമേ ന്യസേച്ഛിരസി സുംഭരിപാവിഷേ തേ-
ഷ്വാജ്യം പദേ മധു ച മധ്വിതി രൌപ്യപാത്രേ

മൂലേന പാർശ്വയുജി കാംസ്യജതാമ്രജേഽർഘ്യ-
പാദ്യേ ഹരീശഗണപേ തു ഹരീശവച്ച. ൬൨

സുംഭരിപൌ ശിരസി ഹൈമേ പാത്രേ-ദുർഗ്ഗയിങ്കൽ ശിരസ്സിങ്കൽ പൊന്നുകൊണ്ടുള്ള പാത്രത്തിൽ; ഇഷേത്വാ ഇതി ആജ്യം ന്യസേത്-ഇഷേത്വോർജ്ജേത്വാ എന്ന ഋക്കുകൊണ്ടു നെയ്യിനേയും; പദേ രൌപ്യപാത്രേ മധു ഇതി മധു ച- കാലുകൾ വെള്ളിപ്പാത്രത്തുങ്കൽ 'മധുവാതാ' ഇത്യാദികൊണ്ടു തേനിനേയും ന്യസിപ്പൂ. പാർശ്വയുജി താമ്രജകാംസ്യജേ-വലത്തുഭാഗത്തും ഇടത്തുഭാഗത്തിലും ചെമ്പുപാത്രത്തിലും ഓട്ടുപാത്രത്തിലും; മൂലേന അർഘ്യപാദ്യേ-മൂലംകൊണ്ടു് അർഘ്യജലത്തേയും പാദ്യജലത്തേയും വയ്പൂ. ഹരീശഗണപേ തു ഹരീശവത് ച-ശങ്കരനാരായണങ്കൽ വിഷ്ണുവിനേപ്പോലെ അഞ്ചുപാത്രങ്ങളിൽ തദ്ദ്രവ്യങ്ങളേയും ഗണപതിയിങ്കൽ ശിവങ്കൽ പറഞ്ഞപോലെ നാലുപാത്രങ്ങളിൽ തദ്ദ്രവ്യങ്ങളേയും വയ്പൂ. അർഘ്യപാദ്യങ്ങൾ കലശദ്രവ്യങ്ങൾ പറയുന്നപോലെ എടുത്തുകൊള്ളണം.

മംഗലാന്യഷ്ട പരിതസ്തഥാ മംഗലപാലികാഃ
പ്രദീപാദീംശ്ച വിന്യസ്യ മണ്ഡയേന്മണ്ഡപോദരം.
[൬൩

പരിതഃ അഷ്ടമംഗലാനി-ചുറവും സ്വസ്തികങ്ങളിൽ അഷ്ടമംഗലങ്ങളേയും; തഥാ മംഗലപാലികാഃ-അപ്രകാരം ചുറവും മുളപ്പാലികകളേയും; പ്രദീപാദീംശ്ച വിന്യസ്യ-നാലുകോണുകളിലും വിളക്കുകളേയും വച്ചു്; മണ്ഡപോദരം മണ്ഡയേത്-മണ്ഡപത്തിന്റെ അകത്തേ അലംകരിപ്പൂ.

ന്യസ്യേച്ഛംഖാരികേതൂന്മുകുരവൃഷസൃണീം-
ശ്ചാമരം മത്സ്യയുഗ്മം
ദിക്ഷ്വീശേ ത്ര്യാദ്യവത്സം മുകുരവൃഷഝഷ-
ദ്വന്ദ്വകുംഭാംസ്ത്രിധാമ്നി
ശ്രീശേശേ സ്വസ്തികാബ്ജം ദരഘടമുകുരം
സോൽപലാവർത്തവത്സം
വത്സം കുംഭം സഭേരീമുകുരഝഷസൃണീ-
ഞ്ശംഖനന്ദ്യാവ ച ചണ്ഡ്യാം. ൬൪

ഈശേ-ശിവങ്കൽ. ശംഖാരികേതൂൻ-ശംഖും ചക്രവും കൊടിമരവും; മുകുരവൃഷസ്യണീൻ-വാൽക്കണ്ണാടിയും കാളയും തോട്ടിയും; ചാമരം-വെഞ്ചാമരവും; മത്സ്യയുഗ്മം-ഇരട്ടമത്സ്യവും; ദിക്ഷു ന്യസേത്-കിഴക്കു തുടങ്ങി എട്ടുദിക്കിലും ക്രമേണ വയ്പൂ. ത്രിധാമ്നി-വിഷ്ണുവിങ്കൽ; ത്ര്യാദ്യവത്സം ശംഖും ചക്രവും കൊടിമരവും ശ്രീവത്സവും; മുകുരവൃഷധ്വജഘടകുംഭാൻ-വാൽക്കണ്ണാടിയും കാളയും ഇരട്ടമത്സ്യവും പൂർണ്ണകുംഭവും ഇങ്ങനെ എട്ടിനേയും വയ്പൂ. ശ്രീശേശേ-ശങ്കരനാരായണങ്കൽ; സ്വസ്തികാബ്ജം-സ്വസ്തികത്തേയും താമരയേയും ദരാഘടമുകുരം-ശംഖിനേയും പൂർണ്ണകുംഭത്തേയും വാൽക്കണ്ണാടിയേയും; സോൽപലാവത്സവത്സം-ചെങ്ങഴിനീർപ്പൂവ്യനന്ത്യാർവട്ടം ശ്രീവത്സം ഈ എട്ടിനേയും; ചണ്ഡ്യാം-ദുർഗ്ഗയിങ്കൽ; വത്സം-ശ്രീവത്സം, കുംഭം-പൂർണ്ണകുംഭം; സഭേരീമുകരധ്വജസ്യണീൻ-ചെണ്ടയേയും കണ്ണാടിയേയും ഇരട്ടമത്സ്യത്തേയും തോട്ടിയേയും; ശംഖനന്ദ്യാവർത്തം-ശംഖിനേയും നന്ത്യാർവട്ടത്തേയും വയ്പൂ.

പൂർണ്ണഘടധ്വജവജ്രം
സ്വസ്തികശക്തീ ച ചാമരദ്വിതയം
നാഗം മയൂരമഷ്ടൌ
സ്കന്ദേƒപി കരോതു മംഗലാന്യത്ര. ൫൫

സ്കന്ദേ-സുബ്രഹ്മണ്യങ്കൽ; പൂർണ്ണഘടധ്വജവജ്രം-പൂർണ്ണകുംഭത്തേയും കൊടിമരത്തേയും വജ്രത്തേയും സ്വസ്തികശക്തീ-സ്വസ്തികത്തേയും വേലിനേയും; ചാമരദ്വിതയം-ഉഭയചാമരത്തേയും; നാഗം-ആനയേയും; മയൂരം-മയിലിനേയും; അത്ര മംഗലാനി കരോതു-ഇവിടെ അഷ്ടമംഗലങ്ങളേ വയ്പൂ.

ദർപ്പണം പൂർണ്ണകുംഭം ച വൃഷഭം ചാമരദ്വയം
ശ്രീവത്സം സ്വസ്തികം ശംഖം ദീപം വിഘ്നേശശാസ്തരി.
[൫൬

വിഘ്നേശശാസ്തരി-ഗണപതിയിങ്കലും ശാസ്താവിങ്കലും; ദർപ്പണം-കണ്ണാടി; പൂർണ്ണകുംഭം-അതു തന്നെ; വൃഷഭം-കാള; ചാമരദ്വയം-ഉഭയചാമരം; ശ്രീവത്സം-അതുതന്നെ; സ്വസ്തികം ശംഖം-അതുതന്നെ; ദീപം-വിളക്ക് ഇവ എട്ടിനേയും വയ്ക്കണം. ഈ അഷ്ടമംഗലങ്ങൾ അശ്വത്ഥാദി വൃക്ഷങ്ങളേക്കൊണ്ട് ഉണ്ടാക്കണം.

ഇതി സംസ്കൃതമണ്ഡപേഽസ്യ ബാഹ്യേ
ശിവദിഗ്ധാമ്നി നിധായ ഭദ്രപീഠം
പരിപൂജ്യ കുശാദിമാൻ പ്രയായാൽ
പ്രതിതീൎത്ഥം പ്രതിമാമിഹ പ്രണേതും. ൩൪

ഇതി സംസ്കൃതമണ്ഡപഃ-ഇപ്രകാരം മണ്ഡപസംസ്കാരത്തെ ചെയ്താൽ; അസ്യ ബാഹ്യേ ശിവദിഗ്ധാമ്നി-ഈ മണ്ഡപത്തിന്റെ പുറത്തെ ഈശകോണിൽ; ഭദ്രപീഠം നിധായ പരിപൂജ്യ-മരംകൊണ്ടു ഉണ്ടാക്കി ഇരിക്കുന്ന ഭദ്രപീഠത്തെ പ്രാസാദാഭിമുഖമായും വിഷ്ണുവിങ്കൽ പ്രാങ്മുഖമായും വച്ച് അതിങ്കൽ പീഠപൂജയെച്ചെയ്തു രക്ഷിച്ച്; കുശാദികാൻ-ദൎഭപുഷ്പാക്ഷതാദികളെ എടുത്തുകൊണ്ടു; ഇഹ പ്രതിമാം പ്രണേതും തീൎത്ഥം പ്രതി പ്രയായാത്-ഇവിടെ ബിംബത്തെ എഴുന്നെള്ളിച്ച് കൊണ്ടുവരുന്നതിന്നായിക്കൊണ്ടു ജലാധിവാസം ചെയ്തിരിക്കുന്ന തീൎത്ഥത്തെക്കുറിച്ചു പോവൂ.

തദ്രക്ഷണായ പരിതഃ കൃതസന്നിവേശം
സംഹൃത്യ ദൈവതഗണം സലിലസ്ഥബിംബേ
ഉദ്ധൃത്യ വാരിണ ഇദം പ്രവിസൃജ്യ വാസോ-
ദഭൈൎവിഘൃഷ്യ സലിലേന വിശോധയേച്ച. ൩൫

പരിതഃ തദ്രക്ഷണായ കൃതസന്നിവേശം-അവിടെ ബിംബരക്ഷയ്ക്കായിക്കൊണ്ടു ചുററും കല്പിച്ചിരിക്കുന്ന; ദൈവതഗണം-ഇന്ദ്രാദിദിക്പാലന്മാരേ; സലിലസ്ഥബിംബേ സംഹൃത്യ-വെള്ളത്തിൽ കിടത്തിക്കിടക്കുന്ന ബിംബത്തിങ്കൽ പുഷ്പാരാധനകൊണ്ടു ലയിപ്പിച്ച്; ഇദം വാരിണ ഉദ്ധൃത്യ-ഈ ബിംബത്തെ വെള്ളത്തിൽനിന്ന് എടുത്ത്; വാസഃ പ്രവിസൃജ്യ-മൂടിയ വസ്ത്രത്തെ അഴിച്ചു; ദഭൈഃ വിഘൃഷ്യ സലിലേന വിശോധയേത് ച-ദൎഭമുഷ്ടി കൊണ്ടു തേച്ചു വെള്ളം കൊണ്ടു കഴുകി ശോധനയേ ചെയ്വൂ.

കൃത്വാ തദ്ഗതഭൂതസജ്ജനമിദം
തന്മന്ത്രസാംഗീകൃതം
ഗന്ധാദ്യൈൎഹിതചൎച്ചനം പ്രതിസരം
തത്സാന്നിദ്ധ്യകൃതേ തഥാ

ബദ്ധ്വാ വസ്ത്രസുവേഷ്ടിതം ദ്വിജരഥേ/-
ഷ്വാരോപ്യ വാദ്യാദിഭിഃ
സാകം ശാകുനജാപകസ്നപനഗേ-
ഹം മന്ത്രബിംബം നയേത്. ൧൦

തദ്ഗതഭൂതസർജ്ജനം കൃത്വാ-ആ ബിംബത്തുങ്കൽ പ്ലാവനാദി മൂന്നുംചെയ്തു് ഹൌന്നമഃ പരായാകാശാത്മനേ നമഃ ഇത്യാദി അഞ്ചുകൊണ്ടും ഗുണസംഖ്യാപ്രാണായാമങ്ങളും വ്യാപകങ്ങളും ചെയ്തു് പഞ്ചഭൂതങ്ങളെ സൃഷ്ടിച്ച്; തന്മന്ത്രസാംഗീകൃതം ഗന്ധാദ്യാഹിതചച്ഛന്നം ഇദം-പിന്നെ ലിപിപ്രാണായാമവും ലിപിന്യാസവും മൂലപ്രാണായാമവും വ്യാപകാംഗവും ചെയ്തു് ഈ ബിംബത്തെ ഗന്ധപുഷ്പാദികളെക്കൊണ്ടു പൂജിപ്പൂ. തത്സാംപ്രതക്യേ പ്രതിസരം ബദ്ധ്വാ-അപ്പോഠം കൌതുകബന്ധനം ചെയ്യേണ്ട വിഷ്ണുവിങ്കൽ കൌതുകബന്ധത്തേയും ചെയ്തു്; വസ്ത്രസുവേഷ്ടിതം മന്ത്രബിംബം-വസ്ത്രംകൊണ്ടു മൂടി പുൽക്കയറുകൊണ്ടു കെട്ടിയിരിക്കുന്ന ബിംബത്തേ; ദ്വിജരഥേ ആരോപ്യ-ബ്രാഹ്മണരേക്കൊണ്ടു ബിംബത്തേ എടുപ്പിച്ച്; ശാകുനജാപകഃ-കനിക്രദത് സ്വസ്തിസൂക്തങ്ങളേ ജപിച്ച്-വാദ്യാദിഭിഃ സാകം സ്നപനഗേഹം നയേത്-വാദ്യഘോഷങ്ങളോടും ഛത്രചാമരാദികളോടുംകൂടി സ്നാനമണ്ഡപത്തേ നയിപ്പൂ.

പ്രാസാദസമ്മുഖതയാ വിനിധായ ഭദ്രം
കർണ്ണേത്യൃചം ജപതു സർവ്വസുപർവ്വബിംബം
ന്യസ്യേത് ത്രിധാമ്നി ഹരിദിങ്മുഖമിഷ്ടപീഠേ
ത്രീണീത്യൃചാ ജപതു ഭദ്രമൃചം തദഗ്രേ. ൧൧

സർവ്വസുപർവ്വബിംബം പ്രാസാദസമ്മുഖതയാ വിനിധായ-എല്ലാ ദേവന്മാരുടെ ബിംബത്തേയും മുമ്പു പൂജിച്ചിരിക്കുന്ന ഭദ്രപീഠത്തുങ്കൽ പ്രാസാദത്തിന്നു് അഭിമുഖംവരുമാറ് എഴുന്നെള്ളിച്ച്; ഭദ്രം കർണ്ണ ഇതി ഋചം ജപതു-ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഈ ഋക്കുകൊണ്ടു ചൊല്ലൂ. ത്രിധാമ്നി ഹരിദിങ്മുഖം ത്രീണി ഇതി ഋചാ ന്യസ്യേത്-വിഷ്ണുവിങ്കൽ കിഴക്കോട്ടുമുഖമായിട്ടു ത്രീണി പദാ വിചക്രമേ എന്ന ഋക്കുകൊണ്ടു പീഠത്തുങ്കൽ ന്യസിപ്പൂ. തദഗ്രേ ഭദ്രമൃചം ച ജപതു-ബിംബത്തിന്റെ മുമ്പിൽ ഭദ്രം കർണ്ണേഭിഃ എന്ന ഋക്കിനേയും തൊഴുതു ചൊല്ലൂ.

ശ്രീശേശാജിതയോൎഘൃതേന ഘൃതവ-
ത്യാഽങ്ക്ത്വാഹരീശേ നമ-
സ്തേരുദ്രേതി വിശോധയേന്മുരരിപൌ
മൂലേന മാസൂരകൈഃ
തേജോസീതി ഹരൌ ഘൃതാക്തിരഥ*വേ-
ശേ മൂലതഃ സൎപ്പിഷാ
ക്ഷൌദ്രേണാപി വിലിപ്യ ശോധയതു വാർ-
മാസൂരവാൎഭിഃ ക്രമാത്. ൭൨

ശ്രീശേശാജിതയോഃ-വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ബിംബത്തെ, ഘൃതവത്യാ ഘൃതേന അങ്ക്ത്വാ-"ഘൃതവതീസവിതരാധിപത്യേ" എന്ന ഋക്കു(മന്ത്രം)കൊണ്ടു നെയ്കൊണ്ടു തേച്ചു. ഹരീശേ 'നമസ്തേരുദ്ര'ഇതി മുരരിപൌ മൂലേന മാസൂരകൈഃ വിശോധയേത്-ശങ്കരനാരായണങ്കൽ'നമസ്തേ രുദ്ര മന്യവേ' എന്നതുകൊണ്ടും വിഷ്ണുവിങ്കൽ മൂലംകൊണ്ടും കടലപ്പൊടികൊണ്ടു തേച്ചു നെയ്യിനെ കളവൂ. അഥവാ ഹരൌ ഘൃതാക്തിഃ തേജോഽസി ഇതി വാ-എന്നിയേ വിഷ്ണുവിങ്കൽ നെയ്യുതേയ്ക്കുന്നതിന്നു 'തേജോഽസി തേജഃ' എന്ന ഋക്കു കൊണ്ടുമാം. ഈശേ മൂലതഃ സൎപ്പിഷാ ക്ഷൌദ്രേണ അപി വിലിപ്യ-ശിവങ്കൽ മൂലംകൊണ്ടുതന്നെ നെയ്യും തേനുംകൊണ്ടു തേച്ച്, വാൎമ്മാസൂരവാൎഭിഃ ക്രമാത് ശോധയതു-വെള്ളംകൊണ്ടും കടലപ്പൊടിച്ചതുകൊണ്ടും, വെള്ളംകൊണ്ടും ശോധനയെ ചെയ്വൂ.

ദീൎഘായുത്വേത്യൃണകൃതഘൃതാ-
ലേപമുദ്വൎത്ത്യ ബിംബം
മാസൂരേണ ദ്രുപദമനനാ
ക്ഷാളയേത് സുംഭഹന്ത്ര്യാം
മൂലേനൈതദ് ഗ്രഹഗണപയോ-
രാചരേൽ സൎവ്വമാദ്യേ
ശൈരീഷൈഃ ശോധയതു ഘൃതമ-
ധ്യക്തികൃന്മൂലതോഽഥ. ൭൩

* 'വാകായ്വാ ഓയം മൂലതഃ
സ്കന്ദേ ശാസനയോഃ സ്വകല്പവിധിനാ ശേഷേഷ്വഥൈതച്ചരേത്.' എന്നു അച്ചടിച്ച പുസ്തകത്തിലെ പാഠം.

സുംഭഹന്ത്ര്യാം-ദുർഗ്ഗയിങ്കൽ, ദീർഘായുഷ്ട്വേത്യൂണകൃതഘൃതാലേപം ബിംബം—'ദീർഘായുത്വായ വർച്ചസേ' എന്ന മന്ത്രം കൊണ്ടു നെയ്യിനെക്കൊണ്ടു തേച്ചിരിക്കുന്ന ബിംബത്തെ, ദ്രുപദമന്നാ മാസൂരേണ ഉദ്വർത്ത്യ ക്ഷാളയേത്—'ദ്രുപദാദിവേന്മുമുചാനഃ' എന്ന മന്ത്രം കൊണ്ട് കടലയ്ക്കാപ്പൊടികൊണ്ടു തേച്ച് വെള്ളം കൊണ്ടു കഴുക. ഗുഹഗണപത്യോഃ ഘൃതസർവ്വം മൂലേന ആചരേത്—സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും നെയ്യു തേയ്ക്കുയും കടലയ്ക്കാ തേയ്ക്കുയും മൂലംകൊണ്ടുതന്നെ ചെയ്വൂ. ആര്യേ മൂലതഃ ഘൃതമധ്വക്തികൃത് ശൈരിഷൈഃ ശോധയേത്—ശാസ്താവിങ്കൽ മൂലംകൊണ്ട് നെയ്യും തേനും പിരട്ടി കടലയ്ക്കാപ്പൊടികൊണ്ടു തേച്ചുകഴുകി ശോധിപ്പൂ.

ദർഭാദ്യൈഃ പരിഘൃഷ്യ ശോധയതു ദു-
ർഗ്ഗായാം ജലൈസ്ത്വച്ഛകൃൻ-
മൃത്സാഭസ്മഭിര ശ്വരേ പ്രമഥപേ
മൃത്ത്വക്ഛകൃദ്ഭിഃ ക്രമാത്
മൃത്ത്വഗ്ഭ്യാം ഗണപേ ഗുഹേ സ്വകലശോ-
ക്തദ്രവ്യൈഃ സ്വാണുഭിർ-
മൃദ്ഭിഃ ശ്രീശഹരീശയോഃ സ്വവിഹിതാ-
ഭിർവ്വക്ഷ്യമാണക്രമാത്. ൧൫

ദുർഗായാം-ദുർഗയിങ്കൽ, ദർഭാദ്യൈഃ പരിഘൃഷ്യ ജലൈഃ ശോധയേത്—ദർഭാമൃത്ത്വക്കുകളെക്കൊണ്ടു തേച്ച വെള്ളംകൊണ്ടു കഴുക. ഈശ്വരേ ത്വച്ഛകൃൻമൃത്സാഭസ്മഭിഃ—ശിവങ്കൽ തൊലികളെക്കൊണ്ടും ചാണകനീർകൊണ്ടും മണ്ണുകൊണ്ടും ഭസ്മംകൊണ്ടും ശോധിപ്പൂ. പ്രമഥപേ മൃത്ത്വക്ഛകൃദ്ഭിഃ—ശാസ്താവിങ്കൽ മണ്ണുകൊണ്ടും തൊലികളെക്കൊണ്ടും ചാണകനീർകൊണ്ടും ശോധിപ്പൂ. ഗണപേ മൃത്ത്വഗ്ഭ്യാം—ഗണപതിയിങ്കൽ മണ്ണുകൊണ്ടും തൊലികളെക്കൊണ്ടും ശോധിപ്പൂ. ഗുഹേ സ്വകലശോക്തദ്രവ്യൈഃ സ്വാണുഭിഃ—സുബ്രഹ്മണ്യങ്കൽ തന്റെ ബിംബശുദ്ധികലശത്തിന്റെ ദ്രവ്യങ്ങളെക്കൊണ്ടും തത്തന്മന്ത്രങ്ങളെക്കൊണ്ടും ശോധിപ്പൂ. ശ്രീശഹരീശയോഃ വക്ഷ്യമാണക്രമാത് സ്വവിഹിതാഭിഃ മൃദ്ഭിഃ—വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും തനിക്ക് ഇവിടെ പറയുന്ന മണ്ണുകളെക്കൊണ്ടു ശോധനകളെച്ചെയ്വൂ.

അനന്തരം നേത്രോന്മീലനത്തെ പറയുന്നു:—

ദുർഗാഗണേശശരജന്മസു ബിംബശുദ്ധി-
സ്നാനാത് പുരോ ഹരിഹരീശ്വരയോഃ കരോതു
സ്നാനാന്തരേ നയനമോക്ഷണമാര്യകേ തത്
പ്രാക് സ്നാനതഃ സലിലവാസനകർമ്മതോ വാ. ൧൨

ദുർഗാഗണേശശരജന്മസു-ദുർഗയിങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും, ബിംബശുദ്ധിസ്നാനാത് പുരഃ-ബിംബശുദ്ധികലശമാട്ടുന്നതിന്റെ മുമ്പിലും, ഹരിഹരീശ്വരയോഃ സ്നാനാന്തരേ-വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ബിംബശുദ്ധികലശമാട്ടുന്നതിന്റെ ഇടയിലും, നയനമോക്ഷണം കരോതു-നേത്രോന്മീലനത്തെച്ചെയ്‌വൂ. ആര്യകേ-ശാസ്താവിങ്കൽ, സ്നാനതഃ പ്രാക് വാ സലിലവാസനകർമ്മതഃ വാ തദ്-ബിംബശുദ്ധികലശത്തിന്റെ മുമ്പിൽ താൻ,ജലാധിവാസത്തിന്റെ മുമ്പിൽ താൻ നേത്രോന്മീലനത്തെച്ചെയ്യാം.

ഹൈമേ നിഷിച്യ ചഷകേ മധുമന്ത്രജപ്തം
സൂച്യാ പ്രഗൃഹ്യ ഘൃതമാക്ഷികമക്ഷിമോക്ഷം
നേത്രേണ ശാസ്തൃഗണപേഷുഭവേഷു മന്ത്രീ
ത്രിഷ്ടുമ്മയേന മനുനാ തനയാത് കുമാര്യാം. ൧൩

ഹൈമേ ചഷകേ ഘൃതമാക്ഷികം നിഷിച്യ-മുമ്പിൽ പറഞ്ഞപോലെ പൊന്നുംകിണ്ണത്തിൽ തേനും നെയ്യും കൂട്ടി, മധുമന്ത്രജപ്തം-'മധുവാതാ' ഇത്യാദി മൂന്നും തൊട്ടു ജപിച്ചാൽ, സൂച്യാ പ്രഗൃഹ്യ- പൊന്നുംതുശികൊണ്ടു് അതിനെ എടുത്തു്, ശാസ്തൃഗണപേഷുഭവേഷു-ശാസ്താവിങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും, മന്ത്രീ നേത്രേണ-ആചാര്യൻ നേത്രമന്ത്രംകൊണ്ടും, കുമാര്യാം ത്രിഷ്ടുമ്മയേന മനുനാ-ദുർഗ്ഗയിങ്കൽ 'ജാതവേദസേ സുനവാമ സോമം' ഇത്യാദി മന്ത്രംകൊണ്ടും അക്ഷിമോക്ഷം തനയാത്-നേത്രോന്മീലനത്തെച്ചെയ്‌വൂ.

ഹിരണ്യഗർഭഃ സമിതി പ്രഗൃഹ്യ
മധ്വാജ്യകം ചാത്രമിതി ത്രിധാമ്നി
നേത്രം ലിഖേദ് ദക്ഷിണമന്യദത്രാ-
പ്യായസ്വമന്ത്രേണ സമാനകമ്പിഃ. ൧൪

ത്രിധാഗ്നി-വിഷ്ണുവിങ്കൽ, 'ഹിരണ്യഗർഭഃ സംഇതി മധ്വാജ്യകം പ്രഗൃഹ്യ-'ഹിരണ്യഗർഭഃ സമവർത്തതാഗ്രേ' എന്ന ഋക്കുകൊണ്ടു തേനും നെയ്യും കൂട്ടിയതിനേ സൂച്യഗ്രംകൊണ്ട് എടുത്ത്, ചിത്രം ഇതി ദക്ഷിണം നേത്രം-'ചിത്രം ദേവാനാമുദഗാദ്' എന്ന ഋക്കു കൊണ്ടു വലത്തേക്കണ്ണിനേയും, ആപ്യായസ്വമന്ത്രേണ അന്യദ് അപി-'ആപ്യായസ്വ സമേതു തേ' എന്ന ഋക്കുകൊണ്ട് എടത്തേ കണ്ണിനേയും. സതാരകാർച്ചിഃ വിലിഖേത്- കൃഷ്ണമണിയോടും സൂക്ഷ്മത്തോടുംകൂടി ലേഖനം ചെയ്യണം.

മാധ്വീദ്രഗ്ദ്ധാഘൃതം ഹിരണ്യമനനാ
സംഗൃഹ്യശാർങ്ഗീശ്വരേ
വാമം ചിത്രമുഖോല്ലിഖേന്നയനമ-
ന്യദ്വിശ്വതശ്ചക്ഷുഷാ
ലാലാടാക്ഷി ഹിരണ്യഗർഭമനനാ-
ദാപൂര്യ ഗാമഗ്രഗാം
ഹൃത്വാ നേത്രപടം പ്രദർശയതു താം
കർത്താഥ തസ്മൈ ദിശേത്. ൭൮

ശാർങ്ഗീശ്വരേ- ശങ്കരനാരായണങ്കൽ, ഹിരണ്യമനനാ മാധ്വീദ്രഗ്ദ്ധാഘൃതം സംഗൃഹ്യ-'ഹിരണ്യഗർഭഃ സമവർത്തത' ഇത്യാദി കൊണ്ടു തേനും നെയ്യും പാലും കൂട്ടി പൂജിച്ചതിനേ എടുത്ത്, ചിത്രം ഋചാ വാമം നയനം-'ചിത്രം ദേവാനാം' എന്ന ഋക്കുകൊണ്ട് എടത്തേക്കണ്ണിനേയും-വിശ്വതശ്ചക്ഷുഷാ അന്യത്-'വിശ്വതശ്ചക്ഷുരുത' എന്ന ഋക്കുകൊണ്ടു വലത്തേക്കണ്ണിനേയും, ഹിരണ്യഗർഭമനനാ ലാലാടാക്ഷി ച ഉല്ലിഖേത്-'ഹിരണ്യഗർഭഃ സമവർത്തത' എന്ന ഋക്കുകൊണ്ടു നെററിയിങ്കലേ കണ്ണിനേയും വിഷ്ണുവിങ്കലേപ്പോലെ താരകാർച്ചിസ്സോടുകൂടി ലേഖനം ചെയ്ത്, ആപൂര്യ-ശേഷം കണ്ണിൽനിറച്ചാൽ, നേത്രപടം ഹൃത്വാ അഗ്രഗാം ഗാം പ്രദർശയതു-മുമ്പിൽതന്നെ മറച്ചുപിടിച്ചിരിക്കുന്ന വസ്ത്രത്തേ എടുത്ത് മുമ്പിൽ നിർത്തിയിരിക്കുന്ന പശുവിനേയും കാട്ടു. കർത്താ താം തസ്മൈ ദിശേത-അപ്പോൾ യജമാനൻ ആ പശുവിനേ ആചാര്യനായിക്കൊണ്ടു കൊടുക്കു.

ആവാഹ്യ സാംഗീകരണാദി കൃത്വാ
ദദ്യോപഹാരാൻ സ്നപനം കരോതു
വഹ്ന്യാശ്രുദർഗാശരജന്യശേഷേ-
ഷ്വാവാഹനാദ്യം സ്നപനേ കൃതേ തു. ൭൯

വിഘ്നാൎയ്യദുൎഗ്ഗാശരജേഷു- ഗണപതിയിങ്കലും ശാസ്താവിങ്കലും ദുൎഗ്ഗയിങ്കലും സുബ്രഹ്മണ്യങ്കലും, ആവാഹ്യ സാംഗീകരണാദി കൃത്വാ-ആവാഹിച്ചു വ്യാപകാംഗാദി ചെയ്തു്, ഉപഹാരാൻ ദത്വാ-അൎഘ്യാദിസ്നാനാന്തമുള്ള ഉപഹാരങ്ങളേക്കൊടുത്തു്, സ്നപനം കരോതു-ബിംബശുദ്ധികലശങ്ങളേ ആട്ടു. ശേഷേഷു-വിഷ്ണുവിങ്കലും ശിവങ്കലും ശങ്കരനാരായണങ്കലും, സ്നപനേ കൃതേ ആവാഹനാദ്യം കരോതു-ബിംബശുദ്ധികലശങ്ങളാടിക്കഴിഞ്ഞാൽ ആവാഹനാദി ചെയ്തു ഉപഹാരങ്ങളേ കൊടുപ്പൂ.

അനന്തരം ബിംബശുദ്ധികലശാഭിഷേകത്തെയും ഉപഹാരദാനത്തെയും വെവ്വേറേ പറയുന്നു:—

ലക്ഷ്മീശേ സ്വവിഹിതസപ്തമൃത്തികാഭി-
ൎമ്മൂൎദ്ധാനന്ദിവ ഇതി മന്ത്രതോ വിലിപ്യ
തൻമൃത്സാസ്വഭൃതഘടാംഭസാ സമുദ്ര-
ജ്യേഷ്ഠാ ഇത്യണുപരിജാപകോഭിഷിഞ്ചേത്. ൨൦

ലക്ഷ്മീശേ-വിഷ്ണുവിങ്കൽ, മൂൎദ്ധാനന്ദിവ ഇതി മന്ത്രതഃ സ്വവിഹിതസപ്തമൃത്തികാഭിഃ വിലിപ്യ-'മൂൎദ്ധാനന്ദിവോ അരതിം പൃഥിവ്യാ' എന്ന ഋക്കുകൊണ്ടു് ബ്രഹ്മകലശത്തിനു പറഞ്ഞ ഏഴു കൂട്ടം പുററുമണ്ണുകൊണ്ടു് ബിംബത്തിങ്കൽ തേച്ചു്, സമുദ്രജ്യേഷ്ഠാ ഇതി അണുപരിജാപകഃ- 'സമുദ്രജ്യേഷ്ഠാസ്സലിലസ്യ മദ്ധ്യാത്' ഇത്യാദി ഋക്കു ജപിച്ചു, തൻമൃത്സാസ്വഭൃതഘടാംഭസാ അഭിഷിഞ്ചേത-ഏഴുകൂട്ടം പുററുമണ്ണു് ഇട്ടിരിക്കുന്ന ബ്രഹ്മകലശംകൊണ്ടു് അഭിഷേകത്തെച്ചെയ്വൂ.

പ്രാഗാദിദിഗ്ദലസ്ഥൈ-
ൎയ്യജ്ഞായജ്ഞാപയഃ പൃഥിവ്യാം ച
യാഃ ഫലിനീൎയ്യാ ദിവ്യാ
ഇത്യഭിഷിച്യാക്ഷിണി വിലിഖേത്. ൨൧

യജ്ഞായജ്ഞാ പയഃ പൃഥിവ്യാം യാഃ ഫലിനീഃ യാ ദിവ്യാഃ ഇതി പ്രാഗാദിദിഗ്ദലസ്ഥൈഃ അഭിഷിച്യ – 'യജ്ഞായജ്ഞാവോ അഗ്നയേ' എന്നതുകൊണ്ടു കിഴക്കേദലകലശംകൊണ്ടും 'പയഃ പൃഥിവ്യാം പയ ഓഷധീഷു' എന്നതുകൊണ്ടു തെക്കേ ദലകലശംകൊണ്ടും, 'യാഃ ഫലിനീൎയ്യാ അഫലാഃ' എന്നതുകൊണ്ടു പടി

ഞ്ഞാറേ ദലകലശംകൊണ്ടും 'യാ ദിവ്യാ ആപഃ പയസാ സംബഭൂവ' എന്നതുകൊണ്ട് വടക്കേ ദലകലശംകൊണ്ടും അഭിഷേകം ചെയ്തു്, അക്ഷിണീ വിലിഖേത് -ഇങ്ങനെ നാലു കലശങ്ങളേ ആടിയാൽ നേത്രോന്മീലനത്തെച്ചെയ്വൂ.

ഹംസശ്ശുചിഷദിതി വിഷ്ണോ-
രരാടമിതി ചാനലാദിദലകലശൈഃ
സോമം രാജാനമൃചാ
സവിശ്വതശ്ചക്ഷ്വാപി ച സ്നപയേത്. വൃ ച

ഹംസഃ ശുചിഷദ് വിഷ്ണോരരാടം സോമം രാജാനം വിശ്വതശ്ചക്ഷുഷാ ഇതി ഋചാ അനലാദിദലകലശൈഃ സ്നപയേത്-'ഹംസശ്ശുചിഷദ്വസുഃ' എന്ന ഋക്കുകൊണ്ട് അഗ്നികോണിലേ ദലകലശംകൊണ്ടും 'വിഷ്ണോരരാടമസി വിഷ്ണോഃ' എന്നതുകൊണ്ടു നിരൃതികോണിലേ ദലകലശംകൊണ്ടും 'സോമം രാജാനമവസേ' എന്ന ഋക്കുകൊണ്ടു വായുകോണിലേ ദലകലശംകൊണ്ടും, 'വിശ്വതശ്ചക്ഷുരുത' എന്ന ഋക്കുകൊണ്ട് ഈശകോണിലെ കലശംകൊണ്ടും അഭിഷേകത്തെച്ചെയ്വൂ.

ഉദ്വർത്ത്യ ദ്രുപദാദിനാ *ff* ഗളതലാ-
ന്മാസൂരപിഷ്ടൈസ്തനൌ
മാനസ്തോക ഋചാ ച മൂർദ്ധ്നി മുരമാം-
സീക്ഷീരപിഷ്ടാമലൈഃ
ആലിപ്യാഥ ബഹിഷ്ഠഗന്ധസലിലൈ-
ർവിഷ്ണോരരാടാണനാ
സംസിഞ്ചേദിദമാപ ഇത്യുപഫലൈർ-
ദിക്കോണസംസ്ഥൈഃ സഹ. വൃ ബ

ദ്രുപദാദിനാ മാസൂരപിഷ്ടൈഃ-'ദ്രുപദാദിവേന്മുമുചാനഃ' എന്ന ഋക്കുകൊണ്ട് കടലപ്പൊടി അരച്ചതുകൊണ്ട്, തനൌ ആഗളതലാദ് ഉദ്വർത്ത്യ-ബിംബത്തുങ്കൽ കഴുത്തിനു താഴെ എല്ലാടവും തേയ്പൂ. മാനസ്തോക ഋചാ ച മുരമാംസീക്ഷീരപിഷ്ടാമലൈഃ-'മാ നസ്തോകേ തനയേ മാ നഃ' എന്ന ഋക്കുകൊണ്ടു മുരവും മാഞ്ചിയും നെല്ലിക്കായുംകൂടി പാലിലരച്ചുകൊണ്ട്, മൂർദ്ധ്നി ആലിപ്യ-ബിംബത്തിന്റെ ശിരസ്സുങ്കൽ തേപ്പൂ. അഥ വിഷ്ണോരരാടാണനാ ബഹിഷ്ഠഗന്ധസലിലൈഃ ഇദമാപഃ ഇതി ഉപഫലൈഃ സഹ-

പിന്നെ 'വിഷ്ണോരരാടമസി' എന്നതുകൊണ്ട് പുറത്തെ ബ്രഹ്മകലശങ്ങളേക്കൊണ്ടും, 'ഇമമാപഃ പ്രവഹത' എന്നതുകൊണ്ട്" അതതിൻെറ പരികലശങ്ങളോടുംകൂടി, ദിക്കോണസംസ്ഥൈഃ–ദിക്കു നാലും പിന്നെ കോണുനാലും ക്രമമായിട്ട്, സംസിഞ്ചേത്–അഭിഷേകത്തേച്ചെയ്വൂ. ഇങ്ങനെ ബിംബശുദ്ധികലശമാടുന്ന ക്രമം.

ബിംബകലശാഭിഷേകം കൃത്വൈഹ്യേഹി പൂർവ്വമന്ത്രേണ
ആവാഹ്യ വിഷ്ണുമേനം മൂലാംഗന്യാസമാചരേന്മന്ത്രീ. ൨൮

മന്ത്രീ ഇതി ബിംബകലശാഭിഷേകം കൃത്വാ– ആചാര്യൻ ഇങ്ങനെ ബിംബശുദ്ധികലശങ്ങളേ ആടിയാൽ, ഏഹ്യേഹിപൂർവ്വമന്ത്രേണ ഏനം വിഷ്ണും ആവാഹ്യ–'ഏഹ്യേഹി ഭഗവൻ' ഈ മന്ത്രാന്തത്തുങ്കൽ മൂലവും ആവാഹനമന്ത്രവും ചൊല്ലി വിഷ്ണുവിനേ ആവാഹിച്ച്, മൂലാംഗന്യാസമാചരേത്–ആവാഹനമുദ്രകളും വ്യാപകാംഗവും ചെയ്വൂ.

"ഏഹ്യേഹി ഭഗവൻ! വിഷ്ണോ!
ലോകാനുഗ്രഹകാരക!
യജ്ഞഭാഗം ഗൃഹാണേമം
വാസുദേവ! നമോ/സ്തുതേ."

ഇതു് ആവാഹനമന്ത്രം.

പിന്നെ അർഘ്യപാദ്യാചമനീയമധുപർക്കപീതാംബരോത്തരീയ സ്വർണ്ണയജ്ഞോപവീതഗന്ധപുഷ്പാദികളെ ഒക്കെയുമുണ്ടാക്കി ഒരേടത്തുവച്ചു ശോഷണാദി ചെയ്തു പൂജിച്ചാൽ അവറ്റെക്കൊടുക്കുന്ന ക്രമങ്ങളേ പറയുന്നു:—

അർഘ്യം ദത്ത്വാ ഹിരണ്മയാദിമനസാ
തസ്മൈ സപാദ്യോദകം
ഗായത്ര്യാ/ചമനീയകം സമധുപ-
ർക്കം ച സ്വയാ മന്ത്രവിത്
മന്ത്രേണാഥ ബൃഹസ്പതേ അതിയദി-
ത്യാദ്യേന പീതാംബരം
വേദാഹം മനുനോത്തരീയമുപവീ-
തം ഹൈമമോങ്കാരതഃ ൨൯

മന്ത്രവിത–മന്ത്രങ്ങളേ അറിയുന്ന ആചാര്യൻ, തസ്മൈ ഹിരണ്മയാദിമനസാ അർഘ്യം സപാദ്യോദകം ദത്ത്വാ–ആ ദേവനായിക്കൊണ്ടു 'ഹിരണ്മയേ പരേ കോശേ' എന്ന മന്ത്രാന്തത്തുങ്കൽ 'അർഘ്യമിദം' എന്നു കൂട്ടി കൈയിൽ അർഘ്യജലത്തേയും,

ഈ മന്ത്രംകൊണ്ടു തന്നെ 'പാദ്യമിദം' എന്നു കൂട്ടി പാദാഗ്രങ്ങളിൽ പാദ്യജലത്തേയും കൊടുപ്പൂ. സാവിത്ര്യാ ആചമനീയകം സമധുപർക്കം ച—വിഷ്ണുഗായത്രികൊണ്ട് 'ആചമനീയമിദം' എന്നു കൂട്ടി ആചമനീയത്തേയും 'മധുപർക്കമിദം' എന്നു കൂട്ടി മധുപർക്കത്തേയും കൈയിൽതന്നെ കൊടുപ്പൂ. അർഘ്യപാദ്യാചമനങ്ങൾ കലശത്തിങ്കൽ പറയുന്നതു. തേനും നെയ്യും പാലും കൂട്ടിയതു് മധുപർക്കം. പിന്നെ മൂലംകൊണ്ടു 'പുനരാചമനീയമിദം' 'സ്നാനമിദം' ഇതു രണ്ടും കൊടുപ്പൂ. 'ബൃഹസ്പതേ അതിയദ' ഇത്യാദ്യേന പീതാംബരം—'ബൃഹസ്പതേ അതിയദര്യഃ' എന്ന ഋക്കുകൊണ്ടു പീതാംബരത്തെ ചാർത്തിപ്പൂ. വേദാഹം മന്ത്രേണ ഉത്തരീയം—'വേദാഹമേതം പുരുഷം മഹാന്തം' എന്ന ഋക്കുകൊണ്ടു ഉത്തരീയം കെട്ടു. ഓംകാരതഃ ഹൈമം ഉപവീതം ച—പ്രണവം ചൊല്ലി സ്വർണ്ണംകൊണ്ടു് ഉണ്ടാക്കിയ പൂണൂലും ഇട്ടു

ഗന്ധം ച പുഷ്പം ച പവിത്രകം ച
ദദ്യാദിദംവിഷ്ണുഋചാ ക്രമേണ
വിശ്വാണനാച്ചിർമയമാദധീത
വ്യാപയ്യ തം സർഗവിസർഗരീത്യാ വ്യ൬൭

ഇദം വിഷ്ണുഋചാ ഗന്ധം പുഷ്പം പവിത്രകം ച ക്രമേണ ദദ്യാത—'ഇദം വിഷ്ണുർവിചക്രമേ' എന്ന ഋക്കുകൊണ്ടു് ചന്ദനത്തേയും പുഷ്പത്തേയും ചാർത്തി സ്വർണ്ണപവിത്രത്തേ ഇട്ടു. വിശ്വാണനാ സർഗ്ഗവിസർഗ്ഗരീത്യാ വ്യാപയ്യ അർച്ചിർമയം ആദധീത—'വിശ്വതശ്ചക്ഷുരുത' എന്ന ഋക്കുകൊണ്ടു് കീഴ്പ്പോട്ടും മേല്പോട്ടും വ്യാപകങ്ങളേച്ചെയ്തു് തേജോമയമായി ധ്യാനിപ്പൂ.

പുഷ്പൈരോഷധയഃസമിത്യവകിരേത്
സന്ധൂപയേദ്ധൂരസീ-
ത്യേതേനോപഹരേത് പ്രദീപകമഥോ
തേജോസി മന്ത്രേണ ച
നേത്രേ ചാഞ്ജനരഞ്ജിതേ വിതനയാദ്
ഭൂയസ്സമിദ്ധോഽഞ്ജനാ
യേനാകസ്യമനുഞ്ജപൻ വിതനയാദ്
ഗോരോചനാചിത്രകം. വ്യ൬൮

ഓഷധയഃ സം ഇതി പുഷ്പൈഃ അവകിരേത്-'ഓഷധയഃ സം വദന്തേ' എന്നതുകൊണ്ട് ശിരസ്സിൽ പുഷ്പങ്ങളേ വിതറൂ. ധൂരസി ഇതി ന്ധൂപയേത്-'ധൂരസി ധൂൎവ്വധൂൎവ്വന്തം' എന്നതുകൊണ്ട് ധൂപത്തെ കാട്ടൂ. അഥോ തേജോസി മന്ത്രേണ പ്രദീപകം ഉപഹരേത് - പിന്നെ 'തേജോസി തേജോ/മയിധേഹി' എന്നതുകൊണ്ടു ദീപത്തേയും കാട്ടൂ. ഭൂയഃ സമിദ്ധോഞ്ജനാ നേത്രേ അഞ്ജനരഞ്ജിതേ വിതനയാത്-പിന്നെ 'സമിദ്ധോ അഞ്ജൻ കൃദരം മതീനാം' എന്നതുകൊണ്ടു കണ്ണുകളിൽ അഞ്ജനക്കല്ലിനേ അരച്ച് എഴുതൂ. യേ നാകസ്യ മന്ത്രൻ ജപൻ ഗോരോചനാചിത്രകം വിതനയാത്-യേനാകസ്യാധിരോചനേ എന്നതുകൊണ്ട് ഗോരോചനകൊണ്ടു തിലകത്തെയുമുണ്ടാക്കൂ.

വനസ്പതേഃ പുഷ്പ ഇതി പ്രജാപി
മാല്യം ച മാലാം ച സമൎപ്പ്യ തസ്മൈ
ദത്വോപഹാരാൻ പുനരൎഘ്യധാരാം
മൂലേന ദത്വാ വികിരേത് പ്രസൂനൈഃ. ൨൨

വനസ്പതേഃ പുഷ്പ ഇതി പ്രജാപി മാല്യം മാലാം ച തസ്മൈ സമൎപ്പ്യ-'വനസ്പതേഃ പുഷ്പോ/സി പുഷ്പമസി' ഈ മന്ത്രത്തെ ജപിച്ചു പൂവിനേയും മാലയേയും ചാൎത്തി, മൂലേന ഉപഹാരാൻ അൎഘ്യധാരാം ച ദത്വാ-മൂലംകൊണ്ടു ജലഗന്ധപുഷ്പധൂപദീപാന്തം പൂജിച്ച് അൎഘ്യം വീഴ്ത്തി മാനസപൂജയും ചെയ്തു. പ്രസൂനൈഃ വികിരേത്-പുഷ്പങ്ങളേ വിതറൂ.

രഥന്തരേണ വൈരാജ-
ഗായത്രാഭ്യാം ച സാമഭിഃ
സ്വയോനിജൈഃ പുരഃ സ്ഥിതാ
സ്തുവൻ സംപ്രീണയേദ്ധരിം. ൨൩

രഥന്തരേണ 'അഭിത്വാ ശൂര നോനമഃ' രഥന്തരം എന്നതുകൊണ്ടും, വൈരാജഗായത്രാഭ്യാം-'പിബാ സോമമിന്ദ്രമന്ദതു ത്വാ' എന്ന വൈരാജംകൊണ്ടും 'അഗ്ന ആയൂംഷി പവസേ' എന്ന ഗായത്രികൊണ്ടും, സ്വയോനിജൈഃ സാമഭിഃ സ്തുവൻ ഹരിം സംപ്രീണയേത്-ഈ സ്വയോനികളായ സാമങ്ങളേക്കൊണ്ട് സാമവേദികം തന്നെ ദേവന്റെ മുമ്പിൽ നിന്നു സ്തുതിച്ചു ദേവനെ പ്രസാദിപ്പിക്കണം.

ശുദ്ധേ തൈജസപാത്രകേ സുവിമലൈ-
രാപൂരിതേ തണ്ഡുലൈ-
ർമദ്ധ്യേ സാന്ദ്രഘൃതം ശരാവമുപധാ-
യാഭ്യജ്ജ്വലദ്വർത്തികം
സേചാദ്യദ്ഗോമയക്ഌപ്തചിത്രിതദിഗീ-
ശാസ്ത്രൈഃ സദൂർവ്വാഗ്രകൈർ-
ദിക്ഷ്വശ്വത്ഥദലൈർവിഭൂഷ്യ രചയേ-
ന്നീരാജനീയം ശുഭം. ൩൦

സുവിമലൈഃ തണ്ഡുലൈഃ ആപൂരിതേ-നല്ല വെളുത്ത അരികൊണ്ടു നിറച്ചിരിക്കുന്നതായി, ശുദ്ധേ തൈജസപാത്രകേ-ശുദ്ധമായിരിക്കുന്ന ലോഹമയപാത്രത്തിൽ, മദ്ധ്യേ സാന്ദ്രഘൃതം അഭ്യജ്ജ്വലദ്വർത്തികം ശരാവം ഉപധായ-അരിയുടെ നടുവിൽ നെയ്യു കൊണ്ടു നിറച്ചു നാലുപുറത്തും തിരികളും കൊളുത്തിവയ്പൂ. എന്നിയേ നടുവിൽ ഒരു തിരിയായിട്ടും കൊളുത്തൂ. ദിക്ഷു സേചാദ്യദ്ഗോമയക്ഌപ്തചിത്രിതദിഗീശാസ്ത്രൈഃ സദൂർവ്വാഗ്രകൈഃ അശ്വത്ഥദലൈഃ വിഭൂഷ്യ-ശരാവത്തിന്റെ എട്ടു ദിക്കിലും അരയാലില കളിൽ ചാണകനീർകൊണ്ടു ഇന്ദ്രാദിദിക്പാലന്മാരുടെ ആയുധങ്ങളാകുന്ന വജ്രാദികളെ ഉണ്ടാക്കി അതിൽ മഞ്ഞപ്പൊടിയുമിട്ടു മുമ്മൂന്നു കറുകകളെ വച്ചു അതുകൊണ്ടു അലംകരിച്ചു, ശുഭം നീരാജനീയം രചയേത്-മംഗലമായിരിക്കുന്ന നീരാജനത്തെ ഉണ്ടാക്കൂ.

ദൂർവ്വാഽക്ഷതം മൂർധനി പാദയോശ്ച
താരേണ കൃത്വാഽസ്ത്രസമർച്ചിതേന
നീരാജയേത്തേന നിജാസ്ത്രജാപീ
കുർവീത പുണ്യാഹമിതി ത്രിധാമ്നി ൩൧

മൂർധനി പാദയോഃ-ശിരസ്സിങ്കലും പാദങ്ങളിലും, താരേണ ദൂർവ്വാഽക്ഷതം കൃത്വാ-പ്രണവംകൊണ്ടു കറുകയും അക്ഷതവും കൂട്ടിയിട്ടു, അസ്ത്രസമർച്ചിതേന തേന-അസ്ത്രംകൊണ്ടു അർച്ചിച്ചിരിക്കുന്ന ആ നീരാജനംകൊണ്ടു, നിജാസ്ത്രജാപീ നീരാജയേത്-തന്റെ തന്റെ അസ്ത്രം ജപിച്ചു മൂന്നുവട്ടം നീരാജനത്തെ ഉഴിവൂ. പുണ്യാഹം കുർവീത ഇതി ത്രിധാമ്നി-പിന്നെ പുണ്യാഹത്തേയും ചെയ്‌വൂ; ഇങ്ങനെ വിഷ്ണുവിങ്കലേ ക്രിയകൾ.

ശാൎങ്ഗീശപരേ വൃഷവിഷാണനദീതടിരീര-
മൃദ്ഭിർവിലിപ്യ ശിരസി പ്രണവേന സിഞ്ചേത്
തദ്വത് തനൌ സമുപലിപ്യ മൃദാ സനാക-
ക്ഷേത്രോത്ഥയാച്ഛസലിലൈരപി തേന സിഞ്ചേത്
[൯൨

ശാൎങ്ഗീശപരേ-ശങ്കരനാരായണങ്കൽ, ശിരസി പ്രണവേ വൃഷവിഷാണനദീതടിതീരമൃദ്ഭിഃ വിലിപ്യ സിഞ്ചേത്-ശിരസ്സങ്കൽ പ്രണവംകൊണ്ടു് കാളക്കൊമ്പത്തേ മണ്ണും പുഴയുടെ രണ്ടുകരയിലെ മണ്ണുംകൂടി തേച്ചു വെള്ളംകൊണ്ടു കഴുക. തദ്വത് തനൌ സനാകക്ഷേത്രോത്ഥയാ മൃദാ സമുപലിപ്യ അച്ഛസലിലൈഃ തേന സിഞ്ചേത്-അതുപോലെ ശരീരത്തുങ്കൽ പുററുമണ്ണും വിളഭൂമിയിലേ മണ്ണുംകൂടി തേച്ചു് പ്രണവത്തോടുകൂടികൊണ്ടു വെള്ളംകൊണ്ടു കഴുക.

ഏവം സാധുവിശോധ്യ തം സ്നപിതയേ-
ന്മാത്പൂർണകുംഭാംഭസാ
മാനസ്തോകജ്ജചാ കഷായപയസാ-
ഽവോചാമമന്ത്രേണ ച
ആജ്യാദ്യൈർധ്രുവതഃ ഫലാദ്ഭിരഥ മൂ-
ലേനാന്തരാഽബ്ലിംഗകൈഃ
സിഞ്ചേദച്ഛജലൈസ്തതോ റിതന്വയാ-
ന്നേത്രത്രയോന്മീലനം. ൯൩

ഏവം സാധുവിശോധ്യ-ഇങ്ങനെ സാധുവാകുംവണ്ണം വിശോധിച്ചു്, മാനസ്തോകജ്ജചാമൃത്പൂർണകുംഭാംഭസാ-'മാനസ്തോകേതനയേ മാനഃ' എന്ന ഋക്കുകൊണ്ടു മണ്ണുനിറച്ചു് ബ്രഹ്മകലശംകൊണ്ടും, അവോചാമമന്ത്രേണ കഷായപയസാ ച-'അവോചാമ കവയേ' എന്ന ഋക്കുകൊണ്ടു് കിഴക്കേ കഷായജലംകൊണ്ടും, ധ്രുവതഃ ആജ്യാദ്യൈഃ-പ്രണവംകൊണ്ടു് തെക്കേ ഗോമൂത്രവും പടിഞ്ഞാറേ ചാണകനീരും വടക്കേ പാലും അഗ്നികോണിലേ തൈരും നിരൃതികോണിലേ നെയ്യും നിറച്ച കലശങ്ങളേക്കൊണ്ടും, അഥ മൂലേന ഫലാദ്ഭിഃ-പിന്നെ മൂലംകൊണ്ടു വായുകോണിലേ ഫലജലം കൊണ്ടും, തം സ്നപിതയേത്- ശങ്കരനാരായണനേ അഭിഷേകം ചെയ്യൂ. അന്തരാ അബ്ലിംഗകൈഃ അച്ഛജലൈഃ സിഞ്ചേത്-ഇടയിൽ ആപോഹിഷ്ഠാദിത്രയംകൊണ്ടു് ശുദ്ധജലംകൊണ്ടു അഭി.

ഷേകവും വേണം. തതഃ നേത്രത്രയോന്മീലനം വിതന്വയാത്-പിന്നെ മുമ്പിൽപ്പറഞ്ഞതുപോലെ നേത്രത്രയത്തേ ഉന്മീലനംചെയ്തു് പശുവിനേയും കാട്ടി പശുദാനവും ചെയ്യണം.

നമഃ ശംഭവ ഇത്യാദ്യമിഷേത്വാദ്യം ച സിഞ്ചതു
നമോ വഃ കിരികേത്യുക്ത്വാ സർവ്വൌഷധിജലേന തം. ൩൪

. നമഃ ശംഭവ ഇത്യാദ്യം ഇഷേത്വാദ്യം നമോ വഃ കിരികേതി ച ഉക്ത്വാ-'നമഃ ശംഭവേ ച മയോഭവേ ച' എന്നും 'ഇഷേത്വോർജ്ജേത്വാ' എന്നും'നമോ വഃ കിരികേഭ്യോ ദേവാനാം' എന്നും ഈ മൂന്നു സൂക്തങ്ങളേയും ജപിച്ചു്, സർവ്വൌഷധിജലേന തം സിഞ്ചതു-ഈശകോണിലേ സർവ്വൌഷധിജലംകൊണ്ടു് ദേവനേ അഭിഷേകത്തേച്ചെയ്‌വൂ.

തത്പുരുഷായേത്യാദ്യയർച്ചാ സമുദ്രം
ഗച്ഛേത്യാപോഹിഷ്ഠേത്യർണഭ്യാം ച മന്ത്രീ
ഗായത്ര്യാ ച സ്നാപയേദ്ദിക്സ്ഥഖണ്ഡൈ-
സ്ത്രായത്ര്യാ ചോംയുതയാ കോണഖണ്ഡൈഃ. ൩൫

തത്പുരുഷായേത്യാദ്യയാ സമുദ്രം ഗച്ഛ ഇതി ആപോഹി ഇതി അർണഭ്യാം ഗായത്ര്യാ ച ദിക്സ്ഥഖണ്ഡൈഃ- 'തത്പുരുഷായ വിദ്മഹേ' എന്നും, 'സമുദ്രംഗച്ഛ സ്വാഹാ' എന്നും'ആപോഹിഷ്ഠാമയോഭുവഃ' എന്നും, 'ശങ്കരായ വിദ്മഹേ' ഇത്യാദി ഗായത്രികൊണ്ടും ഈ നാലു മന്ത്രങ്ങളേക്കൊണ്ടു് കിഴക്കതുടങ്ങി നാലു ദിക്കിലേയും കലശങ്ങളേക്കൊണ്ടും തത്പരികലശങ്ങളേക്കൊണ്ടും, ഓംയുതയാ ഗായത്ര്യാ കോണഖണ്ഡൈഃ ച മന്ത്രീ സ്നാപയേത്-പ്രണവപുടിതമായിരിക്കുന്ന ഗായത്രികൊണ്ടുതന്നെ അഗ്ന്യാദികോണഖണ്ഡങ്ങളിലേ കലശങ്ങളേക്കൊണ്ടും അഭിഷേകം ചെയ്‌വൂ.

താരേണാവാഹ്യാഹിതാംഗായ തസ്മൈ
സോമാരുദ്രാവിതി ദത്വാർഘ്യപാദ്യേ
ഗന്ധം പുഷ്പം ചാപി തദ്വത് പവിത്രം
വസ്ത്രം സന്ദദ്യാദ്യുവാവസ്ത്രജാപീ. ൩൬

താരേണ ആവാഹ്യ-പിന്നെ പ്രണവംകൊണ്ടു് ആവാഹിച്ചു്,ആഹിതാംഗായ തസ്മൈ- വ്യാപകാംഗന്യാസം ചെയ്തിരിക്കുന്ന ദേവനായിക്കൊണ്ടു്, സോമാരുദ്രാവി ഇതി അർഘ്യപാദ്യേ ദത്വാ-

'സോമാരുദ്രാവിവൃഹതം വിഷൂചീം' എന്ന ഋക്കകൊണ്ടു് അൎഘ്യമിദം പാദ്യമിദം എന്നു കൂട്ടി അൎഘ്യപാദ്യങ്ങളെ കൊടുത്തു് തദാ ഗന്ധം പുഷ്പം പവിത്രം—ഈ മന്ത്രംകൊണ്ടുതന്നെ ചന്ദനത്തേയും പൂവിനേയും സ്വൎണ്ണപവിത്രത്തേയും കൊടുത്തു് - യുവം വസ്ത്ര ജാപീ വസ്ത്രം സംദദ്യാത്—'യുവം വസ്ത്രാണിപീവസാവസാഥേ' എന്നു ജപിച്ചു കോടിവസ്ത്രം ഉടപ്പിപ്പൂ.

ദത്വോത്തരീയം ച ബൃഹസ്പതേ അതി-
ത്യൃചാഥ വേദാഹമൃചോപവീതകം
സ്വമൂലതോഽലങ്കരണാനി ധൂരസീ-
ത്യനേന ധൂപം ച തഥാ സമൎപ്പയേത്. ൻ൭

അഥ ബൃഹസ്പതേ അതി ഇതി ഋചാ ഉത്തരീയം—'ബൃഹസ്പതേ അതിയദൎയ്യോഅൎഹാദ്'എന്നതുകൊണ്ടു് ഉത്തരീയത്തേയും, വേദാഹം ഋചാ ഉപവീതകം—'വേദാഹമേതം പുരുഷം മഹാന്തം' എന്നതുകൊണ്ടു് സ്വൎണ്ണയജ്ഞോപവീതത്തേയും, സ്വമൂലതഃ അലങ്കരണാനി ച ദത്വാ—തന്റെ മൂലംകൊണ്ടു മാല തുടങ്ങിയുള്ള അലങ്കാരങ്ങളേയും കൊടുപ്പൂ. തഥാ 'ധൂരസി'തിഅനേന ധൂപം ച സമൎപ്പയേത്—അപ്രകാരം 'ധൂരസി ധൂൎവധൂൎവന്തം' എന്നതുകൊണ്ടു ധൂപത്തേയും സമൎപ്പിപ്പൂ.

ഉദ്ദീപ്യസ്വോപഹരതു തസ്മൈ പ്രദീപം സമിദ്ധോ
അഞ്ജന്നിത്യഞ്ജനമപി ച ഗോരോചനാം താരകേണ
സോമാരുദ്രായുവമിതി ജപൻ ദൎപ്പണം ദൎശയിത്വാ-
ഗ്നാവിഷ്ണൂ ഇത്യപി മനുവരേണ സ്തുതിഞ്ചാദധീത. ൻ൮

പ്രദീപം ഉപഹരതു-'ഉദ്ദീപ്യസ്വ ജാതവേദോഽപഘ്നൻ'എന്നതുകൊണ്ടു വിളക്കിനേയും കാട്ടൂ. സമിദ്ധോ അഞ്ജൻ ഇതി അഞ്ജനം-'സമിദ്ധോ അഞ്ജൻ കൃദരം മതീനാം'എന്നതുകൊണ്ടു് അഞ്ജനത്തെ കണ്ണിലെഴുതൂ. താരകേണ ഗോരോചനാം—പ്രണവംകൊണ്ടു ഗോരോചനക്കുറി യിട്ടു. സോമാരുദ്രായുവം ഇതി ജപൻ ദൎപ്പണം ദൎശയിത്വാ-'സോമാരുദ്രായുവമേതാന്യസ്മേ' എന്നതുകൊണ്ടു വാൽക്കണ്ണാടിയേ കാട്ടൂ. അഗ്നാവിഷ്ണൂ ഇതി മനുവരേണ സ്തുതിം ച ആദധീത-'അഗ്നാ വിഷ്ണൂമഹിവാമപവിഷം' ഈ മന്ത്രംകൊണ്ടു് സ്തുതിയേയും ചെയ്‌വൂ.

യുവാമേതാനീതി പ്രാ-
ർത്ഥ്യൗഷധയ ഇതി വികീര്യ പുഷ്പമപി പുണ്യാഹം
കൃത്വാ ദദ്യാൽ പാദുക-
സചാമരച്ഛത്രയാനമപി താരേണ. ൧൯

യുവമേതാനി ഇതി പ്രാർത്ഥ്യ-'യുവമേതാനിദിവിരോചനാനി' എന്നതുകൊണ്ട് പ്രാർത്ഥിച്ച്, ഓഷധയഃ ഇതി പുഷ്പം വികീര്യ-'ഓഷധയഃ സംവദന്തേ'എന്നതുകൊണ്ട പുഷ്പങ്ങളെ വിതറി,പുണ്യാഹം കൃത്വാ-ശിവനാരായണഃ പ്രീയതാം എന്നുകൂട്ടി പുണ്യാഹത്തേയും തളിച്ച്, താരേണ പാദുകസചാമരച്ഛത്രയാനം അപി ദദ്യാത്-പ്രണവംകൊണ്ട പാദുകദ്വയത്തേയും ചാമരദ്വയത്തേയും ആതപത്രത്തേയും സവാഹനത്തേയും കൊടുക്കൂ. ഇങ്ങനെ ശങ്കരനാരായണങ്കലേ ക്രിയകൾ.

പൂജാക്രമേണ പുരുഷാദിചതുഷ്ടയാംഗ-
കേശാനസൂക്തമനുഭിഃ സ്നപയേന്മഹേശേ
ദിക്കോണമദ്ധ്യഗതഖണ്ഡഘടൈസ്സു ബിംബ-
ശുദ്ധ്യാ തദീയപരികുംഭഗണൈഃ സമേതം. ൧൦൦

മഹേശേ ബിംബശുദ്ധ്യാ ഇ-ശിവങ്കൽ ബിംബശുദ്ധികലശാഭിഷേകത്തുങ്കൽ, പൂജാക്രമേണ പുരുഷാദിചതുഷ്ടയാംഗകേശാനസൂക്തമനുഭിഃ-പൂജയിങ്കൽ പറയുന്ന ക്രമത്തേ അനുസരിച്ച് തൽപുരുഷനും അഘോരനും സദ്യോജാതനും വാമദേവനും ഈ നാലും ദിക്കുകളിലും ഈ പഞ്ചബ്രഹ്മത്തിന്റെ ഹൃദയവും ശിഖയും കവചവും ശിരോമന്ത്രവും ഈ നാലും കോണുകളിലും ഈശാനൻ നടുവിലുമായിട്ട്, ദിക്കോണമദ്ധ്യഗതഖണ്ഡഘടൈഃ തദീയപരികുംഭഗണൈഃ സമേതം-നാലു ദിക്കുകളിലേയും നാലു കോണുകളിലേയും നടുവിലേയും ഖണ്ഡങ്ങളിലേ ബ്രഹ്മകലശങ്ങളേക്കൊണ്ട് തത്പരികലശങ്ങളോടുകൂടുംവണ്ണം, സ്നപയേത് -അഭിഷേകത്തേ ചെയ്യൂ.

ധ്യാത്വാ ദേവമഘോരതോ ദിശതു ഗ-
ന്ധം വാമതശ്ചാംബരം
പുഷ്പം ചാപി ശിരഃസ്ഥാന തത്പുരുഷതോ
ധൂപം സദാപാർഘ്യകം

അനമ്യാഥ സുഗന്ധചൎച്ചിതകരോ
ഭാഗാൻ ദിശാപസ്പൎശോ
വൃത്താന്താൻ വിധിവിഷ്ണുരുദ്രജിനവ-
ദ്ഗായത്രൈരാലഭേത ക്രമാത്. ൫൦൯

ദേവം ധ്യാത്വാ–പിന്നെ മൂലംകൊണ്ട് ആവാഹിച്ച് ആവാഹനമുദ്രയും വ്യാപകാംഗവും ചെയ്തു ധ്യാനിച്ച് പാദ്യാൎഘ്യാചമനങ്ങളെ കൊടുത്ത്; അഘോരതഃ ഗന്ധം–അഘോരനേക്കൊണ്ട ചന്ദനത്തേയും, വാമതഃ അംബരം–വാമദേവനേക്കൊണ്ട കോടിവസ്ത്രത്തേയും, ശിവേന പുഷ്പം ച–ഈശാനനേക്കൊണ്ട പുഷ്പത്തേയും, തൽപുരുഷതഃ ധൂപം സദീപാൎഘ്യകം–തത്പുരുഷനേക്കൊണ്ട ധൂപത്തേയും ദീപത്തേയും അൎഘ്യത്തേയും, ദിശതു–കൊടുപ്പൂ. അഥ അനമ്യ–പിന്നെ ദേവനേ നമസ്കരിച്ച്; സുഗന്ധചൎച്ചിതകരഃ–രണ്ടുകൈയിലും അഷ്ടഗന്ധത്തേ പിരട്ടി, വിധിവിഷ്ണുരുദ്രജിനവദ്ഗായത്രൈഃ വൃത്താന്താൻ ഭാഗാൻ ക്രമാത് ആലഭേത–ബ്രഹ്മഗായത്രികൊണ്ട ശിവലിംഗത്തിന്റെ ചതുരശ്രഭാഗത്തേയും വിഷ്ണുഗായത്രികൊണ്ട് അഷ്ടാശ്രഭാഗത്തേയും രുദ്രഗായത്രികൊണ്ട് വൃത്തഭാഗത്തേയും സ്പൎശിപ്പൂ.

തത്പുരുഷായ വിദ്മഹേ പിതാമഹായ ധീമഹി
തന്നോ ബ്രഹ്മാ പ്രചോദയാത്.
തത്പുരുഷായ വിദ്മഹേ ജനാൎദ്ദനായ ധീമഹി
തന്നോ വിഷ്ണുഃ പ്രചോദയാത്.
തത്പുരുഷായ വിദ്മഹേ മഹാദേവായ ധീമഹി
തന്നോ രുദ്രഃ പ്രചോദയാത്–ഇതു ഗായത്രികൾ മൂന്നും.

തദ ഗായത്ര്യ ഇതി പ്രോക്താഃ സിതമാല്യാദിഭിസ്തതഃ
പ്രാൎച്ച്യ നീരാജ്യ പുണ്യാഹമാചരേന്മൂൎത്തിപൈഃ സഹ.
[൫൧൦

ഇതി തദ്ഗായത്ര്യഃ പ്രോക്താഃ–ഇങ്ങനെ ഗായത്രികൾ മൂന്നും പറയപ്പെട്ടു. തതഃ സിതമാല്യാദിഭിഃ പ്രാൎച്ച്യ–പിന്നെ വെളുത്ത പുഷ്പങ്ങളേക്കൊണ്ടും മാലകളേക്കൊണ്ടും ഗന്ധംകൊണ്ടും അലങ്കരിച്ച്; നീരാജ്യ മൂൎത്തിപൈഃ സഹ പുണ്യാഹം ആചരേത്–പിന്നെ നീരാജനമുഴിഞ്ഞു് പരികൎമ്മികളോടുംകൂടി, സദാശിവഃ പ്രീയതാം എന്ന വിശേഷയുക്തം പുണ്യാഹത്തേയും ചെയ്വൂ.

ഇവിടെ ഒരു പക്ഷാന്തരത്തെ പറയുന്നു:—

മൂലേനാവാഹ്യ തസ്മൈ സകളിതമഹസേ
*കല്പവിത്സംപ്രദദ്യാത്
പാദ്യാദ്യം ഭൂഷണാന്തം നവകമഥ സമ-
ർപ്യോർമ്മികാകർണ്ണഭൂഷാഃ
ഇഷ്ട്വാ ഗന്ധാദിഭിഃ പാദുകമഥ സഹയാ-
നാതപത്രം പ്രദദ്യാത്
സാദർശം ചാഥ പുണ്യാഹമപി ചരതു നീ-
രാജനം ചേതി വേജ്യാ. ൧൦൩

കല്പവിത് ഗുരുഃ മൂലേന ആവാഹ്യ-കല്പജ്ഞനായിരിക്കുന്ന ആചാര്യൻ മൂലംകൊണ്ടു് ആവാഹിച്ചു; സകളിതമഹസേ തസ്മൈ-വ്യാപകാംഗന്യാസം ചെയ്തിരിക്കുന്ന ദേവനായിക്കൊണ്ടു് പാദ്യാദ്യം ഭൂഷണാന്തം നവകം സമ്പ്രദദ്യാത്-പാദ്യം അർഘ്യം ആചമനീയം മധുപർക്കം പുനരാചമനീയം സ്നാനം വസ്ത്രം ഉപവീതം ഭൂഷണം ഈ ഒമ്പതിനേയും മൂലംകൊണ്ടു കൊടുപ്പൂ. അഥ ഊർമ്മികാകർണ്ണഭൂഷാഃ സമർപ്യ-അംഗുലീയകത്തേയും കുണ്ഡലദ്വയത്തേയും സമർപ്പിച്ചു്, ഗന്ധാദിഭിഃ ഇഷ്ട്വാ-ഗന്ധപുഷ്പധൂപദീപങ്ങളേക്കൊണ്ടു പൂജിച്ചു്; പാദുകം സഹയാനാതപത്രം സാദർശം ച പ്രദദ്യാത്-പാദുകത്തേയും സവാഹനത്തേയും ആതപത്രത്തേയും, ആദർശം-കണ്ണാടിയേയും കൊടുപ്പൂ. പുണ്യാഹം നീരാജനം ച ചരതു-പിന്നെ പുണ്യാഹംചെയ്തു നീരാജനത്തേയും ഉഴിവൂ. ഇതി വാ ഇജ്യാ-ഇവിടെ പൂജാക്രമം ഇങ്ങനെയുമാം.

ദുർഗയുടെ ക്രിയയേ പറയുന്നു:—

ദുർഗായ്യാദ്യണുഭിഃ ക്രമാത് സ്നപിതയോ-
ഗവ്യൈർമൃദാലിപ്യ മൃ-
ദ്വാരാ വാരുണപഞ്ചകേന മഹിഷാ-
രൗ പാവമാനാണുനാ
കഷായോദൈരപി ശാലിതണ്ഡുലഭുവാ
ചൂർണ്ണേന ലിപ്ത്വാ സമാ-
സിഞ്ചേദഞ്ചിതഗന്ധകലശാ-
ദ്യൈം പഞ്ചദുർഗാണുഭിഃ. ൧൦൪

അഥ മഹിഷാരൌ-അനന്തരം ദുർഗയിങ്കൽ, ദുർഗായ്യാദ്യണുഭിഃ ഗവ്യൈഃ ക്രമാത് സ്നപിതയേത്-സോദുർഗായൈ നമഃ ഗോമൂ

* 'സ്ഥാണവേ' മുഖിതപാഠം.

ത്രത്തിന്നു്; ദം ആയ്യായൈ നമഃ ചാണകത്തിന്നു്; വേംദേവ്യൈനമഃ പാലിന്നു്; തംഭഗവത്യൈനമഃ തൈരിന്നു്; ജാംകന്യായൈനമഃ നെയ്യു്; ഇങ്ങനെ കിഴക്കുതുടങ്ങി പ്രദക്ഷിണമായിട്ടു് പടിഞ്ഞാറോളമുള്ള കലശങ്ങളെ ആടിയാൽ, മുദാ ആലിപ്യ വാരുണപഞ്ചകേന മുദാരാ-മണ്ണുകളെ ബിംബത്തുകൽ തേച്ചു പഞ്ചവാരുണംകൊണ്ടു് വായുകോണിലേ മുജ്ജലത്തേയും, പാവമാനാൎന്നാകപാഥോദൈഃ അപി-'പാവമാനീഃ സ്വസ്ത്യയനീഃ' ഇത്യാദികൊണ്ടു വടക്കേദിക്കിലെ കഷായജലംകൊണ്ടും ആട്ടു. ശാലിതണ്ഡുലഭവാ ചൂൎണ്ണേന ലിപ്ത്വാ പഞ്ചദുൎഗാൎഭിഃ അൎച്ചിതരത്നഗന്ധകലശാഭ്യാം സമാസിഞ്ചേത്-പിന്നെ നെല്ലു അരച്ചതിനേക്കൊണ്ടു ബിംബത്തുകൽ തേച്ചു് ജാതവേദാദിപഞ്ചദുൎഗകളേക്കൊണ്ടു് ഈശകോണിലേ രത്നജലംകൊണ്ടും നടുവിലേ അഷ്ടഗന്ധജലകലശംകൊണ്ടും അഭിഷേകം ചെയ്വൂ.

പുണ്യാഹം പ്രവിധായ ശേഷസലിലൈ-
സ്സൈസ്സുരേവ സംക്ഷാംശുകേ
രക്തേ ദേ പരിധാപ്യ തൈൎദ്ദിശതു ഗ-
ന്ധംപുഷ്പധൂപാവപി
ദീപാകല്പവിതാനചാമരയുഗ-
ച്ഛത്രാണി നീരാജനാ ദ-
ക്ഷോപനാം സമൃഗയം പുരഃ പ്രഭൃതിഭിഃ
സ്പോക്തൈഃ സ്തുവീതാണുഭിഃ. ൧൦൫

പുണ്യാഹം പ്രവിധായ- 'ഓം ദുൎഗ്ഗാ പ്രീയതാം' എന്നുകൂട്ടി പുണ്യാഹത്തേ തളിച്ചു്, തൈഃ ഏവ ശേഷസലിലൈഃ സിക്താ-പഞ്ചദുൎഗ്ഗാമന്ത്രംകൊണ്ടും പുണ്യാഹശേഷജലംകൊണ്ടും ബിംബത്തേ കഴുകി തോൎത്തിയാൽ, തൈഃ രക്തേ (അംശുകേ)ദേ പരിധാപ്യ-പഞ്ചദുൎഗ്ഗകൊണ്ടുതന്നെ ചുവന്ന പട്ടിനേ രണ്ടിനേ ഉടപ്പിച്ചു്, തൈഃ ഗന്ധം പുഷ്പധൂപൌ അപി ദീപാകല്പവിതാനചാമരയുഗച്ഛത്രാണി ദിശതു-പഞ്ചദുൎഗ്ഗകൊണ്ടു് ചന്ദനത്തേയും പുഷ്പങ്ങളേയും ധൂപദീപങ്ങളേയും മാല തുടങ്ങിയ അലങ്കാരങ്ങളേയും ഭൂഷണത്തേയും ഉഭയചാമരത്തേയും ആതപത്രത്തേയും കൊടുത്തു അൎഘ്യം വീത്ത മാനസപൂജ ചെയ്തു, ദിക്ഷു അയം പുരഃ പ്രഭൃതിഭിഃ നീരാജ്യ-കിഴക്കു തുടങ്ങി നാലു ദിക്കുകളിലും നടുവിലും കല്പിച്ചു 'അയം പുരോഹരികേശ' എന്നും 'അയം ദക്ഷിണാ വിശ്വകൎമ്മ'

എന്നും 'അഗ്നം പശ്ചാദപിശാവൃചാഃ' എന്നും 'അയമുത്തരൽ സയൻ' എന്നും 'അയമുപശ്യവാക്' എന്നും ഇങ്ങനെയാദിയായ മന്ത്രങ്ങളേക്കൊണ്ടു നീരാജനത്തേ അഞ്ചിനേയും ഉഴിഞ്ഞു, സോപാകൈതഃ അണുഭിഃ സ്തുവീത—പഞ്ചദുർഗ്ഗാദിവേദമന്ത്രംകൊണ്ടും സ്തോത്രങ്ങളേക്കൊണ്ടും സ്തുതിപ്പൂ. ഇങ്ങനെ ദുർഗയിങ്കലേ ക്രിയ.

സേനാന്യാം കലശൈഃ സപൂരണസമു-
ക്തേന ക്രമേണാഞ്ചിതൈഃ
സിഞ്ചേന്മന്ത്രിവരഃ സമൂലമനുനാ
സാസ്ത്രാണുനാ വർമ്മണാ
മൂലേനാപി ഹൃദാഗ്നിമീള ഇതി പൂ-
ർവ്വ്യാ ത്വിഷേത്വാദിനാ
ശന്നോദേവ്യണുനോപചാരമനുനാ
കൗശാദിഗന്ധാന്വിതൈഃ. ൧൦൩

സേനാന്യാം മന്ത്രിവരഃ—സുബ്രഹ്മണ്യങ്കൽ മന്ത്രക്രിയകളുടെ യോഗത്തേ അറിഞ്ഞിരിക്കുന്ന ആചാര്യൻ, അഞ്ചിതൈഃ കൌശാദിഗന്ധാന്വിതൈഃ കലശൈഃ—പൂജിച്ചിരിക്കുന്ന കുശജലം തുടങ്ങി അഷ്ടഗന്ധജലം കഴിവോളമുള്ള കലശങ്ങളേക്കൊണ്ടു, സമൂലമനുനാ—മൂലംകൊണ്ടു പഞ്ചഗവ്യത്തിൽ മുക്കിയ കുശമുഷ്ടികൊണ്ടു് തേച്ചു കുശജലംകൊണ്ടു നിറച്ചു നടുവിലേ കലശങ്ങളേയും, സാസ്ത്രാണുനാ—അസ്ത്രം കൊണ്ടു പഞ്ചഗവ്യത്തിൽ മുക്കിയ ദർഭമുഷ്ടികൊണ്ടു് തേച്ചു് പഞ്ചഗവ്യം [കിഴക്കേക്കലശങ്ങൾ] ആട്ടൂ. വർമ്മണാ—കവചംകൊണ്ടു കഷായത്തിന്റെ തൊലികൾ അരച്ചു തേച്ചു തെക്കേ കഷായം നിറച്ചു കലശങ്ങളാട്ടൂ. മൂലേന—മൂലംകൊണ്ടു കറുക അരച്ചതിനേ തേച്ചു് പടിഞ്ഞാറേ കലശങ്ങളാട്ടൂ. ഹൃദാ—ഹൃദയമന്ത്രംകൊണ്ടു് കടുക അരച്ചതിനേ തേച്ചു വടക്കേക്കലശങ്ങൾ ആട്ടൂ. അഗ്നിമീള ഇതിപൂർവ്വ്യാ—'അഗ്നിമീളേ പുരോഹിതം' എന്ന ഋക്കുകൊണ്ടു മണ്ണുതേച്ചു് അഗ്നികോണിലേ കലശങ്ങളും, ഇഷേത്വാദിനാ—'ഇഷേത്വോർജ്ജേത്വാ' എന്നതുകൊണ്ടു് നിരൃതിഖണ്ഡത്തിലേ രത്നജലം; ശന്നോദേവ്യണുനാ—ശന്നോദേവികൊണ്ടു വായുഖണ്ഡത്തിലേതും, ഉപചാരമനുനാ—ഉപചാരം കൊണ്ടു അഷ്ടഗന്ധം തേച്ചു ഈശഖണ്ഡത്തിലേതും, സിഞ്ചേത്—ആട്ടൂ.

സംസ്നാപ്യ സ്വജിനാർണതോ ബഹുജലൈ-
[illegible]ർദത്വാംശുകേ ദ്വേ യുവം
വസ്ത്രാണീത്യുപവീതഗന്ധകുസുമ-
സ്രഗ്ധൂപദീപാൻ ക്രമാത്
ദദ്യാത് ചാമരമാതപത്രമുപചാ-
രേണാഞ്ജനം ദർപ്പണം
തസ്മൈ പാദുകയുഗ്മമപ്യഥ ചരേ-
ന്നീരാജ്യ പുണ്യാഹകം. ൫൦൭

സ്വജിനാർണതഃ ബഹുജലൈഃ സംസ്നാപ്യ യുവം വസ്ത്രാണി ഇതി ദ്വേ അംശുകേ ദത്വാ-'യുവം വസ്ത്രാണി പീവസാ' എന്നതുകൊണ്ട് ഇരട്ടയായ വസ്ത്രത്തെ ഉടുപ്പിച്ച്, ഉപചാരേണ ഉപവീതഗന്ധകുസുമസ്രഗ് ധൂപദീപാൻ- ഉപചാരംകൊണ്ട് സ്വർണ്ണയജ്ഞോപവീതത്തേയും ചന്ദനത്തേയും പുഷ്പത്തേയും മാലയേയും ചാർത്തി ധൂപദീപങ്ങളേയും കാട്ടി, ചാമരം ആതപത്രം അഞ്ജനം ദർപ്പണം പാദുകയുഗ്മം അപി തസ്മൈ ദദ്യാത്-പിന്നെ ഉപചാരംകൊണ്ടുതന്നെ ചാമരദ്വയത്തേയും ഛത്രത്തേയും അഞ്ജനത്തേയും എഴുതുകയും കണ്ണാടികാട്ടുകയും പാദുകദ്വയത്തേയും ദേവനായിട്ടു കൊടുപ്പൂ. അഥ നീരാജ്യ പുണ്യാഹകം ചരേത്-പിന്നെ നീരാജനം ഉഴിഞ്ഞു 'സ്കന്ദഃ പ്രീയതാം' എന്നുകൂട്ടി പുണ്യാഹത്തേയും ചെയ്വൂ. ഇങ്ങനെ സുബ്രഹ്മണ്യങ്കൽ.

സ്വാഷ്ടമൂർത്തിമനവഃ സ്വകമൂലം
ചാപി ബിംബകലശസ്നപനേ സ്യുഃ
വിഘ്നരാജി നിജമൂലകമാദ്യേ
മദ്ധ്യനാസ്തുമുഭയോഃ സ്നപനം സ്യാത്. ൫൦൮

വിഘ്നരാജി-ഗണപതിയാങ്കൽ, ബിംബശുദ്ധികലശസ്നപനേ സ്വാഷ്ടമൂർത്തിമനവഃ സ്വകമൂലം ച സ്യുഃ-ബിംബശുദ്ധികലശങ്ങൾ ആടുന്നതിനു പിറത്തേ പ്രാഗാദിപ്രദക്ഷിണക്രമേണ ഗണഞ്ജയാദി പരിവാരമന്ത്രങ്ങളും ഒടുക്കം ബ്രഹ്മകലശത്തിനു മൂലവും മന്ത്രം ഭവിക്കും. ആദ്യേ നിജമൂലകം-ശാസ്ത്രാവിങ്കൽ ദിക്കുംകോണും ക്രമേണ കഴിഞ്ഞാൽ ഒടുക്കം ബ്രഹ്മകലശത്തിനും തന്റെ മൂലം തന്നെ മന്ത്രം ഭവിക്കും. ഉഭയോഃ മദ്ധ്യനിഷ്ഠം സ്നപനം സ്യാത്-ഇവിടെ രണ്ടേടത്തും നടുവിലേ ഖണ്ഡത്തിലേ കലശങ്ങൾ ഒടുക്കം തന്നെ ആടണം.

പഞ്ചോപഹാരാൻ പ്രദദാതു വിഘ്നേ
മൂലേന താൻ ശാസ്തരി ദർപ്പണം ച
നീരാജ്യ പുണ്യാഹമപിപ്രകുർയ്യാ-
ദിതീരിതാഽത്രാഖിലബിംബശുദ്ധിഃ. ൨൦൯

വിഘ്നേ മൂലേന പഞ്ചോപഹാരാൻ പ്രദദാതു-ഗണപതിയിങ്കൽ മൂലംകൊണ്ടു വസ്ത്രാദികൊടുത്തു് ജലഗന്ധപുഷ്പധൂപദീപങ്ങളായ പഞ്ചോപഹാരങ്ങളെക്കൊടുപ്പൂ. ശാസ്തരി താൻ ദർപ്പണം ച-ശാസ്താവിങ്കൽ വസ്ത്രാദിയും പഞ്ചോപഹാരങ്ങളേയും കൊടുത്തു് കണ്ണാടിയേയും കാട്ടൂ. നീരാജ്യ പുണ്യാഹം അപി പ്രകുർയ്യാത്-പിന്നെ രണ്ടേടത്തും നീരാജനത്തെ ഉഴിഞ്ഞു് 'വിഘ്നഃ പ്രീയതാം' 'ശാസ്താ പ്രീയതാം' ഇത്യാദി വിശേഷയുക്തമായി പുണ്യാഹത്തേയും ചെയ്വൂ.

ഇതി അഖിലബിംബശുദ്ധിഃ ഈരിതാ-ഇങ്ങനെ എല്ലാവരുടെ ബിംബശുദ്ധിയും ഉപഹാരദാനവും പറയപ്പെട്ടു.

ദത്വാർഘ്യമുത്തിഷ്ഠമനുപ്രജാപീ
പ്രോത്ഥാപ്യ യാനേ പ്രവിധായ ബിംബം
പ്രദക്ഷിണപ്രക്രമതോ നയേത
തന്മണ്ഡപം ശാകുനകാദിജാപീ. ൨൧൦

അർഘ്യം ദത്വാ-പിന്നെ പുഷ്പാഞ്ജലി ചെയ്തു അർഘ്യത്തെക്കൊടുത്തു്, ഉത്തിഷ്ഠമനുപ്രജാപീ ബിംബം പ്രോത്ഥാപ്യ-'ഉത്തിഷ്ഠ ബ്രഹ്മണസ്പതേ' എന്ന സൂക്തം ജപിച്ചു് ബിംബത്തെ എടുത്തു്, യാനേ പ്രവിധായ-വാഹനത്തിങ്കൽവച്ചു്, ശാകുനകാദിജാപീ പ്രദക്ഷിണപ്രക്രമതഃ-കനിക്രദജ്ജനുഷം ഇത്യാദിയും സ്വസ്തിസൂക്തവും ജപിച്ചു് അധിവാസമണ്ഡപത്തിനു് പ്രദക്ഷിണമായി കൊണ്ടുപോയി-തദ് മണ്ഡപം നയേത-ആ ബിംബത്തെ മണ്ഡപത്തേ നയിപ്പൂ.

രഥാരോപേ രഥേ തിഷ്ഠ-
ന്നഖിലേഽണുഃ പ്രദക്ഷിണേ
ഉദുത്യമിതി ശാർങ്ഗീശേ
പൌരുഷം ച ജപേദ്ധരൌ. ൨൧൧

അഖിലേ രഥാരോപേ രഥേ തിഷ്ഠൻ അണുഃ-എല്ലാ ദേവന്മാർക്കും രഥത്തിൽ വയ്ക്കുന്നതിനു് 'രഥേ തിഷ്ഠൻ നയതി വാജിനഃ

പുരഃ' ഇത്യാദി മന്ത്രം. ശാർങ്ഗിശേ പ്രദക്ഷിണേ ഉദുത്യം ഇതി-ശങ്കരനാരായണങ്കൽ പ്രദക്ഷിണത്തിന് 'ഉദുത്യം ജാതവേദസം' ഇത്യാദിയും, ഹരൌ പൌരുഷം ച ജപേത്-വിഷ്ണുവിങ്കൽ പുരുഷസൂക്തത്തേയും ജപിപ്പൂ.

ദത്വാ ദ്വാരോപചാരൈസ്താൻ/ർഘ്യമഖിലേ-
ഷൂദുത്യമിത്യുച്ചര-
ന്നാകൃഷ്ണേനയുതം ശിവേ സമവതാ-
യ്യാന്തർന്നയേന്മന്ത്രവിത്
ആസത്യേനമനും ഗൃഹേ ഹരിഹരേ
യസ്മിന്നൃചഃപൂർവ്വകം
മന്ത്രീ മന്ത്രമിനാക്ഷരം മുരരിപൌ
ശേഷേഷു മൂലം നിജം. ൨

അഖിലേഷു ദ്വാരി ഉപചാരൈഃ അർഘ്യം ദത്വാ-എല്ലാ ദേവന്മാരിലും മണ്ഡപദ്വാരത്തുങ്കൽ വന്നാൽ തന്റെ തന്റെ ഉപചാരം ജപിച്ച് അർഘ്യം കൊടുത്താൽ, ശിവേ ഉദുത്യം ഇതി ആകൃഷ്ണേനയുതം ഉച്ചരൻ സമവതായ്യ അന്തഃ നയേത്-ശിവങ്കൽ 'ഉദുത്യം ജാതവേദസം' എന്നും 'ആ കൃഷ്ണേന രജസാ വർത്തമാനഃ' എന്നും ജപിച്ച് ബിംബത്തേ വാഹനത്തുങ്കൽ നിന്ന് എടുത്ത് അകത്തേയ്ക്കു കൊണ്ടുപോവൂ. മന്ത്രവിത ഗൃഹേ ആസത്യേന മനും-മന്ത്രജ്ഞനായ ഗുരു സുബ്രഹ്മണ്യങ്കൽ 'ആസത്യേന രജസാ' ഇത്യാദി മന്ത്രം ജപിച്ചും, ഹരിഹരേ യസ്മിന്നൃചഃ പൂർവ്വകം ശങ്കരനാരായണങ്കൽ 'യസ്മിൻ വൃക്ഷേ സു ലാശേ' എന്നു ജപിച്ചും ബിംബത്തേ അകത്തുകൊണ്ടുപോവൂ. മന്ത്രീ മുരരിപൌ ഇനാക്ഷരം ശേഷേഷു നിജം മൂലം ച മന്ത്രം-വിഷ്ണുവിങ്കൽ ദ്വാദശാക്ഷരം മന്ത്രം. ശേഷം ദുർഗ്ഗാ ഗണപതി ശാസ്താവ് ഇവക്കു തന്റെ മൂലമന്ത്രവും ജപിച്ചു ബിംബത്തേ അകത്തുകടത്തി ശയ്യയ്ക്കു പ്രദക്ഷിണമായി വന്നാൽ മന്ത്രം ജപിച്ച് ശയ്യയിങ്കൽ വയ്പൂ.

വാമാങ്ഗനാ ത്രിണയനേ/ഥ നമോ ഹിരണ്യ-
ബാഹ്വാദിനാ നൃസതു ശാർങ്ഗിശിഃവ/ധിശയ്യം
സത്രിഷ്ടുഭ മഹിഷമർദ്ദിനി താരകേണ
ശേഷേഷു മൂലത ഇനാർണ്ണതാ ഇന്ദിരേശേ. ൧൩൩

ത്രിണയനേ വാമാണേനാ-ശിവങ്കൽ 'വാമദേവായ നമോ ജ്യേഷ്ഠായ നമഃ' ഇത്യാദികൊണ്ടും, ശാർങ്ഗിശിവേ നമോ ഹിര ണ്യബാഹവാദിനാ-ശങ്കരനാരായണങ്കൽ 'നമോ ഹിരണ്യബാഹ വേ സേനാന്യേ' ഇത്യാദികൊണ്ടും, മഹിഷവിദലിഷി സത്രിഷ്ഠദാ താരകേണ-ദുർഗ്ഗയിങ്കൽ 'ജാതവേദസേ' ഇത്യാദിയോടുകൂടിയ പ്രണവംകൊണ്ടും, ശേഷേഷു മൂലതഃ-ശേഷമുള്ളവരിൽ മൂലം കൊണ്ടും, ഇന്ദിരേശേ ഇനാർണ്ണേനഃ-വിഷ്ണുവിങ്കൽ ദ്വാദശാക്ഷരം കൊണ്ടും, അധിശയ്യം ന്യസതു-ബിംബത്തേ ശയ്യയിങ്കൽ വയ്പൂ.

വിശ്വാ ഇതി ത്രിധാമ്നി
വ്യാപ്യാന്യേഷു സ്വമൂലതോ ബിംബം
ശായയതു സകളയിത്വാ
മന്ത്രൈഃ പ്രാസാദസമ്മുഖമിഹോക്തൈഃ. ൭൭

ത്രിധാമ്നി വിശ്വത ഇതി അന്യേഷു സ്വമൂലതഃ വ്യാപ്യ-വിഷ്ണുവിങ്കൽ 'വിശ്വതശ്ചക്ഷുഃ' എന്നതുകൊണ്ടും ശേഷം എല്ലാവൎക്കും തന്റെ മൂലം കൊണ്ടും വ്യാപകത്തെച്ചെയ്തു്, സകളയിത്വാ-മൂലാക്ഷരങ്ങളേ ന്യസിച്ച്, ഇഹ ഉക്തൈഃ മന്ത്രൈഃ ബിംബം പ്രാസാദസമ്മുഖം ശായയതു-ഇവിടെ ശയ്യയിങ്കൽ വയ്പാൻ പറഞ്ഞ മന്ത്രങ്ങളേക്കൊണ്ടു ബിംബത്തേ പ്രാസാദാഭിമുഖം വരുമാറു ശയ്യയിങ്കൽ കിടത്തി രക്ഷിപ്പൂ.

പീഠേ സംസ്ഥാപ്യ-വ്യാപചയ്യാർഘ്യനിഷ്ഠൈഃ
സ്ഥണ്ഡേ ബിംബം ശായയേച്ചാധിശയ്യം
പ്രാസാദേ പ്രാഗ്ദ്വാരേ ദക്ഷിർഷകം ച
പ്രത്യഗ്ദ്വാരേ യാമ്യദിക് ഛിർഷകം ച. ൭൮

സ്ഥണ്ഡേ ബിംബം പീഠേ സംസ്ഥാപ്യ-സുഖവമണ്യങ്കൽ വിശേഷമുണ്ട്. ബിംബത്തേ പീഠം പൂജിച്ചിരിക്കുന്ന ഭദ്രപീഠത്തിങ്കൽ പ്രാസാദാഭിമുഖമായി വച്ച്, അർഘ്യനിഷ്ഠൈഃ ഉപചയ്യ-വ്യാപകാംഗവും അർഘ്യാദ്യുപചാരങ്ങളേക്കൊണ്ടു പൂജയും ചെയ്തു അർഘ്യപുഷ്പാഞ്ജലി ചെയ്താൽ, പ്രാഗ്ദ്വാരി പ്രാസാദേ ഉദക്ഛീർഷകം-കിഴക്കോട്ടു നടയായിരിക്കുന്ന പ്രാസാദമെങ്കിൽ വടക്കോട്ടു ശിരസ്സുവരുമാറും, പ്രത്യഗ്ദ്വാരേ യാമ്യദിക്ഛീർഷകം-

പശ്ചിമദ്വാരമായ പ്രാസാദമെങ്കിൽ തെക്കോട്ടു ശിരസ്സുവരുമാറും; അധിശയ്യം ശായയേത്-ശയ്യയിങ്കൽ ബിംബത്തെ കിടത്തി രക്ഷിപ്പൂ.

ഇതി തന്ത്രസമുച്ചയേ തുരീയഃ
പടലോ മണ്ഡപസംസ്ക്രിയാക്രമാഢ്യഃ
കഥിതഃ കലശശവഹ്നിശയ്യാ-
വിധിമാൻ ബിംബവിശുദ്ധിവിധ്യുപേതഃ

൨൭൩

ഇതി തന്ത്രസമുച്ചയേ-ഇപ്രകാരം തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിൽ, മണ്ഡപസംസ്ക്രിയാക്രമാഢ്യഃ-മണ്ഡപസംസ്കാരത്തിൻെറ ക്രമങ്ങളോടുകൂടി - കലശശവഹ്നിശയ്യാവിധിമാൻ-കുംഭേശപൂജയുടേയും അഗ്നിജനനത്തിൻേറയും ശയ്യാപൂജാദികളുടേയും വിധികളോടുകൂടി, ബിംബവിശുദ്ധിവിധ്യുപേതഃ-ബിംബശുദ്ധികലശാഭിഷേകക്രമങ്ങളോടും കൂടിയിരിക്കുന്ന, തുരീയഃ പടലഃ കഥിതഃ-നാലാമത്തെ പടലം പറയപ്പെട്ടു. സമാപ്തമായി എന്നു താല്പൎയ്യം.

ഇതി തന്ത്രസമുച്ചയഭാഷായാം
ചതുൎത്ഥഃ പടലഃ സമാപ്തഃ.

